# തൎക്കശാസ്ത്രം

"കാരികാവലീ", എന്നസംവ്യാഖ്യാനത്തൊടു

കൂടിയതു.




പ്രിണ്ടർ കുത്തൂരവറിയത ഉട്ടപ്പ

ഫവ്വൻ ൭

# തൎക്കശാസ്ത്രം

"കാരികാവലി," എന്നസദ്വ്യാഖ്യാനത്തൊടു

കൂടിയതു.

വിദ്യാരത്നപ്രഭാ അച്ചുകൂടം മാനെജിംഗപ്രൊപ്രൈ
ററർ കുത്തൂരവാറെമ്മൽ ഉയ്യുഉട്ടൂപ്പ്
അവൎകളുടെ ചിലവിന്മെൽ

പാലപ്പുറത്ത പുതിയെടത്ത ഗൊവിന്ദൻനമ്പ്യാര
അവൎകളുടെ ശിഷ്യനായി യൊഗവിദ്യൊപദെ
ഷ്ടാവായ യൊഗാനന്ദസ്വാമി അവൎകളിൽനി
ന്നുസിദ്ധിച്ചതായ നാമത്രയത്തൊടു കൂടിയ
കുണ്ടുളങ്ങരെ വാരിയത്ത രാമവാരിയരവ
ൎകളാൽ ഉണ്ടാക്കപ്പെട്ടത.

പ്രിണ്ടർ കുത്തൂരവറിയത ഉട്ടൂപ്പ

കുന്നംകുളങ്ങരെ
വിദ്യാരത്നപ്രഭാഅച്ചുകൂടത്തിൽ
അച്ചടിച്ചത.
൧൮൭൩

പകൎപ്പ[illegible]കാശം സിദ്ധിച്ചിരിക്കുന്നു.

# തൎക്കശാസ്ത്രം

## കാരികാവലീ സവ്യാഖ്യാനം

വാചസ്പത്യമധീത്യപ്രസമീക്ഷ്യശിശ്രൂൻവിതന്യതേദയയാ ।
അഥവൈശേഷികരക്ഷാരത്നമിയംകാരികാവലിവ്യാഖ്യാ॥

മൂലെ

മംഗലശ്ലോകഃ



൧. നൂതനജലധരരുചയെഗോപവധൂടീദുകൂലചോരായ । തസ്മൈകൃഷ്ണായനമസ്സംസാരമഹീരുഹസ്യബീജായ ।

അന്വയം — നൂതനജലധരരുചയെ- ഗോപവധൂടീദുകൂലചോരായ- സംസാരമഹീരുഹസ്യ ബീജായ-തസ്മൈ -കൃഷ്ണായ- നമഃ-

അന്വയാൎത്ഥം — നൂതനജലധരരുചിയായി ഗോപവധൂടീദുകൂലചോരനായി സംസാരമഹീരുഹത്തിന്റെ ബീജമായിരിക്കുന്ന ആ കൃഷ്ണനായിക്കൊണ്ട നമസ്കാരം.

പരിഭാഷാ — നൂതനജലധരരുചി= നൂതനജലധരത്തിന്റെ രുചിപൊലെയിരിക്കുന്ന രുചിയൊടുകൂടിയവൻ- നൂതനജലധരം=നൂതനമായിരിക്കുന്ന ജലധരം- നൂതനം=നവം- (പുതിയത) ജലധരം=മെഘം- രുചി കാന്തി- ഗോപവധൂടീദുകൂലചോരൻ= ഗോപവധൂടീദുകൂലങ്ങളെ ചോരണംചെയ്യുവൻ- ഗോപവധൂടീദുകൂലങ്ങൾ=ഗോപവധൂടികളുടെദുകൂലങ്ങൾ- ഗോപവധൂടികൾ= ഗോപസ്ത്രീകൾ- ദുകൂലങ്ങൾ=വസ്ത്രങ്ങൾ- ചോരണംചെയ്ക= അപഹരിക്ക- സംസാരമഹീരുഹം=സംസാരമാകുന്ന മഹീരുഹം=സംസാരം=പ്രപഞ്ചം-മഹീരുഹം=വൃക്ഷം- ബീജം=ചിത്ത- (ഉൽപത്തിയുള്ള വസ്തുക്കൾക്കൊക്കെ നിമിത്തമായിട്ടുള്ളവനെന്ന സാരം) കൃഷ്ണൻ=ശ്രീകൃഷ്ണൻ. (തസ്മൈ എന്നതുകൊണ്ട ഭാഗവതം മുതലായ പുരാണങ്ങളെ സാക്ഷീകരിച്ചു ഇന്ന ലൊക

ത്തിലുള്ള അഭിജ്ഞന്മാരാൽ വ്യവഹരിക്കപ്പെട്ടുവരുന്ന ഐശ്വൎയ്യത്താൽ ഉണ്ടാക്കപ്പെട്ടതായ പൂൎണ്ണപ്രസിദ്ധിയെ വിശേഷണത്തെ ചന വിവക്ഷിച്ചിരിക്കുന്നു എന്നു അറിഞ്ഞുകൊൾക.

അനുബന്ധചതുഷ്ടയവിവരം.

വിഷയം, പ്രയോജനം, സംബന്ധം, അധികാരി ഇവ നാലും ശാസ്ത്രത്തിന്നു കാണിക്കേണ്ടതാണ. "കാരികാവലി,, എന്ന ഈ ശാസ്ത്രനിബന്ധത്തിൽ അതു കാണിക്കായ്കകൊണ്ടു ഞാൻ അതുകളെ താഴെ കണിക്കുന്നു.

വിഷയം

ഒരം ശാസ്ത്രത്തിന്ന വിഷയങ്ങൾ പദാൎത്ഥങ്ങളാകുന്നു. പദാൎത്ഥമെന്നത വസ്തുമാത്രമെന്നറിഞ്ഞുകൊൾക. പദാൎത്ഥങ്ങൾ ഇത്ര എന്നും ഇന്നതുകൾഎന്നും അതാതുപദാൎത്ഥങ്ങളുടെ ലക്ഷണങ്ങളും ഇതിലടങ്ങി ഇരിക്കുന്നു.

പ്രയോജനം

ഒരം ശാസ്ത്രത്തിന്റെ പ്രയോജനം പദാൎത്ഥജ്ഞാനമാകുന്നു.

സംബന്ധം

ഈ ശാസ്ത്രത്തിന്നും പദാൎത്ഥങ്ങൾക്കും തമ്മിലുള്ള സംബന്ധം പ്രതിപാദ്യപ്രതിപാദകഭാവമാകുന്നു. പദാൎത്ഥങ്ങൾ ഇതിനാൽ പ്രതിപാദിക്കപ്പെടുന്നതുകളാകയാൽ (അറിയിക്കപ്പെടുന്നതുകളാകയാൽ) പ്രതിപാദ്യഭാവം (പ്രതിപാദിക്കപ്പെടുന്നതുകളാവു എന്നുള്ളത) അതുകളിൽ ഇരിക്കുന്നു. പദാൎത്ഥങ്ങളെ പ്രതിപാദിക്കുന്നത (അറിയിക്കുന്നത) ഒരം ശാസ്ത്രമാകയാൽ ഇതിങ്കൽ പ്രതിപാദകഭാവം (അറിയിക്കുന്നതാവു എന്നുള്ളത) ഇരിക്കുന്നു. പ്രതിപാദകംകൂടാതെ പ്രതിപാദ്യവും പ്രതിപാദ്യം കൂടാതെ പ്രതിപാദകവും ഉണ്ടാകുന്നതല്ല. അപ്രകാരമാകയാൽ പ്രതിപാദ്യപ്രതിപാദകങ്ങൾ പരസ്പരസംബന്ധികളാകുന്നു എന്നും അതുകളുടെ സംബന്ധത്തിന്ന ശാസ്ത്രങ്ങളിലെ വ്യവഹാരം പ്രതിപാദ്യപ്രതിപാദകഭാവമെന്നാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

അധികാരി

പദാൎത്ഥഗ്രഹണേഛയുള്ളവർ ഒരം ശാസ്ത്രത്തിങ്കൽ അധികാരമുള്ളവരാകുന്നു. വിഷയം, പ്രയോജനം, സംബന്ധം, അധികാരി ഈ നാലിന്നും അനുബന്ധമെന്ന പെരുണ്ടാകയാൽ അതുകളെ ഒന്നായി പറയുന്നവർ അനുബന്ധചതുഷ്ടയമെന്ന സമുദായപ്രാധാന്യേന വ്യവഹരിച്ചു വരുന്നു എന്നും അറിഞ്ഞുകൊൾക.

മംഗളവാദം

(ശംകാ) പദാൎത്ഥങ്ങളെ വിഷയീകരിച്ചു ഒരു നവീനഗ്രന്ഥമുണ്ടാകട്ടെ എന്നുവിചാരിച്ച അതിനെ നിൎമ്മിപ്പാൻ പുറപ്പെട്ടുവന്ന കൃഷ്ണനമസ്കാരം പ്രയൊജനമില്ലാത്തതാകയാൽ അതും അതിനെ ഗ്രഹിപ്പിക്കുന്നതായ ൟ (നത്വനെത്യാദി) ശബ്ദബന്ധവും നിഷ്ഫലമാണെന്നുതൊന്നുന്നു.

സമാധാനം-ഇപ്രകാരം ശംകിക്കരുത. കൃഷ്ണനമസ്കാരത്തെ ചെയ്യുത മംഗളാചരണമെന്ന കൎമ്മത്തെ ഇതിങ്കൽ സിദ്ധമാക്കുവാനായികൊണ്ടാകുന്നു എന്നുംഅതിനെ ബൊധിപ്പിക്കുന്നതായശബ്ദബന്ധത്തെ ചെയ്യുതശിഷ്യബൊധത്തിനായികൊണ്ടാകുന്നുഎന്നും ശിഷ്യബൊധംകൊണ്ടുള്ളഫലം അവരിലുമിങ്ങിനെയുള്ള പ്രവൃത്തിയുടെ അനുവൃത്തിയാകുന്നുഎന്നും ഗ്രഹിച്ചുകൊൾക.

(ശംകാ) മംഗളാചരണമായിരുന്നാലും പ്രയൊജന മില്ലെന്നുള്ള ദൊഷം വിട്ടു പൊകുന്നതല്ല- നിഷ്പ്രയൊജനമായ കൎമ്മങ്ങൾ ഒക്കെയും നിന്ദ്യങ്ങൾ തന്നെ (നകുൎയ്യാന്നിഷ്ഫലം കൎമ്മാ എന്നുള്ളസ്മൃതിയാൽ നിഷ്ഫലമായ കൎമ്മം സാകല്യെന നിഷെധിക്കപ്പെട്ടിരിക്കുമ്പൊൾ ഇത മംഗലാചരണത്തിൽ അന്തൎഭവിച്ചാലും ശ്ലാഘ്യമാകുന്നത എത പ്രകാരത്തിലാകുന്നു- മംഗളാചരണത്തിന്ന ഫലമുണ്ടൊ ഉണ്ടെങ്കിൽ എന്താകുന്നു സമാപ്തിയല്ലാതെ വെറെ ഒരു ഫലത്തെ കല്പിപ്പാൻ സംഗതി കാണുന്നില്ല- മംഗളാചരണമെന്നത വിദ്വാന്മാരാൽഗ്രന്ഥനിൎമ്മാണത്തിന്റെ ആദിയിൽ ചെയ്യപ്പെട്ടു വരുന്നൊരു കൎമ്മമാകയാൽ അതിന്നു വെറെ ഒരു ഫലത്തെ കല്പിച്ചു കൂടാ എല്ലൊ എന്നാൽ സമാപ്തിതന്നെ ഫലമായിരിക്കട്ടെ എന്നും പറഞ്ഞുകൂട- സമാപ്തിയെക്കുറിച്ചു കാരണമായല്ലാതെ ഇതിന്റെ ഫലം സമാപ്തിയാണ എന്നതു ചെരാത്തതാകുന്നു- സമാപ്തിയെക്കുറിച്ചു കാരണമായി വരെണമെങ്കിൽ അതുള്ളെടത്ത ഇതുണ്ട എന്നുള്ള അന്വയവും അതില്ലെംകിൽ ഇതില്ല എന്നുള്ള വ്യതിരെകവും നിയമെന വെണം- ൟ അന്വയ വ്യതിരെകങ്ങൾ രണ്ടും വ്യഭിചരിച്ചു. കാണുന്നു കിരാണാവലി എന്ന ഗ്രന്ഥം മംഗളാചരണമുണ്ടായിട്ടും സമാപ്തമായിട്ടില്ല- കാദംബരി എന്ന ഗ്രന്ഥം മംഗളാചരണത്തൊടു കൂടാത്തതായിരുന്നാലും സമാപ്തമായികാണുന്നു- ഇതുകളിൽ വെച്ച ആദിയിൽ പറഞ്ഞ ദൊഷം സമാപ്തിയെ വിരൊധിക്കുന്നതായ ദുരിതത്തിന്ന മംഗളത്തെക്കാൾ അധികെബലാധിക്യ മുണ്ടാകയാലാണ സമാപ്തി ഭവിക്കാഞ്ഞത

എന്നും ഒടുവിൽ പറഞ്ഞ ദൊഷം ഗ്രന്ഥത്തിൽ മംഗളാചര
ണത്തെ ശബ്ദംകൊണ്ടു ബൊധിപ്പിച്ചിട്ടില്ലെംകിലും അതിങ്ക
ൽ കാണുന്ന സമാപ്തിയാകുന്ന കാൎയ്യത്തിന്നു വെറെ ഒരു പ്രകാ
രം ചെൎച്ചയില്ലാത്തതാകകൊണ്ടു സമാപ്തിയെ കുറിച്ചു കാരണ
മായ മംഗളാചരണത്തെ ഗ്രന്ഥകൎത്താവു ചെയ്തിരിക്കുന്നു. ക
ല്പിച്ചു പണിപ്പെട്ടു പരിഹരിക്കതക്കതാകുന്നു- എങ്കിലും അങ്ങി
നെ പരിഹരിക്കുന്നവൎക്കു ഇഷ്ടമായ കാൎയ്യകാരണഭാവവും നാ
സ്തിക ഗ്രന്ഥങ്ങളിൽ വെച്ചു ചിലതുകളിൽ ഘടിക്കുന്നില്ല- അ
തുകൾ മംഗളാചരണത്തൊടു കൂടാതെ സമാപ്തങ്ങളായി കാണു
ന്നു- പ്രത്യക്ഷമാത്രം പ്രമാണമെന്നും മൃത്യുതന്നെ അപവൎഗ്ഗമെ
ന്നും ഭൂതങ്ങൾ തന്നെ ചെഷ്ടയെ നടത്തുന്നതെന്നും ദെഹം ത
ന്നെ ആത്മാവെന്നും പരലൊകമില്ലെന്നും മററുമായ അപസി
ദ്ധാന്തത്തെ സിദ്ധാന്തമാക്കി ഗ്രഹിച്ചവരായ നാസ്തികന്മാരുടെ
സമാപ്തികൾ കാദംബരീരീതിയെ അനുസരിച്ചും സംഗതി പറ
ഞ്ഞു കൂടാത്തതാണെല്ലൊ- അതുകൊണ്ടു ബലവത്തരമായ മംഗ
ളം സമാപ്തിയെ കുറിച്ചു കാരണമാകുന്നു എന്നതും ദുൎഘടം ത
ന്നെ എന്നതു സിദ്ധമായി ഇപ്രകാരമായിരിക്കെ മംഗലാച
രണത്തിന്റെ ഫലം സമാപ്തിതന്നെ എന്നു കല്പിച്ചു കൂട- വെ
റെ ഫലമില്ലെന്നത മുമ്പെ തന്നെ കാണിച്ചിരിക്കുന്നു- ഇതു
കൊണ്ടുവന്നുകൂടുന്നത- ആദിയിൽപറകപ്പെട്ട ദൊഷത്തിന്റെ
താദവസ്ഥ്യം തന്നെ-

സമാധാനം. ഇങ്ങിനെ മുൻപറഞ്ഞതിന്നു ഉപരിയായിട്ടും
ശംകിക്കരുത- മംഗലാചരണത്തിങ്കൽ ശിഷ്ടന്മാർ പ്രവൃത്തി
ച്ചു കാണുന്നുണ്ടെല്ലൊ- അതിങ്കൽ കൂടെ ഓൎമ്മവെക്കുന്നതയൊ
ഗ്യമാണ- അവരുടെ ആചാരത്തിന്നു വിഷയങ്ങളായ പലകൎമ്മ
ങ്ങളും സഫലങ്ങളായി നാം അറിയുന്നു- അതുകളിൽ വെച്ചു ഒ
ന്നെങ്കിലും നിഷ്ഫലമാണ എന്നു നിശ്ചയിച്ചവർ അസ്മ
ദാദികളിൽ ഇല്ല- ഒരം അവസ്ഥക്കു മംഗലാചരണത്തിന്നും
സാഫല്യമുണ്ടെന്നു കല്പിക്കുന്നത ആവശ്യക മായിട്ടുള്ളതാണ-
ഇങ്ങിനെ സാഫല്യം മംഗലാചരണത്തിനു സിദ്ധിച്ചും സമാ
പ്തിയല്ലാതെ വെറെ ഫലമില്ലെന്നു കണ്ടുമിരിക്കയാൽ അതി
ന്റെഫലം സമാപ്തി തന്നെ എന്നു നിശ്ചയിക്കുന്നതെത്രെ ന
മുക്കു ഭൂഷണമാകുന്നത- നാസ്തിക ഗ്രന്ഥങ്ങളിൽ കാണുന്ന
സമാപ്തിക്കു ജന്മാന്തരത്തിങ്കൽ ചെയ്തു വെച്ച മംഗളം കാരണ
മാകുന്നു എന്നു പറയാം- നാസ്തികന്മാൎക്കു ജന്മാന്തരം സമ്മതമ

ല്ല എങ്കിലും അതിനെ സമ്മതിക്കുന്നവരായ നമ്മക്ക അങ്ങിനെ
പറയുന്നത വിരൊധമുള്ളതല്ലല്ലൊ- അത മാത്രമല്ല അതിനെ
പറയാതെ നിൎവ്വാഹവുമില്ല- മംഗളത്തിന്റെ സാഫല്യം ശി
ഷ്ടാചാരത്തിന്ന മംഗളം വിഷയമായതിനാൽ അനുമാനസിദ്ധ
മാണ അതിനെ അനുസരിച്ചും മെൽ പ്രകാരംകല്പിച്ചെകഴിയു
ഇതിനെക്കുറിച്ച നാസ്തികസമ്മതി ഉണ്ടാവാത്തതിനാൽ നമ്മ
ക്ക വിശെഷിച്ച യാതൊരു ഭാരവും സംഭവിച്ചിട്ടില്ല- ജന്മാന്ത
രമില്ലെന്നുള്ള ദുൎവ്വിവാദികൾക്കും നാം പറയുന്നത ശരിയല്ല
എന്ന ആന്തരമായിട്ടെങ്കിലും ഒരു ബൊധത്തെ പ്രതിഷ്ഠിച്ച
വെക്കുന്നത മുമ്പെതന്നെ അവശ്യകൃത്യമായിരിക്കുന്നു- അതി
നെക്കുറിച്ചും യഥാവസരമായ പുറപ്പാടമെലിൽ ഉണ്ടാകുവാൻ
പൊകുന്നു- ആ സമയത്തിങ്കൽ അതിനൊടുകൂടെ ഇതിനെക്കു
റിച്ചും സമ്മതി അവൎക്ക ഉണ്ടാകുവാനാണ സംഗതി കാണുന്ന
ത- അതുകൊണ്ട ഇവിടെ ആചാൎയ്യൻ ശ്രീകൃഷ്ണനായിക്കൊണ്ട
നമസ്കരിച്ചതും ഇപ്രകാരംനൂതന ജലധര രുചയെ ഇത്യാദിയാ
യ ശബ്ദസംബന്ധം കൊണ്ട അതിനെ അറിയിച്ചതും യുക്തം ത
ന്നെ എന്ന ഈ ഗ്രന്ഥത്തെ നൊക്കുന്നവർ എല്ലാവരും വിചാ
രിച്ച കൊണ്ടാലെത്രെ വൈദുഷ്യത്തിന്ന ശൊഭ ഭവിക്കുന്നതെ
ന്ന ഞാൻ ആലൊചിച്ച നൊക്കുന്നെടത്തൊളം ദൃഢമായിക്കാ
ണുന്നു-

### മംഗളശ്ലൊകവിശെഷണ
### പ്രയൊജനവിചാരഃ

(ശംകാ)മെൽപറഞ്ഞതുകൾ ഒക്കെയും സമ്മതിയൊഗ്യങ്ങൾ
തന്നെ എന്നു വന്നാലും ഇവിടെ അനുപപത്തി തീൎന്നിട്ടില്ല-
കൃഷ്ണായനമഃ എന്നതു തന്നെ മതിയായിരുന്നു- അങ്ങിനയാക
യാൽ(നൂതനജലധരരുചയെ) (ഗൊപവധൂടിദുകൂലചൊരായ)
(സംസാരമഹീമഹീരുഹസ്യ ബീജായ (തസ്മൈ) ഇങ്ങിനെയു
ള്ള വിശെഷണത്തൊടുകൂടെ മെൽ പറഞ്ഞ വാക്യത്തെ പ്രയൊ
ഗിച്ചതിന്നു സംഗതി എന്താകുന്നു- വിശെഷണൊപാദാനം
കൊണ്ട യാതൊരു വിശെഷവും പ്രകൃതാനുകൂലമായി തൊന്നു
ന്നില്ല- ആയതിരിക്കട്ടെ (ഗൊപവധൂടിദുകൂലചൊരായ എ
ന്ന വിശെഷണം പ്രതികൂലമായിട്ടാണ തൊന്നുന്നത) ഒരു
ത്തൻ കള്ളനാണ എന്നത പരക്കെസമ്മതമായിരുന്നാലും അവ
നെക്കള്ളനെന്ന കെൾക്കെച്ചലെപ്പറയുന്നത അവന്ന എത്രയൊ
അപ്രിയമായി വരുന്നതാണ എന്ന ലൊകാനുരൊധികളായു

എല്ലാവക്കും നിശ്ചയിക്കാം- ഠരം അവസ്ഥകമെൽ പറഞ്ഞവിശെഷണത്തെ പ്രയൊഗിച്ചതു കൃഷ്ണന്ന അപ്രിയമായിവരുമെല്ലൊ- അപ്രിയ വചനംകൊണ്ടു ഏവനും സന്തൊഷിക്കമാറില്ല- കൊപിച്ചു എന്നതു വരികയുമാം- അവിശെഷെണ അന്യന്മാരാൽ അപെക്ഷിക്കപ്പെട്ടതിനെ സാധിപ്പിക്കുവാൻ ഒരുങ്ങിയിരിക്കുന്നവരായാലും അവരുടെ വ്രതത്തെ അപ്രിയമായ വചനംകൊണ്ടു സന്ദിഗ്ദ്ധ ഭംഗാവസരമാക്കിച്ചെയ്യുന്നതായ ഉപചാരം സ്വാത്ഥാനുകൂലമായിട്ടും ചിലക്ക സംഭവിച്ചെക്കാമെന്നത ഒന്നകൊണ്ടും സിദ്ധമില്ല- ഇങ്ങിനെ ഉള്ളസംഗതികൾ മെൽ പറഞ്ഞതിനെക്കുറിച്ച സഹായമായിത്തീരുന്നു-

സാരം—— എന്നുംജനങ്ങൾ ശംങ്കിക്കരുത- വിശെഷണപ്രയൊജനത്തെ സ്പഷ്ടമായി അറിയിക്കാം- നൂതനജലധരരുചയെ എന്നുള്ള വിശെഷണം നീലവൎണ്ണനായിരിക്കുന്ന കൃഷ്ണനായിക്കൊണ്ടാകുന്നു തന്റെ മനസ്കാരമെന്നറിയിപ്പാനായിക്കൊണ്ടാകുന്നു- കൃഷ്ണന്റെരൂപംനീലമായിട്ടും നീലമല്ലാതെയുമുണ്ടു- ഇങ്ങിനെ രണ്ടുപ്രകാരമുള്ള മൂൎത്തികളിൽവെച്ച നീലമൂൎത്തിയായിരിക്കുന്ന കൃഷ്ണൻ ഗ്രന്ഥകൎത്താവിന്റെ ഇഷ്ടദെവതയാകുന്നുഎന്ന നമുക്കു കല്പിക്കാം- എന്നാൽ അങ്ങിനെയുള്ള ഇഷ്ടദെവതക്കായിക്കൊണ്ടു നമസ്കരിപ്പാനും അതിനെ നിബന്ധിക്കുംപൊൾ പഥികൃത്തിങ്കലെ ഉദ്ദെശ്യാശമന്ത്രത്തിങ്കൽ അഗ്നിവിശെഷണമായ പഥികൃൽപദമെന്നപൊലെ (നൂതനജലധരരുചയെ) എന്നതുംസഫലമായി ഭവിക്കുന്നതാകുന്നു- ഠരം വഴി എല്ലാവക്കും സമ്മതമായി വരുന്നത കൃഷ്ണന്റെ അനെകവൎണ്ണതത്തെ ഗ്രഹിച്ചതിന്റെ ശെഷമല്ലാതെ സംഭവമുള്ളതല്ലൊ അതു കൃഷ്ണന്റെ നിറം കറപ്പുതന്നെ എന്നില്ല എന്നുള്ളതിന്ന പ്രമാണത്തെ ഇതിന്നതാഴെകാണിക്കുന്നു-

ശ്ലൊകം ൧- കൊദണ്ഡമൈക്ഷവമഖണ്ഡമിഷുഞ്ചപൌഷ്പം ചക്രാബ്ജപാശസൃണികാഞ്ചനവംശനാളം। ബിഭ്രാണമഷ്ടവിധബാഹുഭിരക്കവൎണ്ണംധ്യായെദ്ധരിംമദനഗൊപകിശൊരമൂൎത്തിം॥

൨- ശ്രീമൽകല്പദ്രുമൂലൊദ്ഗതകമലലസൽകൎണ്ണികാമധ്യസംസ്ഥസ്സ്വാഖ്യാപാലംബിപത്മാദരവിസരദസംഖ്യാതരത്നാളിഷിക്താഃ। ഹെമാഭസ്സ്വപ്രഭാഭിസ്ത്രിഭുവനമഖിലംഭാസയൻവാസുദെവഃപായാദ്വഃപായസാശീനവനവനവനീതാമൃതാശീവശീസഃ॥

ഇങ്ങിനെ രണ്ടുശ്ലൊകങ്ങൾ പുരാണങ്ങളായിട്ടുണ്ടു ഇതുകളിൽവെച്ച ഒന്നാമത്തെ ശ്ലൊകത്തിങ്കൽ ആദിത്യന്റെനിറംപൊ

ലെ ഉള്ള നിറവും രണ്ടാമത്തെ ശ്ലൊകത്തിങ്കൽ സ്വൎണ്ണത്തിന്റെ
നിറംപൊലെ ഉള്ള നിറവും കൃഷ്ണന്ന പറഞ്ഞിരിക്കുന്നു. ഇതു
കൊണ്ട നീലവൎണ്ണനല്ലാതെയും കൃഷ്ണനുണ്ട എന്നത സിദ്ധമായി
രിക്കുന്നു. നീലവൎണ്ണനാകട്ടെ നീലവൎണ്ണനല്ലാത്തവനാകട്ടെ ര
ണ്ടും കൃഷ്ണൻ തന്നെ അല്ലയൊ എന്നുള്ളത പഥികൃന്ന്യായെന
നിരസിക്കത്തക്കതുമാണ. അതുകൊണ്ട ആദ്യവിശെഷണത്തി
ന്നനൈരൎത്ഥക്യമില്ല. എന്നാലും നീലവൎണ്ണനായ എന്നുപൊലെ
എന്നു സംശയിക്കാം. ആ സംശയത്തെക്കുറിച്ചും വളരെ ഭാരമി
ല്ല. ഉപമാദ്യലംകാരങ്ങളിൽ എതെംകിലും ഒന്ന ഇതിങ്കൽ സ്പഷ്ട
തരമായിട്ടും പ്രാരംഭത്തിങ്കൽ തന്നെയായിട്ടും ഉണ്ടായിരുന്നാൽ
അതിങ്കൽനിന്നുണ്ടാകുന്ന ചമൽകാരം കൂടെ ഒരംനിബന്ധത്തെ
നൊക്കുന്നവൎക്ക ഉത്സാഹജനകമാകുമെന്ന ആലൊചിച്ചിട്ടാ
കുന്നു. ഇങ്ങിനെ നിബന്ധിച്ചത എന്നത സഹൃദയന്മാൎക്ക ഗ്രഹി
പ്പാൻ തക്കതാകുന്നു.

രണ്ടാമത്തെ വിശെഷണം പ്രതികൂലമായല്ലൊ എന്നതിനെ
മുമ്പെ നിരസിക്കുന്നു.

ഗൊപവധൂടിദുകൂലചൊരണത്തെ പറകനിമിത്തമായിട്ടാ
ണെല്ലൊ അതിങ്കൽ പ്രാതികൂല്യം തൊന്നിയത അതുതന്നെ നി
സ്സാരമായിട്ടുള്ളതാണ. ലൊകത്തിങ്കൽ നടന്നുവരുന്ന സന്മാൎഗ്ഗ
ത്തെ അനുസരിച്ചതാകട്ടെ അനുസരിക്കാത്തതാകട്ടെ രാഗാതി
ശയത്താൽ വരുത്തപ്പെട്ട സകല കൎമ്മങ്ങളും അന്ന്യന്റെ വാക്കി
ങ്കൽനിന്ന പ്രകാശിച്ചാൽ അതുകൾ കൎത്താവിനെ സന്തൊഷി
പ്പിക്കുമെന്നപറവാൻ ദൃഢമായ സംഗതിയുണ്ട. അതിനെ ഇതി
ന്നുതാഴെ കാണിക്കാം. സംശയമുള്ളവർ നൊക്കി അറിഞ്ഞൊ
ട്ടെ. ദെവെന്ദ്രൻ പണ്ടു രാഗാതിശയംഹെതുവായിട്ട അന്ന്യവധൂ
സംഭൊഗം ധൎമ്മ്യമല്ലെന്നുള്ള അറിവിനെ നിരസിച്ചുപൊയി.
അഹല്യയെ അംഗീകരിച്ചു. അഹല്യാജാരനെന്നുള്ള പെരിന്നു
പാത്രമായിട്ടും തീൎന്നു. അഹല്യയുടെ ജാരനായാലും അഹല്യാ
ജാരനെന്നപറയുന്നത മെല്പറഞ്ഞപ്രകാരംനൊക്കുമ്പൊൾ ഇ
ന്ദ്രന്ന എത്രയൊ അപ്രിയമായിക്കാണുന്നതാകുന്നു. പരമാൎത്ഥ
ത്തിങ്കൽ ആ വാക്ക അപ്രിയമല്ല എന്നും പ്രിയമായിട്ടുള്ളതുത
ണെ എന്നുള്ളതിങ്കൽ വൈദികന്മാൎക്ക യാതൊരാക്ഷെപവും കാ
ണുന്നില്ല. അഹല്യാജാരശബ്ദംകൊണ്ട വിളിച്ചില്ല എംകിൽ
ഇന്ദ്രനിനും യാഗത്തിങ്കൽ ഹവിൎഭാഗംവാങ്ങുവാൻ വരികയി
ല്ല എന്നാകുന്നു അവരുടെ സിദ്ധാന്തം. അതിനെക്കുറിച്ചു പുരാ

ണവും സഹായിക്കുന്നു. അതുകൊണ്ട ഗൊപവധൂടീദുകൂലചൊ
രണവും ഭഗവാനാൽ രാഗാതിശയമൂലമായി പ്രവൃത്തിക്കപ്പെട്ട
താകയാൽ അതിനെ പറയുന്നതായവാക്ക എത്രയും സന്തൊഷ
ത്തെ ജനിപ്പിക്കുന്നതാകയാൽ അനുകൂലംതന്നെ എന്നാണഞാ
ൻവിചാരിക്കുന്നത. ഇതുകൊണ്ട നൈരൎത്ഥക്യശങ്കെക്കുള്ള അവ
കാശവും തീൎന്നുപൊയി എന്നു അറിഞ്ഞുകൊൾകയുംവെണം.

(സംസാരമഹീരുഹസ്യ ബീജായ) എന്നതുകൊണ്ട വിശ്വക
ൎത്തൃത്വത്തെ പറഞ്ഞിരിക്കുന്നു- അതുകൊണ്ടഅന്യന്മാരിൽ ഉള്ള
സമസ്താൎത്ഥതയെക്കാൾ ആധിക്യമുള്ള സമസ്താൎത്ഥത തന്റെസ്വാമി
ക്കുണ്ടഎന്നതനിക്കുള്ളനിശ്ചയത്തെ അറിയിപ്പാൻഗ്രന്ഥകൎത്താ
വ ആവശ്യപ്പെട്ടവനെത്രെ ആകുന്നത- അഭെദൊക്തി അരിദൊ
ഷൊക്തി തദ്ഗുണൊക്തി- നിഷെപണം ഇതുകൾ ഒക്കെയും സാ
മൊപായത്തിൽ അന്തൎഭവിച്ചതുകളാകയാലും തദ്ഗുണൊക്തിഎ
ന്നപദത്തിന്നയാതൊരുത്തനൊടാണ ഒരു കാൎയ്യത്തെഅപെക്ഷി
ക്കപ്പെടുന്നത അവന്റെ ഗുണങ്ങളെ ആപെക്ഷാ കൎത്താവു പറ
ക എന്നൎത്ഥമാകയാൽ ഇവിടെ ജഗൽകൎത്തൃത്വമാകുന്ന പരമ
ഗുണത്തെസ്വസമ്മതിയൊട്ട കൂടെ അറിയിക്കുന്നത എത്രയുംയു
ക്തമായിട്ടും ആവശ്യകമായിട്ടുമുള്ളതാകുന്നു- അതു സാധിക്കെ
ണമെങ്കിൽ ൟ വിധമായ വചനം പ്രയൊഗിക്കയും വെണം-
ഇങ്ങിനെ സാൎത്ഥക്യം മൂന്നാമത്തെ വിശെഷണത്തിന്നുമുണ്ട-
സംസാരത്തെ മഹീരുഹമാക്കിയതും സംസാരം പ്രതിനിമിത്ത
മായ ൟശ്വരനെ അങ്ങിനെ ഉള്ള മഹീരുഹത്തിന്റെ ഉൽപ
ത്തി കാരണമായ വിത്താക്കിയതും നാസ്തിക പ്രതാരണാവൈ
ഭവശാൽ ചിലൎക്ക ൟശ്വരനില്ലെന്നുള്ള ബുദ്ധി ലബ്ധപദയാ
യിട്ടുണ്ടെങ്കിൽ അതു ഇതിനാൽ നിരസിക്കപ്പെടട്ടെ എന്നുള്ള
ശിഷ്യാനുഗ്രഹ ദൃഷ്ടിവശാൽ ഉണ്ടായതത്രെ ആകുന്നത-

യാതൊരുകാൎയ്യത്തിന്നും കൎത്താവിനൊട്ട കൂടാതെ നിഷ്പത്തി
ലൊകത്തിങ്കൽ കാണുന്നില്ല- ഇങ്ങിനെയുള്ള കാൎയ്യങ്ങളിലൊന്ന
ബീജാംകുരവുമാകുന്നു- ബീജാംകുരകൎത്തൃത്വം അസ്മദാദികളി
ഇരിക്കട്ടെഎന്ന പറഞ്ഞാൽ ആയത യുക്തി ഹതമായിട്ടുംതീരും-
അതുകൊണ്ട ബീജാംകുര കൎത്താവ ൟശ്വരൻതന്നെ എന്നഗ്ര
ഹിച്ചുകൊൾവിൻ എന്നാണ ഗ്രന്ഥകൎത്താവിന്റെ അഭിപ്രാ
യം (തസ്മൈ) എന്നതുകൊണ്ട ഐശ്വൎയ്യത്തെയും തന്മൂലങ്ങളാ
യ അസാധാരണ കൎമ്മങ്ങളെയും പററി ഉണ്ടായ പരമപ്രസി
ദ്ധിയെ കാണിച്ചിരിക്കുന്നു എന്ന മുമ്പെ പറഞ്ഞു അതിന്റെ

പ്രയോജനം കൃഷ്ണനീശ്വരനൊ അല്ലയൊ എന്നുള്ള സംശയത്തിന്റെ പരിഹാരമാകുന്നു ഇങ്ങിനെ സകല വിശെഷണങ്ങൾ സാത്ഥക്യം ഇതിങ്കൽ സിദ്ധമായിരിക്കയാൽ ൟ മംഗള നിബന്ധനം സൎവ്വതൊഭദ്രം തന്നെ എന്ന എല്ലാവരും ഗ്രഹിച്ചു കൊൾകയും വെണം-

ൟശ്വരാനുമാനം

അത്യന്തസംക്ഷെപെണ മെൽ പറഞ്ഞതുകൊണ്ടു തന്നെ സിദ്ധമായ ൟശ്വരാനുമാന സ്വരൂപത്തെ കുറിച്ചു വിശദമാക്കി പറയാം. ബീജാംകുരം കൎത്തൃജന്യം കാൎയ്യത്വാൽഘടവൽ യദകൎത്തൃജന്യം നതൽ കാൎയ്യം ഭവിതുമൎഹതിയഥാ ആകാശാദിഃ) ഇങ്ങിനെൟശ്വരാനുമാന സ്വരൂപമെന്ന അറിഞ്ഞു കൊൾക-

മെൽ പറഞ്ഞതുകളിൽ ബീജാംകുരമെന്നത് വിത്തിന്റെ മുളയാകുന്നു- കൎത്തൃജന്യം=കൎത്താവിനാൽ ജനിപ്പിക്കപ്പെടുന്നത- (കാൎയ്യത്വാൽ എന്നത പഞ്ചമ്യന്തമാകയാൽ അതിന്റെ അന്വയാത്ഥം കാൎയ്യത്വം ഹെതുവായിട്ട എന്ന ഗ്രഹിച്ചു കൊൾക) കാൎയ്യത്വം=കാൎയ്യമാവു എന്നുള്ളത- കാൎയ്യം=പ്രാഗഭാവപ്രതിയൊഗി- എല്ലാവസ്തുക്കളും ഉണ്ടാകുന്നതിന്റെ മുമ്പെയുള്ള അതുകളുടെ അഭാവത്തിന്ന (ഇല്ലായ്മക്ക) പ്രാഗഭാവമെന്ന പെരാകുന്നു എന്നും ഒരു വസ്തു ഉണ്ടായാൽ അതിന്റെ പ്രാഗഭാവം നശിക്കുന്നതാകയാൽ ഉണ്ടാവുന്ന വസ്തുക്കളൊക്കെയും പ്രാഗഭാവത്തിന്റെ പ്രതിയൊഗികളാകുന്നു എന്നും ധരിച്ചു കൊൾക) ഘടവൽ=എന്നതിന്ന ഘടമെന്ന പൊലെ എന്ന അന്വയാത്ഥം ഘടം=കുടം- (യദകൎത്തൃജന്യം- ന- തൽ-കാൎയ്യം- ഭവിതു- മൎഹതി)എന്നതിന്ന യാതൊന്നു അകൎത്തൃജന്യമായി ഭവിക്കുന്നുവൊ അത കാൎയ്യമായി ഭവിപ്പാൻ അൎഹിക്കുന്നില്ല എന്ന അന്വയാത്ഥമാകുന്നു- അകൎത്തൃജന്യം=കൎത്തൃജന്യമല്ലാത്തത- അൎഹിക്ക=യൊഗ്യമായി ഭവിക്ക- (യഥാ- ആകാശാദിഃ) എന്നതിന്നആകാശം മുതലായത എന്ന പൊലെ അത്ഥമാകുന്നു- ഇങ്ങിനെയാകയാൽ മെൽ വിവരിക്കപ്പെട്ട അനുമാനവാക്യത്തിന്റെ സാരം. വിത്തിന്റെ മുള ഒരു കൎത്താവിനാൽ ഉണ്ടാക്കപ്പെടുന്നതൊ അല്ലയൊ എന്ന സംശയമില്ല- അതും ഒരു കൎത്താവിനാൽ ഉണ്ടാക്കപ്പെടുന്നതു തന്നെ ഇങ്ങിനെ നിശ്ചയിച്ചത വിത്തിന്റെ മുളയും പ്രാഗഭാവ പ്രതിയൊഗിയാകുന്നു എന്നതു ഹെതുവായിട്ടാകുന്നു- യാതൊന്നിങ്കൽ പ്രാഗഭാവപ്രതിയൊഗിത്വമിരിക്കുന്നുവൊ അതിങ്കൽ കൎത്തൃജന്യത്വമുണ്ടായിരിക്കും- രണ്ടിന്നും സാമ

ഷ്ടമുണ്ട എന്നത ഘടത്തിങ്കൽ പരീക്ഷിച്ചാൽ അറിയാം- ഘ
ടം ഉണ്ടാവുന്നതിന്റെ മുമ്പെ ആ സ്ഥലത്തിങ്കൽ ഘടത്തിന്റെ
പ്രാഗഭാവമുണ്ടായിരുന്നു- ഘടമുണ്ടായപ്പൊൾ അതു നശിച്ചു-
അതുകൊണ്ടു ഘടം പ്രാഗഭാവപ്രതിയൊഗിയാകുന്നു എന്നു നി
ശ്ചയിക്കാം അതിങ്കൽകൎത്തൃജന്യത്വവുമുണ്ട-ഘടകാരന്റെ (കുശ
വന്റെ) യത്നം കൂടാതെ ഒരെടത്തും ഘടമുണ്ടാകുന്നില്ല- യാതൊരു
പദാൎത്ഥം കൎത്തൃജന്യത്വമില്ലാത്തതായി ഭവിക്കുന്നുവൊ അങ്ങി
നെ ഉള്ള ആകാശാദികളിൽ പ്രാഗഭാവ പ്രതിയൊഗിത്വം കാ
ണുന്നതുമില്ല- ഇങ്ങിനെയാകയാൽ വിത്തിന്റെ മുളക്കും ഒരു
കൎത്താവുണ്ടെന്ന നിശ്ചയിക്കാമെന്നാകുന്നു- ദൃശ്യന്മാരായിരിക്കു
ന്ന അസ്മാദാദികളിൽ എവനും വിത്തിന്റെ മുളയുടെ കൎത്തൃ
ത്വം ചെരുന്നതല്ലായ്കയാൽ അതിന്റെ കൎത്താവായിട്ട അദൃശ്യ
നായിട്ട ഒരുത്തനെ കല്പിക്കാതെ കഴിവില്ല അവനു പെർ ൟശ്വ
രനെന്നാകുന്നു എന്നും ഗ്രഹിച്ചുകൊൾക-

(ആ) ആയതിരിക്കട്ടെ ഇവിടെ ഒന്നുചൊദിപ്പാനുണ്ട- വിത്തി
ന്റെമുള ശരീരം കൊണ്ടുണ്ടാക്കപ്പെടുന്നതൊ അല്ലയൊ ശരീരം
കൊണ്ടുണ്ടാക്കപ്പെടുന്നതാകുന്നു എന്നുപറഞ്ഞാൽ അതിന്റെ ക
ൎത്താവായ ൟശ്വരനും ശരീരിയായിരിക്കെണം- അതിന്നു സംഭവ
മില്ലെല്ലൊ ൟശ്വരന്ന ശരീരമില്ല എന്നല്ലെ സിദ്ധാന്തമാകുന്നത-
അതുകൊണ്ടു ശരീരംകൊണ്ടുണ്ടാക്കപ്പെടുന്നതല്ലാ എന്നുതന്നെപ
റയെണം- എന്നാൽ അതിന്റെ കൎത്താവായിട്ട ഒരുത്തനെയും
കല്പിച്ചുകൂടാ എന്നും വരുന്നതാണ- യാതൊരു പദാൎത്ഥം ശരീരാ
ജന്യമായിട്ടുണ്ടൊ അത ഒരു കൎത്താവിനാലും ഉണ്ടാക്കപ്പെടുന്നത
ല്ല എന്ന നിയമമുണ്ട- ൟ നിയമമിരിക്കുമ്പൊൾ മെൽ പറ
ഞ്ഞതു ദൃഷ്ടം തന്നെ-

(സ) ഇങ്ങിനെ ശങ്കിക്കരുത- ശരീരാജന്യമായതിനൊക്കെയും
കൎത്താവിനാൽ ജനിപ്പിക്കപ്പെടായ്ക എന്നതിനെ അംഗീകരിച്ചെ
കഴിയൂ എന്നു പറയെണമെങ്കിൽ അതിന്ന അനുകൂലമായൊരു
സംഗതിയുണ്ടായിരിക്കെണം- അതില്ലായ്കയാൽ ആ നിയമം
സ്വീകാര യൊഗ്യമായിട്ടുള്ളതല്ല- എന്നാൽ യാതൊന്നിങ്കൽപ്രാ
ഗഭാവപ്രതിയൊഗിത്വമുണ്ടൊ അതൊക്കെയും കൎത്താവിനാൽഉ
ണ്ടാക്കപ്പെടുന്നതാകുന്നു എന്നുള്ള നിയമവും വെണ്ട എന്നു പറ
ഞ്ഞുകൂടയൊ- അപ്രകാരം പറഞ്ഞുകൂടാ- എല്ലാകാൎയ്യങ്ങൾക്കും ക
ൎത്താവു കാരണമാകുന്നു- എന്നുള്ള അനുകൂല സംഗതി ൟ നിയ
മത്തിന്നസഹായമായിട്ടുണ്ട- ൟ ഒരു ഭെദം മെൽ പറഞ്ഞനിയ

മത്തെ അപെക്ഷിച്ചാൽ ഇതിങ്കൽ കാണുന്നതാകയാൽ ഇതുമ
തും തുല്യംതന്നെ എന്നത ദുഢമാവാത്തതാകുന്നു- ഇതു ഹെതു
വായിട്ടാകുന്നു അപ്രകാരം പറഞ്ഞു കൂടാഎന്ന മുമ്പെ ഞാൻ പ
റഞ്ഞതെന്ന ഗ്രഹിച്ചു കൊൾകയും വെണം- ഈശ്വരാനുമാ
നം ഇങ്ങിനെ ഒരു വിധത്തിൽ കാണിക്കപ്പെട്ടു- ഇനിയുള്ള വി
സ്തരത്തെ ഗ്രന്ഥാന്തരത്തിങ്കൽനിന്ന അറിഞ്ഞുകൊൾക-

പദാൎത്ഥസാമാന്യലക്ഷണം

ഇനി ഈ ഗ്രന്ഥത്താൽ പ്രതിപാദ്യങ്ങളായ പദാൎത്ഥങ്ങളുടെ
സാമാന്യ ലക്ഷണത്തെ പറയുന്നു- (ചൊ) ലക്ഷണമെന്നത
എന്ത- (ഉ) യാതൊരു പദാൎത്ഥത്തെ അന്യനെ ബൊധിപ്പിക്കെ
ണമെന്നു വക്താവു താല്പൎയ്യപ്പെട്ടിരിക്കുന്നുവൊ ആ പദാൎത്ഥത്തി
ങ്കലെല്ലാടത്തുമിരിക്കുന്നതായിട്ടും വെറെ ഒന്നിന്റെ പ്രസിദ്ധി
യുണ്ടെങ്കിൽ അതിങ്കൽ ഇരിക്കാത്തതായിട്ടുമുള്ള ധൎമ്മമത്രെ ല
ക്ഷണമാകുന്നത- പശുവിന്ന സാസ്നാവത്വം ലക്ഷണമെന്ന
വ്യവഹാരമുണ്ട- അവിടെ സാസ്നാവത്വമെന്നതിന്ന സാസ്നയു
ള്ളതാവു എന്നുള്ളത എന്നൎത്ഥമാണ- സാസ്നാ=താട- ഇതുകൊ
ണ്ട പശുവിന്റെ ലക്ഷണം താടയാകുന്നു എന്നു തന്നെ വന്നു
കൂടുന്നത- മെൽപ്രകാരംവ്യവഹരിക്കുന്നവരുടെതാല്പൎയ്യം ഏതുപ
ശുവിനെയും കണ്ടാൽ എന്റെ ശിഷ്യന്ന ഇത പശുവാണഎ
ന്നുള്ള ബൊധത്തെ കൊടുക്കുന്നതായ ഒരു ധൎമ്മത്തെ ഗ്രഹിപ്പി
ക്കെണമെന്നാകുന്നു- അപ്രകാരമുള്ള താല്പൎയ്യം നിമിത്തമായി
വ്യവഹരിക്കപ്പെട്ടത പശുവിന്റെ ലക്ഷണം താടയാകുന്നു എ
ന്നിപ്രകാരമാണ- ഇതിനാൽ ഗ്രഹിപ്പിക്കപ്പെട്ടതായ താട എ
ല്ലാ പശുവിങ്കലും ചെന്നിരിക്കുന്നതാകയാലും പശുവല്ലാത്തതു
കളിൽ ഇരിക്കാത്തതാകയാലും അതു പശുവിന്റെ ലക്ഷണമാ
വാൻ മതിയായതാകുന്നു ഇപ്രകാരം എല്ലാപദാൎത്ഥത്തിന്നുംകൂ
ടെ ഒന്നായിട്ട ലക്ഷണം ഇന്നതെന്ന പറവാനാണ ഇനിയു
ള്ള ആരംഭം-

പദാൎത്ഥ സാമാന്യ ലക്ഷണം അഭിധെയത്വമത്രെ ആകുന്ന
ത അഭിധെയത്വം=അഭിധെയമാവു എന്നുള്ളത-അഭിധെയം=
അഭിധാനം ചെയ്കപ്പെടുവാൻ യൊഗ്യം- അഭിധാനം=ചെയ്
ക=ശബ്ദപ്രയൊഗം കൊണ്ട അറിയിക്ക-ഏതൊരുവസ്തുവായാ
ലും അതിനെ ബൊധിപ്പിക്കുന്നതായ ഒരുശബ്ദമുണ്ടായിരിക്കും
അതുകൂടാതെ ഒന്നുമില്ല- അപ്രകാരമാകയാൽ അഭിധെയത്വ
മെന്നത സകല പദാൎത്ഥങ്ങളിലും ഇരിക്കുന്ന ധൎമ്മമാകുന്നു എ

ന്നും അതുകൊണ്ട അത പദാത്ഥങ്ങളുടെ സാമാന്യ ലക്ഷണമാ
വാൻ യൊഗ്യതയുള്ളതാകുന്നു എന്നും അറിഞ്ഞു കൊൾക- ഇതു
പൊലെ പ്രമെയത്വാദികളും പദാത്ഥസാമാന്യ ലക്ഷണങ്ങളാ
കുന്നു അതുകളിൽ ഏതെങ്കിലുംഒന്നു പറഞ്ഞാൽ അതുകൊണ്ട
പദാത്ഥ സാമാന്യ ജ്ഞാനമുണ്ടാകും-സാമാന്യ ജ്ഞാനമുണ്ടായാൽ
അങ്ങിനെയുള്ള പദാത്ഥങ്ങൾ ഏതെത എന്നുള്ള വിശെഷജ്ഞാ
നത്തിനായിക്കൊണ്ട ഇച്ശ ജനിക്കും- അതിനെ ജനിപ്പിച്ചല്ലാ
തെ ഇന്നതുമിന്നതും പദാത്ഥമെന്ന പറവാൻ സംഗതിയില്ല
എങ്കിലും പദത്തിന്റെ അത്ഥം പദാത്ഥമെന്ന ലൌകികമാ
യൊരു ബൊധംകൊണ്ടുതന്നെ അഭിധെയത്വം പദാത്ഥ സാമാ-
ന്യ ലക്ഷണമാകുന്നു എന്ന നിശ്ചയിക്കാം- അതുകൊണ്ട ഇ
ന്നതുമിന്നതുമായി ആകെ പദാത്ഥങ്ങൾ ഇത്രയുണ്ട എന്നതു
മാത്രം പറഞ്ഞാൽ മതി എന്നു വിചാരിച്ചിട്ടു ഒരം ഗ്രന്ഥകത്താ
വു മുമ്പെതന്നെ പദാത്ഥവിഭാഗത്തെ കാണിക്കുന്നു-

അഥപദാത്ഥവിഭാഗഃ

൨. ദ്രവ്യംഗുണസ്തഥാകമ്മസാമാന്യംസവിശെഷകം। സമവാ
യസ്തഥാഭാവഃപദാത്ഥാസ്സപ്തകീത്തിതാഃ ॥

അന്വയം—— പദാത്ഥാഃ ദ്രവ്യം- ഗുണഃ- തഥാ- കമ്മ-സവി
ശെഷകം- സാമാന്യം- തഥാ- അഭാവഃ- സപ്ത- കീത്തിതാഃ-

അന്വയാത്ഥം— പദാത്ഥങ്ങൾ ദ്രവ്യവും ഗുണവും അപ്രകാരം
കമ്മവും സവിശെഷകമായിരിക്കുന്ന സാമാന്യവും അപ്രകാരം
അഭാവവുംആകുന്ന ഏഴ എന്ന കീത്തിതങ്ങളായി ഭവിക്കുന്നു-

പരിഭാഷാ——ദ്രവ്യം=ഗുണകമ്മങ്ങൾക്കു ആശ്രയമായിട്ടുള്ള
ത- ഗുണം=രൂപം രസമിത്യാദി കമ്മം=ഉൽക്ഷെപണമുതലായത-
സാമാന്യം ദ്രവ്യത്വാദിജാതി (സാമാന്യമെന്നതിന്നു സവിശെ
ഷകമെന്നൊരു വിശെഷണം കൊണ്ട വിശെഷത്തൊടുള്ളസാ
ഹിത്യത്തെ പറകയാൽ ഇവിടെ സാമാന്യമെന്നതിന്റെ ശെ
ഷം വിശെഷമെന്നൊരു പദാത്ഥത്തെ ഗണിച്ചു കൊൾക-
വിശെഷത്തിന്റെ സ്വരൂപം ഇനിയൊരെടത്ത ഉപപാദിക്ക
പ്പെടും ) സമവായം=നിത്യസംബന്ധം- അഭാവം=ഇല്ലായ്കയും
അല്ലായ്കയും- കീത്തിതങ്ങൾ=കീത്തിക്കപ്പെട്ടവ. കീത്തിതം പ
റക- (ഇവിടെ ഏഴെ എന്നു കീത്തിതങ്ങളായത ആരാൽ എ
ന്നൊരു ആകാംക്ഷയുണ്ട അതുഹെതുവായിട്ട അന്വയത്തിൽന്യാ
യസൂത്രഭാഷകാരാദിഭിഃ എന്നതു കൂടെ ചെത്ത ന്യായസൂത്രത്തി
ന്റെ ഭാഷ്യത്തെ ഉണ്ടാക്കിയ കണാദമഹഷി മുതലായവരാൽ

കീൎത്തിതങ്ങളായി ഭവിക്കുന്നു എന്ന പറഞ്ഞു കൊൾകയും വെണം-

(ആ) ന്യായസൂത്രക്കാരൻ പദാൎത്ഥങ്ങൾ ഏഴ എന്ന പറഞ്ഞിട്ടുണ്ടൊ ഇല്ലയൊ ഉണ്ട എംകിൽ ഭാഷ്യകാരാദികളാൽ കീൎത്തിക്കപ്പെട്ടതുകളാകുന്നു എന്ന പറയുന്നത എങ്ങിനെ- വൈയാകരണന്മാർ സൂത്രകാരനായ പാണിനി മഹൎഷിയെക്കാൾ ഭാഷ്യകൃത്തായ പതഞ്ജലി മഹൎഷിക്ക മാഹാത്മ്യത്തെ പറയുന്നവരാകുന്നു എങ്കിലും അവർ സൂത്രാനുവാദരൂപമായ ഭാഷ്യത്താലും ബൊദ്ധ്യമായ അൎത്ഥത്തെ പ്രമാണസഹിതമായി കാണിക്കുന്നെടത്തു പാണിനിയെ പ്രമാണിക്കുന്നവരാകുന്നു. നൈയായികന്മാർ യുക്തിമാത്രത്തെ നൊക്കുന്നവരാകയാൽ ഋഷി മാഹാത്മ്യത്തെയൊ അതിന്റെ താരതമ്യത്തെയൊ ശരണമാക്കിപ്പിടിക്കുന്നവരൊട്ടല്ലതാനും. എന്നുപിന്നെ ൟ വിധമായ കീൎത്തനത്തിന്ന കണാദമുനി കൎത്താവാകട്ടെ എന്നു വിചാരിപ്പാൻ സംഗതി എന്ന അറിയുന്നില്ല. അതിനെ അറിയിക്കെണം. സൂത്രകാരൻ പദാൎത്ഥങ്ങൾ ഇത്ര എന്നതിനെ കുറിച്ച അത്യന്ത മൌനത്തെ ആശ്രയിച്ചു എന്നതു കല്പനായൊഗ്യവുമല്ല. സൂത്രകാരൻപറഞ്ഞ എഴ എന്നല്ല എംകിൽ സൂത്രകാരമതത്തെ വിട്ട ഭാഷ്യകാരമതത്തെ സ്വീകരിപ്പാൻ സംഗതി എന്ത. ഇതൊന്നും പറയാതെ ഇവിടെ കീൎത്തിതാഃ എന്നതിന്ന കൎത്താവായിട്ട ഭാഷ്യകാരാദികളെ ചെൎത്തു പറഞ്ഞു കൊള്ളെണമെന്നു ശംസിച്ചാൽ ഇതു വലുതായൊരു സങ്കടമല്ലെ-

(സ) എന്ന ശംകിക്കുന്നു എങ്കിൽ ആയത ഉചിതംതന്നെ എങ്കിലും വാസ്തവമായ അഭിപ്രായത്തെ പറയാം. അതിനെ ഗ്രഹിക്കുംപൊൾ ൟ ശംക നിവൃത്തിക്കും. അതുകൊണ്ട ഇപ്പറഞ്ഞതൊരു കെടിന്നു കാരണമായി വരുന്നതല്ലെന്ന എന്റെ മനസ്സു മുമ്പെതന്നെ സമാധാനത്തിലായിരിക്കുന്നു. എങ്ങിനെ എന്നതും വിവരിക്കാം. ലൊകാനുരൊധിയായ ആചാൎയ്യൻ യുക്തികവചമായൊരു സിദ്ധാന്തത്തെ രക്ഷിപ്പാനായിട്ട അന്യന്മാരിലിന്നാവനെന്നില്ലാതെ ഒരുത്തനെ കാണിച്ചുതന്നു അതുകൊണ്ടു നാം ഗ്രഹിക്കുന്നത ആരെംകിലുമാം എന്നില്ല ഭാഷ്യകാരാദികളെ ഗ്രഹിക്കെണ്ടതാണ. സൂത്രകാരൻ പതിനാറ പദാൎത്ഥങ്ങളെ അംഗീകരിച്ചിരിക്കുന്നു, അതിനെ അനുസരിച്ചവരായിട്ടും പിന്നെയും ചിലരുണ്ട. എംകിലും സൂത്രകാരൊക്ത പദാൎത്ഥങ്ങളൊക്കെയും ദ്രവ്യാദികളായ ഏഴ പദാൎത്ഥങ്ങളിലന്തൎഭവിക്കുമെന്നുക

ങ്ങ പദാൎത്ഥങ്ങൾ ദ്രവ്യാദികളായ എഴ എന്ന പറഞ്ഞത ഭാഷ്യ കാരനായ കണാദമഹൎഷിയാകുന്നു പിന്നെ അതിനെ അനുവ ദിച്ചവരായിട്ട വെറെ പലരുമുണ്ട. അവരിൽ ആരെംകിലും ക ൎത്താവായി തൊന്നട്ടെ എന്നല്ലാതെ ഇവിടെ യാതൊരാശയവും ഗ്രന്ഥകൎത്താവിന്നില്ല. ൭ാം അവസ്ഥകം ഇവിടെ കീൎത്തിതാഃ എന്ന ഒരു അധികപദത്തെ ഉപാദാനംചെയ്തു യുക്തിസിദ്ധമാ യ അൎത്ഥത്തിംകലും ഞാൻ പൂൎവ്വസമ്മതിയെ നൊക്കുന്നവനാ ണെ എന്നുള്ള വിനയാധിക്യത്തെ പ്രകാശിപ്പിക്കുന്നതാകുന്നു എന്നറിഞ്ഞ വളരെ അഭിനന്ദിക്കുന്നതത്രെ യൊഗ്യമായിട്ടുള്ള തെന്നാണ ഇനിക്കു തൊന്നിയത. ഇങ്ങിനെയല്ലായെങ്കിൽ സൂ ത്രകാരൻ പതിനാറ പദാൎത്ഥങ്ങളെ അംഗീകരിച്ചിരിക്കുമ്പൊൾ അതുകളൊക്കെയും വെണ്ടതുകൾതന്നെ എങ്കിലും ദ്രവ്യാദികളാ യ എഴ പദാൎത്ഥങ്ങളിൽ അതുകളുടെ അന്തൎഭാവമാത്രമാകുന്ന ലാ ഘവമൂലത്തെ ബഹുമാനിച്ചുംകൊണ്ട പദാൎത്ഥങ്ങൾ ദ്രവ്യം, ഗു ണം, കൎമ്മം, സാമാന്യം, വിശെഷം സമവായം, അഭാവം ഇ ങ്ങിനെ എഴ എന്ന ഭാഷ്യകൎത്താവു പറഞ്ഞതുപൊലെ ഭാഷ്യകാ രൊക്തപദാൎത്ഥങ്ങളായ എഴും ഭാവാഭാവങ്ങൾ എന്ന രണ്ടുപദാ ൎത്ഥങ്ങളിൽ അന്തൎഭവിക്കുമെന്നകരുതി ഇവിടെ രണ്ടായിട്ടുതന്നെ വിഭാഗം ചെയ്യാൻ സംഗതിയുള്ളപ്പൊൾ എഴ എന്ന പറഞ്ഞ ത നന്നായില്ലെന്ന വന്നുപൊകും. അതുകൊണ്ട മെൽപ്രകാരം തന്നെ ഈ ഗ്രന്ഥകാരന്റെ ആശയത്തെ കല്പിക്കുന്നത യുക്തം തന്നെഎന്നതു സിദ്ധമായി. ഭാവമെന്നും അഭാവമെന്നും രണ്ടു പദാൎത്ഥങ്ങളെ സ്വീകരിച്ചിട്ട മറ്റുള്ളതുകൾക്കു ഇതുകളിൽ അ ന്തൎഭാവത്തെ പറയാമെന്നതിനെ ഇവിടെ സൂചിതമാക്കിചെയ്തി ട്ടുണ്ട. സമവായസ്യഥാഭാവഃ എന്നുള്ള പാദത്തിംകലെ തഥാശ ബ്ദംകൊണ്ടഅഭാവമാത്രത്തിന്ന പൃഥക്കരണത്തെചെയ്തിരിക്കുന്നു അതുകൊണ്ട ദ്രവ്യം മുതൽ സമവായംവരെ ഉള്ള പദാൎത്ഥങ്ങൾ എകകൊടിപ്രവിഷ്ടങ്ങളാകുന്നു. അഭാവമാത്രം വെറെഒരു പദാ ൎത്ഥമാകുന്നു. പൃഥക്കരണത്തിന്ന കൎമ്മമായ പദാൎത്ഥത്തിന്നുപെ ർ അഭാവമെന്നാകയാൽ മററുള്ളതൊക്കക്കൂടി ഭാവപദാൎത്ഥമായി രിക്കട്ടെ ഇങ്ങിനെ രണ്ടു മതിയായിരുന്നു എന്നുള്ള അഭിപ്രായ ത്തെ ഗ്രഹിപ്പിച്ചിരിക്കുന്നു എന്ന പറവാൻ വിരൊധമില്ലാത്ത ത മെൽപറഞ്ഞതിന്റെ സാധകത്വയെ ആശ്രയിക്കുമെന്ന അ റിഞ്ഞുകൊൾക. ദ്രവ്യംഗുണസ്തഥാകൎമ്മ എന്നപാദത്തിങ്കലെ ത ഥാശബ്ദം കൎമ്മാദികൾക്കു ദ്രവ്യവൃത്തിത്വം മുതലായതുകൊണ്ടു

ഗുണസാദൃശ്യമുണ്ട എന്നതിനെ ഗ്രഹിപ്പിക്കുന്നതത്രെ ആകു
ന്നത. സൂത്രകാരൊക്തങ്ങളായ പതിനാറു പദാൎത്ഥങ്ങൾ ദ്രവ്യാദി
കളായ ഏഴിൽ അന്തൎഭവിച്ചതെങ്ങിനെ എന്ന ചൊദിക്കുന്നവ
രെകുറിച്ചു പറയെണ്ടതൊക്കെയും മെലിൽ കാണിച്ചുകൊള്ളാം.
ഇപ്പൊൾ പദാൎത്ഥങ്ങൾ ദ്രവ്യാദികളായ ഏഴ എന്നതുമാത്രം ആ
ചാൎയ്യവചനത്തെ വിശ്വസിച്ചു ധരിച്ചുകൊൾവിൻ. ഇനി ദ്രവ്യ
ങ്ങളെതൊക്കെ എന്നും ഗുണങ്ങളെതൊക്കെ എന്നും പറവാൻ
പൊകുന്നു.

(ശങ്കാ) ദ്രവ്യസാമാന്യലക്ഷണത്തെ പറയാതെ ദ്രവ്യങ്ങളെ
തൊക്കെ എന്നുള്ള ആകാംക്ഷയെ അപെക്ഷിച്ചു പറയെണ്ടതാ
യ ദ്രവ്യവിഭാഗത്തിന്നുള്ള പുറപ്പാട യുക്തമാകുമൊ ദ്രവ്യമെന്നു
പറയത്തക്കതായിട്ടു ചിലതുണ്ട എന്നുള്ള സാമാന്യബൊധം ഉ
ണ്ടായതിന്റെ ശെഷമല്ലാതെ ദ്രവ്യങ്ങളെതെതൊക്കെ എന്നുള്ള
ആകാംക്ഷ സംഭവമില്ലല്ലൊ.

(സാരം) എന്നുള്ള ശങ്ക ശരിതന്നെ എങ്കിലും ദ്രവ്യത്വമുള്ള
തിനെ അല്ലാതെ ദ്രവ്യശബ്ദംകൊണ്ട പറഞ്ഞുകൂടാ എന്നതലൊ
കപ്രസിദ്ധമാകുന്നു എല്ലൊ. അതുകൊണ്ട ദ്രവ്യത്വമെന്ന ജാതിത
ന്നെ ദ്രവ്യലക്ഷണമെന്നതിന്റെ ബൊധം ദ്രവ്യമെന്നുള്ള വ്യവ
ഹാരത്തിങ്കൽനിന്നുതന്നെ ബാഹുല്യെന സംഭവിക്കാം എന്നായി
രിക്കും ഗ്രന്ഥകൎത്താവിന്റെ ആശയമെന്ന അറിഞ്ഞുകൊൾക.
ജാതി എന്നത സാമാന്യത്തിൽ അന്തൎഭവിച്ചതാകുന്നു. സാമാന്യ
ലക്ഷണം ഇനി മെലെടത്തു പറകയുംചെയ്യും. ഇതുകൊണ്ട ഗുണ
സാമാന്യലക്ഷണം ഗുണത്വംതന്നെ എന്നും ഗ്രഹിച്ചുകൊൾക.

അഥദ്രവ്യഗുണവിഭാഗഃ

൧. ക്ഷിത്യപ്തെജൊമരുദ്വ്യൊമകാലദിഗ്ദെഹിനൊമനഃ। ദ്രവ്യാ
ണ്യഥഗുണാരൂപംരസൊഗന്ധസ്തതഃപരം॥

൨. സ്പൎശസ്സംഖ്യാപരിമിതിഃപൃഥക്ത്വംചതതഃപരം। സംയൊ
ഗശ്ചവിഭാഗശ്ചപരത്വംചാപരത്വകം॥

൩. ബുദ്ധിസ്സുഖംദുഃഖമിച്ഛാദ്വെഷൊയത്നൊഗുരുത്വകം। ദ്ര
വത്വംസ്നെഹസംസ്കാരാവദൃഷ്ടംശബ്ദഏവച॥

അന്വയം — ദ്രവ്യാണി- ക്ഷിത്യപ്തെജൊമരുദ്വ്യൊമകാലദി
ദെഹിനഃ- മനഃ- ച- അഥ- ഗുണാഃ രൂപം- രസഃ ഗന്ധഃ- തതഃ-
പരം- സ്പൎശഃ- സംഖ്യാ പരിമിതിഃ- പൃഥക്ത്വം- ച- തതഃ- പരം-
സംയൊഗഃ- ച- വിഭാഗഃ- ച- പരത്വം- അപരത്വകം- ച- ബുദ്ധിഃ
സുഖം- ദുഃഖം- ഇച്ഛാ- ദ്വെഷഃ- യത്നഃ- ഗുരുത്വകം- ദ്രവത്വം- സ്നെ

ഹസംസ്കാരൌ അദൃഷ്ടം-ശബ്ദഃ-ച-എവ-

അന്വയാൎത്ഥം——ദ്രവ്യങ്ങൾ ക്ഷിത്യപ്തേജോമരുദ്വ്യോമകാലദി ഗ്ദേഹികളും മനസ്സും ആകുന്നു. (അഥ) ശബ്ദം ദ്രവ്യവിഭാഗ സമാപ്തിയെ തോന്നിപ്പിക്കുന്നതാകയാൽ ദ്രവ്യങ്ങൾ സമാപ്തങ്ങ ളായിഎന്നു അതിന്റെ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക) ഗുണങ്ങ ൾ രൂപവും രസവും ഗന്ധവും അതിങ്കൽനിന്നു അനന്തരം പ ഠിതമായസ്പൎശവും സംഖ്യയും പരിമിതിയും പൃഥക്ത്വവും അതി ങ്കൽനിന്നു അനന്തരം പഠിതമായസംയോഗവും വിഭാഗവും പ രത്വവും അപരത്വകവും ബുദ്ധിയും സുഖവും ദുഃഖവും ഇച്ശയും ദ്വെഷവും യത്നവും ഗുരുത്വകവും ദ്രവ്യത്വവും സ്നേഹസംസ്കാര ങ്ങളും അദൃഷ്ടവും ശബ്ദവും തന്നെ ആകുന്നു.

പരിഭാഷാ——ദ്രവ്യങ്ങൾ=ദ്രവ്യമെന്ന പെരൊടുകൂടിയതുകൾ - ക്ഷിത്യപ്തെജോമരുദ്വ്യോമകാലദിഗ്ദേഹികൾ=ക്ഷിതിയും അപ്പു കളും തെജസ്സും മരുത്തും വ്യോമവും കാലവും ദിക്കും ദെഹിയും- ക്ഷിതി=ഭൂമി അപ്പുകൾ=ജലം- (അപ്ശബ്ദം ബഹുവചനാന്തമാ യിട്ടല്ലാതെ പ്രയൊഗിച്ചു വരുമാറില്ല- അതുകൊണ്ടു അപ്പുകൾ എന്നു ബഹുവചനത്വം സ്പഷ്ടമാക്കീട്ടതന്നെ വ്യവഹാരമിരുന്നാ ലും ജലമെന്നു അതിന്റെ പരിഭാഷയെ ഗ്രഹിച്ചാൽ മതി. ജ ലങ്ങൾ എന്നതന്നെ വെണമെന്നില്ല. അപ്പ്=ജലം ഇങ്ങിനെ തന്നെയുമാമെന്നും ഗ്രഹിച്ചുകൊൾക) തെജസ്സ=ഉഷ്ണസ്പൎശത്തി ന്നു ആശ്രയമായ അഗ്നി, ആദിത്യൻ മുതലായത- മരുത്ത=വാ യു- കാലം=വിനനാഴികമുതലായത- ദിക്ക=കിഴക്കമുതലായത- ദെഹി=ആത്മാവ- മനസ്സ=മനസ്സതന്നെ- ഗുണങ്ങൾ ഗുണങ്ങ ളെന്ന പെരൊടുകൂടിയവ. രൂപം=വെളുപ്പമുതലായത- രസം=മ ധുരം. പുളി ഇത്യാദി-ഗന്ധം=നാററം- സ്പൎശം=തണുപ്പ ചൂടഇ ത്യാദി- സംഖ്യാ=ഏകത്വംമുതലായത- പരിമിതി=പരിമാണം- (ആകൃതിയുടെ വലിപ്പംമുതലായത) പൃഥക്ത്വം=പൃഥക്കാവു എ ന്നുള്ളത- പൃഥക്ക=വെറെഉള്ളത. സംയൊഗം=ഒന്നിങ്കൽ മറെറാ ന്നിന്റെ ചെൎച്ച വിഭാഗം ചെൎന്നിരിക്കുന്ന വസ്തുക്കളിൽ ഒന്നി ങ്കൽനിന്നു മറെറതിന്റെ അകൽച- പരത്വം=പരമാവു എ ന്നത. പരം=കാലംകൊണ്ടൊ ദെശംകൊണ്ടൊ അകൽച ഏ റിയത- അപരത്വം=അപരമാവുഎന്നുള്ളത- അപരം=കാലം കൊണ്ടൊ ദെശംകൊണ്ടൊ അടുപ്പം ഏറിയത- (അപരത്വവും അപരത്വകവും ഒന്നുതന്നെ ക പ്രത്യയം സ്വാൎത്ഥിന്നമായ അ ൎത്ഥത്തെ പറയുന്നില്ല. ക പ്രത്യയത്തെ ചെൎത്തത പാദംതികയു

വാനായിട്ടുതന്നെ ചെയ്യപ്പെട്ടതാകുന്നു) ബുദ്ധി=ജ്ഞാനം- സുഖം സുഖംതന്നെ. ദുഃഖം=ദുഃഖംതന്നെ. ഇച്ശ=ഇഛതന്നെ. ദ്വെഷം=വൈരം- യത്നം=പ്രയത്നം ഗുരുത്വം-കനം- (ഗുരുത്വകവും അതുതന്നെ) ദ്രവത്വം=ദ്രവമായ്വു എന്നുള്ളത- ദ്രവം=ദ്രവിക്കുന്നത ദ്രവിക്ക=ഒഴുകുക- സ്നെഹസംസ്കാരങ്ങൾ=സ്നെഹവും സംസ്കാരവും- സ്നെഹം=മെഴുക്ക- സംസ്കാരം=വെഗംമുതലായത അദൃഷ്ടം=ആരാലും കാണപ്പെടാത്തത- (ധൎമ്മവും അധൎമ്മവും) ശബ്ദം=ശബ്ദംതന്നെ-

ദ്രവ്യവിഭാഗം

ഭൂമി, ജലം, തെജസ്സ വായു, ആകാശം, കാലം, ദിക്ക, ആത്മാവ, മനസ്സ ഇതുകൾ ഒമ്പതു തന്നെ ദ്രവ്യമെന്ന പെരൊട്ടു കൂടിയതുകളാകുന്നത- ഇതുകളിൽ ദ്രവ്യത്വമെന്നൊരു ജാതി ഇരിക്കയാൽ ഇതുകളെ ദ്രവ്യം ദ്രവ്യമെന്ന വ്യവഹരിക്കുന്നു- ദ്രവ്യത്വമെന്നത ദ്രവ്യമെന്നുള്ള വ്യവഹാരത്തിന്ന വിഷയമല്ലാതെ ഇരിക്കുന്ന ഗുണാദികളിൽ ഇരിക്കുന്നതല്ല ദ്രവ്യങ്ങളിലൊരെടത്തെങ്കിലും ഇരിക്കാത്തതുമല്ല- അതുകൊണ്ട ദ്രവ്യത്വം തന്നെ ദ്രവ്യലക്ഷണമെന്ന നിശ്ചയിച്ചു കൊൾക- ദ്രവ്യത്വമെന്നതൊരു ജാതിയാകയാൽ സാമാന്യമെന്ന പദാൎത്ഥത്തിൽ ചെൎന്നതാകുന്നു-വെറെ ഒന്നല്ല ഇതിന്ന അവലംബമായിട്ടുള്ളതഇതും ദ്രവ്യമെന്നിങ്ങിനെ എല്ലാററിലും അനുഗതമായ വൃദ്ധവ്യവഹാരമെത്രെ ആകുന്നത-

(ശംകാ) ഇതും ദ്രവ്യം ഇതും ദ്രവ്യമെന്നുള്ള വൃദ്ധവ്യവഹാരം മെൽ പറഞ്ഞ ജാതിക്ക അവലംബമെന്നതു ചെരുന്നില്ല- മെൽ പറഞ്ഞ വൃദ്ധവ്യവഹാരത്തിന്നു വിഷയങ്ങളായ വസ്തുക്കളിൽ എല്ലാററിലും ഇരിക്കുന്നതായ മെൽ പറഞ്ഞ ജാതിയെ എങ്ങിനെ ഗ്രഹിക്കും- പ്രത്യക്ഷം കൊണ്ട അതിനെ ഗ്രഹിക്കാമെന്നു പറഞ്ഞുകൂട- യാതൊരു വസ്തുവിന്റെ ആകൃതിക്കു പരിണാമം ഭവിച്ചാലും ആ വസ്തുവിനെക്കുറിച്ചു മുമ്പെഉള്ള വ്യവഹാരം ആ അവസ്ഥയിലുമാമെന്നുണ്ടൊ അങ്ങിനെ ഉള്ള വസ്തുവിൽ ഇരിക്കുന്ന ജാതിയുടെ ഗ്രഹണം പ്രത്യക്ഷംകൊണ്ടു സാദ്ധ്യമല്ല- അതുകൊണ്ട ഘൃതം ജതുമുതലായതുകളിലെ ദ്രവ്യത്വത്തെ എങ്ങിനെ അതുകളെ ഗ്രഹിപ്പിക്കുന്നതായ ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കും- അതിന്നു നിൎവ്വാഹം കാണുന്നില്ല- ഇതുതന്നെഅല്ല- കെവലലൌകികന്മാർ ദ്രവ്യമെന്നു വ്യവഹരിക്കുന്നത- പൈ, കാശു, പൈസ, പണം- ഇത്യാദികളെ കുറിച്ചാകുന്നു -അതു

കളിലെദ്രവ്യത്വത്തെപ്രത്യക്ഷംകൊണ്ടുതന്നെ ചിലർഅറിഞ്ഞാലും പൃഥിവ്യാദികളിലെ ദ്രവ്യത്വത്തെ അവർ അറിയുന്നില്ല-

(സ) ഇങ്ങിനെ ശംകിക്കുന്നവർ കാൎയ്യസമവായികാരണതയുടെ നിയാമകമായിട്ട ഒരു ധൎമ്മം വെണമെല്ലൊ അതാകുന്നു ദ്രവ്യത്വമെന്നു ഗ്രഹിച്ചു കൊൾക- കാൎയ്യസമവായി കാരണതയുടെ നിയാമകമായിട്ട ഒരുധൎമ്മം വെണമെന്നത അതിങ്കലുള്ളകാരണതാത്വംകൊണ്ടു സിദ്ധിക്കുന്നതാകുന്നു-

മെൽ പറഞ്ഞതിനെ സ്പഷ്ടമായി ഉപപാദിക്കാം- കാൎയ്യങ്ങളിൽ എല്ലാമിരിക്കുന്നതായ ഒരു ധൎമ്മവിശെഷമെത്രെ കാൎയ്യതയാകുന്നത അതുതന്റെ ആശ്രയമായ കാൎയ്യം യാതൊരു സംബന്ധെന ഉണ്ടാകുന്നുവൊ അതിനാൽ അവഛിന്നയായിരിക്കും അവച്ഛിന്നാ എന്നതിന്നു സാഹചൎയ്യനിയമത്തൊടുകൂടിയതാക്കപ്പെട്ടത എന്ന സാരത്തെ ഗ്രഹിച്ചു കൊൾക- സമവായികാരണത്തിന്റെ സ്വരൂപം ഇനി ഒരെടത്ത സ്പഷ്ടമാക്കപ്പെടും അതിങ്കൽകാൎയ്യത്തിന്റെ ഉൽപത്തി സമവായ സംബന്ധത്തൊടുകൂടെയാകുന്നു- അതുഹെതുവായിട്ട അങ്ങിനെ ഉണ്ടാകുന്ന കാൎയ്യങ്ങളിലുള്ള കാൎയ്യതാ എന്ന ധൎമ്മം സമവായ സംബന്ധത്താൽ അവച്ഛിന്നയായിരിക്കുമെന്നറിക- അപ്രകാരമുള്ള കാൎയ്യതയെ വിദ്വാന്മാർ സമവായ സംബന്ധാവഛിന്ന കാൎയ്യതാ എന്നു പറയുന്നു അങ്ങിനെയുള്ള കാൎയ്യത്തെക്കുറിച്ചു യാതൊന്നു സമവായി കാരണമാകുന്നുവൊ അതിങ്കലുള്ള കാരണതയും മുൻപറഞ്ഞ കാൎയ്യതയെപ്പൊലെ ഒരു സംബന്ധ വിശെഷത്താൽ അവച്ഛിന്നയായിരിക്കും- സമവായി കാരണങ്ങളുടെ സംബന്ധം താദാത്മ്യമാകയാൽ അതിനെ താദാത്മ്യ സംബന്ധാവച്ഛിന്ന കാരണതാ എന്നു ഗ്രഹിച്ചുകൊൾക- കാരണതക്കു നിരൂപ്യതയും കാൎയ്യതക്കു നിരൂപകതയും പരസ്പര സംബന്ധത്തിന്റെ അംശങ്ങളാകയാൽ മെൽ പറഞ്ഞ കാരണതയെ മെൽ പറഞ്ഞ കാൎയ്യതയെക്കൊണ്ടുവിശെഷിപ്പിച്ചുപറയുന്നവരുടെവ്യവഹാരം സമവായ സംബന്ധാവച്ഛിന്നകാൎയ്യതാ നിരൂപിതതാദാത്മ്യസംബന്ധാവഛിന്നകാരണതാഎന്നാകുന്നു- ഠംവ്യവഹാരത്തിന്നു വിഷയമായതും ഒരുകാരണതാ എല്ലൊആകുന്നതഅതുകൊണ്ടും കാരണതാഎന്നതഒരുഅവച്ഛെദകധൎമ്മത്തൊടു കൂടിയിരിക്കെണമെന്നനിയമമുണ്ടാകകൊണ്ടുംമെൽ പറഞ്ഞകാരണതക്കൊരു അവച്ഛെദകധൎമ്മമുണ്ടഎന്നഅനുമിക്കെണം- ഇങ്ങിനെഅനുമിക്കപ്പെട്ടതായധൎമ്മത്തെ ദ്രവ്യത്വമെന്നുപറയുന്നു-യാതൊരെടത്ത

സമവായസംബന്ധേനകാൎയ്യമുണ്ടാകുന്നുവൊഅവിടെമെൽ പറ
ഞ്ഞപൃഥിവ്യാദികൾതാദാത്മ്യസംബന്ധേനങ്ങളരിക്കും അപ്രകാര
മിരിക്കാത്തെടത്തസമവായസംബന്ധേന കാൎയ്യസംഭവമില്ലെ
ന്നൊരു നിയമമുണ്ടാകയാൽ മെൽപ്രകാരംസിദ്ധിച്ചതായദ്രവ്യ
ത്വത്തിൻെറ ആശ്രയം പൃഥിവ്യാദികൾ തന്നെ അതുകളിൽഒ
ന്നെങ്കിലും മറിച്ചിട്ടില്ലതാനും. അതുകൊണ്ട മെൽ പറഞ്ഞ ഭൂ
മി മുതലായതുകൾ ഒമ്പതും ദ്രവ്യങ്ങളാകുന്നു എന്നും അതുകളി
ലെ ദ്രവ്യത്വമെന്നത അനുമാനരൂപ പ്രമാണസിദ്ധമാകുന്നു എ
ന്നും ദ്രവ്യസാമാന്യ ലക്ഷണം ദ്രവ്യത്വം തന്നെ എന്നും നിശ്ച
യിച്ചു കൊൾക- ദ്രവ്യത്വമെന്നത ഒരു ജാതിയാകുന്നു എന്ന
പൂൎവ്വന്മാർ നിശ്ചയിച്ചിരിക്കുന്നു. ജാതിയെനിൎവ്വചിക്കമാറില്ല-
ഉപാധിയാകുന്നു എന്നു പറഞ്ഞാൽ നിൎവ്വചിക്കെണ്ടിവരും എ
ന്നാൽ ലാഘവം ഹെതുവായിട്ട ജാതിയാണ എന്നു തന്നെഅം
ഗീകരിക്കുന്നതു നല്ലതാണ എന്ന പൂൎവ്വന്മാരുടെ ആശയമാകു
ന്നു- ജാതിത്വത്തെ ബാധിക്കുന്നതുകളായ വ്യക്ത്യഭെദാദികൾ
ഒന്നും ഇതിന്ന ഇല്ലെന്നുമറിക - ഇങ്ങിനെ ഉള്ള ദ്രവ്യത്വം സം
യൊഗത്തിൻെറയൊ വിഭാഗത്തിൻെറയൊ സമവായി കാരണ
തയെ ഗ്രഹിച്ചാലും സിദ്ധമായ്വരുന്നതാകുന്നു- ദ്രവ്യത്വമല്ലാതെ
വെറെ ഒന്നും ദ്രവ്യലക്ഷണമായിട്ടില്ലെന്നില്ല- ഗുണവത്വമൊ
കൎമ്മവത്വമൊ എതെങ്കിലുമാം- ഗുണവത്വം=ഗുണവത്താ
വൃഎന്നുള്ളത- ഗുണവത്ത=ഗുണമുള്ളത-(ഗുണാധികരണമെന്നു
സാരം) ഗുണം സമവായ സംബന്ധേന വെണമെന്നുമുണ്ട -
കൎമ്മവത്വമെന്നതിൻെറ അൎത്ഥത്തെയും ഇപ്രകാരം ഗ്രഹിച്ചു
കൊൾക കൎമ്മവത്വം=കൎമ്മവത്താവൃഎന്നുള്ളത- (സമവായ
സംബന്ധേന കൎമ്മത്തിന്നു അധികരണമായിട്ടുള്ളത എന്ന
സാരം) ഗുണസമാനാധികരണ സത്താഭിന്നജാതിമത്വവും ക
ൎമ്മസമാനാധി കരണ സത്താഭിന്ന ജാതിമത്വവും ദ്രവ്യലക്ഷ
ണങ്ങളാകുന്നു ആദ്യത്തിന്ന സമവായ സംബന്ധേന ഗുണ
ത്തിന്ന അധികരണം യാതൊന്നൊ (ദ്രവ്യം) അതിങ്കൽ ഇരി
ക്കുന്നതായിയും സത്താ എന്ന ജാതിയല്ലാത്തതായിയുമിരിക്കു
ന്ന ജാതിയൊട കൂടിയതാവൃഎന്നുള്ളത എന്നൎത്ഥമാകുന്നു- ര
ണ്ടാമത്തതിന്ന സമവായ സംബന്ധേന കൎമ്മത്തിന്ന അധിക
രണം യാതൊന്നൊ അതിങ്കൽ ഇരിക്കുന്നതായിയും സത്തയല്ലാ
ത്തതായിയുമിരിക്കുന്ന ജാതിയൊട കൂടിയതാവൃ എന്നുള്ളത എ
ന്നൎത്ഥമാകുന്നു- ൯ അവസ്ഥ ദ്രവ്യങ്ങൾക്കുണ്ട- എങ്ങിനെ എ

ന്നാൽ സമവായ സംബന്ധേന ഗുണത്തിന്നൊ കൎമ്മത്തിന്നൊ
അധികരണമായ്ക്കുന്നത ദ്രവ്യം തന്നെ അതിങ്കൽ സത്താ എ
ന്ന ജാതിയല്ലാതെ ഇരിക്കുന്ന ജാതി ദ്രവ്യത്വം തന്നെയാകുന്നു-
അതിനൊടു കൂടിയതാവൂ എന്നുള്ള അവസ്ഥാ ദ്രവ്യങ്ങൾക്കുണ്ടു
ല്ലൊ- ദ്രവ്യങ്ങളിലല്ലാതെ മെൽ പറഞ്ഞ അവസ്ഥയിലിരിക്കയുമി
ല്ല- അതുകൊണ്ടു രണ്ടും ദ്രവ്യലക്ഷണങ്ങൾ തന്നെ എന്നറിഞ്ഞു
കൊൾക- ദ്രവ്യത്വം തന്നെ ദ്രവ്യങ്ങളുടെ ലക്ഷണമെന്നു പറ
ഞ്ഞത ദ്രവ്യങ്ങളല്ലാത്തതുകളിൽ നിന്ന ദ്രവ്യങ്ങളെ വെറെ ഗ്ര
ഹിപ്പിക്കുന്നതായ അനുമാനത്തെക്കുറിച്ച ആനുകൂല്യം പൊരാ
ത്തതാകുന്നു- ഗുണവത്ത്വവും കൎമ്മവത്ത്വവും ആദ്യക്ഷണാവ
ച്ഛിന്നമായിരിക്കുന്ന ഘടമാകുന്ന ദ്രവ്യത്തിങ്കലും ഉൽപന്നവി
നഷ്ടമായിരിക്കുന്ന ഘടം യാതൊന്നൊ അതിങ്കലുമില്ലാത്തതാ
കയാൽ അവ്യാപ്തി എന്ന ദൊഷത്തൊടു കൂടിയതാകുന്നു- ഉൽപ
ത്തിയുള്ള ദ്രവ്യങ്ങളൊക്കെയും സ്വൊൽപത്തിയുടെ ശെഷം എ
കക്ഷണം മുഴുവൻ ഗുണകൎമ്മങ്ങളൊടു കൂടാതെ നില്ക്കുമെന്നു
സിദ്ധമായിരിക്കയാൽ ആദ്യക്ഷണ സംബന്ധത്തൊടു കൂടെത
ന്നെ ഇരിക്കുന്ന ഘടം ഗുണകൎമ്മങ്ങൾക്ക അധികരണമായി ഭ
വിക്കുന്നതല്ല എന്ന അറിഞ്ഞുകൊൾക- ദ്വിതീയ ക്ഷണത്തി
ങ്കൽ ആ ഘടത്തിങ്കൽ തന്നെ ഗുണ കൎമ്മങ്ങളുടെ ഉൽപത്തിസം
ഭവിക്കുന്നതാകുന്നു- എങ്കിലും ആദ്യക്ഷണ സംബന്ധത്തൊടു
കൂടിയ ഘടം അതിങ്കൽ നിന്നു വെറെയാകയാൽ അതിങ്കൽ
ലക്ഷണം ചൊല്ലെണമെങ്കിൽ മെൽ പറഞ്ഞ പ്രകാരം പറഞ്ഞാ
ൽ പൊരാ എന്ന ധരിച്ചുകൊൾക- ഗുണസമാനാധി കരണ
ജാതിമത്ത്വമൊ കൎമ്മ സമാനാധികരണ ജാതിമത്ത്വമൊ ലക്ഷ
ണമെന്നായാൽ ഗുണകൎമ്മങ്ങളുടെ അധികരണം ദ്രവ്യമാകയാ
ലും ദ്രവ്യത്തിങ്കൽ ഇരിക്കുന്ന ജാതി എന്നത ദ്രവ്യത്വവുമാകയാ
ലും ദ്രവ്യത്വമെന്ന ജാതി ആദ്യക്ഷണാവഛിന്ന ഘടത്തിങ്കലും
ഉൽപന്നമായതിന്റെ ശെഷം ഉടനെ നശിച്ചുപൊയ ഘട
ത്തിങ്കലും മററുള്ള ഘടങ്ങളിലെന്ന പൊലെ സ്ഥിതിയുള്ളതാക
യാലും മെൽ പറഞ്ഞ അവ്യാപ്തിഎന്ന ദൊഷത്തിന്ന അവകാ
ശമില്ല- ഗുണകൎമ്മങ്ങളിൽ അതിവ്യാപ്തി ഭവിച്ചെക്കാം സത്താ
എന്നൊരു ജാതി ദ്രവ്യത്തിങ്കലും ഗുണ കൎമ്മങ്ങളിലും ഇരിക്കു
ന്നു- ഗുണസമാനാധി കരണ ജാതി എന്നതുകൊണ്ടും കൎമ്മസ
മാനാധി കരണ ജാതി എന്നതുകൊണ്ടും ദ്രവ്യത്വം ഗ്രഹിക്കുന്ന
തു പൊലെ സത്തയെയും ഗ്രഹിക്കാമെല്ലൊ അതുകൊണ്ടു ല

ക്ഷണശരീരത്തിങ്കൽ സത്താഭിന്ന എന്ന ശബ്ദം കൂടെ ചെ
ൎക്കേണ്ടിവന്നു- ഗുണ കൎമ്മങ്ങളുടെ അധികരണമാകുന്നാത സമ
വായ സംബന്ധേന വെണമെന്നുള്ളത കാലിക സംബന്ധത്തെ
പിടിച്ച ആപാദിക്കപ്പെടുന്ന ദൊഷത്തിന്റെ നിവാരണത്തി
ന്നായിക്കൊണ്ടാകുന്നു- എങ്ങിനെ എന്നാൽ ഗുണാധികരണവൃ
ത്തി എന്നാണെല്ലൊ ഗുണസമാനാധി കരണപദത്തിന്റെ അ
ൎത്ഥം അവിടെ സമവായ സംബന്ധേന ഗുണത്തിന്റെ അധി
കരണമെന്നു തന്നെ പറയാതിരുന്നാൽ ഗുണാധികരണമെന്ന
തുകൊണ്ട മററുള്ളതിനെയും ഗ്രഹിക്കാം- കാലിക സംബന്ധം
കൊണ്ട സൎവ്വവും സൎവ്വത്ര ഇരിക്കുന്നതാകുന്നു എന്നുള്ള സി
ദ്ധാന്തത്തെ കൂടെ ഇവിടെ ഗ്രഹിച്ചു കൊൾക- കാലികസംബ
ന്ധമെന്നാത കാലത്താൽഉണ്ടാക്കപ്പെടുന്നതായ പരം പരാ സം
ബന്ധ വിശെഷമാകുന്നു- ഇങ്ങിനെ ആലൊചിച്ചു മെൽ പ്ര
കാരം പറകപ്പെട്ട ലക്ഷണങ്ങൾകൊണ്ടു പരീക്ഷിച്ചു മെൽ പ
റഞ്ഞ പൃഥിവ്യാദികൾ ഒക്കെയും ദ്രവ്യങ്ങളാകുന്നു എന്നും വെ
റെ ഇല്ല എന്നും ഗ്രഹിച്ചു കൊൾക-

തമൊവാദഃ

(ശംകാ) തമസ്സ എന്നൊരു വസ്തു എല്ലാവരാലും കണ്ണുകൊ
ണ്ട ഗ്രഹിക്കപ്പെടുന്നു- അതു കറുത്ത നിറത്തൊടു കൂടിയതാ
കുന്നു എന്നും പ്രത്യക്ഷം കൊണ്ടു തന്നെ അറിയുന്നു- ഇതാ തമ
സ്സ ഇളകുന്നു എന്നും അനുഭവമുണ്ട- അതുകൊണ്ട അതിങ്കൽ
ഗുണകൎമ്മങ്ങൾ ഇരിക്കുന്നു എന്നതും സിദ്ധമാണ ഗുണകൎമ്മങ്ങ
ളുണ്ടായിരുന്നാൽ ദ്രവ്യങ്ങളിൽ ചെരെണമെല്ലൊ- തമസ്സ എന്ന
ദ്രവ്യം എതിൽ ചെൎന്നതാകുന്നു- ഗന്ധത്തൊടുകൂടാത്തതാകയാ
ൽ അതു ഭൂമിയിലന്തൎഭവിക്കുന്നതല്ല- കറുപ്പുണ്ടാകകൊണ്ടു ജല
ത്തിംകലും തെജസ്സിംകലും വായ്വാകാശകാലദിഗാത്മ മനസ്സു
കളിലും അതിന്ന അന്തൎഭാവമില്ല- അതുഹെതുവായിട്ട പത്താ
മത്തതായ ഒരു ദ്രവ്യമാണ എന്നു തൊന്നുന്നു അങ്ങിനെ ഉള്ള
തമസ്സിനെ ഇവിടെ പറയാഞ്ഞത നന്നായില്ല-

(സ) എന്ന ശംകിക്കരുത- തമസ്സ എന്നുള്ള വ്യവഹാരത്തി
ന്റെ വിഷയം തെജസ്സിന്റെ അഭാവമാകുന്നു- ഇതുപൊലെത
മസ്സിന്റെ അഭാവമാണ തെജസ്സ എന്നഅംഗീകരിച്ചുകൂട- ഉ
ഷ്ണസ്പൎശത്തിന്ന ആശ്രയമായിട്ട ഒരു ദ്രവ്യം വെണം- അഭാവമെ
ന്നാത ദ്രവ്യമല്ല- അതിങ്കൽ ഉഷ്ണസ്പൎശമാകുന്ന ഗുണം ഇരിക്കില്ല-
ഗുണങ്ങളൊക്കെയും ദ്രവ്യത്തിങ്കൽ തന്നെ ഇരിക്കുന്നതുകളാകു

ന്നു- അതു തെജസ്സ എന്നൊരു ദ്രവ്യത്തെ സ്വീകരിക്കുന്നത ആ
വശ്യകമാണ- തമസ്സു എന്നതു തെജസ്സിന്റെ അഭാവം തന്നെ
എന്ന നിശ്ചയിക്കുന്നതിന്നു ബാധകവുമില്ല- ഇങ്ങിനെ ഇരിക്കു
മ്പൊൾ തമസ്സു എന്ന വെറെ ഒന്നുണ്ട എന്ന കല്പിക്കുന്നത യു
ക്തമല്ല- തമസ്സു തെജൊഭാവം തന്നെ എന്നുവന്നാൽ അതിങ്കൽ
തൊന്നുന്ന കറുപ്പിന്ന ചെൎച്ചയില്ലല്ലൊ അതുകൊണ്ട അതും ദ്ര
വ്യം തന്നെ എന്നു പറയുന്നു എങ്കിൽ ദ്രവ്യമായിട്ടു തന്നെ ഇരി
ക്കട്ടെ എന്നതു വരുന്നതായിരുന്നു- അതിന്നും വാസ്തവമായ ക
റുപ്പുണ്ടെങ്കിലല്ലാതെ സംഗതിയില്ല- തമസ്സിംകൽ കറുപ്പുതൊ
ന്നുന്നത ഭ്രമമാകുന്നു- വാസ്തവമായ കറുപ്പ മററുള്ള സ്ഥലങ്ങളി
ലൊക്കയും കണ്ണുകൊണ്ട ഗ്രഹിക്കപ്പെടെണമെങ്കിൽ വെളിച്ചം
അതിനെക്കുറിച്ചു സഹായിക്കെണമെന്നത നിയമെന കണ്ടുവ
രുന്നു-വെളിച്ചത്തിന്റെ സാഹായ്യം വെണമെന്നത എല്ലാദ്രവ്യ
ങ്ങളുടെ ചാക്ഷുഷഗ്രഹണത്തിങ്കലും സാധാരണമായിട്ടുമിരിക്കു
ന്നു- അതുകൊണ്ട ഇരുട്ടിനെ ഞാൻ കണ്ണുകൊണ്ടു കാണുന്നു
എന്ന തൊന്നുന്നതും അതു കറുത്തിട്ടാണ എന്നു തൊന്നുന്ന
തും ഭ്രമം തന്നെ എന്ന അറിഞ്ഞു കൊൾക- തമസ്സ ഇളകുന്നു
എന്നു തൊന്നുന്നുതെജസ്സിന്റെവരവൊപൊക്കൊ രണ്ടിൽവെ
ച്ചൊന്നിനാൽ ഉണ്ടാക്കപ്പെട്ടതായൊരു ഭ്രമമാകുന്നു എന്ന യു
ക്തിവശാൽ നിശ്ചയിച്ചുകൊൾകയും വെണം- തമസ്സ അതിരി
ക്തമായിട്ടൊന്നാണു എന്ന പറഞ്ഞാൽ അതിന്ന എത്രയൊ അ
വയവങ്ങൾ ഉണ്ട എന്നും അതുകൾ കൂടരുടെ ഉണ്ടാകുന്നു എ
ന്നുംകൂടെക്കൂടെനശിക്കുന്നുഎന്നും അനെകങ്ങളായ അയുക്തക
ല്പനകൾക്കു ഇടയുണ്ടാകയുംചെയ്യും-

ഗുണവിഭാഗഃ

ഗുണങ്ങൾ രൂപം, രസം, ഗന്ധം, സ്പൎശം, സംഖ്യാ, പരി
മാണം, പൃഥക്ത്വം, സംയൊഗം, വിഭാഗം, പരത്വം, അപര
ത്വം. ബുദ്ധി, സുഖം, ദുഃഖം, ഇഛാ, ദ്വെഷം, പ്രയത്നം, ഗുരു
ത്വം, ദ്രവത്വം, സ്നെഹം, സംസ്കാരം, ധൎമ്മം, അധൎമ്മം, ശബ്ദം,
ഇവ ഇരുപത്തുനാലുമാകുന്നു- ഗുണസാമാന്യലക്ഷണം ഗുണ
ത്വ ജാതിമത്വമെന്നു ഗ്രഹിച്ചു കൊൾക. ഗുണത്വജാതി ഇ
ന്ന പ്രകാരമാണ സിദ്ധിച്ചത എന്ന ഇനി ഒരെടത്തു പറയും-
ഗുണത്വ ജാതിമത്വമെന്നതിന്ന ഗുണത്വമാകുന്ന ജാതിയുള്ള
തായ്ക്കു എന്നുള്ളത എന്ന അൎത്ഥമാകുന്നു-



അഥകമ്മവിഭാഗഃ

൩. ഉൽക്ഷെപണംതതൊഽവക്ഷെപണമാകുഞ്ചനംതഥാ । പ്രസാരണഞ്ചഗമനംകമ്മാണ്യെതാനിപഞ്ചച ॥

൪. ഭ്രമണംരെചനംസ്യന്ദഊൎദ്ധ്വജ്വലനമെവച । തിൎയ്യഗ്ഗമനമപ്യത്രഗമനാദെവലഭ്യതെ ॥

അന്വയം——ഉൽക്ഷെപണം- തതഃ- അവക്ഷെപണം- തഥാ ആകുഞ്ചനം- പ്രസാരണം- ഗമനം- ച- എതാനി- പഞ്ച- ച- കമ്മാണി- ഭ്രമണം- രെചനം- സ്യന്ദഃ- ഊൎദ്ധ്വജ്വലനം- എവ- ച- തിൎയ്യഗ്ഗമനം- അപി- അത്ര- ഗമനാൽ-എവ- ലഭ്യതെ-

അന്വയാൎത്ഥം—— ഉൽക്ഷെപണവും അനന്തരം പഠിതമായ അവക്ഷെപണവും അപ്രകാരം ആകുഞ്ചനവും പ്രസാരണവും ഗമനവുമാകുന്ന ൫ അഞ്ചു തന്നെ കമ്മങ്ങളായി ഭവിക്കുന്നു- ഭ്രമണവും രെചനവും സ്യന്ദവും ഊൎദ്ധ്വജ്വനവും തിൎയ്യഗ്ഗമനവും ഇവിടെ ഗമനത്തിങ്കൽ നിന്നുതന്നെ ലഭിക്കപ്പെടുന്നു-

പരിഭാഷാ — ഉൽക്ഷെപണം=ഉയൎത്തുക- പഠിതം=പഠിക്കപ്പെട്ടത- പഠിക്ക=പറക (കമ്മങ്ങളുടെ പരിഗണനത്തിങ്കൽ പൂൎവ്വാചാൎയ്യന്മാരാൽ പറകപ്പെട്ടത എന്ന സാരം) അവക്ഷെപണം=താഴ്ത്തുക- ആകുഞ്ചനം=മടക്കുക- പ്രസാരണം=നീൎത്തുക- ഗമനം=നടപ്പ-കമ്മങ്ങൾ കമ്മമെന്ന പെരൊടുകൂടിയവ- ഭ്രമണം=വട്ടത്തിലുള്ളഗതി- രെചനം=ചൊന്നുപൊക- സ്യന്ദം=ഒലിക്കുക. ഊൎദ്ധ്വജ്വലനം=മെൽപ്പട്ടുള്ളഗതി- തിൎയ്യഗ്ഗമനം=വിലങ്ങത്തിലുള്ളഗതി-

മെൽ വിവരിക്കപ്പെട്ടതുകളായ രണ്ടു ശ്ലൊകങ്ങൾകൊണ്ടു കമ്മവിഭാഗത്തെച്ചെയ്തിരിക്കുന്നു- എങ്ങിനെ എന്നാൽ- ഉയൎത്തുക, താഴ്ത്തുക, മടക്കുക, നീൎത്തുക, നടക്കുക ഇവ അഞ്ചു തന്നെ കമ്മങ്ങൾ എന്ന പ്രഥമശ്ലൊകംകൊണ്ടും വട്ടത്തിലുള്ള ഗതി, ചൊന്നു പൊക, ഒലിക്കുക, മെല്പട്ടുജ്വലിക്കുക, വിലങ്ങത്തിൽ നടക്കുക ഇവ ഒക്കെയും ഗമനത്തിൽ അടങ്ങിയതാകുന്നു എന്ന രണ്ടാമത്തെ ശ്ലൊകം കൊണ്ടും പറഞ്ഞിരിക്കുന്നു എന്ന അറിഞ്ഞുകൊൾക-

കമ്മസാമാന്യ ലക്ഷണം കമ്മത്വ ജാതിമത്വമെത്രെ ആകുന്നത- കമ്മത്വജാതിമത്വമെന്നതിന്റെ അൎത്ഥം- കമ്മത്വമാകുന്ന ജാതി ഉള്ളതാവുഎന്നുള്ളത എന്നാകുന്നു- കമ്മത്വമെന്ന ജാതി പ്രത്യക്ഷംകൊണ്ടു തന്നെ സിദ്ധയായിട്ടുള്ളതാകുന്നു- ഉൽ

ക്ഷെപണാദികളിൽ പ്രത്യേകം ഇരിക്കുന്ന ഉൽക്ഷെപണത്വം മുതലായ ജാതികളും മെൽ പ്രകാരം തന്നെ-

അഥസാമാന്യവിഭാഗഃ

൮. സാമാന്യംദ്വിവിധംപ്രോക്തംപരഞ്ചാപരമെവച। ദ്രവ്യാദിത്രികവൃത്തിസ്തുസത്താപരതയൊച്യതെ ॥

൯. പരഭിന്നാതുയാജാതിസ്സൈവാപരതയൊച്യതെ । ദ്രവ്യത്വാദികജാതിസ്തുപരാപരതയൊച്യതെ।

൧൦. വ്യാപകത്വാൽപരാപിസ്യാദ്വ്യാപ്യത്വാദപരാപിച। അന്ത്യൊനിത്യദ്രവ്യവൃത്തിൎവിശെഷഃപരികീൎത്തിതഃ ॥

അന്വയം—— പരം അപരം- ച- ഇതി- എവ- ച സാമാന്യം- ദ്വിവിധംപ്രോക്തം- ദ്രവ്യാദിത്രികവൃത്തിഃ- സത്താ- തു- പരതയാഉച്യതെ- പരഭിന്നാ യാ ജാതി- ഭവതി - സാ-എവ- അപരതയാ-ഉച്യതെ ദ്രവ്യത്വാദികജാതിഃ- തു- പരാപരതയാ- ഉച്യതെ- വ്യാപകത്വാൽ- പരാ- അപി- വ്യാപ്യത്വാൽ- അപരാ- അപി ച- സ്യാൽ- വിശെഷഃ- അന്ത്യഃ- നിത്യദ്രവ്യവൃത്തിഃ പരികീൎത്തിതഃ- ഭവതി-

അന്വയാൎത്ഥം— പരവും അവരവും ഇങ്ങിനെ തന്നെയും സാമാന്യം ദ്വിവിധമായിട്ട പ്രോക്തമായി ഭവിക്കുന്നു- ദ്രവ്യാദിത്രികവൃത്തിയായിരിക്കുന്ന സത്തയാകട്ടെ പരതയാ വചിക്കപ്പെട്ടുന്നു- പരഭിന്നയായിട്ടു യാതൊരു ജാതി ഭവിക്കുന്നുവൊ അതു തന്നെ അവരതയാ വചിക്കപ്പെട്ടുന്നു- ദ്രവ്യത്വാദികജാതിയാകട്ടെ പരാവരതയാവചിക്കപ്പെട്ടുന്നു - വ്യാപകത്വം ഹെതുവായിട്ട പരയായിട്ടും വ്യാപ്യത്വം ഹെതുവായിട്ട അവരയായിട്ടും ഭവിക്കും- വിശെഷം അന്ത്യമെന്നും നിത്യദ്രവ്യവൃത്തി എന്നും പരകീൎത്തിതമായി ഭവിക്കുന്നു-

പരിഭാഷാ——പരം=അധികദെശത്തിങ്കൽ ഇരിക്കുന്നത- അവരം=അല്പദെശത്തിങ്കലിരിക്കുന്നത- സാമാന്യ=സാമാന്യമെന്നപദാൎത്ഥം- ദ്വിവിധം=രണ്ടുപ്രകാരമുള്ളത- പ്രോക്തം=പറകപ്പെട്ടത- ദ്രവ്യാദിത്രികവൃത്തി=ദ്രവ്യാദിത്രികത്തിങ്കൽ വൃത്തിയൊടുകൂടിയത- ദ്രവ്യാദിത്രികം=ദ്രവ്യാദികളായ മൂന്നുപദാൎത്ഥങ്ങൾ (ദ്രവ്യഗുണകൎമ്മങ്ങൾ) വൃത്തി=സ്ഥിതി- സത്താ=സത്താഎന്നജാതി- (പരതയാവചിക്കപ്പെട്ടുന്നു എന്നതിന്ന പരാ എന്നു പറയുന്നു എന്നു അൎത്ഥമാകുന്നു) പരഭിന്നാ പരയല്ലാത്തത- (അവരതയാവചിക്കപ്പെട്ടുന്നു എന്നതിന്ന അവരാ എന്നുപറയുന്നുഎന്നഅൎത്ഥമാകുന്നു- ദ്രവ്യത്വാദികജാതി=ദ്രവ്യത്വാദികയായി

രിക്കുന്ന ജാതി-ദ്രവ്യത്വാദികാ=ദ്രവ്യത്വം തുടങ്ങിയുള്ളത- പരാപരതയൊവചിക്കപ്പെട്ടുന്നു എന്നതിന്ന പരംഎന്നും അപരംഎന്നും പറയുന്നു എന്ന അൎത്ഥമാകുന്നു വ്യാപകത്വം=വ്യാപികയാവൃ എന്നുള്ളത- വ്യാപികാ=വ്യാപിക്കുന്നത- വ്യാപിക്ക=അധിക ദെശത്തിങ്കൽഇരിക്കുക - വ്യാപ്യത്വം=വ്യാപ്യയാവൃ എന്നുള്ളത- വ്യാപ്യാ=അല്പദെശത്തിങ്കൽഇരിക്കുന്നത- വിശെഷം=വിശെഷമെന്ന പദാൎത്ഥം- അന്ത്യം=ഒടുക്കത്തെത- നിത്യദ്രവ്യവൃത്തി=നിത്യദ്രവ്യങ്ങളിൽ വൃത്തിയൊടുകൂടിയത- നിത്യദ്രവ്യങ്ങൾ നിത്യങ്ങളായിരിക്കുന്ന ദ്രവ്യങ്ങൾ നിത്യങ്ങൾ=നാശത്തൊടുകൂടാത്തവ=പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത- പരികീൎത്തിക്ക=പറക-

സാമാന്യത്തിന്റെലക്ഷണം

നിത്യമായിട്ടും അനെകങ്ങളിൽ സമവെതമായിട്ടുമിരിക്കുന്ന പദാൎത്ഥം യാതൊന്നൊ അതാകുന്നു സാമാന്യമെന്നു ഗ്രഹിച്ചുകൊൾകയും വെണം-

നിത്യം=നാശമില്ലാത്തത- അനെകങ്ങൾ=എകമല്ലാത്തവ (രണ്ടൊ മൂന്നൊ മൂന്നിങ്കൽ നിന്നും അധികയായ സംഖ്യയൊടു കൂടിയതുകളായിട്ടൊ ഉള്ള വ്യക്തികൾ എന്നു സാരം) സമവെതം=സമവായസംബന്ധത്തൊടുകൂടെ ഇരിക്കുന്നത- ഇങ്ങിനെ മെൽ പറഞ്ഞ വാക്യത്തിൽ അന്തൎഭവിച്ചതുകളായ പദങ്ങളുടെഅൎത്ഥങ്ങൾ ഇതിന്നലക്ഷ്യം പദാൎത്ഥത്വംമുതലായതാകുന്നു പദാൎത്ഥത്വത്തിന്ന നാശമില്ല- പദാൎത്ഥങ്ങളിൽചിലത നാശമുള്ളതായിട്ടും ചിലത നാശമില്ലാത്തതായിട്ടുമുണ്ട- ഇങ്ങിനെ സിദ്ധാന്തമാകയാൽ പദാൎത്ഥത്വം നിത്യംതന്നെ- അതു നാനാപദാൎത്ഥങ്ങളിൽ സമവായമാകുന്ന സംബന്ധത്തൊടു കൂടെ ഇരിക്കുന്നു- അപ്രകാരമാകയാൽ പദാൎത്ഥത്വമായത അനെക സമവെതമായിട്ടുള്ളതുമാകുന്നു- സമവായമെന്നത നിത്യമായ സംബന്ധമെത്രെ ആകുന്നത- പദാൎത്ഥങ്ങളും അതുകളിൽ ഇരിക്കുന്ന പദാൎത്ഥത്വവുമാകുന്ന രണ്ടുവസ്തുക്കളുടെ സംബന്ധം നിത്യമായിട്ടുള്ളതാകയാൽ അതിന്നു പെർ സമവായമെന്നാകുന്നു എന്നും ഗ്രഹിച്ചുകൊള്ളെണം-

മെൽ പറഞ്ഞ പ്രകാരം ദ്രവ്യത്വം ഗുണത്വം ഇത്യാദിയും സാമാന്യം തന്നെ-

അനെകങ്ങളിൽ സമവായ സംബന്ധത്തൊടുകൂടെ ഇരിക്കുന്നതാകുന്നു സാമാന്യമെന്നു പറഞ്ഞാലും സാമാന്യമെന്ന പദംകൊണ്ടു പദാൎത്ഥത്വംമുതലായതിനെ ഗ്രഹിക്കാം- എങ്കിലും

സംയൊഗമെന്ന ഗുണത്തിന്നും അനെകങ്ങളിൽ സമവായസം ബന്ധത്തൊടുകൂടെയുള്ള സ്ഥിതിയുണ്ടാകയാൽ അതിനെയുംഗ്ര ഹിക്കാമെന്നുവരും- അങ്ങിനെ വന്നുകൂടാ- സംയൊഗം സാമാ ന്യത്തിൽ അന്തൎഭവിച്ചതല്ല- അതു ഗുണങ്ങളിൽ ചെൎന്നതാകു ന്നു- അതുഹെതുവായിട്ട മെൽ പറകപ്പെട്ട ലക്ഷണ വാക്യത്തി ൽ നിത്യമായിട്ടുമെന്നത പറയാതെ കഴിയുന്നതല്ല എന്ന അ റിഞ്ഞു കൊൾകയും വെണം-

നിത്യത്വവും സമവായ സംബന്ധത്തൊട കൂടെ ഉള്ള സ്ഥിതി യും ഗഗനപരിമാണത്തിന്ന മുണ്ട- ഗഗനം=ആകാശം- അതി ങ്കൽ ഇരിക്കുന്ന പരിമാണം=പരമമഹത്വം (തികഞ്ഞതായ വ ലിപ്പമെന്ന സാരം) ഇത ഒരു ഗുണമാകയാലും ഗുണത്തിന്റെ യും ഗുണമുള്ളതിന്റെയും സംബന്ധം സമവായം തന്നെയാ കയാലും സമവായ സംബന്ധത്തൊട കൂടിയ സ്ഥിതി അതിന്ന മുണ്ട- എന്നാൽ ഗഗനപരിമാണവും സാമാന്യം തന്നെ എന്ന വരും അതു വന്നു കൂടാ- അതു ഹെതുവായിട്ട അനെകങ്ങളിൽ എന്നതും വെണം-

നിത്യമായിട്ടും അനെകങ്ങളിൽ ഇരിക്കുന്നതായിട്ടുമുള്ളതു സാമാന്യമെന്നു പറഞ്ഞാൽ അഭാവ പദാൎത്ഥത്തിൽ അന്തൎഭവി ച്ചതായഅത്യന്താ ഭാവവും സാമാന്യമാണെന്നുവരും. അതുഹെ തുവായിട്ട അനെകങ്ങളിൽ ഇരിക്ക എന്നത സമവായ സംബ ന്ധത്താൽ ഉണ്ടാക്കപ്പെട്ടതായിരിക്കെണമെന്നതു കൂടെ പറ യെണം-

ഇങ്ങിനെ ആവശ്യമായി പറയെണ്ടതായ വിശെഷണ വി ശെഷ്യങ്ങളൊടുകൂടിയതായി മെൽ പറകപ്പെട്ട ലക്ഷണ വാക്യ ത്താൽ ഗ്രഹിപ്പിക്കപ്പെടുന്നതായ പദാൎത്ഥത്വം മുതലായതുകളെ ജാതി എന്നും പറയും ജാതിക്ക ആശ്രയമായിട്ടുള്ളതിന്നു പെർ വ്യക്തി എന്നെത്രെ ആകുന്നത-

ഒന്നായിട്ട തന്നെ ഉള്ള വ്യക്തിയിൽ ഇരിക്കുന്നതു ജാതിയാ കയില്ല-

(ശ്ലൊ) വ്യക്തെരഭെദസ്തുല്യത്വംസംകരൊഥാനവസ്ഥിതിഃ । രൂപഹാനിരസംബന്ധൊജാതിബാധകസംഗ്രഹഃ ।

എന്നൊരു വചനമുണ്ട- അതിന്റെ അൎത്ഥം- വ്യക്തിയുടെ അഭെദവും തുല്യത്വവും സംകരവും അനവസ്ഥിതിയും രൂപഹാ നിയും അസംബന്ധവും ഇങ്ങിനെ ജാതിബാധക സംഗ്രഹമാ കുന്നത എന്നാകുന്നു-

മെൽ പറഞ്ഞ ശ്ലോകത്തിൽ അന്തഭ്രതങ്ങളായ പദാത്ഥങ്ങളെ സ്പഷ്ടങ്ങളാക്കി ഇതിന്നു താഴെ പറയുന്നു വ്യക്തി=മെൽ പറകപ്പെട്ടതുതന്നെ- അഭെദം=ഐക്യം- തുല്യത്വം=സമാനതാ-സംകരം=ഇതില്ലാത്തെടത്തു അതിന്റെ സ്ഥിതിയും അതില്ലാത്തെടത്ത ഇതിന്റെ സ്ഥിതിയും ഇങ്ങിനെഉള്ള അവസ്ഥവല്ലൊരു സ്ഥലത്തെ കാണിച്ചിട്ട യാതൊരു ധമ്മങ്ങൾക്ക സാധിക്കപ്പെടുവാൻ കഴിയുമൊ അങ്ങിനെയുള്ള രണ്ടു ധമ്മങ്ങളും കൂടി ഒരെടത്തിരിക്കുക അനവസ്ഥിതി=അവസ്ഥിതിയില്ലായ്ക - അവസ്ഥിതി=അവസാനം- രൂപഹാനി രൂപത്തിന്റെഹാനി- രൂപം=സ്വരൂപം- ഹാനി=നാശം- അസംബന്ധം=സംബന്ധമില്ലായ്ക - ജാതിബാധകസംഗ്രഹം=ജാതിബാധകങ്ങളുടെ സംഗ്രഹം- ജാതിബാധകങ്ങൾ=ജാതിയെ ബാധിക്കുന്നവ- (ജാതിത്വത്തെ ഇല്ലാതെയാക്കുന്നതുകൾ എന്നസാരം) സംഗ്രഹം=സംക്ഷെപം-

ഒന്നു തന്നെയായിട്ടുള്ള വ്യക്തിയിൽ ഇരിക്കുന്നത ആകാശത്വം മുതലായിട്ടുള്ളതാകുന്നു- ആകാശം ഒന്നെ ഉള്ളു- അനെകമാണ എന്നതിന്ന പ്രമാണമില്ല ഇങ്ങിനെ മററുള്ളതുകളുടെ ഐക്യത്തെയും കണ്ടുകൊൾക- ഇങ്ങിനെയുള്ള ആകാശത്വം മുതലായതു ജാതിയല്ല- വ്യക്തിക്ക സമാനത്വമുണ്ടാകയാൽ ഘടത്വവും കലശത്വവും കൂടെ ജാതിയാകയില്ല- ഭൂതത്വം മൂത്തത്വം ൟ രണ്ടു ധമ്മങ്ങൾക്ക സംകരമുണ്ടാകയാൽ അതുകൾ ജാതികളാകയില്ല- ഭൂതത്വം=ഭൂതങ്ങളാവുഎന്നുള്ളത- ഭൂതങ്ങൾ ഭൂതങ്ങളെന്നുള്ള ശബ്ദത്താൽപറകപ്പെടുന്നവ- (പൃഥിവി, ജലം, തെജസ്സ, വായു ആകാശം ഇതുകൾ) മൂത്തത്വം=മൂത്തമാവുഎന്നുള്ളത- മൂത്തം അപകൃഷ്ടപരിമാണം- അപകൃഷ്ടപരിമാണമെന്നതിന്ന ഇതിനെക്കാൾചെറുതായത ഒന്നുമില്ലെന്നു പറവാൻ തക്കവണ്ണമുള്ള ചെറുപ്പമെന്നത്ഥമാകുന്നു- മെൽ പ്രകാരമുള്ള ഭൂതത്വം മൂത്തത്വമില്ലാത്തതായ ആകാശത്തിങ്കൽ ഇരിക്കുന്നു- മൂത്തത്വവും ഭൂതത്വമില്ലാത്തതായ മനസ്സിങ്കൽ ഇരിക്കുന്നു- ഇപ്രകാരമുള്ള ഭൂതത്വവും മൂത്തത്വവും കൂടി പൃഥിവീജലതെജൊവായുക്കളുടെ പരമാണുക്കളിൽ ഇരിക്കുന്നു- ഇങ്ങിനെ അതുകളുടെ സംകരത്തെ ഗ്രഹിച്ചുകൊൾക- പരമാണുക്കൾ എന്നത* ഇതിനെക്കാൾ അധികം ചെറുതായിക്കൂടാഎന്ന പറവാൻ തക്കതുകളായ ഒടുക്കത്തെ അവയവങ്ങളാകുന്നു- പരമാണു എന്ന ഒന്നിനെ സ്വീകരിപ്പാനുള്ള സംഗതി ഇനി ഒരെടത്തു പറകപ്പെടും-

സാമാന്യത്വമെന്നതു ജാതിയല്ല- അതും ജാതിയാകിൽ സാ

മാന്യത്വത്വവും ജാതിയാകട്ടെ എന്നുവരും- എന്നാൽ അവസാനവും ഇല്ല• വിശെഷത്വവും ജാതിയല്ല- സ്വതൊവ്യാവൎത്തകത്വം വിശെഷത്തിൻെറ സ്വരൂപമാകുന്നു- അതിന്ന ഹാനിവരുന്നതാകയാൽ വിശെഷത്വം ജാതിയാകട്ടെ എന്നു പറഞ്ഞുകൂട- സ്വതൊവ്യാവൎത്തകത്വം തന്നെക്കൊണ്ടു തന്നെ തൻെറവ്യാവൃത്തിയെ ഉണ്ടാക്കുന്നതാവുക എന്നുള്ളത- വ്യാവൃത്തി=മററുള്ളതുകളിൽ നിന്ന തനിക്കുള്ളഭെദം- വിശെഷത്വമെന്നൊരു ജാതിയെ സ്വീകരിച്ചാൽ വിശെഷത്തിന്ന ഇതരങ്ങളിൽ നിന്നുള്ളഭെദം വിശെഷത്വത്താൽ ഉണ്ടാക്കപ്പെട്ടതാകുന്നു എന്നു വരും- എന്നാൽ വിശെഷത്തിൻെറ സ്വരൂപത്തിന്ന ഹാനി വരുമെല്ലൊ- വിശെഷമെന്ന പദാൎത്ഥത്തെക്കുറിച്ചു പറയെണ്ടതൊക്കെയും ഇതിന്നുതാഴെ അടുത്തൊരു ദിക്കിൽ കാണപ്പെടുകയും ചെയ്യും. സമവായത്വവും ജാതിയല്ല- സമവായത്തിങ്കൽ സമവായത്വം സമവായ സംബന്ധത്തൊടു കൂടെ ഇരിക്കുന്നില്ല- അതുകൊണ്ടു അസംബന്ധമെന്നൊരു ജാതി ബാധകമുണ്ടു എന്നു ഗ്രഹിച്ചുകൊൾക-

മെൽ പറകപ്പെട്ട ധൎമ്മങ്ങളിൽ ആകാശത്വം ജാതിയാകട്ടെ എന്നത ഇവിടെ മെൽ പറഞ്ഞ സാമാന്യ ലക്ഷണവശാൽ പ്രസംഗിച്ചിട്ടില്ല- അനെകങ്ങളിൽ സമവായ സംബന്ധത്തൊടു കൂടെ ഇരിക്കെണമെന്ന പറഞ്ഞിട്ടുണ്ടല്ലൊ- എങ്കിലും വെറെചിലതുകൾക്ക ജാതിത്വം പ്രസംഗിച്ചെക്കാം അതിനെ തടുപ്പാനായിട്ടു പൂൎവ്വാചാൎയ്യ സിദ്ധാന്തമായ മെൽ പറഞ്ഞ വചനത്തെ കാണിപ്പാനായിക്കൊണ്ടുള്ള പുറപ്പാടിങ്കൽ ഒന്നായി തന്നെ ഇരിക്കുന്നവ്യക്തിയിൽ ഇരിക്കുന്നത. ജാതിയല്ല എന്നതു കൂടെ പറകപ്പെട്ടു എന്ന ധരിച്ചുകൊൾകയുംവെണം- മെൽ പറകപ്പെട്ട ആകാശത്വം മുതലായതുകൾ ഉപാധികളാകുന്നു എന്നും ഉപാധി എന്നത സാമാന്യത്തിൽ തന്നെ അന്തൎഭവിച്ചതാകുന്നു എന്നും ജാതിയെ നിൎവ്വചിക്കമൊറില്ല- ഉപാധിയെമിക്കതും നിൎവ്വചിക്കെണം- ഇങ്ങിനെ ജാത്യുപാധികളുടെ ഭെദമെന്നും ഗ്രഹിച്ചു കൊൾക-

സാമാന്യം രണ്ടു പ്രകാരമുണ്ടു- പരം അപരം ഇങ്ങിനെയാകുന്നു- രണ്ടു പ്രകാരമായത- പരമെന്നതിന്ന അധിക ദെശത്തിങ്കൽ ഇരിക്കുന്നത എന്നും അപരമെന്നതിന്ന അല്പദെശത്തിങ്കൽ ഇരിക്കുന്നത എന്നുമുള്ള അൎത്ഥത്തെ മുമ്പെതന്നെ കാണിച്ചിട്ടുണ്ടു അതുകളിൽ പരസാമാന്യമെന്നത അധിക ദെശ

ത്തിങ്കൽ ഇരിക്കുന്ന ജാതിയാകുന്നു എന്ന ഗ്രഹിച്ചുകൊൾക- അധിക ദെശങ്ങളിലുള്ള ഇരിപ്പ അല്പദെശത്തിങ്കൽ ഇരിക്കുന്ന എതു ജാതിയെ അപെക്ഷിച്ചിട്ടായാലും വിരൊധമില്ല- സകല ജാതികളെ അപെക്ഷിച്ചിട്ടും പരയായിട്ട ഒരു ജാതിയുണ്ട- സത്തതൈ൧- സത്താഎന്ന ജാതി ദ്രവ്യത്വാദികളായ ജാതികളെക്കാൾ അധികദെശത്തിങ്കൽ ഇരിക്കുന്നു- ദ്രവ്യത്തിങ്കല്ലാതെ ദ്രവ്യത്വമിരിക്കുന്നില്ല- ഇങ്ങിനെഗുണത്വമുതലായതുമെന്ന അറിഞ്ഞുകൊൾക- സത്താഎന്നത ദ്രവ്യഗുണകൎമ്മങ്ങളായമൂന്നപദാൎത്ഥങ്ങളിലിരിക്കുന്നു- അതു ഹെതുവായിട്ട സത്തയ്ക്ക അധികദെശത്തിങ്കലിരിപ്പുണ്ട എന്നും അ പ്രകാരമാകയാൽ സത്താഎന്ന ജാതിപരയാകുന്നു എന്നും ഗ്രഹിച്ചുകൊൾക-

പരയായിരിക്കുന്ന ജാതിയിൽനിന്ന അന്യയായ ജാതിയെ അവരാ എന്നപറയുന്നു- ദ്രവ്യത്വം മുതലായ ജാതിയെ പര എന്നും അവര എന്നും പറയാം- മെൽപറഞ്ഞ സത്തയെ അപെക്ഷിച്ചാൽ അവരതന്നെ എന്നിരിക്കിലും പൃഥിവീത്വം മുതലായ ജാതിയെ അപെക്ഷിച്ചാൽ അതുതന്നെ പരയായിട്ടുമിരിക്കുമെല്ലൊ- അതുകൊണ്ടാകുന്നു ദ്രവ്യത്വാദിജാതികൾ മെൽപ്രകാരമായതെന്നു ഗ്രഹിച്ചുകൊൾക- മൂലഗ്രന്ഥത്തിൽ വ്യാപകത്വാൽ പരാപിസ്യാദ്വ്യാവൎത്ത്വാവരാപിച എന്ന സ്ഥലത്തിലുള്ള വ്യാപകത്വവ്യാവൃത്വങ്ങളിൽ വ്യാപകത്വത്തിന്റെ സ്വരൂപം- (സ്വസമാനാധികരണാത്യന്താഭാവാപ്രതിയൊഗിത്വം) ഇതാകുന്നു-

അൎത്ഥം- സ്വസമാനാധികരണാത്യന്താഭാവാ പ്രതിയൊഗിത്വം=സ്വസമാനാധികരണാത്യന്താഭാവാപ്രതിയൊഗിയാവുഎന്നുള്ളത-സ്വസമാനാധികരണാത്യന്താഭാവാപ്രതിയൊഗി= സ്വസമാധാധികരണമായിരിക്കുന്ന അത്യന്താഭാവത്തിന്റെ അപ്രതിയൊഗി- സ്വസമാനാധികരണം=സ്വാധികരണവൃത്തി- (താനിരിക്കുന്നെടത്തിരിക്കുന്നത) അത്യന്താഭാവം=സൎവ്വകാലങ്ങളിലുമുള്ളതായ ഇല്ലായ്മ) പ്രതിയൊഗി=പ്രതിയൊഗിത്വമെന്നസംബന്ധമുള്ളത- (യാതൊന്നിന്റെ അഭാവമാകുന്നുവൊ ഒരെടത്തുള്ളത ആ വസ്തു ആ അഭാവത്തിന്റെ പ്രതിയൊഗിയാകുന്നു എന്ന അറിഞ്ഞുകൊൾക-

മെൽപറഞ്ഞപ്രകാരമുള്ള വ്യാപകത്വം യാതൊന്നിനെ അപെക്ഷിച്ചിട്ട ഒന്നിന്ന ഭവിക്കുന്നുവൊ അതിനെ അപെക്ഷിച്ചിട്ട അതു പരയാകുന്നു- സകലജാതിയെ അപെക്ഷിച്ചാലും പ

രയാകുന്നു എന്ന പറകപ്പെട്ടതായ സത്തക്കു ഇങ്ങിനെയുള്ള വ്യാപകത്വമുണ്ട. എങ്ങിനെഎന്നാൽ- താനിരിക്കുന്നെടമെന്നതതാനെന്നതുകൊണ്ട ദ്രവ്യത്വത്തെ ഗ്രഹിക്കുമ്പൊൾ ദ്രവ്യവും ഗുണത്വത്തെ ഗ്രഹിക്കുംപൊൾ ഗുണവും കൎമ്മത്വത്തെ ഗ്രഹിക്കുമ്പൊൾ കൎമ്മവും ഇങ്ങിനെ അനെകമാകുന്നു. എംകിലും അതുകളിൽ ഉള്ള അത്യന്താഭാവം സത്തയുടെ അഭാവമാസ്സുന്നുകൂടാ- ദ്രവ്യഗുണകൎമ്മങ്ങളിൽ സൎവ്വത്രസത്തയിരിക്കുംപൊൾ അതിന്റെ അഭാവം അതുകളിൽ ഉണ്ടാകയില്ലെല്ലൊ. അതുകൊണ്ട അങ്ങിനെ ഉള്ള അത്യന്താഭാവം ഗഗനാത്യന്താഭാവം മുതലായതുതന്നെ. അതിന്റെ പ്രതിയൊഗി ഗഗനംമുതലായതുതന്നെ. ഗഗനംമുതലായ മെൽപറഞ്ഞ അഭാവപ്രതിയൊഗികളിൽ സത്തയുടെ അന്തൎഭാവമില്ലതാനും. ഇങ്ങിനെ സത്തക്കു ദ്രവ്യത്വാദികളായ എല്ലാ ജാതികളെ അപെക്ഷിച്ചും വ്യാപകത്വമുണ്ട എന്ന അറിഞ്ഞുകൊൾക. വ്യാപ്യത്വത്തിന്റെ സ്വരൂപത്തെ ഇതിന്നുതാഴെ പറയുന്നു.

(സ്വാധികരണവൃത്ത്യത്യന്താഭാവപ്രതിയൊഗിത്വം) ഇതത്രെ വ്യാപ്യത്വമാകുന്നത. താനിരിക്കുന്നെടത്തുള്ള അത്യന്താഭാവത്തിന്റെ പ്രതിയൊഗിയാവു എന്നുള്ളത എന്ന മെൽപറഞ്ഞതിന്റെ അൎത്ഥമാകുന്നു. ഇപ്രകാരമുള്ള വ്യാപ്യത്വം സത്താജാതിയെ അപെക്ഷിച്ചിട്ട ദ്രവ്യത്വാദി ജാതികൾക്കുണ്ട. എങ്ങിനെഎന്നാൽ സ്വാധികരണപദാൎത്ഥം താനിരിക്കുന്നെടമെന്നെല്ലൊആകുന്നത അവിടെ താനെന്നതു സത്തയാകുമ്പൊൾ സത്താജാതിയിരിക്കുന്ന സ്ഥലമെന്നൎത്ഥം അങ്ങിനെഉള്ളസ്ഥലം ദ്രവ്യം, ഗുണം, കൎമ്മം ഇവ മൂന്നുമാകുന്നു- അതുകളിൽ ദ്രവ്യത്തിങ്കൽ ഗുണത്വവും കൎമ്മത്വവുമില്ല. ഗുണത്തിങ്കൽ ദ്രവ്യത്വവും കൎമ്മത്വവുമില്ല. കൎമ്മത്തിങ്കൽ ദ്രവ്യത്വവുമില്ല. ഇങ്ങിനെ അതാതിന്റെഅഭാവം സത്തയുടെ അധികരണത്തിങ്കൽ തന്നെ ഇരിക്കുന്നു. അങ്ങിനെ ഉള്ള അഭാവവും താനിരിക്കുന്നെടത്തുള്ള അത്യന്താഭാവം തന്നെ അതിന്റെ പ്രതിയൊഗിദ്രവ്യത്വാദി ജാതിയാകയാൽ അതൊക്കെയും വ്യാപ്യജാതിതന്നെ- അങ്ങിനെയാകയാൽ സത്തയെ അപെക്ഷിക്കുംപൊൾ അതൊക്കെയും അപരജാതിയാകുന്നു എങ്കിലും പൃഥിവീത്വാദി ജാതിയെ അപെക്ഷിക്കുമ്പൊൾ അതൊക്കെയും പരജാതിയാകുന്നു എന്നും പറയാം- ഇങ്ങിനെ ദ്രവ്യത്വാദിജാതികളുടെ ഉഭയപ്രകാരത്തെ സ്പഷ്ടമായി അറിഞ്ഞുകൊൾക- ഇനി ക്രമപ്രാപ്തമായ വിശെഷത്തെകുറിച്ച മൂല

ശ്ലോകത്താൽ പറകപ്പെട്ടതിനെ വ്യക്തമാക്കി താഴെ എഴുതുന്നു

വിശേഷനിരൂപണം.

അന്ത്യോനിത്യദ്രവ്യവൃത്തിഃ എന്നുള്ള മൂല ശ്ലോകത്തിങ്കൽ അന്ത്യം എന്നതിന്നു ഒടുക്കത്തെത എന്നു പരിഭാഷ കാണിക്കപ്പെട്ടു- യാതൊന്നിനെ അപെക്ഷിച്ചിട്ടു വിശെഷം ഭവിക്കുന്നില്ലയൊ അങ്ങിനെ ഉള്ളത എന്നെത്രെ അതിന്റെ സാരമാകുന്നത- ഘടം മുതലായതുകൾക്കും ദ്വ്യണുകപൎയ്യന്തങ്ങളുമായ ഘടാദികളുടെ അവയവങ്ങൾക്കും അതാത അവയവഭെദം ഹെതുവായിട്ടു ഭെദത്തെ പറയാം. പരമാണുക്കൾക്ക അവയവമില്ല- അതുകൾ നിത്യങ്ങളെന്നത്രെ ആകുന്നത അങ്ങിനെയുള്ള പരമാണുക്കൾക്ക പരസ്പര ഭെദം വിശെഷത്തിന്നു അധീനമാകുന്നു- വിശെഷ ഭെദത്തിന്നു വിശെഷാന്തരാപെക്ഷയില്ല- അതു തന്നാൽതന്നെ ഉണ്ടാക്കപ്പെടുന്നതാകുന്നു. ഇങ്ങിനെ സിദ്ധാന്തമാകയാൽ വിശെഷമെന്നത ഒടുക്കത്തെതു തന്നെ- നിത്യദ്രവ്യങ്ങൾ ഒന്നു പൃഥിവീപരമാണുക്കൾ രണ്ടു ജലപരമാണുക്കൾ മൂന്നു തെജഃ പരമാണുക്കൾ നാലു വായുപരമാണുക്കൾ- ഇങ്ങിനെ അണുക്കളായും ചരമാവയവങ്ങളായിയുമിരിക്കുന്നവ നാലുവകയായിട്ടുണ്ടു- ഇനി വിഭുക്കളായിട്ടുമുണ്ടു. ൧ ആകാശം ൨ കാലം ൩ ദിക്ക ൪ ആത്മാവ- ഇവ ഒക്കെയും വിഭുക്കളായ നിത്യദ്രവ്യങ്ങളാകുന്നു- (വിഭുക്കൾ എന്നതിന്നു പരമമഹത്വമുള്ളവ എന്നു അൎത്ഥത്തെ ഗ്രഹിച്ചു കൊൾക) ഇങ്ങിനെ ഉള്ള നിത്യദ്രവ്യങ്ങളിലൊക്കെയും വിശെഷമെന്നൊരു പദാൎത്ഥം ഇരിക്കുന്നു- ഇങ്ങിനെ സംക്ഷെപെണ വിശെഷമെന്ന പദാൎത്ഥത്തെ നിരൂപിച്ചു- ഇതിനെ കുറിച്ചു പലതും പറവാനുണ്ടു വിസ്തരഭയം ഹെതുവായിട്ടു ഇവിടെ സമൎപ്പിക്കുന്നു-

സമവായനിരൂപണം

൧൧. ഘടാദീനാംകപാലാദൌദ്രവ്യെചഗുണകൎമ്മണൊഃ । തെഷുജാതെശ്ചസംബന്ധസ്സമവായഃപ്രകീൎത്തിതഃ ॥

അന്വയം—— ഘടാദീനാം കപാലാദൌ ഗുണകൎമ്മണൊഃ- ദ്രവ്യെ- ച- തെഷു- ജാതെഃ- ച- സംബന്ധഃ- സമവായഃ- പ്രകീൎത്തിതഃ- ഭവതി-

അന്വയാൎത്ഥം——ഘടാദികൾക്ക കപാലാദിയിങ്കലും ഗുണകൎമ്മങ്ങൾക്ക ദ്രവ്യത്തിങ്കലും അതുകളിൽ ജാതിക്കുമുള്ള സംബന്ധം സമവായമെന്നു പ്രകീൎത്തിതമായി ഭവിക്കുന്നു-

പരിഭാഷാ——ഘടാദികൾ=ഘടംതുടങ്ങിയുള്ളവസ്തുക്കൾ- ഘ

ടം=കുടം- കപാലാദി=കപാലംതുടങ്ങിയുള്ളത- കപാലം=കുട ത്തിന്റെ പകുതി ഭാഗത്തെപ്പോലെ മണ്ണുകൊണ്ടുണ്ടാക്കപ്പെടു ന്നതായ ഒരുവസ്തു- ഗുണകൎമ്മങ്ങൾ=ഗുണവും കൎമ്മവും- അതുക ൾ=ദ്രവ്യഗുണകൎമ്മങ്ങൾ- സമാവയം=സമാവയമെന്ന പദത്താ ൽ പറകപ്പെടുന്നത- പ്രകീൎത്തിതം=പറകപ്പെട്ടത-

സമവായലക്ഷണം

നിത്യമായിരിക്കുന്ന സംബന്ധമെത്രെ സമവായമാകുന്നത-കു ടംമുതലായ വസ്തുക്കൾക്ക കപാലം മുതലായ വസ്തുക്കളിൽ ഉള്ള സംബന്ധവും ഗുണകൎമ്മങ്ങൾക്ക ദ്രവ്യത്തിങ്കൽ ഉള്ള സംബന്ധ വും ജാതികൾക്ക ഗുണകൎമ്മങ്ങളിലുള്ള സംബന്ധവും നിത്യമാ കയാൽ സമവായമാകുന്നു എന്ന ധരിച്ചുകൊൾക- ഇത്രതന്നെ യല്ല- വിശെഷനിത്യദ്രവ്യങ്ങളുടെയും സമവായം തന്നെ- സമ വായമെന്നൊരു സംബന്ധമുണ്ട എന്നതിനെ പററി ഒരുപ്രമാ ണത്തെ ഇതിന്നു താഴെ എഴുതുന്നു.

ഗുണക്രിയാദിവിശിഷ്ടബുദ്ധിൎവ്വിശെഷ്യവിശെഷണസംബ ന്ധവിഷയാ വിശിഷ്ടബുദ്ധിത്വാൽദണ്ഡീപുരുഷഇതിവിശിഷ്ട ബുദ്ധിവൽ-

എന്നുള്ള അനുമാനം സമവായത്തെക്കുറിച്ചു പ്രമാണമാകു ന്നു- മെൽ പറഞ്ഞ അനുമാന വാക്യത്തിൽ പക്ഷം, പ്രതിജ്ഞാ, ഹെതു, ദൃഷ്ടാന്തം- ഇങ്ങിനെ നാല അവയവങ്ങൾ ചെൎന്നിരി ക്കുന്നു- ഗുണക്രിയാദി വിശിഷ്ടബുദ്ധിഃ എന്നതു പക്ഷമാകു ന്നു (യാതൊരു വസ്തുവിങ്കൽ മറെറാരു വസ്തുവിന്റെ സ്ഥിതി ഉ ണ്ട എന്ന യുക്തികൊണ്ടു സാധിപ്പാനാഗ്രഹിക്കുന്നുവൊ അതു പക്ഷമെന്ന പെരൊടു കൂടിയതാകുന്നു) ഗുണക്രിയാദിവിശി ഷ്ടബുദ്ധിഃ ഇത്യാദികളായ പദങ്ങളുടെ അൎത്ഥത്തെ ഇതിന്നടുത്ത തായ ഒരു സ്ഥലത്തിങ്കൽ വിവരിക്കും- വിശെഷണ വിശെഷ്യ സംബന്ധ വിഷയാ എന്നത പ്രതിജ്ഞയാകുന്നു- (പക്ഷത്തിങ്ക ൽ സാദ്ധ്യമുണ്ട എന്നുള്ള വചനമെത്രെ പ്രതിജ്ഞ എന്നചാ ക്കിന്ന വിഷയമെന്നറിഞ്ഞുകൊൾക) വിഷിഷ്ടബുദ്ധിത്വാൽ എന്നത ഹെതുവാകുന്നു- ദണ്ഡീപുരുഷ ഇതിവിശിഷ്ട ബുദ്ധി വൽ എന്നതു ദൃഷ്ടാന്തമാകുന്നു ഇനിമെൽ പറകപ്പെട്ട പദങ്ങ ളുടെ അൎത്ഥങ്ങളെ പറയാം-

ഗുണക്രിയാദിവിശിഷ്ടബുദ്ധി=ഗുണക്രിയാദി വിശിഷ്ടയാ യിരിക്കുന്നബുദ്ധി- ഗുണക്രിയാദിവിശിഷ്ടാ=ഗുണക്രിയാദിക ളാൽവിശിഷ്ടാ- ഗുണക്രിയാദികൾ=ഗുണക്രിയകൾതുടങ്ങിയു

ളുവ. ഗുണക്രിയകൾ=ഗുണവും ക്രിയയും. ഗുണം=രൂപം മുതലായി മുമ്പെ പറകപ്പെട്ടതുതന്നെ. ക്രിയാ=കൎമ്മം. ആദിപദാൎത്ഥം=ജാതിമുതലായതാകുന്നു. വിശിഷ്ടാ=വിശെഷിക്കപ്പെട്ടത. വിശെഷിക്ക=ഭെദത്തെ പ്രാപിപ്പിക്ക. ബുദ്ധി=ജ്ഞാനം. വിശെഷണവിശെഷ്യസംബന്ധവിഷയാ=വിശെഷ്യ വിശെഷണ സംബന്ധമാകുന്ന വിഷയത്തൊടുകൂടിയത. വിശെഷണവിശെഷ്യസംബന്ധം=വിശെഷണവിശെഷ്യങ്ങളുടെ സംബന്ധം. വിശെഷണവിശെഷ്യങ്ങൾ=വിശെഷണവും വിശെഷ്യവും. വിശിഷ്ടബുദ്ധിത്വം=വിശിഷ്ടബുദ്ധിയാവു എന്നുള്ളത. ദണ്ഡിപുരുഷഇതി വിശിഷ്ടബുദ്ധിവൽ എന്നതിന്ന ദണ്ഡിയാകുന്ന പുരുഷൻ എന്നുള്ള വിശിഷ്ടബുദ്ധി എന്നപൊലെ എന്ന അൎത്ഥമാകുന്നു.

ദണ്ഡീ=ദണ്ഡമുള്ളവൻ. ഇങ്ങിനെ മെൽ പറഞ്ഞ അനുമാനവാക്യത്തിൽ അന്തൎഭവിച്ചിട്ടുള്ളതായ പദാൎത്ഥങ്ങളെ ധരിച്ചുകൊൾക. ഇനി ഇതിന്റെ സാരത്തെ പറയാം.

ഒരു പുരുഷനെകണ്ടാൽ ഇവൻ പുരുഷനാകുന്നു എന്നിപ്രകാരം തന്നെ ഉണ്ടാകുന്ന ജ്ഞാനത്തിങ്കൽനിന്ന ദണ്ഡമുള്ള പുരുഷനാകുന്നു എന്നുള്ള ജ്ഞാനത്തിന്ന വിശെഷമുണ്ടാകയാൽ ആയത വിശിഷ്ടബുദ്ധിയാകുന്നു. ഇങ്ങിനെയുള്ള വിശിഷ്ടബുദ്ധി വല്ലൊരു പുരുഷനെകണ്ടാൽ ഉണ്ടാകുന്നില്ല. പുരുഷൻ ദണ്ഡിയായിരിക്കുന്നതു കൂടെ അതിനെക്കുറിച്ചു കാരണമാകുന്നു. ദണ്ഡമുണ്ടായിരുന്നാലും വിശെഷ്യമായ പുരുഷന്നും വിശെഷണമായ ദണ്ഡത്തിന്നും പരസ്പരമുള്ള സംബന്ധത്തെ ദൎശനസമയത്തിങ്കൽ ദ്രഷ്ടാവു ഗ്രഹിച്ചില്ലാഎങ്കിൽ മെൽപറഞ്ഞപ്രകാരമുള്ള ജ്ഞാനം സംഭവിക്കുന്നില്ല. അതു ഹെതുവായിട്ട ദണ്ഡിപുരുഷഃ എന്നുള്ള ജ്ഞാനം ദണ്ഡത്തിന്നും പുരുഷന്നും പരസ്പരമുള്ള സംബന്ധത്തെ കൂടെ വിഷയമാക്കി ചെയ്യിയങ്ങുന്നതായിട്ടുതന്നെ ഉണ്ടായതാകുന്നു എന്നു നിശ്ചയിക്കാം. ദണ്ഡിയായിരിക്കുന്ന പുരുഷനെകണ്ട സമയം ദണ്ഡസംബന്ധത്തെ ഗ്രഹിച്ചില്ല എങ്കിലും ഇവൻ പുരുഷനാകുന്നു എന്നുള്ള ജ്ഞാനം സംഭവിക്കുന്നതാകുന്നു. അതിന്നു കാരണം ജ്ഞാനങ്ങളുടെ പരസ്പര ഭെദം തന്നെ. ദണ്ഡിപുരുഷഃ എന്നുള്ളജ്ഞാനം വിശിഷ്ടബുദ്ധിയാകുന്നു. മറ്റെതഅവിശിഷ്ടബുദ്ധിയാകുന്നു. ജ്ഞാനങ്ങളുടെ പരസ്പര ഭെദമെന്നത ഇതുതന്നെ. ൦രം അവസ്ഥക്കുവിശിഷ്ടബുദ്ധിത്വം യാതൊരെടത്തുണ്ടൊ അവിടെ വിശെഷ

ണ വിശെഷ്യങ്ങളുടെ സംബന്ധം കൂടെ വിഷയമാകെണമെ
ന്നൊരു നിയമമുണ്ട എന്നുള്ളതിനെ ദണ്ഡീപുരുഷഃ എന്നുള്ള
വിശിഷ്ടബുദ്ധിയാകുന്ന ദൃഷ്ടാന്തത്തെ അനുസരിച്ച കല്പിച്ചെ
കഴിയൂ- എന്നാൽ ഇതുപൊലെ സ്ഥലാന്തരങ്ങളിലും വിശെ
ഷ്യ വിശെഷണ സംബന്ധം കൂടെ വിഷയമായിരിക്കെണമെ
ന്നുള്ള അഭിപ്രായത്തൊടുകൂടി അന്യബൊധത്തിന്നായി പ്രയൊ
ഗിക്കപ്പെട്ടതായ മെൽ പറഞ്ഞ അനുമാന വാക്യത്തിങ്കൽനിന്ന
ഇത്രമാത്രം ഗ്രഹിച്ചു കൊൾക- ഗുണമുള്ളതാകുന്നു എന്നും കൎമ്മ
മുള്ളതാകുന്നു എന്നുമുള്ള ബുദ്ധി ഗുണകൎമ്മങ്ങളാകുന്ന വിശെഷ
ണങ്ങൾക്കും വിശെഷ്യമായ ദ്രവ്യത്തിന്നും പരസ്പരമുള്ള സംബ
ന്ധത്തെ കൂടെ വിഷയമാക്കി ഉണ്ടായതാകുന്നു- എന്തു ഹെതുവാ
യിട്ടാകുന്നു ഈ നിശ്ചയമെന്നുണ്ടെങ്കിൽ പറയാം- (വിശിഷ്ട
ബുദ്ധിത്വാൽ) വിശിഷ്ടബുദ്ധിത്വം ഹെതുവായിട്ടാകുന്നു- വി
ശിഷ്ട ബുദ്ധിത്വമുള്ളെടത്ത വിശെഷണ വിശെഷ്യസംബന്ധം
കൂടെ വിഷയമായിരിക്കുമെന്നതിന്ന ദൃഷ്ടാന്തമുണ്ടൊ എന്ന
റിവാൻ ചൊദിക്കുന്നു എതുപൊലെ (ദണ്ഡീപുരുഷഇതിവിശി
ഷ്ടബുദ്ധിവൽ) ദണ്ഡിയാകുന്ന പുരുഷൻ എന്നുള്ള വിശിഷ്ട
ബുദ്ധി എന്നപൊലെ ഇതുകൊണ്ട ഗുണവദ്രവ്യം ഇത്യാദിവി
ശിഷ്ട ബുദ്ധിയെ അനുസരിച്ചിട്ട ഗുണാദികൾക്കും ദ്രവ്യത്തി
ന്നും തങ്ങളിൽ ഒരു സംബന്ധമുണ്ടായിരിക്കെണമെന്നതു സി
ദ്ധമായി- ഇപ്രകാരം സിദ്ധമായ സംബന്ധം സംയൊഗാദി
കളിൽനിന്ന ഭെദത്തൊടുകൂടിയുമിരിക്കയാൽ അതിനെ സമവാ
യ ശബ്ദംകൊണ്ടു വ്യവഹരിച്ചുവരുന്നു എന്ന അറിഞ്ഞുകൊൾ
കയും വെണം-

(ശംകാ) മെൽ വിവരിക്കപ്പെട്ട അനുമാനം സിദ്ധസാധനമാ
മാകുന്നു- എങ്ങിനെ എന്നാൽ ഗുണവദ്രവ്യമിത്യാദി സ്ഥലങ്ങളി
ൽ വിശെഷണ വിശെഷ്യ സംബന്ധം സ്വരൂപ സംബന്ധ
ത്തിങ്കൽനിന്ന വെറെ ഒന്നല്ല സ്വരൂപസംബന്ധമെന്നതു സി
ദ്ധം തന്നെ- അതു ഹെതുവായിട്ട സമവായമെന്നൊരു സംബ
ന്ധത്തെ വിശെഷിച്ചു കല്പിപ്പാൻ പ്രമാണമില്ല-

(സ) എന്ന ശംകിക്കരുത- സ്വരൂപങ്ങൾ ഇത്ര എന്നില്ലായ്ക
യാൽ അനന്തങ്ങളാകുന്നു- അനന്തങ്ങളായിരിക്കുന്ന സ്വരൂപ
ങ്ങൾക്ക സംബന്ധത്വത്തെ കല്പിക്കുന്നതിനെക്കാൾ ഏകമായി
രിക്കുന്ന സമവായത്തെ സ്വീകരിക്കുന്നത നല്ലതാകുന്നു-

(ശംകാ) സമവായമെന്നത ഒന്നെ ഉള്ളൂ എന്നു പറഞ്ഞാൽ

വായുവിന്ന ത്രൂപമുണ്ട എന്നുള്ള ബുദ്ധി ഭവിക്കാമെന്നു വരും. ത്രൂപസമവായം വായുവിങ്കൽ ഉണ്ടെല്ലൊ- എങ്ങിനെ എന്നാൽ വായുവിങ്കൽ സ്പശമെന്ന ഗുണസമവായ സംബന്ധെന ഇരിക്കുന്നുഎന്നെല്ലൊ സിദ്ധാന്തമാകുന്നത- എന്നാൽ സ്പശസമവായം ഇല്ലെന്ന പറഞ്ഞു കൂട- സ്പശസമവായവും ത്രൂപസമവായവും ഒന്നു തന്നെ എന്നും വരുന്നു- ത്രൂപസമവായം ത്രൂപമുണ്ട എന്നുള്ള ബുദ്ധിയെ കുറിച്ചു കാരണവുമാകുന്നു-

(സ) ഇങ്ങിനെ ശംകിക്കരുത- വായുവിംകൽ ത്രൂപസമവായമുണ്ടെംകിലും ത്രൂപമില്ലെല്ലൊ ത്രൂപമുണ്ട എന്നുള്ള ബുദ്ധിയെക്കുറിച്ചു ത്രൂപമില്ല എന്നുള്ള നിശ്ചയം പ്രതിബന്ധകമാകുന്നു- പ്രതിബന്ധകമുള്ളപ്പൊൾ യാതൊരു കാൎയ്യവും സംഭവിക്കുന്നതല്ല- അതുകൊണ്ടു ത്രൂപാഭാവ നിശ്ചയ ത്രൂപ പ്രതിബന്ധകമുള്ളപ്പൊൾ വായുവിന്ന ത്രൂപമുണ്ട എന്നുള്ള ബുദ്ധി ഒരുത്തനും ഭവിക്കില്ല എന്നും ത്രൂപാഭാവ നിശ്ചയം ഒരുത്തന്ന ഭവിച്ചില്ല എംകിൽ അവന്ന വായു ത്രൂപവാനാകുന്നു എന്നുള്ള ബുദ്ധി ഇഷ്ടം തന്നെ എന്നും അറിഞ്ഞുകൊൾക-

(ശംകാ) ഇങ്ങിനെയായാൽ അഭാവത്തിന്നു വൈശിഷ്ട്യമെന്ന വെറെ തന്നെ ഒരു സംബന്ധം സിദ്ധമായി എന്ന വരും. ഭൂതലം ഘടാഭാവമുള്ളതാകുന്നു എന്നതും ഒരുവിശിഷ്ടബുദ്ധിയാകയാൽഅവിടെയും വിശെഷ്യമായ ഭൂതലത്തിന്നും വിശെഷണമായ ഘടാഭാവത്തിന്നും തങ്ങളിലൊരു സംബന്ധം വെണമെല്ലൊ സ്വത്രൂപ സംബന്ധം തന്നെ എന്നതൊ പറഞ്ഞു കൂടെല്ലൊ- അതുകൊണ്ട ആയതു വൈശിഷ്ട്യമെന്നവെറൊരു കൂടിയതായിയും വെറെ ഒന്നായിട്ടുമിരിക്കട്ടെ-

(സ) എന്നുപറയുന്നുവൊ എന്നാൽ ഇവിടെ അല്പമായൊരു വിശെഷമുള്ളതിനെ പറയാം- അതു നിത്യമാകുന്നു എന്നു പറഞ്ഞാൽ ഒരെടത്തു ഘടത്തെ കൊണ്ടുവന്നുവെച്ചാലും ഘടാഭാവ ബുദ്ധി ഭവിച്ചെക്കാം- അതുകൊണ്ടു മിററത്തു കുടമുള്ളസമയത്തിങ്കലും കുടത്തിന്റെറ അഭാവത്തൊടു കൂടിയതാകുന്നു മിററമെന്നുള്ള ബുദ്ധി ഭവിക്കട്ടെ എന്നുവരും .ഘടാഭാവമില്ല എന്നുപറഞ്ഞുകൂടാഘടാഭാവം നിത്യമാകുന്നു നിത്യമല്ലഎങ്കിൽസ്ഥലാന്തരത്തിങ്കലും ഘടാഭാവ ബുദ്ധി അരുത എന്നതു വരികയും ചെയ്യും- ഘടാഭാവം നിത്യമായിരുന്നാലും വൈശിഷ്ട്യമില്ലെന്നും പറഞ്ഞുകൂടാ- വൈശിഷ്ട്യവും നിത്യമായിട്ടുള്ളതുതന്നെ വൈശിഷ്ട്യത്തിന്ന അനിത്യതത്തെ സ്വീകരിച്ചാൽ അനന്ത

വൈശിഷ്ട്യങ്ങൾക്കുസംബന്ധത്വം കല്പിക്കേണ്ടതായി വരുന്നതാകയാൽ എത്രയൊ ഗൌരവമുണ്ട- അതുഹെതുവായിട്ട അതാതു കാലങ്ങളിലുള്ള അതാതു ദെശങ്ങൾ അതാത അഭാവങ്ങളുടെ സംബന്ധമാകുന്നു എന്നു കല്പിക്കുന്നു- എന്നാൽ വൈശിഷ്ട്യം സംബന്ധ ഘടകമായി ഉണ്ടാകുന്നു- ചില സമയം നശിക്കുന്നു പിന്നെയുമുണ്ടാകുന്നു- ഇങ്ങിനെയുള്ള കല്പനാധാരയെ ആശ്രയിക്കതന്നെ വെണ്ട എന്നു അറിഞ്ഞുകൊൾക-

അഭാവവിഭാഗഃ

൧൨. അഭാവസ്തുദ്വിധാന്യോന്യസംസൎഗ്ഗാഭാവഭെദതഃ। പ്രാഗഭാവസ്തഥാപ്രധ്വംസൊത്യന്താഭാവഎവച ॥

൧൩. എവംത്രൈവിധ്യമാപന്നസംസൎഗ്ഗാഭാവഇഷ്യതെ। സപ്താനാമപിസാധൎമ്മ്യംജ്ഞെയത്വാദികമിഷ്യതെ ॥

അന്വയം—— അഭാവഃ- തു- അന്യോന്യസംസൎഗ്ഗാഭാവഭെദതഃ- ദ്വിധാ- ഭവതി- പ്രാഗഭാവഃ- തഥാ- പ്രധ്വംസഃ- അത്യന്താഭാവഃ- ച- എവം- സംസൎഗ്ഗാഭാവഃ- ത്രൈവിധ്യം- ആപന്നഃ- എവ- ഇഷ്യതെ- സപ്താനാം അപി സാധൎമ്മ്യം- ജ്ഞെയത്വാദികം- ഇഷ്യതെ-

അന്വയാൎത്ഥം—— അഭാവമാകട്ടെ അന്യോന്യസംസൎഗ്ഗാഭാവഭെദം ഹെതുവായിട്ട രണ്ടുപ്രകാരെണ ഭവിക്കുന്നു- പ്രാഗഭാവവും പ്രധ്വംസവും അത്യന്താഭാവവും ഇങ്ങിനെ സംസൎഗ്ഗാഭാവം ത്രൈവിധ്യത്തെ ആപന്നമായിട്ടുതന്നെ ഇച്ശിക്കപ്പെടുന്നു- എഴുകൾക്കും സാധൎമ്മ്യം ജ്ഞെയത്വാദികമായിട്ട ഇച്ശിക്കപ്പെടുന്നു-

പരിഭാഷാ —— അഭാവം=അഭാവമെന്ന പദാൎത്ഥം- അന്യോന്യസംസൎഗ്ഗാഭാവഭെദം=അന്യോന്യസംസൎഗ്ഗാഭാവങ്ങളുടെഭെദം- അന്യോന്യസംസൎഗ്ഗാഭാവങ്ങൾ അന്യോന്യാഭാവവും സംസൎഗ്ഗാഭാവവും ത്രൈവിധ്യം=ത്രിവിധമാവുഎന്നുള്ളത- ത്രിവിധം=മൂന്നുപ്രകാരത്തിലുള്ളത- സാധൎമ്മ്യം=സധൎമ്മാക്കളാവുഎന്നുള്ളത- സധൎമ്മാക്കൾ=സമാനമായിരിക്കുന്നധൎമ്മത്തൊടുകൂടിയവ- സമാനം=തുല്യം (ഇങ്ങിനെയാകയാൽ സാധൎമ്മ്യമെന്നതിന്നതുല്യമായ ധൎമ്മമെന്നു സാരത്തെ ഗ്രഹിച്ചുകൊൾക) ജ്ഞെയത്വാദികം=ജ്ഞെയത്വം തുടങ്ങിയുള്ളത- ജ്ഞെയത്വം=ജ്ഞാനവിഷയത്വം-

സാരം—— അഭാവമെന്ന പദാൎത്ഥം രണ്ടുപ്രകാരമാകുന്നു- രണ്ടുപ്രകാരമായത അന്യോന്യാഭാവവും സംസൎഗ്ഗാഭാവവും ഇ

ങ്ങിനെയാകുന്നു- അന്യോന്യാഭാവത്തിന്ന ഐക്യമുണ്ടാകയാൽ വിഭാഗമില്ല- സംസഗ്ഗാഭാവം മൂന്നുപ്രകാരമായത- പ്രാഗഭാവവും പ്രധ്വംസാഭാവവും അത്യന്താഭാവവും ഇങ്ങിനെയാകുന്നു- ദ്രവ്യംമുതലായ ഏഴിന്നും സാധമ്മ്യം ജ്ഞാനവിഷയത്വവും അഭിധെയത്വം മുതലായതാകുന്നു- മെൽ പറഞ്ഞ പദാത്ഥത്തെ പററിഇനിപറയെണ്ടതൊക്കെയുംസംക്ഷെപെണതാഴെപറയുന്നു.

അഭാവമെന്നതിന്ന അഭാവത്വമുള്ളതെന്ന അത്ഥത്തെ ഗ്രഹിച്ചുകൊൾക- മെൽപറഞ്ഞ ധമ്മം ദ്രവ്യങ്ങളിലും ഗുണങ്ങളിലും കമ്മങ്ങളിലും സാമാന്യത്തിങ്കലും വിശെഷത്തിങ്കലും സമവായത്തിങ്കലുമില്ല- അതിന്ന അധികരണം വെറെതന്നെ വെണം. ആയത അഭാവമെന്നൊരു പദാത്ഥമാകുന്നു. മെൽപറഞ്ഞ അഭാവത്വം നാനാപദാത്ഥങ്ങളിൽചെരാതെ ഇരിക്കുന്നതാകയാൽ അഖണ്ഡൊപാധിയാകുന്നു എന്ന ചിലരുടെപക്ഷം- അഖണ്ഡൊപാധിയെ നിവ്വചിക്കമാറില്ല- ഉപാധിക്ക നിവ്വചനം വെണമെന്നത സഖണ്ഡൊപാധികളിൽ തന്നെ സംബന്ധിക്കുന്നതാകുന്നുഎന്ന അറിഞ്ഞുകൊൾക- അഖണ്ഡൊപാധിയല്ല എന്നുള്ള മതത്തെ ആശ്രയിച്ചു നിവ്വചിക്കുമ്പൊൾ അഭാവത്വമെന്നത ദ്രവ്യാദിഷൾകാന്യൊന്യാഭാവവത്വമാകുന്നു- ദ്രവ്യാദിഷൾകാന്യൊന്യാഭാവവത്വം=ദ്രവ്യാദിഷൾകാന്യൊന്യാഭാവവത്തായുള്ളഎന്നുള്ളത ദ്രവ്യാദിഷൾകാന്യൊന്യാഭാവവത്ത=ദ്രവ്യാദിഷൾകാന്യൊന്യാഭാവമുള്ളത ദ്രവ്യാദിഷൾകാന്യൊന്യാഭാവം ദ്രവ്യാദിഷൾകത്തിന്റെ അന്യൊന്യാഭാവം ദ്രവ്യാദിഷൾകം=ദ്രവ്യാദികളുടെ ഷൾകം- ദ്രവ്യാദികഷൾ=ദ്രവ്യംമുതലായവ-ഷൾകം=ആറിന്റെയും കൂടയുള്ള സമുദായം- (ദ്രവ്യം, ഗുണം, കമ്മം, സാമാന്യം, വിശെഷം, സമവായം ഇതുകളെന്നുസാരം) അന്യൊന്യാഭാവം=അതല്ലായ്ക- (ദ്രവ്യമല്ലായ്കയും ഗുണമല്ലായ്കയും കമ്മമല്ലായ്കയും സാമാന്യമല്ലായ്കയും വിശെഷമല്ലായ്കയുമെന്നസാരം)

ദ്രവ്യമല്ലായ്കമുതലായത ദ്രവ്യംമുതലായതിൽ ഇരിക്കില്ല- അതുകളുടെ ഇരിപ്പടമായിട്ട വെറെരു വസ്തുവെണം- അതുകൊണ്ടു അതിന്റെ അധികരണമായ അഭാവം വെറെതന്നെ- അതു രണ്ടുവിധമാകുന്നുഎന്ന പറഞ്ഞു- അവിടെ അന്യൊന്യാഭാവമെന്നത താദാത്മ്യസംബന്ധാവച്ശിന്ന പ്രതിയൊഗിതാകമായിരിക്കുന്ന അഭാവമാകുന്നു- താദാത്മ്യസംബന്ധാവച്ശിന്ന പ്രതിയൊഗിതാകം=താദാത്മ്യ സംബന്ധാവച്ശിന്നയായിരിക്കുന്ന പ്രതിയൊഗിതയൊടുകൂടിയത താദാത്മ്യസംബന്ധാവച്ശിന്നാ-

താദാത്മ്യസംബന്ധത്താൽ അവച്ഛിന്നാ- താദാത്മ്യസംബന്ധം=താദാത്മ്യമാകുന്നസംബന്ധം- അവച്ഛിന്നാ=അവച്ഛേദിക്കപ്പെട്ടത- അവച്ഛേദിക=സഹചാരിയാക്കി നിയമിക്കു- പ്രതിയൊഗിതാ=പ്രതിയൊഗിത്വം-

ഘടഃപടൊന- എന്നുള്ള വാക്യത്തിങ്കൽ ഘടഃ-പടഃ-ന- ഇങ്ങിനെ മൂന്നുപദങ്ങൾ ഉണ്ടു- അതുകളിൽവെച്ച ആദ്യപദത്തിന്ന ശംഖുപൊലെ ഉള്ള കഴുത്തു മുതലായതുകളൊടു കൂടി മണ്ണുകൊണ്ടുണ്ടാക്കപ്പെട്ടതായ ഒരു വ്യക്തി അൎത്ഥമാകുന്നു- അതിനെ കുടമെന്നു പറയുന്നു- രണ്ടാമത്തെ പദത്തിന്ന നെടുകെയും കുറുകെയുമായി അന്യൊന്യം അടുത്ത നിരത്തപ്പെട്ട നൂലുകളാൽ ഉണ്ടാക്കപ്പെട്ടൊരു വ്യക്തിയാകുന്നു- അതിനെ വസ്ത്രമെന്ന പറയുന്നു- ന എന്നതിന്ന അഭാവം അൎത്ഥമാകുന്നു* ഇങ്ങിനെ ഉള്ള മെൽപറഞ്ഞ പദങ്ങളിൽ ഘടഃ പടഃ എന്നുള്ള രണ്ടുപദങ്ങൾ പ്രയൊഗിച്ചാൽ വരുന്നത ഘടം പടമാകുന്നു എന്നിപ്രകാരമുള്ള അഭെദവിശിഷ്ടമായിരിക്കുന്ന ബൊധമാകുന്നു- ഇങ്ങിനെയുള്ള അഭെദത്തെ താദാത്മ്യമെന്ന ഗ്രഹിച്ചുകൊൾക- മെൽപറഞ്ഞ പദങ്ങളുടെ ശെഷം ന എന്നപദം ഉണ്ടായിരുന്നാൽ ഘടം പടമല്ല എന്നുള്ള അൎത്ഥം അതിങ്കൽനിന്ന തൊന്നുന്നു- അവിടെ അല്ല എന്നുള്ള അല്ലായ്മ യാതൊന്നിന്റെയൊ അത അതിന്റെ പ്രതിയൊഗിയാകുന്നു- അങ്ങിനെയാകയാൽ ഇവിടെ പ്രതിയൊഗി പടംതന്നെ എന്നറിഞ്ഞുകൊൾക- പടം പ്രതിയൊഗിയായപ്പൊൾ പടത്തിങ്കൽ പ്രതിയൊഗിതാ എന്നൊരുധൎമ്മമിരുന്നു- അത താദാത്മ്യമെന്ന സംബന്ധത്താൽ അവച്ഛിന്നയുമാകുന്നു- താദാത്മ്യമെന്നൊരു സംബന്ധെന ഘടം പടമായി ഭവിക്കുന്നില്ല എന്നെല്ലൊ ഘടഃ പടൊ ന എന്നതിന്റെ സാരമാകുന്നത- അതുകൊണ്ടു ഘടത്തിങ്കൽ തൊന്നപ്പെടുന്ന പടഭെദത്തിന്റെ പടത്തിങ്കൽ യാതൊരു പ്രതിയൊഗിതയുണ്ടൊ അതുതാദാത്മ്യസംബന്ധത്താൽ തന്നെ വെടിഞ്ഞിരിക്കാത്തതായി നിയമിക്കപ്പെട്ടതാകുന്നു എന്നും ഇങ്ങിനെ യാകയാൽ മെൽപറയപ്പെട്ട വാക്യത്തിങ്കൽ നിന്ന തൊന്നുന്ന അഭാവത്തെ അന്യൊന്യാഭാവമെന്നും ഗ്രഹിച്ചുകൊൾക- സംസൎഗ്ഗാഭാവമെന്നത അന്യൊന്യാഭാവമല്ലാതെ ഉള്ള അഭാവമാകുന്നു- അന്യൊന്യാഭാവമല്ലായ്കയും അഭാവമാവു എന്നുള്ളതും പ്രാഗഭാവമെന്നതിലും പ്രധ്വംസാഭാവമെന്നതിലും അത്യന്താഭാവമെന്നതിലുമുണ്ടു- അതുകളിൽ വെച്ച പ്രാഗഭാവമെന്നത ഒരു

വസ്തു ഉണ്ടാകുവാൻ പൊകുന്നെടത്ത അതിന്റെ ഉൽപത്തിക്കമു
മ്പെ ഉള്ളതായിയും ഉൽപത്തിയുടെ ശെഷം നശിക്കുന്നതായിയു
മിരിക്കുന്നൊരു അഭാവമാകുന്നു പ്രധ്വംസാഭാവമെന്നത ഒരുവസ്തു
നശിച്ചാലുണ്ടാകുന്നതിന്റെ അഭാവമാകുന്നു ഇതിന്നു ധ്വംസാഭാ
വമെന്നും ധ്വംസമെന്നും വ്യവഹാരമുണ്ട ധ്വംസത്തിന്ന നാശമില്ല.
അത്യന്താഭാവമെന്നത=ത്രൈകാലികസംബന്ധാവഛിന്നപ്രതി
യൊഗിതാകമായിരിക്കുന്ന അഭാവമാകുന്നു- ഹ്രദെ വഹ്നിന്നാസ്തി എ
ന്നു വ്യവഹാരമുണ്ട- ഹ്രദത്തിൽ (കയത്തിങ്കൽ) വഹ്നി (തീയ) ഇല്ല
എന്നു അതിന്റെ അൎത്ഥമാകുന്നു- ഠരം വഹ്ന്യഭാവം ഇപ്പൊൾ എ
ന്നും ഇതിന്നു മുമ്പെ എന്നും ഇനിമെലിൽ എന്നുമുള്ള കാലവി
ശെഷത്തെ അപെക്ഷിക്കുന്നില്ല എന്നുമെന്നുള്ള വിശെഷ
ത്തെ ആശ്രയിച്ചിട്ടാണതൊന്നുന്നത- അതുകൊണ്ട എല്ലാസ
മയത്തിങ്കലുമുള്ളതായ സംബന്ധ വിശെഷത്തൊടു കൂടത്തന്നെ
ഇരിക്കുന്ന പ്രതിയൊഗിതയൊടു കൂടിയതാകുന്നു എന്നും അപ്ര
കാരമാകയാൽ ഇത അത്യന്താഭാവമാകുന്നു എന്നും ഗ്രഹിച്ചു
കൊൾക- അത്യന്താഭാവമെന്നത നിത്യമാകുന്നു എങ്കിലും യാ
തൊരു സ്ഥലത്തിങ്കൽ ഘടം മുതലായ വസ്തു ഒരു കാലത്തിങ്കൽ
ഇല്ലാതെയും പിന്നെ ഉള്ളതായിട്ടും വരുന്നുവൊ അവിടെ ഘടാ
ദികളുടെ കാലം ഘടാത്യന്താഭാവാദികളും ആ സ്ഥലവും തമ്മി
ലുള്ള സംബന്ധത്തെ വിടത്തുന്നതാകയാൽ ഘടാദികളുടെ അ
ത്യന്താഭാവം ഇവിടെ ഉണ്ട എന്നുള്ള ബുദ്ധി ഉണ്ടാകുന്നില്ല-
മെൽ പറഞ്ഞ സ്ഥലത്തിങ്കൽ ഉൽപത്തിവിനാശങ്ങളൊടു കൂടി
യതായിട്ട നാലാമത്തതായിട്ട വെറെ തന്നെ ഒരു അഭാവമാണ
എന്ന ചിലർ പറയുന്നു- ഘടാദികാലത്തിന്ന ഘടാദികളുടെ
അഭാവം നിത്യമായിരുന്നാലും അതിനൊടുള്ള സംബന്ധത്തെ
വിടത്തുന്നതാവു എന്നുള്ള അവസ്ഥയെ അംഗീകരിച്ചാലും ഇ
ഷ്ടസിദ്ധി ഭവിക്കുന്നതാകയാൽ നാലാമത്തതായി ഒരു അഭാവ
ത്തെ സ്വീകരിക്കെണമെന്നില്ല- ഇങ്ങിനെ ഉള്ള അഭാവങ്ങളി
ൽ വെച്ചു ധ്വംസത്തിന്റെയും പ്രാഗഭാവത്തിന്റെയും ഇരിപ്പി
ടമായ സ്ഥലത്തിങ്കൽ അത്യന്താഭാവം ഇരിക്കാത്തതാകുന്നു എ
ന്നു പണ്ടുള്ളവർ പറയുന്നു- അവരുടെ മതത്തിങ്കൽ ചുകന്നകു
ടത്തിങ്കൽ കറുപ്പില്ല എന്നുള്ള ബുദ്ധി കറുപ്പിന്റെ പ്രാഗഭാവ
ത്തെയൊ കറുപ്പിന്റെ ധ്വംസത്തെയൊ വിഷയമാക്കി ഉണ്ടായ
താകുന്നു എന്ന പറകയും വെണം- ചുകന്നകുടം തന്നെ പാ
കംകൊണ്ടു കറുത്തുതീരും- അതുകൊണ്ടു കറുപ്പിന്റെ പ്രാഗഭാ

വം അതിലുണ്ട- പാകത്തിന്ന മുമ്പെ കറുത്തതായിരുന്നാലും
കറുപ്പിന്ന നാശം പാകം ഹെതുവായിട്ട ഭവിക്കാം അതുകൊ
ണ്ട കറുപ്പിന്റെ ധ്വംസവും അതിലുണ്ടായിരിക്കാം. ഇപ്രകാരം
പ്രാഗഭാവവും ധ്വംസവും അതിലുള്ളതായി വരുന്നതാകയാൽ എ
തിനെ എങ്കിലും വിഷയമാക്കി മെൽ പറഞ്ഞ ബുദ്ധി ജനങ്ങ
ളിൽ ഉദിക്കുന്നു- കറുപ്പിന്റെ അത്യന്താഭാവം അതിലിരിക്കാ
ത്തതാകയാൽ അതിനെ വിഷയമാക്കിമെൽ പറഞ്ഞ ബുദ്ധിയു
ടെ ഉൽപത്തിക്കു ചെച്ച് അവരുടെ മതത്തിങ്കൽ ഇല്ലെന്നു ധരി
ച്ചുകൊൾക- മറ്റുള്ളവർ കറുപ്പിന്റെ അത്യന്താഭാവം തന്നെ
മെൽ പറഞ്ഞ ബുദ്ധിക്കു വിഷയമെന്നു ധ്വംസപ്രാഗഭാവങ്ങളു
ടെ ഇരിപ്പിടത്തിങ്കൽ അത്യന്താഭാവം ഇരിക്കില്ല- എന്നതിന്നു
പ്രമാണമില്ലഎന്നും പറയുന്നു- പാകത്തിന്നു മുമ്പെ കറുത്ത
തായിട്ടും പാകംകൊണ്ട പിന്നെയും കറുത്തതായി ഭവിപ്പാൻ
പൊകുന്നതായിട്ടുമിരിക്കുന്ന രക്തഘടത്തിങ്കൽ കറുപ്പില്ല എ
ന്നിപ്രകാരം കറുപ്പിന്റെ അത്യന്താഭാവത്തെവിഷയമാക്കിഉണ്ടാ
കുന്ന അനുഭവം നവീനമതത്തിന്ന സഹായമായി തീരുന്നു- അ
തിന്നു വിഷയം പ്രാഗഭാവമൊ ധ്വംസമൊ ആയിരിക്കുമെന്നാ
ണുയുക്തമല്ല- ശ്യാമഃ, രക്തഃ, ശ്യാമഃ, രക്തഃ, ശ്യാമഃ- ഇങ്ങിനെയും
ഘടമുണ്ട- ഒരുഘടം ആദിയിൽ കറുത്തതായിരുന്നു- അതു പാ
കത്തിങ്കൽ മുമ്പെ ചുകന്നതായിട്ടും പിന്നെ കറുത്തതായിട്ടും
പിന്നെ ചുകന്നതായിട്ടും പിന്നെ കറുത്തതായിട്ടും ഭവിച്ചു എ
ന്നുവരാമെല്ലൊ അങ്ങിനെയുള്ള ഘടം മുമ്പെ ഉണ്ടായിരുന്ന
കറുപ്പു നശിക്കയാൽ അതിന്റെ ധ്വംസത്തൊടും അപ്പൊൾ ഉ
ള്ള കറുപ്പു നശിച്ചതിന്റെ ശെഷം പിന്നെയും കറുത്തതായി
ഭവിപ്പാൻ പൊകുന്നതാകകൊണ്ട കറുപ്പിന്റെ പ്രാഗഭാവ
ത്തൊടും കൂടിയതായി മദ്ധ്യത്തിങ്കൽ കറുത്തനിറത്തൊട കൂടി
ഇരിക്കുംപൊൾ അത്രശ്യാമരൂപം നാസ്തി എന്ന ആക്കും തൊ
ന്നുന്നില്ല- ധ്വംസപ്രാഗഭാവങ്ങളെ വിഷയമാക്കിച്ചെയ്യിട്ട ഉ
ണ്ടാകുന്നതാകുന്നു മെൽ പറഞ്ഞ ബുദ്ധി എങ്കിൽ ഇവിടെയും
ഭവിക്കാം- അതില്ലായ്കകൊണ്ട തന്നെ പൂൎവ്വന്മാർ പറയുന്നത യു
ക്തി വിരുദ്ധമാകുന്നു എന്നു അറിഞ്ഞു കൊൾക- മെൽ പറക
പ്പെട്ട അഭാവങ്ങൾ അധികരണ സ്വരൂപങ്ങളാകുന്നു എന്നചി
ലർ പറയുന്നു- അധികരണങ്ങളുടെ ആനന്ത്യം ഹെതുവായിട്ട
അപ്രകാരം പറയുന്നതിനെക്കാൾ അഭാവമെന്നതു വെറെ ത
ന്നെ ഒരു പദാൎത്ഥമാകുന്നു എന്ന പറയുന്നതു തന്നെ നല്ലതെ

ന്നു ഞാൻ വിചാരിക്കുന്നു അതാതുകളിലുള്ള ശബ്ദഗന്ധരസാദികളുടെ അഭാവങ്ങൾ പ്രത്യക്ഷങ്ങളായി വരുന്നതിന്നും ചെച്ച് ഇപ്രകാരമായാൽ തന്നെ സംഭവിക്കുന്നതാകുന്നു- അധികരണത്രൂപങ്ങളാകുന്നു അഭാവങ്ങൾ എങ്കിൽ അതാതധികരണങ്ങൾക്കു അതാതിന്ദ്രിയങ്ങൾകൊണ്ടുള്ള ഗ്രഹണം സംഭവിക്കാത്തതാകയാൽ അതിന്ന ചെച്ചയില്ലെന്നുള്ള അനിഷ്ടപ്രാപ്തി ഭവിച്ചേക്കാമെന്നും ഗ്രഹിച്ചു കൊൾക- ഇതുകൊണ്ടു അഭാവങ്ങൾ ജ്ഞാനവിശേഷങ്ങളാകുന്നു എന്നും കാലവിശേഷങ്ങളാകുന്നു എന്നുമുള്ള മതങ്ങളും ഖണ്ഡിക്കപ്പെട്ടു- അപ്രകാരമായാലും മെൽ പറഞ്ഞ പ്രകാരം പ്രത്യക്ഷത്വത്തിന്ന ഉപപത്തിയില്ലെന്നുള്ള ദൊഷം വിട്ടുപൊകുന്നതല്ലല്ലൊ- ഇങ്ങിനെ അഭാവപൎയ്യന്തങ്ങളായിരിക്കുന്ന ഏഴു പദാൎത്ഥങ്ങളും അതാതു ജ്ഞാനങ്ങൾക്കു വിഷയമായിട്ടുള്ളതാകയാൽ അതുകളിൽ ജ്ഞെയത്വമെന്ന ധൎമ്മം സാധാരണമായിരിക്കുന്നു അഭിധെയത്വമാകുന്ന ധൎമ്മവും അപ്രകാരം തന്നെ ഇപ്രകാരം പരിശിഷ്ടങ്ങളായ സാധൎമ്മ്യവൈധൎമ്മ്യങ്ങളെ ഇനി പറവാൻ പൊകുന്നു-

സാധൎമ്മ്യവൈധൎമ്മ്യപ്രക്രിയാ

൧൮. ദ്രവ്യാദയഃപഞ്ചഭാവാഅനെകെസമവായിനഃ । സത്താവന്തസ്ത്രയസ്ത്വാദ്യാഗുണാദിൎന്നിൎഗ്ഗുണക്രിയഃ ॥

അന്വയം — ദ്രവ്യാദയഃ പഞ്ച- ഭാവാഃ-അനെകെ- സമവായിനഃ- ആദ്യാഃ- ത്രയഃ- തു- സത്താവന്തഃ- ഗുണാദിഃ- നിൎഗ്ഗുണക്രിയഃ-

അന്വയാൎത്ഥം——ദ്രവ്യാദികളാകുന്ന അഞ്ചു ഭാവങ്ങളായിട്ടും അനെകങ്ങളായിട്ടും സമവായികളായിട്ടും ഭവിക്കുന്നു- ആദ്യങ്ങളായ മൂന്നാകട്ടെ സത്താവത്തുകളായി ഭവിക്കുന്നു- ഗുണാദി നിൎഗ്ഗുണക്രിയമായി ഭവിക്കുന്നു-

പരിഭാഷാ— ദ്രവ്യാദികൾ=ദ്രവ്യംതുടങ്ങിഉള്ളവ- ഭാവങ്ങൾ=ഭാവപദാൎത്ഥങ്ങൾ- അനെകങ്ങൾ=ഏകങ്ങളല്ലാത്തവ- ഏകങ്ങൾ=ഏകത്വമുള്ളവ- ഏകത്വം=ഏകത്വമെന്നസംഖ്യാ- സമവായികൾ=സമവായ സംബന്ധം ഹെതുവായിട്ടു സംബന്ധികളായിരിക്കുന്നവ- ആദ്യങ്ങൾ=ആദിയിലുള്ളവ സത്താവത്തുകൾ=സത്തയുള്ളവ- സത്താ=സത്താഎന്നജാതി- ഗുണാദി=ഗുണം തുടങ്ങിയുള്ളത- നിൎഗ്ഗുണക്രിയം=ഗുണക്രിയകളൊടുകൂടാത്തത- ഗുണക്രിയകൾ=ഗുണവും ക്രിയയും- ഗുണം=രൂപംമുതലായത- ക്രിയാ=കൎമ്മം-

സാരം—ദ്രവ്യാദികളാകുന്ന അഞ്ചു എന്നത ദ്രവ്യം, ഗുണം, കൎമ്മം, സാമാന്യം വിശെഷം— ഇതുകളാകുന്നു- ഇതുകൾ അഞ്ചും ഭാവങ്ങളാകുന്നു• എന്നുള്ളതിന്ന അഭാവങ്ങളിൽ അന്തൎഭവിക്കാത്തതുകളാകയാൽ ഭാവശബ്ദംകൊണ്ടു പറകപ്പെട്ടുവാൻ അതുകൾ യൊഗ്യങ്ങളാകുന്നു എന്നും അപ്രകാരമാകയാൽ ഭാവത്വമെന്നൊരു ധൎമ്മം അതുകളിൽ സാധാരണമായി ഇരിക്കുന്നു എന്നും അഭിപ്രായമാകുന്നു- ഭാവത്വമെന്നത ദ്രവ്യാദികളായ ആറിലും ഇരിക്കുന്നൊരുധൎമ്മമാകുന്നു- ഏഴാമത്തതായപദാൎത്ഥത്തെ അഭാവശബ്ദംകൊണ്ടു പറകയാൽ തന്നെ മറെറുള്ളതുകൾക്കുഭാവത്വം പ്രാപ്തമായിരിക്കയാൽ ഇവിടെ അതു പറയാതെ തന്നെ ഗ്രഹിക്കത്തക്കതാകുന്നു— എങ്കിലും ദ്രവ്യഗുണകൎമ്മസാമാന്യവിശെഷങ്ങളിൽ തന്നെയായിട്ടു ഒരുധൎമ്മം ഇരിക്കാത്തതാകയാൽ അതുകളുടെ സാധൎമ്മ്യം ഭാവത്വമാകുന്നു എന്നതു ചെരുകയില്ല• അതുകൊണ്ടു ഭാവത്വവും അനെകത്വവും കൂടെയാകുന്നു സാധൎമ്മ്യമാകുന്നത എന്നും ഭാവത്വാനെകത്വങ്ങൾ രണ്ടുംകൂടെ സമവായത്തിങ്കൽ ഇല്ലായ്കയാൽ ഇപ്രകാരമായാൽ അതിവ്യാപ്തി ഇല്ലെന്നും ഇവിടെ ഗ്രഹിക്കപ്പെട്ടുവാൻ യൊഗ്യമാകുന്നു-

(ശങ്ക) ദ്രവ്യാദികളായ ആറിൽ തന്നെ ഇരിക്കുന്നതായ ഭാവത്വം അതുകൾക്കു സാധാരണമായി ഇവിടെ പറകപ്പെട്ടിരുന്നാൽ ആയതു യുക്തമായിരിക്കും അൎത്ഥസിദ്ധമായാലും ശിഷ്യബൊധത്തിന്നു എളുപ്പമുണ്ടെന്നു ആലൊചിച്ചിട്ടു പറയാമെല്ലൊ• ആയതു ചെയ്യാത്തതിനെക്കുറിച്ചു ആക്ഷെപിക്കുന്നില്ലാ- ഏഴാമത്തതിനെ അഭാവ ശബ്ദംകൊണ്ടു പറഞ്ഞപ്പൊൾ തന്നെ മറെറുള്ള ആറു പദാൎത്ഥങ്ങളും ഭാവങ്ങളാകുന്നു എന്ന ഗ്രഹിച്ചിരിക്കുന്നു• ദ്രവ്യാദികളായ അഞ്ചിന്നുപറഞ്ഞ സാധൎമ്മ്യത്തെക്കുറിച്ചു ചൊദ്യം ഉണ്ടു• മറെറാന്നിൽ കൂടെ ഇരിക്കുന്നതായ ഭാവത്വം ദ്രവ്യാദികളായ അഞ്ചിന്നു സാധൎമ്മ്യമാക്കി തീൎക്കണമെങ്കിൽ അനെകത്വത്തിന്റെ സഹായം കൂടെവെണമെങ്കിൽ അതുതന്നെ പറഞ്ഞാലും ദൊഷമില്ലെന്ന വരുന്നവക്ഷത്തിങ്കൽ ഭാവത്വത്തെ ഇവിടെ പറവാൻ യുക്തിയില്ല- എന്നു ചിലർ ശങ്കിക്കുമായിരിക്കും

(സ) എങ്കിലും ദീപദൎശികൾക്കു ഒരു ശങ്കക്കു അവസരമില്ല• അനെകത്വം സമവായത്തിങ്കൽ ഇല്ല എങ്കിലും അഭാവത്തിങ്കൽ ഉണ്ടല്ലൊ അതുകൊണ്ടു ഭാവത്വസഹിതമായ അനെകത്വം തന്നെ സാധൎമ്മ്യമായിപറയുവാൻ യൊഗ്യമാകുന്നു എന്ന

ഞാൻ സമ്മതിക്കുന്നു- അനെകത്വ സഹിതമായ ഭാവത്വം ദ്ര വ്യാദികളായ അഞ്ചിന്നു സാധൎമ്മ്യമെന്നുമാം- അനെകത്വ സഹിതമായ ഭാവത്വമെന്നതിന്ന- അനെകഭാവവൃത്തിപദാൎത്ഥ വിഭാജകൊപാധിമത്വമെന്നെത്രെ താൽപൎയ്യമാകുന്നത- ഇതിന്റെ അൎത്ഥത്തെ താഴെസ്പഷ്ടമാക്കുന്നു-

പരിഭാഷാ — അനെകഭാവവൃത്തിപദാൎത്ഥവിഭാജകൊപാധിമത്വം=അനെകഭാവവൃത്തി പദാൎത്ഥവിഭാജകൊപാധിമത്വാവൃഷ്ടിന്നുള്ളത- അനെകഭാവവൃത്തിപദാൎത്ഥവിഭാജകൊപാധി= അനെകഭാവവൃത്തിയായിരിക്കുന്ന പദാൎത്ഥവിഭാജകൊപാധി- അനെകഭാവവൃത്തി=അനെകഭാവങ്ങളിൽവൃത്തിയൊടുകൂടിയത- അനെകഭാവങ്ങൾ=അനെകങ്ങളായിരിക്കുന്നഭാവങ്ങൾ-വൃത്തി= സ്ഥിതി- പദാൎത്ഥവിഭാജകൊപാധി=പദാൎത്ഥവിഭാജകമായിരിക്കുന്നഉപാധി- പദാൎത്ഥവിഭാജകം=പദാൎത്ഥങ്ങളെ വിഭജിക്കുന്നവ- വിഭജിക്ക=വെറെയാക്കുക- ഉപാധി=വിശെഷണം-(ഒന്നല്ലാതെ ഇരിക്കുന്നതുകളായ ഭാവപദാൎത്ഥങ്ങളിൽ ഇരിക്കുന്ന പദാൎത്ഥ വിഭാജകധൎമ്മം യാതൊന്നൊ അതാകുന്നു ദ്രവ്യാദിപഞ്ചകത്തിന്നു സാധൎമ്മ്യമെന്നുസാരം) ഇങ്ങിനെയാകയാൽഎക ഘടവ്യക്തിയെ പിടിച്ചാലും അവ്യാപ്തി എന്ന ദൊഷത്തെപറവാൻ വഴിയില്ലെന്ന അറിഞ്ഞുകൊൾക-

അനെകത്വസഹിതമായ ഭാവത്വമെന്നതിന്ന യഥാശ്രുതമായ അൎത്ഥത്തെ ഗ്രഹിച്ചാൽ ഏക ഘടവ്യക്തിയിൽ ഭാവത്വമുണ്ട എന്നിരിക്കിലും അനെകത്വമില്ലായ്കയാൽ അനെകത്വ സഹിതമായ ഭാവത്വം ഇല്ലെന്നുവരും എന്നാൽ സാധൎമ്മ്യവാദത്തിന്ന അവ്യാപ്തി എന്ന ദൊഷമുണ്ടെന്നുള്ള ആക്ഷെപത്തിന്ന അവസരവും ഭവിക്കും- ഇപ്പൊൾ അവ്യാപ്തിയില്ലാതെ ആയതെങ്ങിനെ എന്നുണ്ടെങ്കിൽ പറയാം- ദ്രവ്യങ്ങൾ ഒമ്പതാകയാൽ അനെകങ്ങളാകുന്നു- അതുകൾ ഭാവങ്ങളുമാകുന്നു- അഭാവമല്ലാത്തതുകൾ ഒക്കെയും ഭാവങ്ങളാകുന്നു എല്ലൊ അപ്രകാരമുള്ള ഭാവങ്ങളായ ദ്രവ്യങ്ങളിൽ ഇരിക്കുന്ന പദാൎത്ഥവിഭാജക ധൎമ്മം ദ്രവ്യത്വവുമാം- അതു ഘടത്തിങ്കലുമിരിക്കുന്നു- അതുകൊണ്ട അവ്യാപ്തിയില്ലെന്ന അറിഞ്ഞുകൊൾക- സമവായിനഃ എന്നതിന്ന സമവായം യാവചില വസ്തുക്കളിൽ ഭവിക്കുന്നുവൊ അങ്ങിനെയുള്ള വസ്തുക്കൾ എന്നുള്ള അൎത്ഥത്തെ ഗ്രഹിച്ചാൽ ദ്രവ്യഗുണകൎമ്മങ്ങളിൽ ദ്രവ്യത്വ ഗുണത്വ കൎമ്മത്വങ്ങളുടെ സമവായമുണ്ടാകയാൽ ദൊഷമില്ലെങ്കിലും സമാന്യവിശെഷങ്ങളിൽ നിറി

ൻെറയും സമവായമില്ലായ്കയാൽ അതുകളിൽ അവ്യാപ്തി ഭവിക്കു മെന്നു വിചാരിച്ചിട്ട അതിന്നു സമവായ സംബന്ധം ഹെതു വായിട്ടുള്ള സംബന്ധിത്വമുള്ളവ- എന്നുള്ള പരിഭാഷയെ കാ ണിച്ചു സാമാന്യം സമവായ സംബന്ധെന ദ്രവ്യഗുണ കൎമ്മങ്ങ ളിലിരിക്കുന്നതാകയാൽ അതിന്നും സമവായ സംബന്ധംഹെ തുവായിട്ടുള്ള സംബന്ധിത്വമുണ്ടാകയാൽ ഒരം അൎത്ഥത്തെ സ്വീ കരിച്ചാൽ മെൽ പറഞ്ഞ ദൊഷമില്ല- അവയവിദ്രവ്യങ്ങൾ അ വയവങ്ങളിലും ഗുണകൎമ്മങ്ങൾ ദ്രവ്യങ്ങളിലും സമവായ സംബ ന്ധെന വൎത്തിക്കുന്നതുകളാകയാൽ അതുകളിലും അവ്യാപ്തി ഇ ല്ല എങ്കിലും നിത്യദ്രവ്യങ്ങളിൽ അവ്യാപ്തി ഉണ്ടാകയാൽ സമ വെതവൃത്തി പദാൎത്ഥവിഭാജ കൊപാധിമത്വമെന്ന അതിൻെറ അൎത്ഥത്തെ ഗ്രഹിച്ചു കൊൾകയും വെണം-

സമവെതവൃത്തി പദാൎത്ഥവിഭാജ കൊപാധിമത്വമെന്നുള്ള പദത്തിലെ സമവെത ശബ്ദത്തിന്ന സമവായ സംബന്ധെന ചിലതിൽ ചെൎന്നിരിക്കുന്നത എന്നൎത്ഥമാകുന്നു- ശെഷം മെ ൽ പറഞ്ഞ പ്രകാരം ഗ്രഹിച്ചു കൊൾക ഗുണം മുതലായ പ ദാൎത്ഥങ്ങൾക്കു ഗുണക്രിയാ ശൂന്യത്വം സാധൎമ്മ്യമാകുന്നു-

ഗുണക്രിയാശൂന്യത്വം=ഗുണക്രിയാശൂന്യങ്ങളാവു എന്നുള്ള ത- ഗുണക്രിയാശൂന്യങ്ങൾ=ഗുണക്രിയകളൊടുകൂടാത്തവ- ഗു ണക്രിയകൾ ഗുണവും ക്രിയയും- ഇങ്ങിനെയാകയാൽ ഗുണക്രി യാശൂന്യത്വമെന്നത ആദ്യക്ഷണത്തിങ്കലുള്ള ഘടത്തിങ്കലും ഉ ണ്ട ഉൽപത്തിയുള്ളതുകളായ എല്ലാദ്രവ്യങ്ങളും ആദ്യക്ഷണത്തി ങ്കൽ ഗുണത്തൊടും ക്രിയയൊട കൂടാതെ നില്ക്കുന്നതുകളാക യാൽ ആദ്യക്ഷണത്തിങ്കലുള്ള ഘടം ഗുണക്രിയാ ശൂന്യംതന്നെ എന്നു അറിഞ്ഞു കൊൾക- ക്രിയാശൂന്യത്വം ഗഗനാദികളിലു മുള്ളതാകുന്നു- ആദ്യക്ഷണത്തിങ്കലുള്ള ഘടവും ഗഗനാദികളും ഗുണാദികളിൽ അന്തൎഭവിക്കുന്നതുകളുമല്ല അതുകൊണ്ട ഗുണ ക്രിയാ ശൂന്യത്വം ഗുണം മുതലായ പദാൎത്ഥങ്ങൾക്കു സാധൎമ്മ്യ മെന്നു പറഞ്ഞാൽ അതിവ്യാപ്തി ഉണ്ട അതിനെ പരിഹരിപ്പാ നായികൊണ്ട നിൎഗ്ഗുണക്രിയഃ എന്നപദത്തിന്ന ഗുണവദവൃ ത്തി ധൎമ്മവത്വം എന്നും കൎമ്മവദവൃത്തി പദാൎത്ഥവിഭാജ കൊപാ ധിമത്വ എന്നുമുള്ള അൎത്ഥത്തെ ഗ്രഹിച്ചു കൊൾകയും വെണം-

ഗുണവദവൃത്തിധൎമ്മവത്വ=ഗുണവത്തിങ്കൽ അവൃത്തിയായി രിക്കുന്ന ധൎമ്മത്തൊടുകൂടിയത- ഗുണവത്ത=ഗുണമുള്ളത- (ദ്രവ്യ മെന്നുസാരം) അവൃത്തി=വൃത്തിയൊടുകൂടാത്തത- വൃത്തി=സ്ഥി

ത്തി- കൎമ്മവദവൃത്തിപദാൎത്ഥവിഭാജകോപാധിമത്ത=കൎമ്മവത്തി
ങ്കൽ അവൃത്തിയായിരിക്കുന്ന പദാൎത്ഥവിഭാജകോപാധിയൊടുകൂ
ടിയത- കൎമ്മവത്തു.=കൎമ്മമുള്ളത- (ദ്രവ്യമെന്നുസാരം) ശെഷം
മുൻ പറഞ്ഞ പ്രകാരം ഗ്രഹിച്ചു കൊൾക-

ഇങ്ങിനെ അൎത്ഥഭെദത്തെ സ്വീകരിച്ചാൽ ഗുണം മുതലായതു
കൾക്കു ഗുണവദവൃത്തി ധൎമ്മവത്വവും കൎമ്മവദവൃത്തി പദാൎത്ഥ
വിഭാജ കൊപാധി മത്വവും സാധൎമ്മ്യമാകുന്നു എന്നതു ഫലി
തമാകയും ചെയ്യും- ഗുണവദവൃത്തിധൎമ്മവത്വവും കൎമ്മവദവൃ
ത്തിപദാൎത്ഥവിഭാജ കൊപാധിമത്വവും ഗുണകൎമ്മസാമാന്യ
വിശെഷ സമവായാഭാവങ്ങളിൽ ഇരിക്കുന്നു- എങ്ങിനെ എന്നു
ണ്ടെങ്കിൽ പറയാം- ഗുണവദവൃത്തിയായിരിക്കുന്ന ധൎമ്മം ഗുണ
ത്വംമുതലായതുതന്നെ- ഗുണത്വം മുതലായത ഗുണാധി കരണ
മായ ദ്രവ്യത്തിങ്കൽ ഇരിക്കാത്തതാകയാൽ ഗുണവദവൃത്തിയാകു
ന്നു- അങ്ങിനെ ഉള്ള ധൎമ്മം ഗുണാദികളിൽ ഇരിക്കകയാൽഗു
ണവദവൃത്തി ധൎമ്മവത്വമെന്നത ഗുണാദികളിൽ സൎവ്വത്രതുല്യ
മാകുന്നു എന്ന അറിഞ്ഞുകൊൾക- കൎമ്മവത്ത എന്നതുകൊ
ണ്ടു ദ്രവ്യത്തെ ഗ്രഹിക്കുന്നു അതു കൊണ്ടു കൎമ്മവത്വം ദ്രവ്യം
തന്നെ അതിങ്കലിരിക്കാത്തതായ പദാൎത്ഥവിഭാജകൊപാധി
കൾ ഗുണത്വകൎമ്മത്വാദികൾ തന്നെ അതുകൾ ഗുണാദിക
ളിലിരിക്കനിമിത്തമായിട്ടു കൎമ്മവദവൃത്തി പദാൎത്ഥവിഭാജകൊ
പാധിമത്വവും ഗുണാദികളിൽ സൎവ്വത്ര തുല്യം തന്നെ എ
ന്നും അറിഞ്ഞുകൊൾക- ഗുണവദവൃത്തി ധൎമ്മവത്വമെന്നതു
പൊലെ കൎമ്മവദവൃത്തി ധൎമ്മവത്വമെന്നു പറയാതെ കൎമ്മവ
ദവൃത്തിപദാൎത്ഥവിഭാജകൊപാധിമത്വമെന്നു പറഞ്ഞതിന്റെ
ഫലത്തെ പറയാം- കൎമ്മവദവൃത്തി ധൎമ്മം ആകാശത്വമുതലാ
യതുമാം അത ആകാശാദികളിൽ ഇരിക്കയാൽ അതിവ്യാപ്തി
എന്ന ദൊഷം ഭവിക്കും- പദാൎത്ഥവിഭാജ കൊപാധി എന്നുപ
റഞ്ഞാൽ ആകാശത്വാദികൾ പദാൎത്ഥ വിഭാജ കൊപാധികള
ല്ലായ്കയാൽ അതിനെ പിടിച്ചു ആകാശാദികളിൽ അതിവ്യാ
പ്തി പറവാൻ വഴിയില്ല- ഇപ്രകാരംആലൊചിച്ചിട്ടാകുന്നുക
ൎമ്മവദവൃത്തി പദാൎത്ഥവിഭാജകൊപാധിമത്വമെന്നുപറഞ്ഞത-

൧൫. സാമാന്യപരിഹീനാസ്തുസൎവ്വേജാത്യാദയൊമതാഃ । പാ
രിമാണ്ഡല്യഭിന്നാനാംകാരണത്വമുദാഹൃതം ॥

അന്വയം — സൎവ്വേ ജാത്യാദയഃ- തു സാമാന്യപരിഹീനാഃ-
മതാഃ- പാരിമാണ്ഡല്യഭിന്നാനാം- കാരണത്വം- സാധൎമ്മ്യം-

ഉദാഹൃതം- ഭവതി-

അന്വയാൎത്ഥം— സൎവ്വങ്ങളായിരിക്കുന്ന ജാത്യാദികൾ സാമാന്യ പരിഹീനങ്ങളായിട്ട മതങ്ങളാകുന്നു- പാരിമാണ്ഡല്യഭിന്നങ്ങൾക്ക കാരണത്വം സാധൎമ്മ്യമായിട്ട ഉദാഹൃതമായി ഭവിക്കുന്നു.

പരിഭാഷാ———സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- ജാത്യാദികൾ=ജാതിതുടങ്ങിയുള്ളവ- സാമാന്യപരിഹീനങ്ങൾ=സാമാന്യത്തൊടുകൂടാത്തവ- സാമാന്യം=ജാതി- പാരിമാണ്ഡല്യഭിന്നങ്ങൾ=പാരിമാണ്ഡല്യത്തിങ്കൽനിന്ന ഭിന്നങ്ങൾ. പാരിമാണ്ഡല്യം അണുപരിമാണം- ഭിന്നങ്ങൾ=അന്യങ്ങൾ- കാരണത്വം=കാരണമാവുഎന്നുള്ളത സാധൎമ്മ്യം സമാനമായിരിക്കുന്ന ധൎമ്മം- ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത- ഉദാഹരിക്ക=പറക-

സാരം——സാമാന്യ വിശെഷ സമവായ ഭാവങ്ങളിൽ ജാതി ഇരിക്കായ്കയാൽ അതുകൾക്ക ജാതിഹീനത്വം സാധൎമ്മ്യമാകുന്നു- ദ്രവ്യഗുണകൎമ്മങ്ങളിൽ ദ്രവ്യത്വം ഗുണത്വം കൎമ്മത്വം ഇങ്ങിനെ ഉള്ള ജാതികൾ ഉണ്ട- സാമാന്യവിശെഷ സമവായാഭാവങ്ങളിൽസാമാന്യത്വംമുതലായതിരുന്നാലും അതു ജാതിയല്ലായ്കയാൽ അതുകൾ ജാതിഹീനങ്ങൾ തന്നെ എന്ന അറിഞ്ഞുകൊൾക-

അണുപരിമാണം ഒഴികെ അന്യങ്ങളായ വസ്തുകൾക്ക കാരണത്വം സാധൎമ്മ്യമാകുന്നു- അണുപരിമാണം ഒന്നിനെക്കുറിച്ചും കാരണമല്ല അണുപരിമാണത്തിന്ന കാരണത്വം ഭവിക്കട്ടെഎന്നുപറയെണ്ടുത- അണുപരിമാണത്തിന്ന ആശ്രയമായിരിക്കുന്നദ്രവ്യത്താൽഉണ്ടാകുന്നദ്രവ്യത്തിന്റെ പരിമാണത്തെക്കുറിച്ചാകുന്നു- അതുസംഭവിക്കയുമില്ല- പരിമാണംതനിക്കസജാതീയമായിരിക്കുന്നഉൽകൃഷ്ടപരിമാണത്തെജനിപ്പിക്കുമെന്നുള്ള നിയമമുണ്ട- മഹത്തുകളായ രണ്ടുകപാലങ്ങളിൽഇരിക്കുന്നതായ മഹത്വമെന്നപരിമാണംതനിക്കാശ്രയങ്ങളായിയുംദ്രവ്യങ്ങളായിയുമിരിക്കുന്നകപാലങ്ങളാൽ ഉണ്ടാക്കപ്പെട്ടഘടത്തിന്റെപരിമാണത്തെക്കുറിച്ചു കാരണമായിട്ടുള്ളതാകുന്നു- അപ്രകാരം കാരണമായ പരിമാണം തന്നെക്കാൾ മഹത്തായ പരിമാണത്തെ ഘടത്തിങ്കൽ ജനിപ്പിക്കുന്നു- ഒരം അവസ്ഥയെ വിചാരിക്കുമ്പൊൾ അണുപരിമാണം ഒരുപരിമാണത്തെ ഉണ്ടാക്കിയാൽ അതു തന്നെക്കാൾ അണുവായി ഭവിപ്പാനാകുന്നു സംഗതികാണുന്നത- ആയതൊ അനുഭവ വിരുദ്ധമാണെല്ലൊ- അതുകൊ

ണ്ട അണുപരിമാണം ഒന്നിനെക്കുറിച്ചും കാരണമല്ലെന്ന അ റിഞ്ഞു കൊൾക- ഗഗനാദികളിൽ ഇരിക്കുന്ന പരമമഹത്വമെ ന്ന പരിമാണവും അതീന്ദ്രിയവസ്തുക്കളിൽ ഇരിക്കുന്ന സാമാ ന്യ വിശെഷവും മെൽ പ്രകാരമാകയാൽ അണുപരിമാണം മു തലായതുകളിൽ നിന്ന അന്യങ്ങൾക്ക കാരണത്വം സാധൎമ്മ്യ മെന്നൊ സിദ്ധാന്തമാകുന്നത- ഇപ്പറഞ്ഞത യൊഗിപ്രത്യ ക്ഷത്തെക്കുറിച്ച വിഷയം കാരണമല്ലെന്നും- ജ്ഞായമാനസാമാ ന്യം പ്രത്യാസത്തിയല്ലെന്നും ജ്ഞായമാനലിംഗം അനുമിതിക രണമല്ലെന്നും വിചാരിച്ചിട്ടാകുന്നു അപ്രകാരമല്ലാ എങ്കിൽ ഇ പ്പറഞ്ഞതു ചെരാത്തതാകുന്നു- നമ്മുടെ ഇന്ദ്രിയജന്യമായ ജ്ഞാ നത്തിന്ന അണുപരിമാണമൊ അണുപരിമാണത്തിന്ന ആശ്ര യമായിരിക്കുന്ന ദ്വ്യണുകങ്ങളിലുള്ള സാമാന്യമൊ വിശെഷമൊ പരമമഹത്വമൊ വിഷയമാകുന്നില്ല എങ്കിലും യൊഗിപ്രത്യ ക്ഷത്തിങ്കൽ ഇതൊക്കെയും വിഷയങ്ങളാകുന്നു- ഇങ്ങിനെ ഒരു ജ്ഞാനത്തിന്ന വിഷയങ്ങളായിരിക്കുമ്പൊൾ മെൽ പറഞ്ഞപ ദാൎത്ഥങ്ങൾ അതിനെക്കുറിച്ച കാരണമല്ലെന്ന പറഞ്ഞു കൂടാ ജ്ഞാനം പ്രതി വിഷയങ്ങൾ കാരണങ്ങളാകുന്നു- ഇങ്ങിനെഅ യുക്തി ഗ്രസ്തമായില്ലെയൊ ഇപ്പറഞ്ഞതെന്നു വരുമെല്ലൊ-

യൊഗി പ്രത്യക്ഷത്തെക്കുറിച്ച വിഷയങ്ങൾ കാരണമല്ലെന്നു ള്ള മതത്തിങ്കൽ മെൽ പറഞ്ഞതു ശുദ്ധം തന്നെ എന്ന അറി ഞ്ഞുകൊൾക- ജ്ഞായമാനസാമാന്യം പ്രത്യാസത്തിയല്ലെന്നും ജ്ഞായമാനലിംഗം അനുമിതി കരണമല്ലെന്നും പറഞ്ഞ രണ്ടു വാക്യങ്ങളുടെ ആശയം ഇനി ഒരെടത്തു സ്പഷ്ടമായി ഭവിക്കും ഇ പ്പൊൾ അതിനെക്കുറിച്ച പറയുന്നില്ല- പരമഹത്വം കാര ണമല്ല എന്നുള്ള സിദ്ധാന്തത്തിങ്കലെ പരമമഹത്വമെന്നതി ന്ന ആത്മാവിങ്കൽ ഇരിക്കുന്നതല്ലാതെ ഉള്ള പരമമഹത്വമെ ന്നുള്ള നിഷ്കൎഷത്തെ ധരിച്ചുകൊൾക- പരമമഹത്വമൊക്കയു മെന്നു ഗ്രഹിച്ചാൽ ആത്മമഹത്വത്തിന്ന ആത്മമാനസ പ്ര ത്യക്ഷത്തെക്കുറിച്ച കാരണത്വത്തെ അംഗീകരിച്ചിരിക്കയാൽ അതു വിരുദ്ധമായി വരികയും ചെയ്യും അതു ഹെതുവായിട്ട ആ കാശാദികളിൽ തന്നെ ഇരിക്കുന്ന-പരമമഹത്വം തന്നെ അ തിന്റെ അൎത്ഥമെന്നു ധരിക്കെണ്ടതാകുന്നു-

൧൬ാം അന്യഥാസിദ്ധിശൂന്യസ്യനിയതാപൂൎവ്വവൎത്തിതാ। കാ രണത്വംഭവെത്തസ്യത്രൈവിധ്യംപരികീൎത്തിതം ॥

അന്വയം—— അന്യഥാസിദ്ധിശൂന്യസ്യ- നിയതാപൂൎവ്വവ

ൎത്തിതാ- കാരണത്വം- ഭവെൽ- തസ്യത്രൈവിധ്യം- പരികീ ൎത്തിതം- ഭവതി-

അന്വയാൎത്ഥം—— അന്യഥാസിദ്ധി ശൂന്യമായിരിക്കുന്ന വസ്തുവിന്റെ നിയതയായിരിക്കുന്ന പൂൎവ്വവൎത്തിതാ കാരണത്വമായി ഭവിക്കും- അതിന്നു ത്രൈവിധ്യം പരികീൎത്തിതമായി ഭവിക്കുന്നു-

പരിഭാഷാ — അന്യഥാസിദ്ധിശൂന്യം=അന്യഥാസിദ്ധിയൊടുകൂടാത്തത (അന്യഥാസിദ്ധി ഇന്നത എന്നു ഗ്രന്ഥകൎത്താവു തന്നെ അനന്തരം പറയും) നിയതാ=നിയമിക്കപ്പെട്ടത- പൂൎവ്വവൎത്തിതാ=പൂൎവ്വവൎത്തിയാവുക എന്നുള്ളത- പൂൎവ്വവൎത്തി=മുമ്പെവൎത്തിക്കുന്നത- വൎത്തിക്ക=ഉണ്ടായിരിക്ക- അത=കാരണത്വം- ത്രൈവിധ്യം=ത്രിവിധമാവുക എന്നുള്ളത- ത്രിവിധം മൂന്നുപ്രകാരത്തിലുള്ളത പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത- പരികീൎത്തിക്ക=പറക-

സാരം—— യാതൊരുകാൎയ്യത്തിന്റെ ഉൽപത്തിക്കു മുമ്പെയാതൊരുവസ്തുവിന്നു നിയമെന പൂൎവ്വവൎത്തിത്വം ഉണ്ടായിവരുന്നുവൊ ആ കാൎയ്യത്തെകുറിച്ചആവസ്തു കാരണമാകയാൽ നിയത പൂൎവ്വവൎത്തിത്വം തന്നെ കാരണത്വമെന്നത- യാതൊന്നിന്റെ നിയത പൂൎവ്വവൎത്തിത്വത്തെ കാണില്ല കാരണത്വത്തെ നിശ്ചയിപ്പാൻ പൊകുന്നുവൊ ആവസ്തു ആകാൎയ്യത്തെ കുറിച്ച അത ആകാൎയ്യത്തെക്കുറിച്ച അന്യഥാസിദ്ധിയുള്ളതായിരുന്നാൽ അതിന്നു കാരണത്വം ആക്കാൎയ്യത്തെക്കുറിച്ചു പറഞ്ഞുകൂടാ എന്നു അറിഞ്ഞുകൊൾക- ഇപ്പറഞ്ഞത എററവും സ്പഷ്ടമാവാൻ പൊകുന്നു- അന്യഥാ സിദ്ധിയില്ലാത്തതായിരുന്നാൽ നിയത പൂൎവ്വവൎത്തിത്വം ഉള്ളതൊക്കയും കാരണങ്ങൾതന്നെ- ഇപ്രകാരമുള്ള കാരണത്വം മൂന്നു പ്രകരമാണ എന്നു പൂൎവ്വന്മാർ തന്നെ പറഞ്ഞിട്ടുണ്ട-

അതു മൂന്നു പ്രകാരമായതെങ്ങിനെ എന്നു പറയുന്നു

൧൭. സമവായികാരണത്വംജ്ഞെയമഥാപ്യസമവായിഹെതുത്വംഏവംന്യായനയജ്ഞൈസ്തൃതീയമുക്തംനിമിത്തഹെതുത്വം

അന്വയം——സമവായി കാരണത്വം- ആദൌ- ജ്ഞെയം- അഥ- അസമവായിഹെത്വം- അപി- ഏവം- ന്യായനയജ്ഞൈഃ- തൃതീയം- നിമിത്തഹെതുത്വം ഉക്തം ഭവതി-

അന്വയാൎത്ഥം—— സമവായി കാരണത്വം ആദിയിൽ ജ്ഞെയമാകുന്നു- അനന്തരം അസമവായിഹെതുവും ജ്ഞെയമാകുന്നു-

ഇപ്രകാരം ന്യായനയജ്ഞന്മാരാൽ തൃതീയം നിമത്ത ഹെതുത്വ മായിട്ട ഉക്തമായി ഭവിക്കുന്നു-

പരിഭാഷാ — ജ്ഞെയം=അറിയപ്പെടുവാൻ യൊഗ്യം- അസമായിഹെതുത്വം=അസമവായികാരണത്വം. ന്യായനയജ്ഞന്മാർ= ന്യായനയത്തെ അറിയുന്നവർ- ന്യായനയം=ന്യായശാസ്ത്രം- തൃതീയം=മൂന്നാമത്തെത- നിമിത്തഹെതുത്വം=നിമിത്തകാരണത്വം- ഉക്തം=വചിക്കപ്പെട്ടത- വചിക്ക=പറക-

സാരം—— സമവായികാരണത്വം, അസമവായികാരണത്വം, നിമിത്തകാരണത്വം ഇങ്ങിനെ കാരണത്വം മൂന്നുപ്രകാരമാകുന്നു- സമവായികാരണത്വം എന്തൊരു സ്വരൂപത്തൊടുകൂടിയതാകുന്നു എന്നുള്ള ജിജ്ഞാസയുള്ളവരെക്കുറിച്ച പറയുന്നു-

൧൭ യൽസമവെതംകാൎയ്യംഭവതി ജ്ഞെയാതദത്രസമവായി തത്രാസന്നംജനകംദ്വിതീയമാഭ്യാംപരംതൃതീയംസ്യാൽ ॥

അന്വയം—— യൽസമവെതം- കാൎയ്യം- ഭവതി- തൽ-അത്ര സമവായി- ജ്ഞെയം- തത്ര- ആസന്നം- ജനകം- ദ്വിതീയം- ഭവതി- ആഭ്യാം- പരം- തൃതീയം- സ്യാൽ-

അന്വയാൎത്ഥം——യതസമവെതമായിട്ട കാൎയ്യം ഭവിക്കുന്നുവൊ അത ഇവിടെ സമവായി എന്ന ജ്ഞെയമായി ഭവിക്കുന്നു- അതിങ്കൽ ആസന്നമായിട്ട ജനകമായിരിക്കുന്നത ദ്വിതീയമായി ഭവിക്കും ഇതുകളിൽനിന്ന പരമായിട്ടുള്ളതു നിമിത്തമായി ഭവിക്കും-

പരിഭാഷാ—— യത്സമവെതം=യാതൊന്നിങ്കൽ സമവെതം- സമവെതം=സമവായസംബന്ധവൎത്തിക്കുന്നത- വൎത്തിക്ക=ഇരിക്ക- സമവായി=സമവായികാരണം- അത=സമവായികാരണം- ആസന്നം=ആസത്തിയൊടുകൂടിയത- ആസത്തി പ്രത്യാശത്തി- (സംബന്ധമെന്നസാരം) ജനകം=ജനിപ്പി[illegible]ന്നത- ദ്വിതീയം- രണ്ടാമത്തെത- (അസമവായികാരണമെന്നസാരം) ഇതുകൾ= സമവായികാരണാസമവായികാരണങ്ങൾ- പരം=അന്യം- തൃതീയം-മൂന്നാമത്തെത- (നിമിത്തകാരണമെന്നസാരം) മെൽപറഞ്ഞതിനെത്തന്നെ സ്പഷ്ടമാക്കി താഴെ പറയുന്നു- യാതൊരുവസ്തുവിങ്കൽ നിത്യമായ സംബന്ധത്തെ ലഭിച്ചിട്ട യാതൊരുകാൎയ്യം ജനിക്കുന്നുവൊ ആ കാൎയ്യത്തെ കുറിച്ച അത സമവായി കാരണമാകുന്നു-

ഘടമെന്നൊരു കാൎയ്യം രണ്ടുകപാലങ്ങളിൽ നിത്യമായ സംബന്ധത്തെ ലഭിച്ച ജനിക്കുന്നു- ഘടത്തെക്കുറിച്ച കപാലങ്ങൾ

സമവായി കാരണങ്ങളുമാകുന്നു- ഇപ്രകാരം പടാദികൾക്കു തന്തു മുതലായതുകൾ സമവായി കാരണങ്ങളാകുന്നു- സമവായി കാരണത്തിങ്കൽ പ്രത്യാസത്തിയൊടുകൂടിയതായിട്ടഎന്നിനെ യാതൊന്നു ജനിപ്പിക്കുന്നുവൊ അത അസമവായി കാരണമാകുന്നു-

സമവായി കാരണ പ്രത്യാസത്തി രണ്ടുപ്രകാരത്തിലുണ്ട കാൎയ്യൈകാൎത്ഥപ്രത്യാസത്തികൊണ്ടും കാരണൈകാൎത്ഥ പ്രത്യാസത്തികൊണ്ടുമാണ രണ്ടുപ്രകാരമായത-

കാൎയ്യൈകാൎത്ഥപ്രത്യാസത്തി=കാൎയ്യത്തൊടുകൂടെ എകമായിരിക്കുന്ന അൎത്ഥത്തിങ്കലുള്ളപ്രത്യാസത്തി- കാൎയ്യം=പ്രാഗഭാവത്തിന്ന പ്രതിയൊഗിയായിട്ടുള്ളത- (ഉൽപത്തിയുള്ള പദാൎത്ഥമെന്നു സാരം) എകം=ഒന്നു- അൎത്ഥം=വസ്തു പ്രത്യാസത്തി=സംബന്ധം-(കാരണൈകാൎത്ഥപ്രത്യാസത്തി എന്നതിന്റെ അൎത്ഥത്തെയും ഇപ്രകാരം ഗ്രഹിച്ചുകൊൾക- അവിടെയുള്ളകാരണശബ്ദത്തിന്ന സ്വകാൎയ്യസമവായി കാരണമെന്ന അൎത്ഥമാകുന്നു) കാൎയ്യൈകാൎത്ഥപ്രത്യാസത്തികൊണ്ട കാൎയ്യത്തെ ജനിപ്പിക്കുന്നതായ അസമവായി കാരണം ഘടാദികാൎയ്യത്തെക്കുറിച്ചു കപാലസംയൊഗം മുതലായതാകുന്നു-

കപാല സംയൊഗം കാൎയ്യമായ ഘടത്തൊടുകൂടെ കപാലരൂപമായ ഒരു വസ്തുവിലിരിക്കുന്നു- കാൎയ്യമായ ഘടത്തെ ജനിപ്പിക്കുന്നതുമാകുന്നു- ഇങ്ങിനെ സമവായി കാരണത്തിങ്കൽ പ്രത്യാസത്തിയൊടും കാൎയ്യത്തെ ജനിപ്പിച്ചതായിട്ടുമിരിക്കയാൽ ഘടാദി കാൎയ്യത്തെ കുറിച്ചു കപാല സംയൊഗം മുതലായത അസമവായി കാരണം തന്നെ എന്നു ഗ്രഹിച്ചു കൊൾക- കാരണൈകാൎത്ഥ പ്രത്യാസത്തികൊണ്ടു കാൎയ്യത്തെ ജനിപ്പിക്കുന്നതായഅസമവായി കാരണം ഘടരൂപത്തെ കുറിച്ചു കപാലരൂപമാകുന്നു-

അവിടെ സ്വകാൎയ്യമാകുന്നതു ഘടരൂപം തന്നെ- അതിന്റെ സമവായികാരണം ഘടമെത്രെ ആകുന്നത- അങ്ങിനെയുള്ള ഘടത്തൊടുകൂടി മെൽപറഞ്ഞ കപാല രൂപം കപാലമാകുന്ന ഒരു വസ്തുവിങ്കൽ ഇരിക്കുന്നു- ഘടരൂപമായ കാൎയ്യത്തെ ജനിപ്പിച്ചതായിട്ടും ഭവിക്കുന്നു- ഇങ്ങിനെ യാകയാൽ ഘടരൂപത്തെക്കുറിച്ചു കപാലരൂപം അസമവായി കാരണമാകുന്നു- ഇങ്ങിനെ മററുള്ളതുകളെയും ഗ്രഹിച്ചുകൊൾക) ഇപ്രകാരമായപ്പൊൾ ചിലെടത്ത സമവായ സംബന്ധംകൊണ്ടും ചിലെടത്ത സ്വ

സമവായി സമവായിത്വസംബന്ധംകൊണ്ടുമെന്നത ഫലിതാ ത്ഥമായി എന്ന ഗ്രഹിച്ചു കൊൾകയുമാം- സമവായികാരണ വും അസമവായികാരണവു മല്ലാത്തതു യാതൊരുകാരണമൊ അ തു നിമിത്തകാരണമാകുന്നു- ഘടം മുതലായതിനെക്കുറിച്ചുകുലാ ലൻ മുതലായവർ കാരണത്വമുള്ളവരാകുന്നു അവരിൽ സമവാ യി കാരണലക്ഷണവുംഅസമവായി കാരണ ലക്ഷണവും ചെ രുകയുമില്ല- അതുകൊണ്ടു കുലാലാദികൾ ഘടാദികളെ കുറിച്ചു നിമിത്ത കാരണങ്ങൾതന്നെ എന്നറിക-

ഇവിടെ അല്പമായൊരു വിശെഷമുള്ളതിനെ പറയാം- മെൽ പറഞ്ഞ പ്രകാരം തുരിതന്തുക്കളുടെ സംയൊഗം പടത്തിന്റെ അസമവായി കാരണമായിത്തീൎന്നുപൊയി- ഇങ്ങിനെ വെഗാ ദികൾ അഭിഘാതം മുതലായതുകളെക്കുറിച്ചു അസമവായി കാ രണങ്ങളാകുന്നു എന്നും ജ്ഞാനാദികൾ ഇച്ശാദികളെക്കുറിച്ചു അസമവായി കാരണങ്ങളാകുന്നു എന്നും വന്നിരിക്കുന്നു- അതു കൊണ്ടു പടാസമവായി കാരണ ലക്ഷണത്തിങ്കൽതുരിതന്തുസം യൊഗാദിഭിന്നത്വത്തെ ചെൎക്കുകയും വെണം- പടാസമവായി കാരണലക്ഷണം=പടാസമവായികാരണത്തിന്റെ ലക്ഷണം- പടാസമവായികാരണം=പടത്തിന്റെ അസമവായികാരണം- പടം=വസ്ത്രം- തുരിതന്തുസംയൊഗാദിഭിന്നത്വം=തുരിതന്തുസം യൊഗാദിഭിന്നമാവു എന്നുള്ളത- തുരിതന്തുസംയൊഗാദിഭി ന്നം=തുരിതന്തു സംയൊഗാദികളിൽനിന്നുഭിന്നം- തുരിതന്തു സംയൊഗാദികൾ=തുരിതന്തു സംയൊഗം മുതലായവ- തുരിത ന്തുസംയൊഗം=തുരിതന്തുക്കളുടെസംയൊഗം. തുരിതന്തുക്കൾ=തു രിയും തന്തുവും- തുരി=നൈത്തുതറി- തന്തു=നൂല-സംയൊഗം=ര ണ്ടും കൂടെയുള്ളചെൎച്ച- ഭിന്നം=അന്യം-

ഇങ്ങിനെ അൎത്ഥമായ മെൽ പറഞ്ഞ വിശെഷണത്തെ ചെ ൎത്താൽ പടത്തെക്കുറിച്ചു തുരിതന്തു സംയൊഗം മുതലായതൊ ന്നും അസമവായി കാരണങ്ങളായിത്തീരുകയില്ല- തുരിതന്തു സംയൊഗം തുരിപടസംയൊഗത്തെ കുറിച്ചു അസമവായി കാ രണമാകുന്നത ഇഷ്ടം തന്നെ വെഗാദികൾ സ്പന്ദനം മുതലായ തുകളെക്കുറിച്ചും മെൽപ്രകാരം തന്നെ അതിന്ന ഇപ്പൊൾ വി രൊധം വന്നിട്ടുമില്ല- ഇങ്ങിനെ അതാതു കാൎയ്യങ്ങളുടെ അസമ വായി കാരണ ലക്ഷണങ്ങളിൽ അതാതുകളിൽ നിന്ന അന്യ ത്വത്തെ ചെൎത്തുകൊൾക- ആത്മവിശെഷഗുണങ്ങൾ ഒന്നിനെ കുറിച്ചും അസമവായി കാരണങ്ങളല്ലന്നു സിദ്ധാന്തമാകുന്നു- അതു

ഹേതുവായിട്ട അതുകളല്ലാത്തതായ എന്നുള്ളത എന്നൊരു വിശേഷണത്തെ അസമവായി കാരണസാമാന്യ ലക്ഷണത്തിങ്കലും ചെൎക്കെണം. ഇപ്രകാരമാകയാൽ അസമവായി കാരണസാമാന്യ ലക്ഷണ ശരീരം കാൎയ്യൈകാൎത്ഥകാരണൈകാൎത്ഥാന്യതരപ്രത്യാസത്ത്യാകാരണം ജ്ഞാനാദിഭിന്നമസമവായി കാരണം ഇപ്രകാരമായി കാൎയ്യൈകാൎത്ഥകാരണൈകാൎത്ഥാന്യതരപ്രത്യാസത്തി എന്നതിന്ന കാൎയ്യൈകാൎത്ഥ പ്രത്യാസത്തിയൊ കാരണൈകാൎത്ഥ പ്രത്യാസത്തിയൊ രണ്ടിലൊന്ന എന്നത്രെ അൎത്ഥമാകുന്നത- ജ്ഞാനാദിഭിന്നം=ജ്ഞാനാദികളിൽനിന്ന അന്യം- ആത്മവിശെഷ ഗുണങ്ങൾതന്നെ ജ്ഞാനാദികളെന്നും ഗ്രഹിച്ചു കൊൾക-

മെൽ വിവരിക്കപ്പെട്ട സമവായി കാരണങ്ങളിൽനിന്നും അസമവായി കാരണങ്ങളിൽനിന്നും അന്യമായ കാരണം നിമിത്ത കാരണമാകുന്നു എന്നുള്ളതും സമവായ സംബന്ധെന കാൎയ്യം യാതൊന്നിങ്കൽ ഉണ്ടാകുന്നുവൊ അതുസമവായി കാരണമെന്നതും സ്ഥിരമാകയാൽ അതിനെക്കുറിച്ച ഒന്നും പറവാനില്ലെന്നും ധരിച്ചു കൊൾക- ഇനി അന്യഥാ സിദ്ധിപദാൎത്ഥത്തെ താഴെ വിവരിപ്പാൻ പൊകുന്നു-

൧൮. യെനസഹപൂൎവ്വഭാവഃ കാരണമാദായവായസ്യ । അന്യംപ്രതിപൂൎവ്വഭവെജ്ഞാതെയൽപൂൎവ്വഭാവവിജ്ഞാനം ॥

൧൯. ജനകംപ്രതിപൂൎവ്വവൎത്തിതാമപരിജ്ഞായനയസ്യഗൃഹ്യതെ।അതിരിക്തമഥാപിയാൽഭവെന്നിയതാവശ്യകപൂൎവ്വഭാവിനഃ।

൨൦. എതെപഞ്ചാന്യഥാസിദ്ധാദണ്ഡത്വാദികമാദിമം। ഘടാദൌദണ്ഡരൂപാദിദ്വിതീയമപിദൎശിതം ॥

൨൧. തൃതീയന്തുഭവെദ്വ്യൊമകുലാലജനകൊപരഃ । പഞ്ചമൊരാസഭാദിസ്സ്യാദെതെഷ്വാവശ്യകസ്ത്വസൌ ॥

അന്വയം—— യെന- സഹ- പൂൎവ്വഭാവഃ- ഗൃഹ്യതെ തൽ- യസ്യ പൂൎവ്വഭാവഃ- കാരണം- ആദായ- ഗൃഹ്യതെ- തൽ-വാ- അന്യം-പ്രതി പൂൎവ്വഭവെ ജ്ഞാതെ-യൽപൂൎവ്വഭാവവിജ്ഞാനം- ഭവതി-തൽ യസ്യ- പൂൎവ്വഭാവഃ- ജനകം പ്രതി- പൂൎവ്വവൎത്തിതാം- അപരിജ്ഞായന- ഗൃഹ്യതെ-തൽ- അഥ- നിയതാവശ്യകപൂൎവ്വഭാവിനഃ- യൽ- അതിരിക്തം- ഭവെൽ- തൽ- അപി- വാ- എതെ-പഞ്ച-അന്യഥാ-സിദ്ധാഃ- ആദിമം- ഘടാദൌ ദണ്ഡത്വാദികം- ദ്വിതീയം ദണ്ഡരൂപാദി- അപി ദൎശിതം- ഭവെതി. തൃതീയം- തു- വ്യൊമം- ഭവെൽ- അപരഃ- കുലാലജന

കഃ. പഞ്ചമഃ. രാസഭാദിഃ. സ്യാൽ. അസൌ. തു. ഏതെഷു ആവശ്യകഃ- ഭവതി.

അന്വയാൎത്ഥം— യാതൊന്നിനൊടു കൂടെ പൂൎവ്വഭാവം ഗ്രഹിക്കപ്പെടുന്നുവൊ അതും യാതൊന്നിന്റെ പൂൎവ്വഭാവം കാരണത്തെ ആദാനംചെയ്തിട്ടു ഗ്രഹിക്കപ്പെടുന്നുവൊ അതും അന്യത്തെക്കുറിച്ചു പൂൎവ്വഭാവം ജ്ഞാതമായിരിക്കും വിഷയത്തിങ്കൽ യൽപൂൎവ്വഭാവവിജ്ഞാനം ഭവിക്കുന്നുവൊ അതും യാതൊന്നിന്റെ പൂൎവ്വഭാവം ജനകത്തെക്കുറിച്ചുള്ള പൂൎവ്വവൎത്തിതയെ അറിയാതെ ഗ്രഹിക്കപ്പെടുന്നില്ലയൊ അതും നിയതാവശ്യക പൂൎവ്വഭാവിയിങ്കൽനിന്നു യാതൊന്നു അതിരിക്തമായി ഭവിക്കുമൊ അതുമാകുന്ന ഈ അഞ്ചു പദാൎത്ഥങ്ങൾ അന്യഥാസിദ്ധങ്ങളായി ഭവിക്കുന്നു- ആദിമമായിട്ടുള്ളതു ഘടാദി കാൎയ്യമായിരിക്കും വിഷയത്തിങ്കൽ ദണ്ഡത്വാദികമായി ഭവിക്കുന്നു- ദ്വിതീയം ദണ്ഡരൂപാദിയായിട്ടുംദൎശിതമായി ഭവിക്കുന്നു- തൃതീയമാകട്ടെ വ്യോമമായിഭവിക്കുന്നു-അപരമായിട്ടുള്ളതു കുലാലജനകനാകുന്നു- പഞ്ചമം രാസഭാദിയായി ഭവിക്കും ഇതുതന്നെ ഇതുകളിൽ വെച്ചു ആവശ്യകമായി ഭവിക്കുന്നു-

പരിഭാഷാ— പൂൎവ്വഭാവം=പൂൎവ്വവൎത്തിത്വം (മുമ്പെ ഉള്ളതാവുഎന്നുള്ള അവസ്ഥാ) ഗ്രഹിക്കാ=അറിക- ആദാനംചെയ്ക=സ്വീകരിക്ക ഗ്രഹിക്ക=അറിക അന്യം=വെറൊരുവസ്തു- പൂൎവ്വഭവം=മുമ്പിലുള്ളഭവം- ഭവം=ഭവിക്ക എന്ന ക്രിയാ- (പൂൎവ്വവൎത്തിത്വമെന്നൎത്ഥം) ജ്ഞാനം=അറികപ്പെട്ടത- യൽപൂൎവ്വഭാവവിജ്ഞാനം=യൽപൂൎവ്വഭാവത്തിന്റെ വിജ്ഞാനം- യൽപൂൎവ്വഭാവം=യാതൊന്നിന്റെ പൂൎവ്വഭാവം- പൂൎവ്വഭാവം=പൂൎവ്വവൎത്തിത്വം- വിജ്ഞാനം=അറിവ. ജനകാ=കാരണം- പൂൎവ്വവൎത്തിതാ പൂൎവ്വവൎത്തിത്വം- ഗ്രഹിക്കാ=അറിക- നിയതാവശ്യകപൂൎവ്വഭാവി=നിയതമായിയും ആവശ്യകമായിയും ഇരിക്കുന്ന പൂൎവ്വഭാവി- നിയതം=നിയമത്തൊടുകൂടിയത- നിയമം=നീക്കമില്ലായ്ക- ആവശ്യകം=കൂടാതെകഴിയാത്തത- പൂൎവ്വഭാവി=പൂൎവ്വവൎത്തി- അതിരിക്തം=അന്യം- അന്യഥാസിദ്ധങ്ങൾ=അന്യഥാസിദ്ധിയുള്ളവ- ഘടാദി=ഘടംമുതലായത- ആദിമം=ഒന്നാമത്തത- ദണ്ഡത്വാദിമം=ദണ്ഡത്വം തുടങ്ങിയുള്ളത- ദണ്ഡത്വം=ദണ്ഡത്വമെന്നജാതി- ദ്വിതീയം രണ്ടാമത്തത- ദണ്ഡരൂപാദി=ദണ്ഡരൂപംതുടങ്ങിഉള്ളത- ദണ്ഡരൂപം=ദണ്ഡത്തിന്റെരൂപം- ദണ്ഡം വടി- രൂപം=നിറം- ദൎശിതം=ദൎശിപ്പിക്കപ്പെട്ടത (മു

വ്വന്മാരാൽ കാണിക്കപ്പെട്ടത എന്നസാരം) തൃതീയം=മൂന്നാമ
ത്തത- വ്യൊമാ-ആകാശം- അപരം=നാലാമത്തത കലാലജന
കൻ=കലാലന്റെജനകൻ- കലാലൻ=കുംഭകാരൻ ജനകൻ=
പിതാവ-പഞ്ചമം=അഞ്ചാമത്തത രാസഭാദി=രാസഭംതുടങ്ങിയു
ള്ളത രാസഭം=കഴുത- ആവശ്യകം=കൂടാതെ കഴിയാത്തത-

സാരം——— ഒരു വസ്തുവിനെ കുറിച്ച ഒന്നിന്ന കാരണത്വം
എതൊരു രൂപത്തൊടുകൂടെ ഗ്രഹിക്കുന്നുവൊ അത ആദ്യമായ
അന്യഥാ സിദ്ധപദാൎത്ഥമാകുന്നു- ഘടമാകുന്ന ഒരുകാൎയ്യത്തിന്ന
ദണ്ഡം കാരണമാകുന്നു എന്നു ഗ്രഹിക്കുന്നത ദണ്ഡത്വമെന്ന
രൂപത്തൊടു (ധൎമ്മത്തൊടു) കൂടെയാകുന്നു ദണ്ഡത്തെ ഗ്രഹി
ക്കുംപൊൾ ദണ്ഡത്വത്തെ ഗ്രഹിച്ചില്ലെന്നത വരുന്നതല്ല ദ
ണ്ഡത്വത്തെ ഗ്രഹിക്കാതെ ദണ്ഡമെന്നുള്ള ഗ്രഹണം ഭവിക്കു
ന്നതല്ലെല്ലൊ- അങ്ങിനെ ഉള്ള ദണ്ഡത്വം അന്യഥാസിദ്ധിയു
ള്ളതാകയാൽ ഘടമാകുന്ന കാൎയ്യം ഉണ്ടാവുന്നതിന്ന മുമ്പെ ഉള്ള
തായിരുന്നാലും ഘടത്തെകുറിച്ച കാരണമല്ല- ദണ്ഡം തന്നെ
കാരണമാകുന്നുത എന്തിനെന്നാൽ സ്വാതന്ത്ര്യേണ ഒരുകാൎയ്യത്തെകു
റിച്ച താനുണ്ട എങ്കിൽ ആ കാൎയ്യം ഭവിക്കുമെന്നുള്ള അന്വ
യത്തൊടും താനില്ല എങ്കിൽ ആ കാൎയ്യം ഭവിക്കില്ലെന്നുള്ള വ്യ
തിരെകത്തൊടും കൂടാത്തതായിട്ടും കാരണമായ പദാൎത്ഥത്തൊ
ടു കൂടി നില്ക്കുന്നതാകയാൽ അതുപൂൎവ്വവൎത്തിയാകയാൽ ഉണ്ടാ
യതായ അന്വയത്തൊടും അപ്രകാരമുള്ള വ്യതിരെകത്തൊടും കൂ
ടുന്നതായിട്ടു മിരിക്കുന്ന വസ്തു രണ്ടാമത്തെ അന്യഥാസിദ്ധ പ
ദാൎത്ഥമാകുന്നു- ഘടത്തെക്കുറിച്ച ദണ്ഡരൂപത്തിന്ന സ്വാതന്ത്ര്യ
മായ അന്വയവും വ്യതിരെകവുമില്ല ഘടത്തെക്കുറിച്ച കാരണ
മായ ദണ്ഡത്തൊടു കൂടിഇരിക്കയാൽ ദണ്ഡം പൂൎവ്വയായതുകൊ
ണ്ട ദണ്ഡരൂപവും പൂൎവ്വവൎത്തിയായി വരുന്നതാണ ഇങ്ങിനെ
ഉള്ള ദണ്ഡരൂപം ഘടത്തെക്കുറിച്ച അന്യഥാസിദ്ധമാകുന്നു എ
ന്ന അറിഞ്ഞുകൊൾക- വെറെ ഒരുകാൎയ്യത്തെക്കുറിച്ചുള്ള പൂൎവ്വ
വൎത്തിത്വത്തെ ഗ്രഹിച്ചതിന്റെ ശെഷം പ്രകൃതകാൎയ്യത്തെ കു
റിച്ചുള്ള പൂൎവ്വവൎത്തിത്വം യാതൊന്നിങ്കൽ ഗ്രഹിക്കപ്പെടുന്നു
വൊ അതു മൂന്നാമത്തെ അന്യഥാ സിദ്ധപദാൎത്ഥമാകുന്നു- ഘടാ
ദികാൎയ്യത്തെക്കുറിച്ച ആകാശത്തിങ്കൽപൂൎവ്വവൎത്തിത്വത്തെഗ്രഹി
ക്കുന്നത ആകാശ സ്വരൂപ ഗ്രഹണത്തിങ്കൽ തന്നെ ശബ്ദത്തെ
ക്കുറിച്ചുള്ള കാരണതാഗ്രഹണം ഭവിക്കുന്നതാകയാൽ വെറെ ഒ
ന്നിനെക്കുറിച്ചുള്ള പൂൎവ്വവൎത്തിത്വത്തെ ഗ്രഹിച്ചതിന്റെ ശെ

ഷമാകുന്നു എന്നിരിക്കയാൽ ആകാശം ഘടാദികാൎയ്യത്തെക്കുറിച്ച അന്യഥാസിദ്ധമാകുന്നു എന്ന അറിഞ്ഞുകൊൾക- ൪ാം അന്യഥാ സിദ്ധി ആകാശത്വെന കാരണതയെ ഗ്രഹിക്കുമ്പൊൾ ഉള്ളതാകുന്നു- ആകാശം കാരണമാകുന്നു എന്നു ഗ്രഹിക്കെണമെങ്കിൽ ആകാശത്വത്തിന്റെ ഗ്രഹണമുണ്ടായിരിക്കെണം ആകാശത്വമെന്നത ജാതിയല്ലഎന്ന മുമ്പെ പറഞ്ഞിട്ടുണ്ടു- ജാതിയല്ലംഎന്നു സിദ്ധാന്തമിരിക്കുമ്പൊൾ ആകാശത്വമെന്നതശബ്ദജനകത്വമാകുന്നുഎന്നുപറകയും വെണം- ശബ്ദജനകത്വമെന്നതിന്നശബ്ദജനകമായ്വൃത്തിയുള്ളതഎന്നഅൎത്ഥമാകുന്നു. അതിനെഗ്രഹിക്കാതെആകാശത്വെനകാരണതാഗ്രഹണം ദുൎല്ലഭമാകുന്നു. അതിനെഗ്രഹിച്ചാൽ ശബ്ദത്തെക്കുറിച്ചുള്ളകാരണതാഗ്രഹണംഅപ്പൊൾതന്നെസിദ്ധമാകുന്നതാകയാൽ ഉത്തരകാലത്തിങ്കൽഉണ്ടാകുന്നതായ ഘടാദികാൎയ്യത്തെക്കുറിച്ചുള്ളപൂൎവ്വവൎത്തിത്വം ആകാശത്തിങ്കൽ ഗ്രഹിക്കപ്പെടുന്നത അന്യത്തെക്കുറിച്ചുള്ള പൂൎവ്വവൎത്തിത്വത്തെ ഗ്രഹിച്ചതിന്റെ ശെഷമാകുന്നു എന്നു വരുന്നു- അതുകൊണ്ടു മെൽപ്രകാരം കാരണതയെ പറയുമ്പൊൾ ആകാശത്തിന്ന അന്യഥാ സിദ്ധി ഉള്ളതു തന്നെ- ശബ്ദാശ്രയമായ വസ്തു ഘടാദിയെക്കുറിച്ചു കാരണമാകുന്നു എന്നു പറയുമ്പൊൾ ആകാശത്തിന്റെ അന്യഥാസിദ്ധി മൂന്നാമത്തു പറകപ്പെട്ടതിൽനിന്നു ഭെദിക്കുകയും അഞ്ചാമത്തെ അന്യഥാസിദ്ധിയിൽ അന്തൎഭവിക്കയും ചെയ്യും- അതുഹെതുവായിട്ട ആകാശം ഘടാദികാൎയ്യത്തെക്കുറിച്ച അന്യഥാ സിദ്ധംതന്നെ എന്നതിനെ സ്ഥിരപ്പെടുത്തിക്കൊൾക- ൫ ഒരു കാൎയ്യത്തെക്കുറിച്ചു യാതൊന്നു കാരണമായിരിക്കുന്നുവൊ അതിനെക്കുറിച്ചുള്ള പൂൎവ്വവൎത്തിത്വത്തെ ഗ്രഹിക്കാതെ അകാൎയ്യത്തെക്കുറിച്ചുള്ള പൂൎവ്വവൎത്തിത്വം യാതൊന്നിന്നഗ്രഹിക്കപ്പെടുന്നില്ലയൊആവസ്തുനാലാമത്തെഅന്യഥാ സിദ്ധ പദാൎത്ഥമാകുന്നു- ഘടാദി കാൎയ്യത്തെക്കുറിച്ചു കുലാലൻ മുതലായവരും അവരുടെ പിതാക്കന്മാരും പൂൎവ്വവൎത്തികൾ തന്നെ എങ്കിലും കുലാലാദികൾ പൂൎവ്വവൎത്തികളല്ലാഎങ്കിൽ അവരുടെ പിതാക്കന്മാരും പൂൎവ്വവൎത്തികളായി ഭവിക്കാത്തവരാകയാൽ കുലാല പിതാവു മുതലായവരിൽ പൂൎവ്വവൎത്തിത്വത്തെ ഗ്രഹിച്ചതു കുലാലാദികളുടെ പൂൎവ്വവൎത്തിത്വത്തെ ഗ്രഹിച്ചിട്ടുതന്നെ ഉണ്ടായതാകുന്നു എന്നു വരുന്നു- അതുകൊണ്ടു ഘടാദികാൎയ്യത്തെക്കുറിച്ചു കുലാലാദികൾ കാരണമായാലും അവരുടെ പിതാക്കന്മാർഅന്യഥാസിദ്ധന്മാർതന്നെഎന്നുഗ്രഹിച്ചുകൊൾ

കുകുലാലപിതാവിനാൽ നിൎമ്മിക്കപ്പെട്ടഘടത്തെക്കുറിച്ചും അവ
ന്നകാരണത്വംകുലാലനാവൂഎന്നുള്ളഅവസ്ഥയെത്തന്നെആശ്ര
യിച്ചിട്ടുപറയെണ്ടതാകുന്നുഇപ്രകാരമാകയാൽ ഘടത്തെക്കുറിച്ച
കാരണം കുലാലൻതന്നെഎന്നെത്രെസിദ്ധാന്തമാകുന്നതഇങ്ങി
നെമററുള്ളസ്ഥലങ്ങളിലുംവിചാരിച്ച കൊൾക-ക്ലിപ്തമായിരി
ക്കുന്ന എന്നുള്ളത അവിടവിടെ കാണായ്കയാൽ ആവശ്യമായിക
ല്പിക്കപ്പെട്ടതുകളായിയും നിയമെന പൂൎവ്വവൎത്തികളായിട്ടും ചി
ലപദാൎത്ഥങ്ങൾ ഉള്ളപ്പൊൾ അതുകളൊടു കൂടെ ഒന്നിന്നപൂൎവ്വ
വൎത്തികളായി ഭവിക്കുന്ന വസ്തു അഞ്ചാമത്തെ അന്യഥാസി
ദ്ധപദാൎത്ഥമാകുന്നു മണ്ണു ചുമക്കുന്ന കഴുതക്കും കുലാലന്നെന്ന
പൊലെ ഒരു ഘടത്തെകുറിച്ച പൂൎവ്വവൎത്തിത്വമുണ്ടായി എന്നു
വരാം എങ്കിലും കഴുത അവശ്യമായി കല്പിക്കപ്പെട്ടതല്ലായ്കയാ
ൽ അന്യഥാസിദ്ധമാകുന്നു എന്ന ഗ്രഹിച്ചുകൊൾക- മെൽവി
വരിക്കപ്പെട്ട അന്യഥാസിദ്ധപദാൎത്ഥങ്ങളിൽ ആവശ്യകമായിട്ടു
ള്ളത ഒടുക്കത്തെതാകുന്നു- ശെഷങ്ങൾ ഇതിലടങ്ങിയതുകളാകയാ
ൽ അതുകളെ വെറെ പറയെണമെന്നില്ല എന്ന ധരിച്ചുകൊൾ
കയും വെണം- ഇപ്രകാരമായപ്പൊൾ പ്രത്യക്ഷത്തെക്കുറിച്ച മ
ഹത്വം കാരണമെന്നും അനെക ദ്രവ്യങ്ങളിൽ സമവായസം
ബന്ധെന ഉള്ള ഇരിപ്പ അന്യഥാസിദ്ധമാകുന്നു എന്നും സിദ്ധ
മായി ഇവിടെ അനെക ദ്രവ്യങ്ങളിൽ സമവായ സംബന്ധെനഉ
ള്ള ഇരിപ്പു കാരണമെന്നും മഹത്വം അന്യഥാ സിദ്ധമാകുന്നു
എന്നും പറയരുതെ എന്നുണ്ടെങ്കിൽ മഹത്വത്വമെന്നതൊരു
ജാതിയാകയാൽ അതിന്നുതന്നെ കാരണതാനിയാമകത്വത്തെ
സ്വീകരിക്കുന്നതു ലാഘവമുണ്ടാകയാൽ നല്ലതാകുന്നു- എന്നും
കൂടെ ഗ്രഹിച്ചുകൊൾക-ഇങ്ങിനെ മററുള്ളെടത്തും ഇങ്ങിനെകാ
രണത്വ നിരുക്തിയുടെ സംക്ഷെപം-

൨൨. സമവായികാരണത്വംദ്രവ്യസ്യൈവെതിവിജ്ഞെയംഗു
ണകൎമ്മമാത്രവൃത്തിജ്ഞെയമഥാപ്യസമവായിഹെതുത്വം ‖

അന്വയം—— സമവായികാരണത്വം- ദ്രവ്യസ്യ- എവ- ഇ
തി- വിജ്ഞെയം- അഥ- അസമവായിഹെതുത്വം- അപി-
ഗുണകൎമ്മമാത്രവൃത്തി- ജ്ഞെയം-

അന്വയാൎത്ഥം——സമവായി കാരണത്വം ദ്രവ്യത്തിന്നുതന്നെ
എന്ന വിജ്ഞെയമായി ഭവിക്കുന്നു- അനന്തരം അസമവായി
ഹെതുത്വവും ഗുണകൎമ്മമാത്രവൃത്തിയായിട്ടു ജ്ഞെയമായി ഭ
വിക്കുന്നു-

പരിഭാഷാ—— സമവായികാരണത്വം=സമവായികാരണമാവുഎന്നുള്ളത. ദ്രവ്യം=പൃഥിവ്യാദി. വിജ്ഞെയം=അറിയപ്പെടുവാൻയൊഗ്യം. അസമവായിഹെതുത്വം=അസമവായി ഹെതുവാവുഎന്നുള്ളത- അസമവായിഹെതു=അസമവായി കാരണം. ഗുണകൎമ്മമാത്രവൃത്തി=ഗുണകൎമ്മമാത്രത്തിങ്കൽ വൃത്തിയൊടുകൂടിയത. ഗുണകൎമ്മമാത്രം=കെവലങ്ങളായിരിക്കുന്നഗുണകൎമ്മങ്ങൾ- കെവലങ്ങൾ=മറ്റൊന്നിനൊടു കൂടാത്തവ- ഗുണകൎമ്മങ്ങൾ=ഗുണവുംകൎമ്മവും- ഗുണം=രൂപംമുതലായത- കൎമ്മം=ഉൽക്ഷെപണംമുതലായത- വൃത്തി=സ്ഥിതി- (ഇരിപ്പ)-

സാരം—— സമവായികാരണത്വമെന്നത ദ്രവ്യങ്ങളിലല്ലാതെ വെറെഒന്നിൽഇരിക്കില്ല അസമവായികാരണത്വമെന്നത ഗുണകൎമ്മങ്ങളിൽതന്നെ ഇരിക്കുന്നതാകുന്നു- എന്നാൽഗുണകൎമ്മങ്ങൾക്കഅസമായികാരണത്വം സാധൎമ്മ്യമെന്നായിരിക്കും ഇപ്പറഞ്ഞതിന്നതാൽപൎയ്യമെന്നുഭ്രമിക്കരുത-അസമവായികാരണത്വംഗുണകൎമ്മങ്ങളിൽനിന്ന അന്യങ്ങളായിരിക്കുന്നപദാൎത്ഥങ്ങളുടെവൈധൎമ്മ്യമാകുന്നു എന്നാകുന്നു ഇതിന്റെആശയമെന്നഅറിഞ്ഞുകൊൾക അഥവാഅസമവായികാരണത്വമെന്നതിന്ന അസമവായി കാരണങ്ങളായവസ്തുക്കളിൽഇരിക്കുന്നതായിയുംസത്തയിൽനിന്ന അന്യയായിയും ഇരിക്കുന്നജാതിയൊടുകൂടിയതാവുഎഉള്ളത എന്നുള്ളഅൎത്ഥത്തെഗ്രഹിച്ചുകൊൾക- എന്നാൽജ്ഞാനംമുതലായ ഗുണങ്ങൾ അസമവായികാരണങ്ങളായിരുന്നാലും അസമായികാരണത്വം ഗുണകൎമ്മങ്ങളുടെ സാധൎമ്മ്യമെന്നുതന്നെമെൽപറഞ്ഞതിന്റെ ആശയമെന്നുകല്പിക്കുകയുമാം- ഗുണങ്ങളിൽ അന്തൎഭൂതങ്ങളായിരിക്കുന്ന ജ്ഞാനംമുതലായതുകളിൽ അസമവായികാരണത്വമില്ലഎങ്കിലും അസമവായികാരണങ്ങളായഗുണങ്ങളിലും കൎമ്മങ്ങളിലും ഇരിക്കുന്നതായിയുംസത്തയല്ലാത്തതായിയും ഇരിക്കുന്നജാതിഎന്നതു ഗുണത്വമെന്നുംപറവാൻ വിരൊധമില്ലാത്തതാകയാലും ഗുണത്വമെന്നജാതിമറ്റുള്ളഗുണങ്ങളിലെന്നപൊലെ ജ്ഞാനംമുതലായഗുണങ്ങളിലും ഇരിക്കുന്നതാകയാലും അവ്യാപ്തിയെപറവാൻ മെൽപ്രകാരമായാലും പിന്നെവഴിയില്ല സത്താഭിന്ന എന്നതുകൂടെഉണ്ടാകയാൽ അസമവായികാരണങ്ങളിലെന്നപൊലെസമവായികാരണങ്ങളിലും സത്താജാതിഇരിക്കുന്നതിനെകൊണ്ട അതിവ്യാപ്തിയെപറവാനുംവഴിയില്ല- ഇതിനായികൊണ്ടാകുന്നു അസമവായികാരണവൃത്തിസത്താഭിന്നജാതിമത്വമെന്നപറയെണ്ടി

വന്നാ‍ൂ എന്നധരിച്ചുകൊൾകയുംവെണം-

മ. ന.- അന്യത്രനിത്യദ്രവ്യെഭ്യആശ്രിതത്വമിഹൊച്യതെ। ക്ഷിത്യാദീനാം നവാനാന്തുദ്രവ്യത്വഗുണയൊഗിതെ॥

അന്വയം- ഇഹ- നിത്യദ്രവ്യെഭ്യഃ അന്യത്ര- ആശ്രിതത്വം- സാധൎമ്മ്യം- ഉച്യതെ - ക്ഷിത്യാദീനാം- നവാനാം- തു- ദ്രവ്യത്വ ഗുണയൊഗിതെ- സാധൎമ്മ്യം- ഉച്യതെ-

അന്വയാൎത്ഥം—— ഇതുകളിൽവെച്ചു നിത്യദ്രവ്യങ്ങളിൽനിന്നന്യങ്ങളിൽ ആശ്രിതത്വം സാധൎമ്മ്യമെന്നു വചിക്കപ്പെടുന്നു ക്ഷിത്യാദികളാകുന്ന ഒമ്പതുകൾക്കു ദ്രവ്യത്വഗുണയൊഗിതകൾ സാധൎമ്മ്യമായിവചിക്കപ്പെടുന്നു

പരിഭാഷാ—— ഇതുകൾ പദാൎത്ഥങ്ങൾ- നിത്യദ്രവ്യങ്ങൾ= നിത്യങ്ങളായിരിക്കുന്നദ്രവ്യങ്ങൾ- നിത്യങ്ങൾ=നാശമില്ലാത്തവ- ദ്രവ്യങ്ങൾ= ഗുണാധികരണങ്ങളായ വസ്തുക്കൾ ആശ്രിതത്വം=ആശ്രിതങ്ങളാവുഎന്നുള്ളതു ആശ്രിതങ്ങൾ=ആശ്രയിച്ചവ- ആശ്രയിക്ക= ഒന്നിങ്കൽഇരിക്കുക- സാധൎമ്മ്യം=സമാനമായധൎമ്മം- വചിക്ക=പറക- ക്ഷിത്യാദികൾ=ക്ഷിതിതുടങ്ങിയുള്ളവ- ക്ഷിതി=ഭൂമി ദ്രവ്യത്വഗുണയൊഗിതകൾ= ദ്രവ്യത്വവുംഗുണയൊഗിതയും ദ്രവ്യത്വം=ദ്രവ്യത്വമെന്നജാതി- ഗുണയൊഗിതാ=ഗുണയൊഗികളാവു എന്നുള്ളത- ഗുണയൊഗികൾ-ഗുണയൊഗികളാവുഎന്നുള്ളത- ഗുണയൊഗികൾ= ഗുണയൊഗംഉള്ളവ- ഗുണയൊഗം= ഗുണങ്ങളൊടുള്ളയൊഗ- ഗുണങ്ങൾ= രൂപരസാദികൾ- യൊഗം=ചെൎച്ച- സാധൎമ്മ്യം സമാനമായധൎമ്മം- വചിക്ക=പറക-

സാരം—— ഭൂമിയുടെ പരമാണുക്കൾ ജലപരമാണുക്കൾ തെജസ്സിന്റെ പരമാണുകൾ വായുപരമാണുക്കൾ ആകശം കാലം ദിക്ക ആത്മാവ മനസ്സ ഇങ്ങിനെഉള്ള നിത്യദ്രവ്യങ്ങളെഒഴിച്ചശിഷ്ടങ്ങളായിരിക്കുന്നപദാൎത്ഥങ്ങൾക്കു വൃത്തിമത്വം സാധൎമ്മ്യമാകുന്നു- വൃത്തി ഒന്നിങ്കലുള്ളഇരിപ്പ- അതുള്ളതുകൾഎത്രെവൃത്തിമത്തുകളാകുന്നത വൃത്തിമത്തുകളാവുഎന്നുള്ളഅവസ്ഥയെവൃത്തിമത്വമെന്നുപറയുന്നു നിത്യദ്രവ്യങ്ങൾക്കു ഒന്നിനെആശ്രയിച്ചിട്ടുള്ളസ്ഥിതിയില്ലമറെറുള്ളതുകൾക്കു അങ്ങിനെയുള്ളസ്ഥിതിയുണ്ട അതുഹെതുവായിട്ട നിത്യദ്രവ്യങ്ങളെഒഴിച്ചഎന്നുകൂടെപറയെണ്ടിവന്നു. സൎവ്വങ്ങളിലും ആശ്രിതത്വംസാധൎമ്മ്യം എന്നുപറഞ്ഞാൽ അനാശ്രിതപദാൎത്ഥങ്ങളായ നിത്യദ്രവ്യങ്ങളുംസൎവ്വങ്ങളിൽ ചെൎന്നിരിക്കകൊണ്ടും അതുകളിൽആശ്രിത

ത്വംസംഭവിക്കായ്കകൊണ്ടും അവ്യാപ്തിവന്നുപൊയഃമെന്നറി
ക- വൃത്തിമത്വമെന്നതിനെ സമവായാദിസംബന്ധവിശെ
ഷംകൊണ്ടു വിശെഷിപ്പിക്കെണം എന്തിനായിട്ടെന്നാൽവി
ശെഷണതാഎന്നൊരുസംബന്ധത്തെ സ്വീകരിച്ചിട്ടു നിത്യദ്ര
വ്യങ്ങളും മററുള്ളതുകൾപൊലെ കാലത്തിങ്കൽഇരിക്കൊട്ടുകൂടി
യതുകളാകയാൽനിത്യദ്രവ്യങ്ങളെ ഒഴിച്ചുമററുള്ളതുകൾക്കു ആ
ശ്രിതത്വം സാധൎമ്മ്യമെന്നുപറഞ്ഞതിന്ന അതിവ്യാപ്തിഎന്നൊ
രുദൊഷമുണ്ടു ആയ്ത്തീൎത്തുകൊള്ളണം അതിനായിക്കൊണ്ടുള്ള
ന്നസംബന്ധത്തെസ്വീകരിച്ചിട്ടുള്ള സ്ഥിതിഎന്നു വിവരിച്ചത
ന്നെപറയെണമെന്നുഗ്രഹിച്ചുകൊൾക- ഭൂമിമുതലായഒമ്പതുക
ൾക്കദ്രവ്യത്വം സാധൎമ്മ്യമാകുന്നു- ദ്രവ്യത്വമെന്നജാതിഎല്ലാം ദ്ര
വ്യങ്ങളിലുമിരിക്കുന്നതും ദ്രവ്യങ്ങളല്ലാത്തതിൽ ഇരിക്കാത്തതുമാ
കുന്നുഎല്ലൊ ഇപ്രകാരംഗുണയൊഗിത്വവും സാധൎമ്മ്യംതന്നെ
എന്നുഗ്രഹിച്ചുകൊൾക ഗുണയൊഗിത്വം= ഗുണസംബന്ധമെന്ന
സംക്ഷെപംഗുണഗുണികളുടെസംബന്ധം സമവായമാകയാൽ
അതിനെത്തന്നെവിശെഷിച്ചുഗ്രഹിച്ചുകൊൾകയുംവെണം-

൨൫ ക്ഷിതിൎജ്ജലംതഥാതെജഃപവനൊമനഏവച। പരാ
പരത്വമൂൎത്തത്വക്രിയാവെഗാശ്രയാഅമീ॥

അന്വയം- ക്ഷിതിഃ-ജലം- തഥാ- തെജഃ- പവനഃ മനഃ-
ച- അമീ- എവ- പരാപരത്വമൂൎത്തത്വക്രിയാവെഗാശ്രയാഃ
ഭവന്തി-

അന്വയാൎത്ഥം___ ക്ഷിതിയും ജലവും അപ്രകാരംതെജസ്സും
പവനനുംമനസ്സുമാകുന്ന ൫ം അഞ്ചുപദാൎത്ഥങ്ങൾതന്നെപരാപ
രത്വമൂൎത്തത്വക്രിയാവെഗാശ്രയങ്ങളായി ഭവിക്കുന്നു-

പരിഭാഷാ - ക്ഷിതി=ഭൂമി- ജലം=വെള്ളം- തെജസ്സ=അ
ഗ്നി-ആദിത്യൻ= ഇങ്ങിനെതുടങ്ങിയുള്ളത- പവനൻ വായു-പ
രാപരത്വമൂൎത്തത്വക്രിയാവെഗാശ്രയങ്ങൾ= പരാപരത്വമൂൎത്ത
ത്വക്രിയാവെഗങ്ങൾക്കു ആശ്രയങ്ങൾ= പരാപരത്വമൂൎത്തത്വ
ക്രിയാവെഗങ്ങൾ പരത്വവും അപരത്വവും മൂൎത്തത്വവുംക്രിയ
യും വെഗവും- പരത്വം=പരത്വമെന്നഗുണം- അപരത്വം=അ
പരത്വമെന്നഗുണം- മൂൎത്തത്വം=ഉപാധിവിശെഷം (അതി
ന്റെനിൎവ്വചനം- അപകൃഷ്ടപരിമാണവത്വമെന്നാകുന്നു-)അ
പകൃഷ്ടപരിമാണവത്വം=അപകൃഷ്ടപരിമാണവത്താവു എന്നു
ള്ളത- അപകൃഷ്ടപരിമാണവത്തു= അപകൃഷ്ടപരിമാണമുള്ളതു-
അപകൃഷ്ടപരിമാണം= അപകൃഷ്ടമായിരിക്കുന്ന പരിമാണം-

അപകൃഷ്ടം=താഴ്ച്ചയൊടുകൂടിയത- പരിമാണം= പരിച്ഛെദം- (ഇത്ര എന്നുള്ളകണക്കുള്ളതൊരു ഗുണമാകുന്നു-) ക്രിയാ=കൎമ്മം- വെഗം=വെഗമാകുന്നഗുണം- (ഇതുസംസ്കാരമെന്നഗുണത്തിൽ അന്തൎഭവിച്ചതാകുന്നു-) ആശ്രയങ്ങൾ=ഇരിപ്പടങ്ങൾ-

സാരം—— ഭൂമി-ജലം- തെജസ്സ- വായു-മനസ്സ ഇതുകൾക്കു പരത്വവും- അപരത്വവും മൂൎത്തത്വവും ക്രിയയും വെഗവും സാധൎമ്മ്യമാകുന്നു- പരത്വംമുതലായതുകളൊക്കുടെ ഒരെടത്തിരിക്കുന്നതായിയും ദ്രവ്യത്വമില്ലാത്തെടത്തിരിക്കാത്തതായിയുംഉള്ള ജാതിയാതൊന്നൊ അതുമെൽപറഞ്ഞതുകൾക്കു സാധൎമ്മ്യമെന്നൊ ത്രെഇതിന്റെആശയമാകുന്നതു- അതുഹെതുവാട്ടയാതൊരുഘടാദിവസ്തുക്കളിൽപരത്വാദികൾ ഉണ്ടായില്ലയൊ അതുകളിൽഅവ്യാപ്തിയുണ്ടഎന്നശംകിച്ചുകൂടാ അതുകളിലും മെൽപറഞ്ഞപ്രകാരമുള്ളജാതിഉണ്ടാകുമെല്ലൊ അതിനെസ്വീകരിച്ചിട്ട സൎവ്വത്രമെൽപ്രകാരമുള്ള അവ്യാപ്തിയെ നിരസിക്കാമെന്നറിഞ്ഞുകൊൾക-

൨൭ കാലഖാത്മദിശാംസൎവ്വഗതത്വംപരമംമഹൽ।ക്ഷിത്യാദിപഞ്ചഭൂതാനിചത്വാരിസ്പൎശവന്തിഹി।

അന്വയം — കാലഖാത്മദിശാംസൎവ്വഗതത്വം- പരമം- മഹൽ-ച- സാധൎമ്മ്യം- ക്ഷിത്യാദി- പഞ്ച- ഭൂതാനി- ഭവന്തി- ചത്വാരി-ഹിസ്പൎശവന്തി-ഭവന്തി-

അന്വയാൎത്ഥം—കാലഖാത്മദിക്കുകൾക്കു സൎവ്വഗതത്വവുംപരമമായിരിക്കുന്നമഹത്വും സാധൎമ്മ്യമായിഭവിക്കുന്നു-ക്ഷിതിയാകുന്നആദിയൊടുകൂടിയതായിട്ട അഞ്ചുഭൂതങ്ങളായി ഭവിക്കുന്നു- നാലുതന്നെസ്പൎശവത്തുകളായിഭവിക്കുന്നു-

പരിഭാഷാ—— കാലഖാത്മദിക്കുകൾ=കാലവും ഖവും ആത്മാവും ദിക്കും-ഖം=ആകാശം- സൎവ്വഗതത്വം=സൎവ്വഗതമാവു എന്നുള്ളത- സൎവ്വഗതം=സൎവ്വങ്ങളിൽഗതം- സൎവ്വങ്ങൾ=ഒട്ടൊഴിയാതെഉള്ളവ। ഗതം=ഗമിച്ചത- ഗമിക്ക=സംയൊഗിക്ക-പരമം=ഉൽകൃഷ്ടം- (ഒന്നിനെഅപെക്ഷിച്ചിട്ടും താഴ്ചയില്ലാത്തത) മഹത്ത=മഹത്വം (വലുപ്പമെന്നസാരം) ക്ഷിതി=ഭൂമി ഭൂതങ്ങൾ=ഭൂതത്വമെന്നധൎമ്മത്തൊടു കൂടിയവ- സ്പൎശവത്തുകൾ=സ്പൎശമുള്ളവ സ്പൎശം=സ്പൎശമെന്നഗുണം-

സാരം—— കാലത്തിന്നും ആത്മാവിന്നും ദിക്കിന്നുംസൎവ്വഗതത്വംസാധൎമ്മ്യമാകുന്നു സൎവ്വഗതത്വമെന്നതഒരുഉപാധിയാകയാൽ അതിനെനിൎവ്വചിക്കെണം അതുഹെതുവായിട്ട സൎവ്വമൂ

ൎത്തസംയോഗിത്വമെന്നതിനെനിൎവ്വചിച്ചുകൊൾക. 'സൎവ്വമൂ
ൎത്തസംയോഗിത്വം= സൎവ്വമൂൎത്തസംയോഗികളാവുഎന്നുള്ളതും.
സൎവ്വമൂൎത്തസംയോഗികൾ =സൎവ്വമൂൎത്തസംയോഗംഉള്ളവ സ
ൎവ്വമൂൎത്തസംയോഗം= സൎവ്വമൂൎത്തങ്ങളിൽ ഉള്ളസംയോഗം. സ
ൎവ്വമൂൎത്തങ്ങൾ= സൎവ്വങ്ങളായിരിക്കുന്നമൂൎത്തങ്ങൾ. സൎവ്വങ്ങൾ=ഒ
ട്ടൊഴിയാതെഉള്ളവ. മൂൎത്തങ്ങൾ=അപകൃഷ്ടപരിമാണങ്ങളായ
വസ്തുക്കൾ സംയോഗം= യോജിപ്പ.) ഇങ്ങിനെ സൎവ്വമൂൎത്തസം
യോഗിത്വമെന്നതിന്റെഅൎത്ഥത്തെഗ്രഹിച്ചുകൊൾക ഇവിടെ
മൂൎത്തപദത്തെവിട്ടസൎവ്വസംയോഗിത്വമെന്നു പറഞ്ഞാൽഅസം
ഭവമുണ്ട. സംയോഗമെന്നത ഒരു ഗുണമാകുന്നു അത എല്ലാ
പദാൎത്ഥങ്ങളിലുമുണ്ടാകുന്നതല്ല അതു ഹേതുവായിട്ട സൎവ്വസം
യോഗമെന്നത അപ്രസിദ്ധം തന്നെ എന്നാവരുമല്ലൊ സൎവ്വ
പദത്തിന്ന സൎവ്വമായ ദ്രവ്യമെന്നുള്ള അൎത്ഥ കല്പനയെച്ചെയ്യാ
ലും പരമമഹത്തുകളായ ആകാശാദികൾക്ക അന്യോന്യം സം
യോഗത്തെ അംഗീകരിച്ചിട്ടില്ലായ്കയാൽ പിന്നെയും അസംഭ
വം തട്ടുതുക്കൂടാ എന്നുവരും. സൎവ്വമൂൎത്ത സംയോഗിത്വമെ
ന്നായാൽ ഒരു ദോഷവുമില്ല അതുകൊണ്ടഅപ്രകാരംനിൎവ്വചി
ക്കെണമെന്ന അറിഞ്ഞു കൊൾക. കാലത്തിന്നും ആകാശത്തി
ന്നുംആത്മാവിന്നുംദിക്കിന്നുംപരമമഹത്വംസാധൎമ്മ്യംതന്നെ
പരമമഹത്വമെന്നതഒരു ജാതിവിശെഷമാകുന്നുഎന്ന ചിലർ
അംഗീകരിച്ചിരിക്കുന്നു. അന്യന്മാർ ഒന്നിനെഅപെക്ഷിച്ചിട്ടും
താഴ്ചയൊട്ടുകൂടാത്തതായ വലുപ്പമെന്നപരിമാണത്തൊടുകൂടിയതു
കളാവുഎന്നുള്ളഅവസ്ഥതന്നെ പരമമഹത്വമാകുന്നതെന്ന
പറയുന്നു.കാലാദികൾ ചെറുതായിട്ടുള്ളവയൊവലുതായിട്ടുള്ളവ
യൊഇടയിൽ പെട്ടതുകളൊഎന്നുള്ള വിചാരത്തിങ്കൽവലുതായി
ട്ടുള്ളവയാകുന്നുഎന്നത സ്ഥിരപ്പെട്ടതാകുന്നു. ചെറുതായിട്ടുള്ളവ
യാകുന്നുഎന്നുള്ള വ്യവഹാരത്തിന്ന ചെറുപ്പമല്ലൊകാരണമാ
കുന്നത ഇപ്രകാരം വലുതായിട്ടുള്ളവയാകുന്നു എന്നുള്ളവ്യവഹാ
രത്തിന്ന വലുപ്പവും കാരണമാകുന്നു ചെറുപ്പവും വലുപ്പവുംപ
രിമാണമെന്ന ഗുണത്തിൽ അന്തൎഭവിച്ചതുകളാകുന്നു. അങ്ങി
നെയുള്ള മഹത്വവും ഒന്നിനെ അപെക്ഷിച്ചിട്ടല്ലാതെ തൊ
ന്നുകയില്ല മഹത്ത എന്നു പറയുമ്പൊൾ എന്തിനെക്കാൾ എ
ന്ന ആകാംക്ഷ ഭവിക്കുന്നതാകയാൽ ഒരു വസ്തുവിനെ കാണി
ച്ചു കൊടുക്കെണം. ഇങ്ങിനെ ഒന്നിനെ അപെക്ഷിച്ചിട്ട മഹ
ത്തായിരുന്നാലും മറ്റൊന്നിനെ അപെക്ഷിക്കുമ്പൊൾ അതി

നെത്തന്നെ ചെറിയതെന്നും പറയെണമെന്നു വരികിൽ അ
തിന്റെ മഹത്വം മറ്റൊന്നിനെ അപെക്ഷിച്ചപ്പോൾ താഴ്ച
യുള്ളതായിരിക്കും താഴ്ചയ്ക്കു സംസ്കൃതവാക്ക അപകൎഷമെന്നാകു
ന്നു അപകൎഷത്തിന്നു ആശ്രയമായിരിക്കുന്ന പരിമാണത്തെ
അപകൃഷ്ടപരിമാണമെന്നു പറയുന്നു. അപകൎഷത്തിന്നു ആ
ശ്രയമല്ലാത്തതിനെ പരമമഹത്തെന്നു പറയുന്നു. അതിങ്കലിരി
ക്കുന്ന പരമമഹത്താവ്വു എന്നുള്ള അവസ്ഥയ്ക്കു ഒന്നിനെ അ
പെക്ഷിച്ചാലും താഴ്ചയില്ലായ്കയാലെത്രെ പരമപദംകൊണ്ടുവി
ശെഷിപ്പിക്കപ്പെട്ടതെന്നാം അങ്ങിനെയുള്ള പരിമാണം ആ കാ
ലത്തിന്നും ആകാശത്തിന്നും ആത്മാവിന്നും ദിക്കിന്നുമുള്ളതാ
കയാലും വെറെ ഒന്നിന്നുമില്ലാത്തതാകയാലും അതുകൾക്ക
പരമമഹത്വം സാധൎമ്മ്യമാകുന്നു എന്നു ഗ്രഹിച്ചുകൊൾക.

ക്ഷിതിയാദിയായ അഞ്ചുപദാൎത്ഥങ്ങൾ ഭൂമിയും ജലവും തെജ
സ്സും വായുവും ആകാശവുംആകുന്നു - ക്ഷിത്യപ്തെജൊമരുദ്വ്യൊ
മ എന്നു ദ്രവ്യങ്ങളെ പരിഗണിച്ചിട്ടുണ്ടല്ലൊ - അതുകൾക്കു ഭൂ
തത്വമെന്നത സാധൎമ്മ്യമാകുന്നു. ഭൂതത്വമെന്നതഎന്താകുന്നു എ
ന്നാണ്ടെങ്കിൽ അവരെക്കുറിച്ചു ഞാൻ പറയുന്നു- ഇവിടെ ഭൂത
ത്വമെന്നത ബഹിരിന്ദ്രിയഗ്രാഹ്യവിശെഷഗുണവത്വമാകുന്നു-
ബഹിരിന്ദ്രിയഗ്രാഹ്യവിശെഷഗുണവത്വം=ബഹിരിന്ദ്രിയഗ്രാ
ഹ്യവിശെഷഗുണവത്തുകളാവ്വുഎന്നുള്ളത- ബഹിരിന്ദ്രിയഗ്രാ
ഹ്യവിശെഷഗുണവത്തുകൾ=ബഹിരിന്ദ്രിയഗ്രാഹ്യ വിശെഷഗു
ണമുള്ളവ- ബഹിരിന്ദ്രിയഗ്രാഹ്യവിശെഷഗുണം=ബഹിരിന്ദ്രി
യഗ്രാഹ്യമായിരിക്കുന്ന വിശെഷഗുണം- ബഹിരിന്ദ്രിയഗ്രാ
ഹ്യം=ബഹിരിന്ദ്രിയംകൊണ്ടുഗ്രാഹ്യം ബഹിരിന്ദ്രിയം=ബഹി
ൎഭാഗത്തിങ്കലുള്ള ഇന്ദ്രിയം- ബഹിൎഭാഗം=പുറം- ഇന്ദ്രിയം=കണ്ണ
മുതലായത- ഗ്രാഹ്യം=ഗ്രഹിക്കപ്പെടുവാൻയൊഗ്യം- ഗ്രഹിക്ക
അറിക- വിശെഷഗുണങ്ങൾ=(ബുദ്ധി, സുഖം, ദുഃഖം, ഇച്ശ,
ദ്വെഷം, പ്രയത്നം, രൂപം, രസം, ഗന്ധം, സ്പൎശം, സ്നെഹം,
സാംസിദ്ധികദ്രവത്വം, അദൃഷ്ടം ഭാവനാ, ശബ്ദം- ഇതുകളാ
കുന്നു) ഇങ്ങിനെ ഗ്രഹിച്ചുകൊൾക- ഭൂമിക്കുള്ള ഗന്ധം മൂക്കു
കൊണ്ടു ഗ്രഹിക്കപ്പെടുന്നു ജലത്തിങ്കലെ ശീതസ്പൎശം ത്വക്കു
കൊണ്ടു ഗ്രഹിക്കപ്പെടുന്നു- തെജസ്സിന്റെ ശീതസ്പൎശവും ത-
ക്കകൊണ്ടു ഗ്രഹിക്കപ്പെടുന്നു വായുവിന്റെ സ്പൎശവും ത്വക്കുകൊ
ണ്ടുഗ്രഹിക്കപ്പെടുന്നു- ആകാശഗുണമായ ശബ്ദം ചെവികൊ
ണ്ടു ഗ്രഹിക്കപ്പെടുന്നു- ഇങ്ങിനെ അതാത ബഹിരിന്ദ്രിയംകൊ

ണ്ടു ഗ്രഹിക്കപ്പെടുന്നതുകളായ വിശെഷഗുണങ്ങൾ ഭൂമിതുടങ്ങി യുള്ള അഞ്ചുദ്രവ്യങ്ങളിൽ ഇനിയും ഉണ്ട- ഭൂമിയിൽ രൂപം, രസം, ഗന്ധം, സ്പൎശം ഇങ്ങിനെ ബഹിരിന്ദ്രിയ ഗ്രാഹ്യങ്ങളായ വിശെഷഗുണങ്ങൾ ൪ ജലത്തിൽ രൂപം, രസം, സ്പൎശം, സ്നെഹം, സാംസിദ്ധികദ്രവത്വം ഇങ്ങിനെ മെൽ പ്രകാരമുള്ള വിശെഷ ഗുണങ്ങൾ അഞ്ചു- തെജസ്സിങ്കൽ രൂപം, സ്പൎശം ഇങ്ങിനെ മെൽ പ്രകാരമുള്ള വിശെഷഗുണങ്ങൾ ൨- വായുവിങ്കൽ സ്പൎശം ഒന്ന തന്നെ ആകാശത്തിങ്കൽ ശബ്ദം ഒന്ന തന്നെ അതുകൾ രണ്ടും ബഹിരിന്ദ്രിയഗ്രാഹ്യങ്ങളെല്ലൊ ആകുന്നത- ബഹിരിന്ദ്രിയഗ്രാഹ്യമായ ഒരുവിശെഷ ഗുണമുണ്ടായാലും ബഹിരിന്ദ്രിയഗ്രാഹ്യ വിശെഷഗുണവത്വത്തെപ്പൊലെയുമാം ഇപ്രകാരമാകയാൽ ഭൂമി തുടങ്ങിഅഞ്ചുപദാൎത്ഥങ്ങൾക്കു ഭൂതത്വമെന്നതു സമാനധൎമ്മംതന്നെ എന്ന ഗ്രഹിച്ചുകൊൾക- ഭൂമിതുടങ്ങിനാലു പദാൎത്ഥങ്ങൾക്കു സ്പൎശവത്വം സാധൎമ്മ്യമാകുന്നു-സ്പൎശമെന്നത ഭൂമിയിലും ജലത്തിങ്കലും തെജസ്സിങ്കലും വായുവിങ്കലുമിരിക്കുന്നു- വെറെ യാതൊരു പദാൎത്ഥത്തിങ്കലും ഇരിക്കുന്നതുമില്ല- ആകാശാദിശിഷ്ടദ്രവ്യങ്ങളിൽ സ്പൎശമില്ല ഗുണകൎമ്മ സാമാന്യവിശെഷസമവായാ ഭാവങ്ങളിലുമില്ല- ഇങ്ങിനെ യാകയാലെത്രെ അതു സാധൎമ്മ്യമായതെന്ന അറിഞ്ഞുകൊൾകയും വെണം

൨൩. ദ്രവ്യാരംഭശ്ചതുൎഷുസ്യാദഥാകാശശരീരിണാം । അവ്യാപ്യവൃത്തിഃക്ഷണികൊവിശെഷഗുണഇഷ്യതെ ॥

അന്വയം— ചതുൎഷു. ദ്രവ്യാരംഭഃ- സ്യാൽ- അഥ- ആകാശശരീരിണാം- അവ്യാപ്യവൃത്തിഃ- ക്ഷണികഃ- വിശെഷഗുണഃ- ഇഷ്യതെ-

അന്വയാൎത്ഥം—— നാലു പദാൎത്ഥങ്ങളിൽ ദ്രവ്യാരംഭം ഉണ്ടാകും- ആകാശശരീരികൾക്കു അവ്യാപ്യ വൃത്തിയായിയും ക്ഷണികമായിയും ഇരിക്കുന്ന വിശെഷഗുണം സാധൎമ്മ്യമായിട്ടു ഇച്ഛിക്കപ്പെടുന്നു-

പരിഭാഷാ— ദ്രവ്യാരംഭം=ദ്രവ്യത്തിന്റെആരംഭം- ദ്രവ്യം=ഘടംമുതലായത- ആരംഭം=ഉൽപാദനം- ആകാശശരീരികൾ= ആകാശവും ശരീരികളും- ശരീരികൾ ആത്മാക്കൾ- അവ്യാപ്യവൃത്തി=വ്യാപിക്കാതെവൎത്തിക്കുന്നത- വ്യാപിക്ക സൎവ്വത്രസംബന്ധിക്ക- വൎത്തിക്ക=ഇരിക്ക- ക്ഷണികം=ക്ഷണമാത്രംസ്ഥിതിചെയ്യുന്നത

സാരം— പൃഥിവി, ജലം തെജസ്സ, വായു- ഈ നാലു പ

ദാൎത്ഥങ്ങൾക്ക ദ്രവ്യാരംഭകത്വം സാധൎമ്മ്യമാകുന്നു- കാരണദ്ര
വ്യങ്ങളിൽനിന്ന കാൎയ്യ ദ്രവ്യങ്ങളുടെ ജനനമാകയാൽ മെൽ പ
റഞ്ഞതുകൾ നാലും ദ്രവ്യാരംഭകങ്ങളാകുന്നു- കാൎയ്യദ്രവ്യങ്ങളായി
രിക്കുന്ന ഘടാദികൾ ഒരു ദ്രവ്യത്തെയും ഉണ്ടാക്കുന്നില്ല- അതു
ഹെതുവായിട്ട പൃഥിവ്യാദികളായ നാലുപദാൎത്ഥങ്ങൾക്കു ദ്രവ്യാ
രംഭകത്വം സാധൎമ്മ്യമെന്നു പറഞ്ഞാൽ ഘടാദികളിൽ അവ്യാ
പ്തി ഭവിക്കും- എങ്കിലും ദ്രവ്യസമവായി കാരണവൃത്തി ദ്രവ്യത്വ
വ്യാപ്യ ജാതിമത്വമെന്ന അതിന്റെ ആശയമാകയാൽ ദൊഷ
മില്ലെന്നു ഗ്രഹിച്ചുകൊൾക· ദ്രവ്യസമവായി കാരണവൃത്തി ദ്രവ്യ
ത്വവ്യാപ്യജാതിമത്വം=ദ്രവ്യസമവായി കാരണവൃത്തി ദ്രവ്യത്വ
വ്യാപ്യജാതി മത്താവൃം(എന്നുള്ളത- ദ്രവ്യസമവായികാരണവൃ
ത്തിദ്രവ്യത്വവ്യാപ്യജാതിമത്ത=ദ്രവ്യസമവായി കാരണവൃത്തിയാ
യി ദ്രവ്യത്വവ്യാപ്യയായിരിക്കുന്ന ജാതിഉള്ളത- ദ്രവ്യസമവായി
കാരണവൃത്തി=ദ്രവ്യസമവായി കാരണങ്ങളിൽ വൃത്തിയൊടുകൂ
ടിയത- ദ്രവ്യസമവായികാരണങ്ങൾ ദ്രവ്യങ്ങളുടെ സമവായികാ
രണങ്ങൾ- വൃത്തി=സ്ഥിതി- ദ്രവ്യത്വവ്യാപ്യാ=ദ്രവ്യത്വത്തിന്റെ
വ്യാപ്യാ- ദ്രവ്യത്വമില്ലാത്തെടത്ത ഇരിക്കാത്തത എന്ന സാരം)
ഇങ്ങിനെ മെൽ പറഞ്ഞതിന്റെ അൎത്ഥത്തെ ഗ്രഹിച്ചു കൊൾ
ക- ഘടാദികളിൽ ദ്രവ്യാരംഭകത്വമില്ല എങ്കിലും ദ്രവ്യസമവാ
യി കാരണങ്ങളിൽ ഇരിക്കുന്നതായിയും ദ്രവ്യത്വമിരിക്കാത്തെ
ടത്ത ഇരിക്കാത്തതായിയുമുള്ള ജാതി എന്നത പൃഥിവീത്വാദിയാ
കയാലും ആ ജാതി ഘടാദികളിലു മിരിക്കയാലും മെൽ പ്രകാ
രം പറഞ്ഞാൽ അവ്യാപ്തിയില്ല- എങ്കിലും ദ്രവ്യസമവായി കാ
രണവൃത്തിയായും ദ്രവ്യത്വവ്യാപ്യയായിയുമിരിക്കുന്ന ജാതി എ
ന്നതുകൊണ്ടു ദ്രവ്യത്വത്തെയും ഗ്രഹിക്കാം- ദ്രവ്യസമവായി കാ
രണങ്ങൾ ദ്രവ്യങ്ങൾ തന്നെ- അതുകളിൽ ദ്രവ്യത്വമെന്ന ജാതി
ഇരിക്കയാൽ അത ദ്രവ്യസമവായി കാരണ വൃത്തിയാകുന്നു ദ്രവ്യ
ത്വജാതി ദ്രവ്യത്വമില്ലാത്ത സ്ഥലമായ ഗുണാദികളിൽ ഇരിക്കു
ന്നില്ല ഇങ്ങിനെയാകയാൽ അതിന്ന ദ്രവ്യത്വവ്യാപ്യതയുമുണ്ടു-
ദ്രവ്യത്വവ്യാപ്യ ജാതി എന്നതു കൊണ്ടു ദ്രവ്യത്വത്തെത്തന്നെ ഗ്ര
ഹിക്കുമ്പൊൾ അതുസകല ദ്രവ്യ സാധാരണമായിരിക്കുന്നതാ
കയാൽ അതിവ്യാപ്തിയെ പറയാം- അതു ഹെതുവായിട്ട മെൽ
പറഞ്ഞ വാക്യത്തിൽ ദ്രവ്യത്വവ്യാപ്യ എന്നതിന്റെ ശെഷം ദ്ര
വ്യത്വഭിന്ന എന്നതിനെ കൂടെ യൊജിപ്പിക്കെണം. അതിനെ
യൊജിപ്പിക്കുമ്പൊൾ അങ്ങിനെ ഉള്ള ജാതി ദ്രവ്യത്വമല്ലാത്ത

തായിയ മിരിക്കേണമെന്നതു വരുന്നതാകയാൽ മെൽ പ്രകാര
മുള്ള അതിവ്യാപ്തി ഭവിക്കില്ലെന്ന ഗ്രഹിച്ചു കൊൾകയും വെ
ണം- ആകാശത്തിന്നും ആത്മാവിന്നും അവ്യാപ്യവൃത്തി വി
ശെഷഗുണവത്വവും ക്ഷണികവിശെഷ ഗുണവത്വവും സാ
ധൎമ്മ്യമാകുന്നു- ആകാശത്തിങ്കൽ അവ്യാപ്യവൃത്തിയായ വിശെ
ഷഗുണം ശബ്ദം തന്നെ- ഒരെടത്തു ശബ്ദമുള്ളപ്പോൾ മറെറാ
രെടത്ത അതിന്റെ അഭാവം കൂടെ ഇരിക്കുന്നതാകകൊണ്ടു ശ
ബ്ദം അവ്യാപ്യവൃത്തിയാകുന്നു- അത്രതന്നെ അല്ല വിശെഷ
ഗുണമെന്നത്രെ ആകുന്നത- ഇതു മുമ്പെ പറഞ്ഞിട്ടുണ്ടു- ആത്മാ
വിങ്കൽ അവ്യാപ്യവൃത്തിയായ വിശെഷഗുണം ജ്ഞാനമാകു
ന്നു- ആത്മാവ സൎവ്വവ്യാപിയാകുന്നു എന്നെല്ലൊ സിദ്ധാന്തമാ
കുന്നത- അങ്ങിനെയുള്ള ആത്മാവിന്നും യാതൊരു ഭാഗം ശ
രീരത്തൊടു ചെൎന്നിരിക്കുന്നുവൊ അവിടെയല്ലാതെ ജ്ഞാനമു
ണ്ടാകുന്നില്ല- അതു ഹെതുവായിട്ടു ജ്ഞാനംഅവ്യാപ്യവൃത്തിയാ
യിട്ടുള്ളതുതന്നെ- ഉഭയത്രവിശെഷ ഗുണമായി പറകപ്പെട്ട ശ
ബ്ദവും ജ്ഞാനവും ക്ഷണദ്വയമാത്രസ്ഥായികളാകയാൽക്ഷണി
കങ്ങളാകുന്നു- അതുഹെതുവായിട്ടു ക്ഷണിക വിശെഷ ഗുണവ
ത്വം സാധൎമ്മ്യമെന്നും പറയാം-

൨൭. രൂപദ്രവത്വപ്രത്യക്ഷയോഗിസ്യാൽപ്രഥമത്രികം। ഗു
രുണീദ്വെരസവതീദ്വയൊൎന്നൈമിത്തികൊദ്രവഃ ॥

അന്വയം— പ്രഥമം- ത്രികം- രൂപദ്രവത്വപ്രത്യക്ഷയോഗി-
സ്യാൽ- ദ്വെ- ഗുരുണീ- രസവതീ, ച- ദ്വയൊഃ- നൈമിത്തി
കഃ ദ്രവഃ. ഭവതി-

അന്വയാൎത്ഥം——പ്രഥമമായിരിക്കുന്ന ത്രികം രൂപദ്രവത്വ
പ്രത്യക്ഷയോഗിയായി ഭവിക്കും. രണ്ടുകൾ ഗുരുക്കളായിട്ടും ര
രസവത്തുകളായിട്ടും ഭവിക്കുന്നു. രണ്ടുകളിൽ നൈമിത്തികമാ
യിരിക്കുന്ന ദ്രവം ഭവിക്കുന്നു.

പരിഭാഷ—— പ്രഥമം=ആദ്യം. ത്രികം=മൂന്നു. രൂപദ്രവത്വ
പ്രത്യക്ഷയോഗി=രൂപദ്രവത്വപ്രത്യക്ഷയോഗമുള്ളത. രൂപദ്രവ
ത്വപ്രത്യക്ഷയോഗം=രൂപദ്രവത്വപ്രത്യക്ഷങ്ങളുടെയൊഗം. രൂപ
ദ്രവത്വപ്രത്യക്ഷങ്ങൾ=രൂപവും ദ്രവത്വവും പ്രത്യക്ഷവും- രൂപം=
വെളുപ്പു മുതലായനിറം. ദ്രവത്വം=ദ്രവത്വമെന്നഗുണം പ്രത്യ
ക്ഷം=ഇന്ദ്രിയസംയൊഗം ഹെതുവായിട്ടുണ്ടാകുന്ന ജ്ഞാനം-
യൊഗം=സംബന്ധം- രണ്ടുകൾ=രണ്ടുദ്രവ്യങ്ങൾ- ഗുരുക്കൾ=ഗു
രുത്വമുള്ളവ- ഗുരുത്വം=ഗുരുത്വമെന്നഗുണം- രസവത്തുകൾ=ര

സമുള്ളവ. രസം=രസമെന്നഗുണം. (മധുരംമുതലായത) നൈ
മിത്തികം=നിമിത്തത്താൽ ഉണ്ടാക്കപ്പെടുന്നത. നിമിത്തം=കാ
രണം. ദ്രവം=ദ്രവത്വമെന്നഗുണം.

സാരം—— ആദ്യമായ മൂന്ന എന്നത ഭൂമി ജലം, തെജസ്സ-
ഇതുകളാകുന്നു-ഭൂമിക്കും ജലത്തിന്നുംതെജസ്സിന്നും രൂപവത്വ
വും ദ്രവത്വവത്വവും പ്രത്യക്ഷവിഷയത്വവും സാധൎമ്മ്യമാകുന്നു.
രൂപവത്വം=രൂപവത്താവൃ എന്നുള്ളത. രൂപവാൻ=രൂപമു
ള്ളത. ഇതു ഭൂമിക്കും ജലത്തിന്നും തെജസ്സിന്നുമുണ്ട. മലരി
ന്റെ വിത്തു വറക്കുവാനായി തീയിൽ വെച്ചു പഴുപ്പിച്ച കല
ത്തിന്മെൽ ചെന്നിരിക്കുന്ന തീയിന്റെ ഊഷ്മാവും തെജോരൂ
പ പദാൎത്ഥത്തിൽ ചെന്നതുകളാകുന്നുവെല്ലൊ അതിനാൽ രൂപ
വത്വമുണ്ടൊ ഇല്ലയൊ ഇല്ല എന്ന അംഗീകരിച്ചാൽ ഭൂമിജ
ലതെജസ്സുകൾക്കു രൂപവത്വം സാധൎമ്മ്യമെന്നു പറഞ്ഞത യു
ക്തമല്ലെന്നു വരും അതുകൊണ്ടു മെൽ പറഞ്ഞ തീയിന്നും ഉഷ്മാ
വിന്നും രൂപവത്വമുണ്ട എന്നു തന്നെ അംഗീകരിക്കെണം
അപ്രകാരം അംഗീകരിച്ചാലും അതുകളിലെ രൂപവത്വം പ്ര
മാണസാധ്യമാകയാൽ അതിന്നു പ്രമാണം ഇന്നതെന്നു പറ
യെണം എന്നുണ്ട എങ്കിൽ പറയാം സ്പഷ്ടമായ രൂപത്തെ ക
ണ്ണുകൊണ്ടു ഗ്രഹിക്കാം സ്പഷ്ടമല്ലാത്തതു ഹെതുവായിട്ടു അതു
കളുടെ രൂപം കണ്ണുകൊണ്ടു ഗ്രഹിക്കപ്പെടുന്നില്ല അസ്പഷ്ടമാ
യ രൂപത്തെ അതുകളിൽ അംഗീകരിക്കാതെ കഴിവില്ലതെജ
സ്ത്വമെന്ന ധൎമ്മം രൂപത്തൊടു കൂടാതെ ഒരെടത്തു ഇരിക്കാത്തതാ
കുന്നു എവിടെ തെജസ്ത്വംഭവിക്കുന്നുവൊ അവിടെരൂപവത്വ
മുണ്ട എന്നൊരു നിയമം സിദ്ധമായിരിക്കുന്നു ഇങ്ങിനെയാക
യാൽ അനുമാനം തന്നെ അതിന്നു പ്രമാണമെന്ന അറിഞ്ഞു
കൊൾക. ഇതുകൊണ്ടു തെജോമയമായ ചക്ഷുസ്സ എന്ന ഇന്ദ്രി
യത്തിന്നുംരൂപവത്വംസിദ്ധമായി കാററുവഴിക്കുസമീപത്തെപ്രാ
പിച്ചതായഭൂമിയുടെയും ജലത്തിന്റെയും സൂക്ഷ്മങ്ങളായഅവയ
വങ്ങൾക്കുംരൂപവത്വത്തിന്റെ സിദ്ധിഇപ്രകാരം തന്നെ അതു
കൊണ്ടു രൂപവത്വത്തിന്നു ലക്ഷ്യമായ തെജസ്സിൽഒരെടത്തും
ഇല്ലായ്ക ഇല്ല. മററുള്ളദൊഷങ്ങളെ ഉത്പാദിപ്പാനും വഴിയില്ല.
ഇപ്രകാരം ആകയാൽ അതു മെൽ പറഞ്ഞതുകൾക്കു സാധ
ൎമ്മ്യം തന്നെ ഇപ്രകാരം ദ്രവത്വവത്വവും സാധൎമ്മ്യതന്നെ. ദ്ര
വത്വവത്വം=ദ്രവത്വവത്താവൃ എന്നുള്ളത. ദ്രവത്വവാൻ=ദ്രവ
ത്വമുള്ളത. ഇതു ഭൂമിക്കും ജലത്തിന്നും തെജസ്സിന്നുമുണ്ട. വൈ

റെ ഒന്നിന്നും ഇല്ല- നെയ്യ, അരക്ക ഇത്യാദികളായ ദ്രവ്യങ്ങൾ ഭൂമിയിൽ ചെൎന്നതുകളാകുന്നു- അതുകൾ അഗ്നി സംയോഗം ഹെതുവായിട്ടു ഉരുകി ദ്രവത്വത്തോടു കൂടിയതുകളായി ഭവിക്കുന്നതുകളാകയാൽ ഭൂമിയിൽ ദ്രവത്വം അഗ്നിസംയോഗരൂപനിമിത്താൽ ഉണ്ടാക്കപ്പെടുന്നതായി ഇരിക്കുന്നു എന്നും ജലത്തിങ്കൽ സ്വാഭാവികമായിട്ടു തന്നെ ഉണ്ടെന്നും പൊന്ന എന്ന പദാൎത്ഥം തെജസ്സിങ്കൽ ചെൎന്നതാകുന്നു എന്നത ഈ ശാസ്ത്രത്തെ അറിയുന്നവൎക്ക സിദ്ധമായിട്ടുള്ളതാകയാലും അതിന്നും നൈമിത്തികമായ ദ്രവത്വമുള്ളതാകയാലും ഭൂമി ജലതെജസ്സുകൾ ദ്രവത്വമെന്ന ഗുണമുള്ളതുകൾ തന്നെ എങ്കിലും ഭൂമിയിൽ അന്തൎഭവിച്ചതുകൾ ഒക്കെയും മെൽപ്രകാരം തന്നെ എന്നത സിദ്ധമല്ല- ഘടം മുതലായതും ഭൂമിതന്നെ അതിങ്കൽ ദ്രവത്വമില്ല- ഇപ്രകാരം പൊന്നല്ലാതെ ഉള്ള തെജസ്സിന്നും ദ്രവത്വമില്ല- ഇങ്ങിനെ ഉള്ള അവസ്ഥക്ക ദ്രവത്വവത്വം ഭൂമി ജല തെജസ്സുകൾക്കു സാധൎമ്മ്യമെന്നതു ചെരാത്തതാകുന്നു- അതുകൊണ്ട അവിടെ ദ്രവത്വവത്വമെന്നതിന്ന ദ്രവത്വവദ്വൃത്തിദ്രവ്യത്വ വ്യാപ്യജാതിമത്വമെന്ന ആന്തരാൎത്ഥമാകുന്നു എന്ന ഗ്രഹിച്ചുകൊൾക- ദ്രവത്വവദ്വൃത്തി ദ്രവ്യത്വവ്യാപ്യജാതിമത്വം=ദ്രവത്വവദ്വൃത്തിയായി ദ്രവ്യത്വവ്യാപ്യയായിരിക്കുന്ന ജാതി ഉള്ളതാവു എന്നുള്ളത- ദ്രവത്വവദ്വൃത്തി=ദ്രവത്വമുള്ളെടത്ത ഇരിക്കുന്നത- ദ്രവ്യത്വവ്യാപ്യ=ദ്രവ്യത്വമില്ലാത്തെടത്ത ഇരിക്കാത്തത-ഇങ്ങിനെ മെൽപറഞ്ഞതിന്റെ സാരം ഭൂമിയിൽ ദ്രവത്വമുള്ളെടത്ത ഇരിക്കുന്നതായിട്ടും ദ്രവ്യത്വമില്ലാത്തെടത്ത ഇരിക്കാത്തതായിട്ടും ഉള്ള ജാതി ഭൂമിത്വമെത്രെ ആകുന്നത-ഇതിന്ന പൃഥിവീത്വം ക്ഷിതിത്വം ഇത്യാദിവാക്കുകൾകൊണ്ടും വ്യവഹാരമുണ്ട- ജലത്തിങ്കൽ മെൽപ്രകാരമുള്ള ജാതി ജലത്വമെത്രെ ആകുന്നത- തെജസ്സിങ്കൽ മെൽപ്രകാരമുള്ള ജാതി തെജസ്ത്വമെത്രെ ആകുന്നത- ഇങ്ങിനെ ഉള്ള മൂന്നു ജാതികളെയും ദ്രവത്വ വദ്വൃത്തി ദ്രവ്യത്വവ്യാപ്യജാതി എന്ന പദം കൊണ്ട ഗ്രഹിക്കപ്പെടുവാൻ കഴിയുന്നതാകയാൽ ഭൂമിമുതലായ മൂന്നിന്നും ദ്രവത്വവദ്വൃത്തി ദ്രവ്യത്വവ്യാപ്യ ജാതിമത്വം സാധൎമ്മ്യം തന്നെ- ഇതിന്ന മെൽ പറയപ്പെട്ട അവ്യാപ്തി ദൊഷം ഭവിക്കയുമില്ല എന്നതു പരീക്ഷയിൽ അറികയുമാം- അതിവ്യാപ്തി മുതലായതു മെൽ പ്രകാരം തന്നെ ഇരുന്നാലും പ്രസംഗിച്ചിട്ടുമില്ലെല്ലൊ- ഇവിടെ ദ്രവ്യത്വവ്യാപ്യ എന്ന വിശെഷണം പറയാതെ ഇരുന്നാൽ സത്താ എന്ന മഹാജാതി

യെ പിടിച്ച ശിഷ്ടദ്രവ്യങ്ങളിലും ഗുണകൎമ്മങ്ങളിലും അതിവ്യാ
പ്തിയെ പറയും അതുകൊണ്ടു അങ്ങിനെ ഒരു വിശെഷണം
ചെൎത്തിരിക്കുന്നു- മെൽ പറഞ്ഞതുകൾ എന്നപൊലെ പ്രത്യ
ക്ഷവിഷയത്വവും മെൽ പറഞ്ഞതുകൾക്കു സാധൎമ്മ്യമാകുന്നു-
ഭൂമിയും ജലവും തെജസ്സും പ്രത്യക്ഷത്തിന്നു വിഷയമായിട്ടും വി
ഷയമല്ലാതെയും ഉണ്ടു- മഹത്വമുള്ളതുകൾ പ്രത്യക്ഷത്തിന്നുവി
ഷയങ്ങളായിട്ടും അണുക്കൾ വിഷയങ്ങളല്ലാതെയു മിരിക്കുന്നു-
ഭൂമിയിലും ജലത്തിലും തെജസ്സിലും അന്തൎഭവിക്കാത്തതുകളായ
രൂപാദി ഗുണങ്ങളും പ്രത്യക്ഷ വിഷയങ്ങളായിട്ടുണ്ടു- അതു
കൊണ്ടു മെൽ പറഞ്ഞതിന്നു ചാക്ഷുഷലൌകിക പ്രത്യക്ഷ വി
ഷയമായ ഒരു വസ്തുവിങ്കൽ ഇരിക്കുന്നതായിയും ദ്രവ്യത്വമില്ലാ
ത്തെടത്തു ഇരിക്കാത്തതായിയുമുള്ള ജാതിയൊടു കൂടിയതാവു എ
ന്നുള്ളത എന്നുള്ള ആന്തരാൎത്ഥത്തെ ഗ്രഹിച്ചു കൊൾകയും
വെണം- ചാക്ഷുഷലൌകിക പ്രത്യക്ഷമെന്ന പദംകൊണ്ടുഗ്ര
ഹിക്കെണ്ടതെന്തെന്നുള്ളത മെലിൽപ്രത്യക്ഷ നിരൂപണ
പ്രകരണത്താൽ സ്പഷ്ടമാക്കപ്പെടുകയുംചെയ്യും ചക്ഷുസ്സിന്നുംഗ്രാ
ഹ്യവസ്തുവിന്നും കൂടി ലൌകികമായ സംയൊഗാദി സന്നി
കൎഷത്താൽ ഉണ്ടാക്കപ്പെടുന്നതായ പ്രത്യക്ഷ ജ്ഞാനമെന്ന ഇ
വിടെ ഗ്രഹിച്ചു കൊൾക. ആത്മാവിങ്കൽ മനൊരൂപെന്ദ്രിയ
ത്തിന്റെ സംയൊഗത്താൽ ഉണ്ടാകുന്നതായ ആത്മപ്രത്യക്ഷ
ത്തിന്ന ആത്മാവു വിഷയമാകയാൽ അതിവ്യാപ്തി ഭവിക്കരു
ത എന്ന വിചാരിച്ചിട്ടത്രെ ലൌകിക പ്രത്യക്ഷത്തെ ഇവി
ടെ ചാക്ഷുഷപദംകൊണ്ടു വിശെഷിപ്പിച്ചതെന്ന അറിഞ്ഞു
കൊൾക- ഗുരുത്വവത്ത്വവും രസവത്ത്വവും ഭൂമിക്കും ജലത്തി
ന്നും സാധൎമ്മ്യമാകുന്നു. ഗുരുത്വവത്ത്വം=ഗുരുത്വമുള്ളതാവു എ
ന്നുള്ളത. രസവത്ത്വമെന്നതിന്നും ഇപ്രകാരം അൎത്ഥത്തെഗ്ര
ഹിച്ചു കൊൾക. ഘ്രാണമെന്ന ഇന്ദ്രിയം ഭൂമിയിൽ അന്തൎഭൂത
മാകുന്നു. രസനെന്ദ്രിയം ജലത്തിൽ അന്തൎഭവിച്ചതാകുന്നു ഇ
പ്രകാരം കാററിനാൽ അന്യത്ര വഴിക്കു കൊണ്ടു നടത്തപ്പെടു
ന്ന ഭൂമിയുടെ സൂക്ഷ്മാവയവത്തിന്നും ജലത്തിന്റെ സൂക്ഷ്മാവ
യവത്തിന്നും ഗുരുത്വവത്വവും രസവത്വവുമുണ്ടു എന്നത പൃഥ
വീത്വം കൊണ്ടും ജലത്വംകൊണ്ടും അനുമിച്ചു കൊൾക. പൃ
ഥവീജലങ്ങൾക്കു നൈമിത്തിക ദ്രവത്വവത്ത്വവും സാധൎമ്മ്യമാ
കുന്നു. നൈമിത്തികം=ഹെതുവശാൽ ഉണ്ടാകുന്നത. അങ്ങി
നെ ഉള്ള ദ്രവത്വം പൃഥിവിയിൽ അന്തൎഭവിച്ചതുകളായ അരക്കു.

നെയ്യ, ഇത്യാദിപദാൎത്ഥങ്ങളിലും തെജസ്സിൽ അന്തൎഭവിച്ചതായ സ്വൎണ്ണത്തിലുമുണ്ട എങ്കിലും ഘടം മുതലായവറ്റുകളിലും തിയ്യ മുതലായവറ്റുകളിലും ഇല്ലായ്കയാൽ വരുന്ന അവ്യാപ്തിയുടെ പരിഹാരത്തിനായിക്കൊണ്ട മെൽ പറകപ്പെട്ട നൈമിത്തിക ദ്രവത്വവത്വമെന്നതിന്ന നൈമിത്തിക ദ്രവത്വ സമാനാധികരണ ദ്രവ്യത്വവ്യാപ്യജാതിമത്വമെന്നുള്ള അൎത്ഥത്തെ ഗ്രഹിച്ചു കൊൾകയും വെണം.

നൈമിത്തികദ്രവത്വസമാനാധികരണദ്രവ്യത്വ വ്യാപ്യജാതിമത്വം=നൈമിത്തികദ്രവ്യത്വത്തൊടുസമാനാധികരണയായും ദ്രവ്യത്വവ്യാപ്യയായുംഇരിക്കുന്നജാതിയൊടുകൂടിയതാവുകഎന്നുള്ളത. നൈമിത്തികദ്രവത്വസമാനാധികരണം= നൈമിത്തികദ്രവത്വത്തൊടുസമാനമായിരിക്കുന്ന അധികരണത്തൊടുകൂടിയത- നൈമിത്തികദ്രവത്വം= നൈമിത്തികമായിരിക്കുന്ന ദ്രവത്വം- നൈമിത്തികം= നിമിത്തവശാൽഉണ്ടാകുന്നത- ദ്രവത്വം=ദ്രവത്വമെന്നഗുണം- സമാനം=തുല്യം- അധികരണം ഇരിപ്പിടം- ദ്രവ്യത്വവ്യാപ്യാ ദ്രവ്യത്വമില്ലാത്തെടത്തഇരിക്കാത്തത- ഇങ്ങിനെ മെൽപറഞ്ഞതിന്റെ അൎത്ഥത്തെയും മെൽപ്രകാരമുള്ളജാതി ഒന്ന പൃഥിവീത്വവും രണ്ടാമത്തെതു തെജസ്ത്വവുമാകുന്നുഎന്നും മൂന്നാമത്തെതായിട്ടു ഒന്നുമില്ലെന്നും പൃഥിവീത്വവും തെജസ്ത്വവും എല്ലാപൃഥിവികളിലുംഎല്ലാതെജസ്സുകളിലും ഇരിക്കുന്നുഎന്നും ഗ്രഹിച്ചുകൊൾക-

൨൭. ആത്മാനൊഭൂതവൎഗ്ഗശ്ചവിശെഷഗുണയൊഗിനഃ॥ യദുക്തമസ്യസാധൎമ്മ്യംവൈധൎമ്മ്യമിതരസ്യതൽ॥

അന്വയം____ ആത്മാനഃ- ഭൂതവൎഗ്ഗഃ- ച- വിശെഷഗുണയൊഗിനഃ- ഭവന്തി- അസ്യ- യൽ- സാധൎമ്മ്യം- ഉക്തം- തൽ- ഇതരസ്യ- വൈധൎമ്മ്യം. ഭവതി-

അന്വയാൎത്ഥം ___ ആത്മാക്കളും ഭൂതവൎഗ്ഗവും വിശെഷഗുണയൊഗികളായിഭവിക്കുന്നു- ഇതിന്നുയാതൊന്നു സാധൎമ്മ്യമായിട്ടു ഉക്തമായിഭവിക്കുന്നുവൊ അതഇതരത്തിന്നവൈധൎമ്മ്യമായിഭവിക്കുന്നു-

പരിഭാഷാ____ ആത്മാക്കൾ=ജീവാത്മാക്കളും പരമാത്മാവും- ഭൂതവൎഗ്ഗം=ഭൂതങ്ങളുടെവൎഗ്ഗം- ഭൂതങ്ങൾ=പൃഥിവ്യപ്തെജൊവായ്വാകാശങ്ങൾ- വൎഗ്ഗം=സമൂഹം- വിശെഷഗുണയൊഗികൾ=വിശെഷഗുണയൊഗമുള്ളവ- വിശെഷഗുണയൊഗം=വിശെഷഗുണത്തിന്റെയൊഗം വിശെഷഗുണം ഇന്നതെന്നുമുമ്പെപറ

കപ്പെട്ട-) യോഗം=സംബന്ധം- സാധൎമ്മ്യം=സമാനധൎമ്മം- ഉക്തം=വചിക്കപ്പെട്ടത-വചിക്ക=പറക- ഇതരം=അന്യം- വൈധൎമ്മ്യം=വിരുദ്ധധൎമ്മം-

സാരം—— പൃഥിവി ജലം- തേജസ്സ- വായു- ആകാശം- ആത്മാവ- ഈ ആറുപദാൎത്ഥങ്ങൾക്ക വിശേഷഗുണവത്വം സാധൎമ്മ്യമാകുന്നു- വിശേഷഗുണവത്വം=വിശേഷഗുണത്തൊകൂടിയതാവു എന്നുള്ളത ഇങ്ങിനെ ജ്ഞെയത്വമുതലായധൎമ്മങ്ങൾ ചിലതുകൾക്ക സാധൎമ്മ്യമായിപറകപ്പെട്ടു ഇത്രമാത്രംകൊണ്ടുതന്നെ പദാൎത്ഥങ്ങളുടെ വൈധൎമ്മ്യത്തെയും ഗ്രഹിക്കാം എങ്ങിനെ എന്നാൽ മെൽപറഞ്ഞധൎമ്മങ്ങളിൽ ജ്ഞെയത്വം സൎവ്വസാധാരണമായിരുന്നാലും മറ്റുള്ളതുകൾ ഏതെതുവസ്തുക്കൾക്ക സാധാരണങ്ങളായിപറകപ്പെട്ടുവൊ അതുകളിൽനിന്ന അന്യങ്ങളായവസ്തുക്കൾക്ക അതുകൾ തന്നെവിരുദ്ധധൎമ്മങ്ങളായിരിക്കുമെന്നിപ്രകാരം ഗ്രഹിച്ചുകൊൾക-

ഇതിസാധൎമ്മ്യവൈധൎമ്മ്യ
പ്രക്രിയാ സമാപ്തം.

൨൯. വായോൎന്നവൈകാദശതെജസൊഗുണാജലക്ഷിതിപ്രാണഭൃതാംചതുൎദ്ദശ। ദിക്കാലയോഃ പഞ്ചഷഡെവചാംബരെമഹെശ്വരെഷ്ടൌമനസസ്തഥൈവച॥

അന്വയം—— വായോഃ) ഗുണാഃ നവ. എവ. തെജസഃ-ഗുണാഃ- ഏകാദശ- ഏവ- ജലക്ഷിതിപ്രാണഭൃതാം- ഗുണാഃ- ചതുൎദ്ദശ- ഏവ- ദിക്കാലയോഃ- ഗുണാഃ പഞ്ച-ഏ,- അംബരെ, ഗുണാഃ- ഷൾ ഏവഃ-ച മഹെശ്വരെ- ഗുണാഃ- അഷ്ടൌ ഏ- തഥാ- മനസഃ- ഗുണാഃ ച- അഷ്ടൌ ഏവ

അന്വയാൎത്ഥം —— വായുവിന്റെ ഗുണങ്ങൾ ഒമ്പതുതന്നെ തെജസ്സിന്റെഗുണങ്ങൾ പതിനൊന്നുതന്നെ ജലക്ഷിതിപ്രാണഭൃത്തുകളുടെ ഗുണങ്ങൾ പതിനാലുതന്നെ ദിക്കാലങ്ങളുടെഗുണങ്ങൾ അഞ്ചുതന്നെ അംബരത്തിങ്കൽഗുണങ്ങൾ ആറുതന്നെ മഹെശ്വരങ്കൽ ഗുണങ്ങൾ എട്ടുതന്നെ മനസ്സിന്റെയുംഗുണങ്ങൾ എട്ടുതന്നെ

പരിഭാഷാ—— തെജസ്സ=അഗ്നിമുതലായത- ജലക്ഷിതിപ്രാണഭൃത്തുകൾ=ജലവും ക്ഷിതിയും പ്രാണഭൃത്തുകളും- ക്ഷിതി=ഭൂമി- പ്രാണഭൃത്തുകൾ=ജിവാത്മാക്കൾ ദിക്കാലങ്ങൾ=ദിക്കും കാലവും- അംബരം=ആകാശം- മഹെശ്വരൻ=പരമാത്മാവ-

അതാതുദ്രവ്യങ്ങളുടെഗുണസംഖ്യാ.

സാരം—— വായുവിന്ന ആകെഗുണങ്ങൾഒമ്പത- തെജസ്സിന്ന ആകെഗുണങ്ങൾ പതിനൊന്ന ജലത്തിന്നും ഭൂമിക്കും ആകെ ഗുണങ്ങൾപ്രത്യെകംപതിന്നാല ജീവത്മാക്കൾക്കുംമെൽപ്രകാരംതന്നെ ദിക്കിന്നുംകാലത്തിന്നുംആകെഗുണങ്ങൾ പ്രത്യെകം അഞ്ച ആകാശത്തിന്നാഗുണങ്ങൾ ആകെആറ പരമാത്മാവിന്നാഗുണങ്ങൾ ആകെഎട്ട മനസ്സിന്നും മെൽപ്രകാരംതന്നെവായ്വാദികൾക്കു മെൽപറഞ്ഞപ്രകാരമുള്ള ഗുണങ്ങൾ ഏതെതുകൾഎന്ന ഇനിപറയുന്നതുകൊണ്ട സ്പഷ്ടമാകയുംചെയ്യും.

൩൦- സ്പൎശാദയൊഷ്ടൌവെഗാഖ്യസംസ്കാരൊമരുതൊഗുണാഃ। സ്പൎശാദ്യഷ്ടൌരൂപവെഗൌദ്രവത്വംതെജസൊഗുണാഃ॥

അന്വയം— മരുതഃ- ഗുണാഃ- സ്പൎശാദയഃ- അഷ്ടൌ- വെഗാഖ്യസംസ്കാരഃ- ച- തെജസഃ- ഗുണാഃ- സ്പൎശാദ്യഷ്ടൌ രൂപവെഗൌ- ദ്രവത്വം- ച-

അന്വയാൎത്ഥം— മരുത്തിന്റെ ഗുണങ്ങൾ സ്പൎശാദികളായ എട്ട വെഗാഖ്യസംസ്കാരവുമാകുന്നു. തെജസ്സിന്റെഗുണങ്ങൾ സ്പൎശാദികളായഎട്ടും രൂപവെഗങ്ങളും ദ്രവത്വവുമാകുന്നു.

പരിഭാഷാ—— മരുത്ത=വായു. സ്പൎശാദികൾ=സ്പൎശ തുടങ്ങിഉള്ളവ വെഗാഖ്യസംസ്കാരം= വെഗാഖ്യമായിരിക്കുന്ന സംസ്കാരം. വെഗാഖ്യം=വെഗമെന്ന ആഖ്യയൊടുകൂടിയത- ആഖ്യാ=പെര- സംസ്കാരം സംസ്കാരമെന്നഗുണം സ്പൎശാദികൾ= സ്പൎശംതുടങ്ങിയുള്ളവ- രൂപവെഗങ്ങൾ=രൂപവും വെഗവും- രൂപം=വെളുപ്പകറുപ്പഇത്യാദി. വെഗം=വെഗമെന്നസംസ്കാരം- ദ്രവത്വം=ദ്രവത്വമെന്നഗുണം-

### വായുഗുണങ്ങൾ

സാരം—— സ്പൎശം സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയൊഗം വിഭാഗം, പരത്വം, അപരത്വം, വെഗമെന്നസംസ്കാരം ഇങ്ങിനെവായുവിന്റെഗുണങ്ങൾ ഒമ്പതാകുന്നു-

### തെജൊഗുണങ്ങൾ.

സ്പൎശംമുതലായിമെൽപറയപ്പെട്ടതുകൾഎട്ടും രൂപവും വെഗവും ദ്രവത്വവും ഇങ്ങിനെതെജസ്സിന്റെഗുണങ്ങൾ പതിനൊന്നാകുന്നു-

൩൧-സ്പൎശാദയൊഷ്ടൌവെഗശ്ചഗുരുത്വം ചദ്രവത്വകം। രൂപംരസസ്തഥാസ്നെഹൊ വാരിണ്യെതെചതുൎദ്ദശ॥

അന്വയം—— സ്പൎശാദയഃ- അഷ്ടൌ- വെഗഃ- ച- ഗുരുത്വം- ദ്രവത്വകം- ച- രൂപം- രസഃ- തഥാ- സ്നെഹഃ- ച- എതെ-

ചതുൎദ്ദശ- ഗുണാഃ- വാരിണി ഭവന്തി-

അന്വയാൎത്ഥം—— സ്പൎശാദികൾ എട്ടും വേഗവും ഗുരുത്വവും ദ്രവത്വകവും രൂപവും രസവും അപ്രകാരം സ്നേഹവുമാകുന്നൊരം പതിന്നാലുഗുണങ്ങൾ വാരിയിങ്കൽഭവിക്കുന്നു.

പരിഭാഷാ—— സ്പൎശാദികൾ=സ്പൎശം തുടങ്ങിയുള്ളവ- സ്പൎശം=സ്പൎശമെന്നഗുണം-വേഗം=വേഗമെന്നസംസ്കാരം- ഗുരുത്വം=ഗുരുത്വമെന്നഗുണം-. ദ്രവത്വകം=ദ്രവത്വമെന്നഗുണം- രൂപം=രൂപമെന്നഗുണം- രസം=രസമെന്നഗുണം- സ്നേഹം=സ്നേഹമെന്നഗുണം- വാരി=ജലം-

ജലഗുണങ്ങൾ

സാരം—— മേൽപറകപ്പെട്ടതുകളായസ്പൎശം മുതൽഎട്ടും വേഗമെന്നസംസ്കാരവും ഗുരുത്വവും ദ്രവത്വവും രൂപവുംരസവും സ്നേഹവും ഇങ്ങിനെജലഗുണങ്ങൾപതിന്നാലാകുന്നു.

൩൨- സ്നേഹഹീനാഗന്ധയുക്താഃക്ഷിതാവേതേചതുൎദ്ദശ। ബുദ്ധ്യാദിഷൾകംസംഖ്യാദിപഞ്ചകംഭാവനാതഥാ॥

൩൩- ധൎമ്മാധൎമ്മൌഗുണാഏതേആത്മനസ്സ്യുശ്ചതുൎദ്ദശ।സംഖ്യാദിപഞ്ചകം കാലദിശോശ്ശബ്ദശ്ചതേചഖേ॥

അന്വയം—— സ്നേഹഹീനാഃ- ഗന്ധയുക്താഃ- ഏതേ- ചതുൎദ്ദശ- ഗുണാഃ- ക്ഷിതൌ-ഭവന്തി- ആത്മനഃ- ബുദ്ധ്യാദിഷൾകം- സംഖ്യാദിപഞ്ചകം- ഭാവനാ- തഥാ- ധൎമ്മാധൎമ്മൌ ച ഏതേ- ചതുൎദ്ദശ- ഗുണാഃ സ്യുഃ- കാലദിശോഃ- സംഖ്യാദിപഞ്ചകം- ഭവതി- ഖേ- തേച-ശബ്ദഃ-ച.

അന്വയാൎത്ഥം—— സ്നേഹഹീനങ്ങളായിഗന്ധയുക്തങ്ങളായിരിക്കുന്ന ഒരംപതിന്നാലു ഗുണങ്ങൾക്ഷിതിയിങ്കൽ ഭവിക്കുന്നു. ആത്മാവിന്നുബുദ്ധ്യാദിഷൾകവും സംഖ്യാദിപഞ്ചകവും ഭാവനയും അപ്രകാരം ധൎമ്മാധൎമ്മങ്ങളുമാകുന്ന ഒരം പതിന്നാലുഗുണങ്ങൾ ഭവിക്കും. കാലദിക്കുകൾക്കു സംഖ്യാദിപഞ്ചകം ഭവിക്കുന്നു- ഖത്തിങ്കൽ അതുകളും ശബ്ദവും ഭവിക്കുന്നു-

പരിഭാഷാ—— സ്നേഹഹീനങ്ങൾ=സ്നേഹത്തോടുകൂടാത്തവ- സ്നേഹം=സ്നേഹമെന്നഗുണം- ഗന്ധയുക്തങ്ങൾ=ഗന്ധത്തോടുകൂടിയവ- ഗന്ധം=ഗന്ധമെന്നഗുണം- ക്ഷിതി=പൃഥിവീ- (ഭൂമി) ആത്മാവ=ജീവാത്മാവ- ബുദ്ധ്യാദിഷൾകം=ബുദ്ധ്യാദികളുടെ ഷൾകം- ബുദ്ധ്യാദികൾ=ബുദ്ധിതുടങ്ങിയുള്ളവ-ഷൾകം=ആറെണ്ണത്തോടുകൂടിയസമുദായം- സംഖ്യാദിപഞ്ചകം=സംഖ്യാദികളുടെപഞ്ചകം- സംഖ്യാദികൾ=സംഖ്യതുടങ്ങിയുള്ളവ- പഞ്ചകം=

അഞ്ചെണ്ണത്തൊടു കൂടിയസമുദായം- ഭാവനാ=ഭാവനാഎന്നസംസ്കാരം- ധമ്മാധമ്മങ്ങൾ=ധമ്മവും അധമ്മവും- കാലദികൾക്കു=കാലവുംദിക്കും- സംഖ്യാദിപഞ്ചകം=സംഖ്യാദികളുടെ പഞ്ചകം- സംഖ്യാദികൾ=സംഖ്യതുടങ്ങിയുള്ളവ- പഞ്ചകം=അഞ്ചെണ്ണത്തൊടുകൂടിയ സമുദായം- ഖം=ആകാശം- അതുകൾ=സംഖ്യാദികൾ-

### പൃഥിവീഗുണങ്ങൾ

ജലത്തിന്ന പറകപ്പെട്ട ഗുണങ്ങളിൽ നിന്ന സ്നെഹത്തെ തള്ളി അതിന്റെ സ്ഥാനത്തിങ്കൽ ഗന്ധത്തെ ചെത്തുകൊൾക- എന്നാൽ ഉണ്ടാകുന്ന പതിന്നാലു ഗുണങ്ങൾ ഭൂമിയിൽ ഉണ്ടഎന്ന അറിഞ്ഞുകൊൾക-

### ജീവാത്മഗുണങ്ങൾ

ജീവാത്മാക്കൾക്കു ബുദ്ധി, സുഖം, ദുഃഖം, ഇച്ശാ, ദെഷം, യത്നം, സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയൊഗം, വിഭാഗം, ഭാവനാ എന്ന സംസ്കാരം, ധമ്മം, അധമ്മം ഇങ്ങിനെ പതിന്നാലു ഗുണങ്ങൾ ഉണ്ട

### ദിക്കാലങ്ങളുടെഗുണങ്ങൾ

ദിക്കിന്നും കാലത്തിന്നും സംഖ്യാ പരിമാണം, പൃഥക്ത്വം, സംയൊഗം, വിഭാഗം- ഇങ്ങിനെ അഞ്ചു ഗുണങ്ങളുണ്ട-

### ആകാശഗുണങ്ങൾ

സംഖ്യമുതൽ അഞ്ചും ശബ്ദവും- ഇങ്ങിനെ ആകാശത്തിന്ന ആറ ഗുണങ്ങൾ ഉണ്ട-

൩൮. സംഖ്യാദയഃപഞ്ച ബുദ്ധിരിച്ശായത്നൊപി ചെശ്വരെ । പരാവരത്വെസംഖ്യാദ്യാഃ പഞ്ചവെഗശ്ചമാനസെ ॥

അന്വയം—— ഈശ്വരെ- സംഖ്യാദയഃ- പഞ്ച- ബുദ്ധിഃ- ഇച്ശാ- യത്നഃ- അപിച- മാനസെ- പരാവരത്വെ- സംഖ്യാദ്യാഃ- പഞ്ചവെഗഃ- ച-

അന്വയാത്ഥം—— ഈശ്വരങ്കൽസംഖ്യാദികളാകുന്ന അഞ്ചും ബുദ്ധിയും ഇച്ശയും യത്നവും ഭവിക്കുന്നു. മാനസത്തിങ്കൽ പരാവരത്വങ്ങളും സംഖ്യാദ്യങ്ങളായിരിക്കുന്ന അഞ്ചും വെഗവുംഭവിക്കുന്നു-

പരിഭാഷാ—— ഈശ്വരൻ=പരമാത്മാവ- സംഖ്യാദികൾ=സംഖ്യതുടങ്ങിയുള്ളവ- ബുദ്ധി ബുദ്ധിയെന്നഗുണം (ജ്ഞാനം) യത്നം=പ്രയത്നം- മാനസം=മനസ്സ- പരാവരത്വങ്ങൾ=പരത്വവും അവരത്വവും- പരത്വം=പരത്വമെന്നഗുണം- അ

വരത്വം=അവരത്വമെന്നഗുണം- സംഖ്യാദ്യങ്ങൾ=സംഖ്യതുടങ്ങി ഉള്ളവ വെഗം=വെഗമെന്ന സംസ്കാരം-

പരമാത്മഗുണങ്ങൾ

സാരം——സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയൊഗം, വിഭാഗം, ബുദ്ധി, ഇച്ഛാ, പ്രയത്നം- ഇങ്ങിനെ പരമാത്മാവിന്റെ ഗുണങ്ങൾ എട്ടാകുന്നു

മനൊഗുണങ്ങൾ

പരത്വം, അവരത്വം, സംഖ്യാ, പരിമാണം പൃഥക്ത്വം, സംയൊഗം, വിഭാഗം വെഗമെന്നസംസ്കാരം- ഇങ്ങിനെ മനസ്സിന്റെ ഗുണങ്ങൾ എട്ടാകുന്നു-

ഇപ്രകാരമാകയാൽ വായുവിന്നു ഗുണങ്ങൾ ഒമ്പതെന്നും തെജസ്സിന്നുഗുണങ്ങൾ പതിനൊന്നെന്നും ജലത്തിന്നും പൃഥിവിക്കും ജീവാത്മാക്കൾക്കും പതിന്നാലീതഎന്നും ദിക്കിന്നും കാലത്തിന്നും അയ്യഞ്ചെന്നും ആകാശത്തിന്നു ആറെന്നും പരമാത്മാവിന്നും മനസ്സിന്നും എട്ടെട്ടു എന്നും മുൻ പറഞ്ഞു സിദ്ധമായി എന്നു അറിഞ്ഞു കൊൾക- ഇനി ദ്രവ്യനിരൂപണത്തിന്റെ അവസരം പ്രാപ്തമായിരിക്കയാൽ ക്ഷിത്യപ്തെജൊമരുദ്യൊമ ഇത്യാദികാരികകൊണ്ടു പരിഗണനം ചെയ്കപ്പെട്ടതുകളായ ദ്രവ്യങ്ങളെ ക്രമെണ നിരൂപിപ്പാൻ തുടങ്ങുന്നു-

൩൬. തത്രക്ഷിതിൎഗ്ഗന്ധഹെതുൎന്നാനാരൂപവതീമതാ। ഷഡ്വിധസ്തുരസസ്തത്രഗന്ധസ്തുദ്വിവിധൊമതഃ

അന്വയം—— തത്ര- ക്ഷിതിഃ- ഗന്ധഹെതുഃ. നാനാരൂപവതീ- മതാ- തത്ര- തു- ഷഡ്വിധഃ- രസഃ- ഗന്ധഃ തു- ദ്വിവിധഃ- മതഃ- ഭവതി

അന്വയാൎത്ഥം— അതുകളിൽവെച്ചു ക്ഷിതിഗന്ധ ഹെതുവായിട്ടും നാനാരൂപവതിയായിട്ടും മതയായി ഭവിക്കുന്നു അതിങ്കൽ തന്നെ ഷഡ്വിധമായിരിക്കുന്ന രസം ഭവിക്കുന്നു- ഗന്ധമാകട്ടെ ദ്വിവിധമായിട്ടു മതമായി ഭവിക്കുന്നു

പരിഭാഷാ—— അതുകൾ=ക്ഷിത്യാദിപദാൎത്ഥങ്ങൾ- ക്ഷിതി=പൃഥിവീ- ഗന്ധഹെതു=ഗന്ധത്തിന്നഹെതു- ഗന്ധം=ഗന്ധമെന്നഗുണം- ഹെതു=കാരണം- (സമവായികാരണമെന്നുസാരം) നാനാരൂപവതീ=നാനാരൂപങ്ങൾഉള്ളത- നാനാരൂപങ്ങൾ=അനെകരൂപങ്ങൾ- മതാ=അറികപ്പെട്ടുന്നത- അത=ക്ഷിതി- ഷഡ്വിധം=ആറുവിധകളൊട്ടകൂടിയത- വിധകൾ=പ്രകാരങ്ങൾ- രസം=രസമെന്നഗുണം- ഗന്ധം ഗന്ധമെന്നഗുണം-

ദ്വിവിധം= രണ്ടുവിധങ്ങളൊടുകൂടിയത- വിധങ്ങൾ=പ്രകാരങ്ങൾ. മതം=അറിയപ്പെടുന്നത.

ക്ഷിതിനിരൂപണം

ക്ഷിത്യപ്തേജ ഇത്യാദി ശ്ലൊകം കൊണ്ടു പറയപ്പെട്ട ക്ഷിത്യാദി ദ്രവ്യങ്ങളിൽ വെച്ച ക്ഷിതി എന്നത പൃഥിവിയാകുന്നു- എന്ന മുമ്പെ തന്നെ പറയപ്പെട്ടു- അതിന്റെ ലക്ഷണം ഗന്ധസമവായി കാരണത്വമാകുന്നു- (ഗന്ധസമവായികാരണത്വം=ഗന്ധസമവായി കാരണമാവു എന്നുള്ളത യാതൊന്നിങ്കൽ സമവായ സംബന്ധെന ഗന്ധം ഉണ്ടാകുന്നുവൊ അതു പൃഥിവിയാകുന്നു എന്ന ഗ്രഹിച്ചു കൊൾക. ഗന്ധവത്വം തന്നെ ലക്ഷണമാക്കി പറയപ്പെട്ടാൽ മതിയായിരുന്നു- അങ്ങിനെ ഇരിക്കുംപൊൾ ഗന്ധസമവായി കാരണത്വത്തെ ലക്ഷണമാക്കിയതിന്റെ ഫലം പൃഥിവീത്വമെന്ന ജാതിയുടെ പ്രമാണത്തെ ഇതുകൊണ്ടു ഗ്രഹിക്കാമെന്നുള്ളതു മാത്രമാകുന്നു- പൃഥിവീത്വമെന്ന ജാതി ഗന്ധസമവായി കാരണതയുടെ നിയാമക ധൎമ്മമായിട്ടു സിദ്ധിച്ചതാകുന്നു- ഗന്ധസമവായി കാരണത ഇന്നെടത്ത ഇരിക്കുമെന്നും ഇന്നെടത്ത ഇരിക്കില്ല എന്നും നിയമമില്ലെങ്കിൽ ഗന്ധത്തിന്റെ സമവായി കാരണം ഇന്നതെന്നു നിശ്ചയിച്ചുകൂടാ എന്നു വരും എന്നാൽ ഗന്ധം താനെ ഉണ്ടാകുന്നതാകുന്നു എന്നും വരും അപ്രകാരമായാൽ എവിടെ എങ്കിലുമാവാമെല്ലൊ അതുകാണായ്കയാൽ ഒരു നിയാമക ധൎമ്മത്തെ അംഗീകരിക്കെണം അതുപൃഥിവീത്വമെത്രെ ആകുന്നത എന്നു ഗ്രഹിച്ചു കൊൾക- ഗന്ധസമവായി കാരണത്വം ലക്ഷണമെന്നു പറഞ്ഞാലും ഗന്ധവത്വം ലക്ഷണമെന്നുപറഞ്ഞാലും അവ്യാപ്തിഉണ്ടു- കല്ലുമുതലായ വസ്തുക്കളിൽ ഗന്ധം സമവായ സംബന്ധെന ഉണ്ടാകുന്നു എന്നൊ കല്ലു മുതലായതുകളിൽ ഗന്ധമുണ്ടു എന്നൊ എവനും ഗ്രഹിക്കുന്നില്ല- കല്ലു മുതലായതുകൾ പൃഥിവിയിൽ അന്തൎഭവിക്കുന്നതുകളുമാകുന്നു- വെറെ ഒന്നിന്റെയും ലക്ഷണം അതുകൾക്കില്ല- ഇങ്ങിനെ ഇരിക്കുംപൊൾ പൃഥിവിയിലും ചെരുന്നതല്ലെന്നു വന്നാൽ പദാൎത്ഥാന്തരങ്ങളാണെന്നുവരും എന്നാൽ ശിലാദികൾ പൃഥിവ്യന്തൎഭൂതങ്ങളാകുന്നു എന്നുള്ള ചിരന്തനമായ ലൊകവ്യവഹാരം വിരുദ്ധമാകയും ചെയ്യും ചിരന്തനമായ ലൊകവ്യവഹാരം അവിരുദ്ധമായിട്ടു തന്നെ ഇരിക്കെണം- എന്നാൽ ശിലാദികൾക്ക പൃഥിവീത്വമുണ്ടു എന്നങ്ങീകരിക്കെണം ഇങ്ങിനെയാ

കയാൽ അതുകളിൽ മെൽ പറഞ്ഞ ലക്ഷണത്തിന്ന അവ്യാപ്തി
ഉണ്ട എന്ന പറഞ്ഞത സ്ഥിരം തന്നെ- എന്ന പറയുന്നവർ
താഴെ കാണിക്കുന്ന സമാധാനത്തെ നൊക്കിക്കൊൾക- കല്ലുമു
തലായ പദാൎത്ഥങ്ങളിലും ഗന്ധമുണ്ടെന്ന ഞാൻ പറയുന്നു എ
ന്നാൽ അതിന്റെ അനുഭവമില്ലാത്തത എന്തു ഹെതുവായിട്ടാ
കുന്നു എന്ന ചൊദിക്കുന്നു എങ്കിൽ അനുഭവഗൊചരമായി ഭ
വിപ്പാൻ തക്കതായ ആധിക്യം അതിന്ന ഭവിക്കായ്കയാലാകു
ന്നു എന്ന ഗ്രഹിച്ചു കൊൾക- അതുകളിൽ അസ്ഫുടമായിട്ടും ഗ
ന്ധമില്ല എങ്കിൽ അതുകൾക്ക പൃഥിവീത്വവുമില്ലെന്നുവരും പൃ
ഥിവിയുടെ ലക്ഷണം ഗന്ധവത്വമാത്രമായിരിക്കുംപൊൾ സ
ൎവ്വഥാഗന്ധാഭാവത്തെ സ്വീകരിച്ചാൽ അപ്രകാരം വരുമെല്ലൊ·
അതുവന്നൊട്ടെ അപ്രമാണമായിട്ടും ചില ലൌകികവ്യവഹാര
ങ്ങൾ ഭവിക്കരുത എന്നില്ലായ്കയാൽ ലൊകവ്യവഹാരത്തെ ആ
ദരിപ്പാൻ മനസ്സില്ല- ഇങ്ങിനെ പറയുന്നു എങ്കിൽ ഇവിടെ ഒ
ന്നു ചൊദിക്കുന്നു· ഒരു ശിലകൊണ്ടുണ്ടാക്കപ്പെട്ട ഭസ്മത്തിങ്ക
ൽ ഗന്ധമുണ്ട എന്നത അനുഭവ സിദ്ധമാകുന്നു- ശിലാഭസ്മം
ശിലയുടെ ധ്വംസത്താൽ ഉണ്ടാക്കപ്പെട്ടതാകയാൽ അതിന്റെ ഉ
പാദാനത്തിന്നും ശിലയുടെ ഉപാദാനത്തിന്നും ഐക്യത്തെ
സ്വീകരിക്കാതെ ഇരുന്നുകൂടാ യദ്ദ്രവ്യം യദ്ദ്രവ്യധ്വംസജന്യംതത്ത
ദുപാദാനൊപാദെയം- എന്നൊരു നിയമമുണ്ട- ഇതിന്റെ സാ
രം- യാതൊരു ദ്രവ്യം യാതൊരു ദ്രവ്യത്തിന്റെ ധ്വംസത്താൽജ
നിപ്പിക്കപ്പെടുന്നുവൊ ആ ദ്രവ്യം ആ ദ്രവ്യത്തിന്റെ ഉപാദാന
ത്താൽ (സമവായികാരണത്താൽ) ഉണ്ടാക്കപ്പെടുന്നതാകുന്നു എ
ന്നത്രെ ആകുന്നത- ഇതു ലൊകത്തിങ്കൽ കണ്ടുവരുമാറുണ്ട- വ
ലുതായൊരു വസ്ത്രം ചെറുതാക്കി അനെകഖണ്ഡമായി വരുമാ
റു മുറിച്ചാൽ ആ സ്ഥലത്തിങ്കൽ വലുതായവസ്ത്രം നശിക്കുക
യും ചെറുതായവസ്ത്രം ഉണ്ടാകയും ഇതുരണ്ടും ഭവിക്കുന്നു- ചെ
റുതായ വസ്ത്രം ഉണ്ടാകുമ്പൊൾ അതിന്നും സമവായി കാരണം
വെണമെല്ലൊ അത എന്താകുന്നു എന്നു നൊക്കുംപൊൾ വെ
റെ ഒന്നും കണ്ടുവരുമാറില്ല അതുകൊണ്ട അപ്പൊൾ ഉണ്ടാ
യ ചെറുതായ വസ്ത്രം യാതൊരു മഹാവസ്ത്രത്തിന്റെ നാശ
ത്താൽ ഉണ്ടാക്കപ്പെട്ടുവൊ അതിന്റെ സമവായി കാരണംയാ
തൊന്നൊ അതുതന്നെ അപ്പൊൾ ഉണ്ടായ ചെറുതായ വസ്ത്ര
ത്തിന്നും സമവായി കാരണമെന്നു കല്പിക്കുന്നു· ഇപ്രകാരം ശി
ലാഭസ്മത്തിന്റെ സമവായി കാരണം ശിലയുടെ സമവായി

കാരണംതന്നെ എന്നാംകല്പിക്കെണം- ശിലാദിസ്സും ഗന്ധത്തൊ
ടു കൂടിയതാകുന്നു എന്നത അനുഭവെ സിദ്ധമാകയാൽ അതു പൃ
ഥിവിയിൽ അന്തൎഭവിച്ചതാകുന്നു എന്നും വരുന്നു ൨ാം അവ
സ്ഥകഠ ശിലാസമവായി കാരണം പൃഥിവിയല്ലെന്നു വരുന്ന
ത എങ്ങിനെ ഇപ്രകാരമാകുന്നു- ഞാൻ ചൊദിക്കുന്നത ഇതി
ന്ന സമാധാന മില്ലായ്കയാൽ ശിലാദികഠ പൃഥിവ്യന്ത ൎഭൂത
ങ്ങഠ തന്നെ എന്ന അംഗീകരിച്ചു കൊഠക- മെൽ പറഞ്ഞ
ലക്ഷണത്തിന്റെ അവ്യാപ്തി പൃഥിവീത്വ രൂപഹെതു കൊണ്ടു
ഗന്ധംസാധ്യമായിരിക്കുംവിഷയത്തിങ്കൽ അതിന്റെ അപ്രത്യ
ക്ഷതയെ അവ്യക്തത കൊണ്ടു ഉപപാദിച്ചും പരിഹരിപ്പാൻക
ഴിയുന്നതാകയാൽ അതിനായിക്കൊണ്ടു ലക്ഷണാന്തരത്തെസ്വീ
കരിക്കുന്നതു യൊഗ്യമായിട്ടുള്ളതല്ലെന്നതും സിദ്ധമാകുന്നു- ഇ
പ്രകാരം നാനാരൂപവത്വവും പൃഥിവിയുടെ ലക്ഷണമാകുന്നു-
വെളുപ്പ കറുപ്പ ഇത്യാദികളായ അനെകരൂപങ്ങഠ പൃഥിവിയി
ൽ അല്ലാതെ വെറെ ഒന്നിങ്കൽ ഇരിക്കുന്നില്ല- ജലതെജസ്സുക
ളിൽ വെളുപ്പുമാത്രം ഉണ്ടു- വായ്വാദികഠ ഒക്കെയും അരൂപങ്ങ
ളാകുന്നു അതു ഹെതുവായിട്ടു നാനാരൂപവത്വം പൃഥിവിയു
ടെ ലക്ഷണമാകുന്നു- എന്നതു യുക്തം തന്നെ എന്നറിഞ്ഞുകൊ
ഠക- പൃഥിവിയിൽ ഒരെടത്തു തന്നെ പാകം നിമിത്തമായിട്ടു
നാനാ രൂപങ്ങളുടെ സംഭവവുമുണ്ടു യാതൊരെടത്തു പാക വ
ശാൽ അനെക രൂപങ്ങഠ ഉൽപന്നങ്ങളായാതെ പൊകുന്നു
വൊ അവിടെ വരുന്ന അവ്യാപ്തിയെ പരിഹരിപ്പാനായിക്കൊ
ണ്ടു നാനാ രൂപവത്വമെന്നതിന്ന രൂപദ്വയവദ്വൃത്തി ദ്രവ്യ
ത്വവ്യാപ്യ ജാതി മത്വമെന്നുള്ള ആന്തരാൎത്ഥത്തെ ഗ്രഹിക്കുക
യും വെണം (രൂപദ്വയവദ്വൃത്തിദ്രവ്യത്വവ്യാപ്യജാതിമത്വം=
രൂപദ്വയവദ്വൃത്തിദ്രവ്യത്വവ്യാപ്യജാതിമതിയാവു എന്നുള്ളത
രൂപദ്വയവദ്വൃത്തിദ്രവ്യത്വവ്യാപ്യജാതി=രൂപദ്വയ വദ്വൃത്തിയാ
യിയും ദ്രവ്യത്വവ്യാപ്യയായിയും ഇരിക്കുന്നജാതി- രൂപദ്വയവ
ദ്വൃത്തി=രൂപദ്വയവത്തിങ്കൽ വൃത്തിയൊടു കൂടിയത രൂപദ്വയ
വത്ത=രൂപദ്വയത്തൊടുകൂടിയത- രൂപദ്വയം=രണ്ടുരൂപങ്ങഠ-
വൃത്തി=സ്ഥിതി- ദ്രവ്യത്വവ്യാപ്യാ=ദ്രവ്യത്വമില്ലാത്തെടത്തിരിക്കാ
ത്തത) ഇങ്ങിനെ ഉള്ള ജാതി പൃഥിവിത്വം തന്നെ അത എല്ലാ
പൃഥിവിയിലും ഉള്ളതാകയാൽ മെൽ പറഞ്ഞതിന്ന ൨ാം വിധ
മായ ആന്തരാൎത്ഥത്തെ സ്വീകരിച്ചാൽ മെൽ പറഞ്ഞ ലക്ഷ
ണദൊഷശങ്കകഠ പിന്നെ അവസരമില്ലെന്ന അറിഞ്ഞു

കൊൾകയും വെണം. രൂപനാശവദൃത്തിദ്രവ്യത്വവ്യാപ്യജാതി മത്വമെന്നാം മെൽ പറഞ്ഞതിന്ന ആന്തരാൎത്ഥത്തെ കല്പിക്കാം– എന്നാലും ദൊഷമില്ല വൈശെഷികമതത്തിങ്കൽ പാകവശാൽ പൃഥിവീപരമാണുക്കളില്പ്രാ നൈയായികമതത്തിങ്കൽ ഘടാദിക ളിൽകൂടെയുംരൂപനാശവുംരൂപാന്തരൊൽപ്പത്തിയുംസ്വീകരിക്ക പ്പെട്ടതുകളായിരിക്കയാൽരണ്ടുലക്ഷണങ്ങളുംചെരുകയുംചെയ്യും. ഇതുകൾപൊലെ മധുരാദികളായ ആറരസങ്ങളും പൃഥിവിയി ൽ ഇരിക്കുന്നതുകളാകയാൽ രണ്ടുരസങ്ങളൊടുകൂടിയതിങ്കൽ ഇ രിക്കുന്നതായിയും ദ്രവ്യത്വമില്ലാത്തെടത്ത ഇരിക്കാത്തതായിയുമു ള്ള ജാതിയാതൊന്നൊ അതിനൊടു കൂടിയതാവുതഎന്നുള്ളതുംപൃ ഥിവിയുടെ ലക്ഷണമാകുന്നു. പൃഥിവിയിൽ സുഗന്ധം, ദുൎഗ്ഗ ന്ധം ഇങ്ങിനെ രണ്ടുപ്രകാരെണഗന്ധമിരിക്കുന്നു ഇതസ്വത്രൂ പകഥനമാകുന്നു ദ്വിവിധഗന്ധവത്വം പൃഥിവിയുടെലക്ഷണ മാകുന്നുഎന്നവിചാരിക്കരുത വെറെഒന്നിലും സൎവ്വഥാഗന്ധമി രിക്കാത്തതാകയാൽ ഗന്ധവത്വം പൃഥിവിയുടെ ലക്ഷണമെ ന്നുപറഞ്ഞാൽതന്നെ മതിയായിരിക്കുംപൊൾ ദ്വിവിധപദ ത്തെ ലക്ഷണശരീരത്തിങ്കൽ പ്രവെശിപ്പിച്ചാൽ അത ഒരുഭാര മായിത്തീരുമെന്നഅറിഞ്ഞുകൊൾക–

൩൩ സ്പൎശസ്തസ്യാസ്തുവിജ്ഞെയൊഹ്യനുഷ്ണാശീതപാകജഃ। നിത്യാനിത്യാചസാദ്വെധാനിത്യാസ്യാദണുലക്ഷണാ॥

൩൪. അനിത്യാതുതദന്യാസ്യാൽസൈവാവയവയൊഗിനീ। സാചത്രിധാഭവെദ്ദെഹമിന്ദ്രിയംവിഷയസ്തഥാ॥

൩൫. യൊനിജാദിഭവെദ്ദെഹമിന്ദ്രിയംഘ്രാണലക്ഷണം।വി ഷയൊദ്വ്യണുകാദിസ്തു ബ്രഹ്മാണ്ഡാന്തഉദാഹൃതഃ॥

അന്വയം — തസ്യാഃ– സ്പൎശഃ– തു– അനുഷ്ണാശീതപാകജഃ. വിജ്ഞെയഃ– ഹി– സാ. നിത്യാ– അനിത്യാ– ച– ദ്വെധാ ഭ വതി– നിത്യാ– സാ– അണുലക്ഷണാ– ഭവതി– അനിത്യാ–സാ– തു– തദന്യാ– സ്യാൽ സാ എവ അവയവയൊഗിനീ– ഭവ തി–സാ– ദെഹം– ഇന്ദ്രിയം– തഥാ– വിഷയഃ– ഇതി ത്രിധാ ച. ദെഹം– യൊനിജാദി– ഭവെൽ– ഇന്ദ്രിയം. ഘ്രാണലക്ഷണം. ഭ വെൽ– വിഷയഃ– തു ദ്വ്യണുകാദിഃ– ബ്രഹ്മാണ്ഡാന്തഃ– ഉദാഹൃ തഃ– ഭവതി–

അന്വയാൎത്ഥം—— അതിന്റെ സ്പൎശമാകട്ടെ അനുഷ്ണാശീത പാകജമായിട്ടു വിജ്ഞെയമായിഭവിക്കുന്നു– അതുനിത്യയായിട്ടും അനിത്യയായിട്ടും രണ്ടുപ്രകാരെണ ഭവിക്കുന്നു നിത്യയായിരി

ക്കുന്നത അണുലക്ഷണയായിഭവിക്കുന്നു- അനിത്യയായിരിക്കുന്നതാകട്ടെ തദന്യയായിഭവിക്കും- അതുതന്നെ അവയവയൊഗിനിയായിഭവിക്കുന്നു- അത ദെഹവും ഇന്ദ്രിയവും അപ്രകാരം വിഷയവും ഇങ്ങിനെമൂന്നുപ്രകാരമെന്ന ഭവിക്കുകയുംചെയ്യുന്നു- ദെഹംയൊനിജാതിയായിഭവിക്കും- ഇന്ദ്രിയംഘ്രാണലക്ഷണമായിഭവിക്കും- വിഷയമാകട്ടെ ദ്വ്യണുകാദിയായിട്ടും ബ്രഹ്മാണ്ഡാന്തമായിട്ടും ഉദാഹൃതമായിഭവിക്കുന്നു-

പരിഭാഷാ____ അത=ക്ഷിതി- സ്പൎശം=സ്പൎശമെന്നഗുണം- അനുഷ്ണാശീതപാകജം=അനുഷ്ണമായിട്ടും അശീതമായിട്ടും പാകജമായിട്ടും ഇരിക്കുന്നത- അനുഷ്ണം=ഉഷ്ണമല്ലാത്തത- ഉഷ്ണം=ചൂട- അശീതം=ശീതമല്ലാത്തത ശീതം=തണുപ്പ- പാകജം=പാകം ഹെതുവായിട്ട ഉണ്ടാകുന്നത- പാകം=തെജസ്സംയൊഗം- അത=ക്ഷിതി- നിത്യാ=നാശത്തൊടുകൂടാത്തത- നാശം=ധ്വംസം- അനിത്യാ=നാശത്തൊടുകൂടിയത- അണുലക്ഷണാ=അണുവാകുന്ന ലക്ഷണത്തൊടുകൂടിയത- അണു=പരമാണു- തദന്യാ=അതിങ്കൽനിന്നന്യാ അത=പരമാണുസ്വരൂപയായിരിക്കുന്നക്ഷിതി- അന്യാ=അപരാ അത=അനിത്യക്ഷിതി- അവയവയൊഗിനീ=അവയവയൊഗമുള്ളത- അവയവയൊഗം=അവയവത്തിന്റെ യൊഗം- യൊഗം=സംയൊഗം- അത അനിത്യക്ഷിതി- ദെഹം=ശരീരം- ഇന്ദ്രിയം=ഇന്ദ്രിയമെന്നപദാൎത്ഥം- (കണ്ണ, നാവ, മൂക്ക, ത്വക്ക, ചെവി ഇതുകൾ ബാഹ്യെന്ദ്രിയങ്ങളാകുന്നു എന്നും മനസ്സ ആന്തരെന്ദ്രിയമാകുന്നു എന്നും ഗ്രഹിച്ചുകൊൾക) വിഷയം=ഗൊചരം- ദ്വ്യണുകാദി=ദ്വ്യണുകംമുതലായത- ദ്വ്യണുകം=രണ്ടഅണുക്കൾ തമ്മിൽചെൎന്നാൽ ഉണ്ടാകുന്നത- ബ്രഹ്മാണ്ഡാന്തം=ബ്രഹ്മാണ്ഡമാകുന്ന അന്തത്തൊടുകൂടിയത- അന്തം=ഒടുക്കത്തെത- ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത- ഉദാഹരിക്ക=പറക-

സാരം____ പൃഥിവിയുടെസ്പൎശം അനുഷ്ണമായിട്ടും അശീതമായിട്ടും ഉള്ളതാകുന്നു- വായുവിന്റെസ്പൎശവും അനുഷ്ണാശീതമാകയാൽ വരുന്നഅതിവ്യാപ്തിപരിഹരിപ്പാനായിക്കൊണ്ട പാകജമാകുന്നു എന്നുംപറഞ്ഞു ഒരംഅവസ്ഥയിൽ അനുഷ്ണാശീതപദൊപാദാനത്തിന്ന ഫലമില്ലായ്കയാൽ ആയതുസ്വരൂപകഥനമാത്രമാകുന്നു എന്നും പാകജസ്പൎശവത്വമാത്രം ലക്ഷണമെന്നും ഗ്രഹിക്കുന്നതുയുക്തമാകുന്നു- പാകജസ്പൎശം വസ്ത്രാദികളിൽഭവിക്കുന്നില്ല അതുഹെതുവായിട്ട പാകജസ്പൎശവത്വമെന്നതിന്ന

പാകജസ്പൎശവദ്വൃത്തിവ്യാപ്യജാതിമത്വമെന്നുള്ള ആന്ത രാൎത്ഥത്തെ ഗ്രഹിച്ചുകൊൾകയുംവെണം- (പാകജസ്പൎശവദ്വൃത്തി വ്യാപ്യജാതിമത്വം= പാകജസ്പൎശവദ്വൃത്തിയായിയും വ്യാപ്യയായിയുമിരിക്കുന്നജാതിയൊടു കൂടിയതായുഎന്നു ള്ളത- പാകജസ്പൎശവദ്വൃത്തി=പാകജസ്പൎശവത്തിങ്കൽവൃത്തിയൊ ടുകൂടിയത- പാകജസ്പൎശവത്=പാകജമായിരിക്കുന്ന സ്പൎശമുള്ള ത-വൃത്തി=സ്ഥിതി- വ്യാപ്യാ=വ്യാപ്തമില്ലാത്തെടത്തഇരി ക്കാത്തത)- മെൽപ്രകാരമുള്ള ജാതിപൃഥിവീത്വംതന്നെ അതുപൃ ഥിവിയിൽ അന്തൎഭവിച്ചതുകളായ വസ്ത്രാദികളിലു മിരിക്കയാ ൽ അപ്രകാരമുള്ള അൎത്ഥത്തെ ഗ്രഹിച്ചാൽമെൽപറഞ്ഞ ദൊഷ ത്തിന്ന അവസരമില്ലെന്ന അറിഞ്ഞുകൊൾക-

മെൽപ്രകാരമിരിക്കുന്നപൃഥിവിനിത്യയായിട്ടും അനിത്യയാ യിട്ടുമുണ്ട പരമാണുസ്വരൂപയായിരിക്കുന്ന പൃഥിവീനിത്യയാകു ന്നു· പരമാണുവല്ലാതെ ഉള്ളപൃഥിവീ അനിത്യയാകുന്നു പര മാണുവല്ലാതെഉള്ള പൃഥിവീ അവയവത്തൊടു കൂടിയതാകു ന്നു- അതുഹെതുവായിട്ട അത അവയവികളിൽ അന്തൎഭവി ച്ചതാകുന്നു എന്നും പരമാണുരൂപയായിരിക്കുന്നതിന്ന അവയ മില്ലായ്കയാൽ അതഅവയവങ്ങളിൽ അന്തൎഭവിച്ചതാകുന്നു എ ന്നുംഗ്രഹിച്ചുകൊൾക-

ഇവിടെ അവയവികല്പനക്ക പ്രമാണമില്ല അവയവിഎന്നതു അനെകപരമാണുക്കളുടെപുഞ്ജമാകുന്നു- (പുഞ്ജം=സമൂഹം·) ഇ പ്രകാരമായാൽ അന്യൊന്യമിളിതങ്ങളായ അനെകപൃഥിവീപര മാണുക്കൾ ഘടം, ചരാത, ചട്ടി ഇത്യാദിവാക്കിന്റെവിഷയങ്ങ ളായി ഭവിക്കുന്നു എന്നുള്ളെടത്തു പൎയ്യവസാനം വരുന്നതാക യാൽ ഘടാദികൾ അപ്രത്യക്ഷങ്ങളായിത്തന്നെ ഇരിക്കുമെന്നും വരുന്നതാകുന്നു- പരമാണു എകമായാലും അനെകമായാലുംഅ പ്രത്യക്ഷത്വത്തിങ്കൽ വിശെഷമില്ലെല്ലൊ എന്നുപറയുന്നുവൊ എന്നാൽ ഇതിന്റെസമാധാനത്തെപ്പറയാം ഒരുതലനാരുദൂരത്തി ങ്കലിരിക്കുംപൊൾ പ്രത്യക്ഷമാകുന്നില്ല അങ്ങിനെഉള്ളതലനാരു വളരെഉണ്ടായിരുന്നാൽ ദൂരത്തിങ്കലായാലും പ്രത്യക്ഷമായിഭവി ക്കുന്നു· അതുപ്രകാരംഘടാദികൾപ്രത്യക്ഷങ്ങളായിഭവിക്കാം എ ന്നാത്രെസമാധാനമാകുന്നത ഇപ്രകാരമായാലും എകസ്ഥൂലൊമ ഹാൻഘടഃ എന്നുള്ളവാക്കിന്റെവിഷയനിൎണ്ണയത്തിങ്കൽ വി ശെഷ്യമായഘടശബ്ദത്താൽപറയപ്പെടുന്നവസ്തു അനെകങ്ങളാ യിയുംസൂക്ഷ്മങ്ങളായിയും അണുക്കളായിയുമിരിക്കുന്ന പൃഥിവീപ

രമാണുക്കളാകുന്നു എന്നുതന്നെസ്ഥിരപ്പെട്ടത്തെണം അതുകളി ൽ എകത്വവും സ്ഥൂലതയും മഹത്വവും മെറാത്തതുകളെല്ലൊ ആകുന്നത അതുഹെതുവായിട്ട ആങ്ങിനെഉള്ള വ്യവഹാരംയുക്ത മല്ലെന്നുവരുന്നുഎന്നുള്ള ഒരുഅനിഷ്ടശംക ഉണ്ടഎംകിൽഅ തിനെയും പരിഹരിക്കാം എകൊമഹാൻധാന്യരാശിഃ എന്നു ള്ളവ്യവഹാരം യാതൊരുപ്രകാരം യുക്തമായിഭവിക്കുമൊഅപ്ര കാരം മെൽപറഞ്ഞവ്യവഹാരത്തിനും യുക്തിയുണ്ട എകൊമ ഹാൻ ധാന്യരാശിഃ എന്നുള്ളവാക്കിൽ വിശെഷ്യമായധാന്യരാ ശിഃ എന്നപദത്തിന്നഅനെകധാന്യങ്ങൾ എന്നെല്ലൊഅൎത്ഥമാ കുന്നത അനെകങ്ങളായ ധാന്യങ്ങളിൽ എകത്വവും വക്താവി ന്റെ താൽപൎയ്യപ്രകാരമുള്ള മഹത്വവും ബാധിതമാകയാൽഎ ങ്ങിനെ ചെരുന്നു- ധാന്യസമൂഹത്തിങ്കൽ എകത്വാദികൾ ചെ ൎച്ചയുള്ളതുകളാകുന്നു എംകിൽ പരമാണു സമൂഹത്തിലും അ പ്രകാരം തന്നെ അതുകൾ ചെൎന്നിരിക്കട്ടെ അതുകൊണ്ട എ ന്തൊരു ഭാരം വരുവാൻ പൊകുന്നു എന്നിപ്രകാരം യുക്തിയു ക്തമായ വചനം തന്നെ അതിന്റെ പരിഹാരമാകുന്നത - അ തു ഹെതുവായിട്ട അവയവി കല്പനക്കു യാതൊരു ബീജവും കാ ണ്മാനില്ല- എന്നു ശങ്കിക്കരുത- പരമാണുക്കൾ അതീന്ദ്രിയങ്ങ ളാകയാൽ അതുകളുടെ സമൂഹവും അതിന്ദ്രിയമായി ഭവിക്കുന്ന താകയാൽ ഘടാദികളുടെ പ്രത്യക്ഷത്തിന്നു ചെൎച്ചയില്ലെന്നുവ ന്നു കൂടും- ദൂരത്തിങ്കൽ ഉള്ള തലനാർ അതീന്ദ്രിയമല്ലാ- അടു ത്താലതുതന്നെ ഇന്ദ്രിയം കൊണ്ടു ഗ്രഹിക്കപ്പെടുന്നു - അതീ ന്ദ്രിയമായിട്ടുള്ളത അടുത്താലും ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടാ ത്തതാകുന്നു- പരമാണുക്കൾ അതീന്ദ്രിയങ്ങളായിരുന്നാലും അ പ്പൊൾ കാണപ്പെടുന്ന അതുകളുടെ സമൂഹം ഉൽപന്നമായിട്ടു ള്ളതാകയാൽ പ്രത്യക്ഷമായി ഭവിക്കും സമൂഹത്തിന്ന അതീ ന്ദ്രിയത്വം വെണ്ടാ- അതു ദൃശ്യമായിട്ടു തന്നെ ഇരുന്നൊട്ടെ എ ന്നു പറയുന്നു എങ്കിൽ അതു സാഹസമെത്രെ ആകുന്നത- അ ദൃശ്യമായിട്ടുള്ളതു ദൃശ്യത്തിന്റെ കാരണമാകുമെങ്കിൽ കണ്ണി ലുള്ള ഊഷ്മാവു തുടങ്ങിയുള്ളതിന്റെ സമൂഹവും ചിലകാലത്തി ങ്കൽ ദൎശിക്കപ്പെടുന്നതായി ഭവിക്കാം- അപ്രകാരം ഭവിക്കാത്ത താകയാൽ മെൽ പറഞ്ഞതു യുക്തിയുക്തമല്ലെന്നറിക- അഗ്നി സംയൊഗം ഹെതുവായിട്ട അധികമായി മൂത്ത എണ്ണയിൽഅ ദൃശ്യങ്ങളായി ഇരുന്ന അഗ്നിയുടെ അവയവങ്ങളിൽനിന്ന എ ങ്ങിനെ ദൃശ്യമായ അഗ്നിയുടെ ഉൽപത്തി എന്നു ചൊദിക്കുന്നു

വൊ എന്നാൽ പറയാം. അവിടെ അദൃശ്യങ്ങളായ അഗ്നിയുടെ അവയവങ്ങളിൽ നിന്ന ദൃശ്യമായ അഗ്നി ഉണ്ടാകുന്നു എന്നു ഞാൻ അംഗീകരിക്കുന്നില്ല- അതിതപ്തമായ തൈലത്തിന്റെ അന്തൎഭാഗത്തിങ്കൽ ദൃശ്യങ്ങളായിട്ടുള്ള അഗ്നിയുടെ അവയവങ്ങൾ ചെന്നിട്ട അവിടെ സ്ഥൂലമായ അഗ്നിയെ ഉണ്ടാക്കുന്നു എന്നത്രെ സ്വീകരിക്കപ്പെട്ടിരിക്കുന്നത- അദൃശ്യത്തിങ്കൽനിന്ന ദൃശ്യമായിട്ടുള്ളത ഉണ്ടാകുന്നു എന്ന പറയുന്നവൎക്കും ഉൽപ്പന്നമായി വരുന്ന വസ്തുവിന്റെ പ്രത്യക്ഷം വെണമെങ്കിൽ അതിങ്കൽ മഹത്വം ഉൽഭൂതരൂപം ഇത്യാദികളായ കാരണങ്ങൾ കൂടെ ഉണ്ടായിരിക്കെണമെന്നുള്ളതു സമാനമാകുന്നു പരമാണുവിന്നു മഹത്വമില്ലാതെ ഇരിക്കുമ്പൊൾ അതുകളുടെ സമൂഹത്തിങ്കൽ മഹത്വത്തിന്നും ചെൎച്ചയില്ല ഇതുകൊണ്ടും ഘടാദി പ്രത്യക്ഷം സംഗതിയില്ലാത്തതായി വരുമെന്ന അവയവിയെ അംഗീകരിക്കെണ്ടു എന്നുപറയുന്നവർ ഗ്രഹിച്ചുകൊൾകയും വെണം- ഇപ്രകാരമാകയാൽ അവയവി ഉണ്ട എന്നതുസിദ്ധംതന്നെ- അവയവിയായിട്ടുള്ളതിന്റെ ഉൽപ്പത്തിയും വിനാശവും പ്രത്യക്ഷ സിദ്ധമാകയാൽ അതിന്ന അനിത്യത്വവുംസിദ്ധം തന്നെ അവയവിയായ വസ്തുക്കളുടെ അവയവധാരക്ക അവസാനമില്ല എങ്കിൽ കടുകിൻമണിയും പൎവ്വതവും സമമാകുന്നു എന്നുവരും അതു ഹെതുവായിട്ട ഒരെടത്ത അവയവി കല്പന അവസാനിക്കെണം. അവയവികല്പന എവിടെ അവസാനിക്കുന്നുവൊ അതിന്നും നാശമുണ്ട- എങ്കിൽ ഒരു വസ്തുവിങ്കലും സമവായ സംബന്ധത്തൊട കൂടാതെതന്നെജന്യങ്ങളായ വസ്തുക്കൾ ഉണ്ടാകുന്നു എന്നു വരും അതു വിരുദ്ധമാകുന്നു. വലുപ്പമുള്ള പരിമാണത്തിന്റെ താരതമ്യം ഗഗനാദികളിൽ അവസാനിക്കുന്നു. ഇപ്രകാരം ചെറുപ്പത്തിന്റെ താരതമ്യത്തിന്നും ഒരെടത്ത അവസാനം ഭവിക്കുന്നതു യുക്തം തന്നെ എന്നുമിരിക്കുന്നു- ഇതു ഹെതുവായിട്ട ഒടുക്കത്തെ അവയവത്തിന്ന നിത്യത്വവും. അതിന്ന പരമാണുത്വവും സിദ്ധമായി എന്ന അറിഞ്ഞുകൊൾക- അവയവധാരയുടെ അവസാനം ത്രസരെണുവിങ്കൽ ഭവിക്കരുതെ എന്നു ചൊദിക്കുന്നുഎങ്കിൽ അതിനുള്ള വിരൊധത്തെ പറയാം കിളിവാതിലിന്റെ അഴികളുടെ ഇടയിൽ കൂടെ അകങ്ങളിൽ പ്രവെശിക്കുന്നതായ സൂൎയ്യരശ്മിയുടെ മദ്ധ്യത്തിൽ എത്രയും ചെറുതായി കാണപ്പെടുന്ന പൊടിയെക്കുറിച്ചെല്ലൊ ലൊകത്തിങ്കൽ ത്രസരെണു എന്നുള്ള വ്യവഹാരം നടപ്പുള്ളത അപ്ര

കാരമാകയാൽ അതു ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നതായ
ഒരു ദ്രവ്യമാണ എന്നതിന്ന സംശയമില്ല- ചക്ഷുസ്സുകൊണ്ടു
ഗ്രഹിക്കപ്പെടുന്നദ്രവ്യങ്ങളിൽ ചാക്ഷുഷ ദ്രവ്യത്വമെന്നൊരു ധൎമ്മ
മുണ്ടു- ൟ ധൎമ്മം ഘടാദികളിൽ എന്നപൊലെസൎവ്വത്തിങ്കലും
സാവയവത്വത്തെ സാധിപ്പിക്കുന്നതാകുന്നു- (സാവയവത്വം=
അവയവങ്ങളൊടുകൂടിയതാവൂ എന്നുള്ളത) ത്രസരെണുവിന്റെ
അവയവം മഹത്വമുള്ള ഒന്നിന്റെ അവയവമാകയാൽ അ
തിന്നും കപാലാവയവത്തിന്ന എന്നപൊലെ അവയവ മുണ്ടു
എന്ന അനുമിക്കാം- മഹത്വമുള്ള ഒന്നിന്റെ അവയവമാവൂ എ
ന്നുള്ളത ഇരുന്നൊട്ടെ അതുണ്ടു എങ്കിൽ അവയവങ്ങളൊടു കൂടി
യതാവൂ എന്നുള്ളതും വെണമെന്നുണ്ടൊ- ഇല്ലാ എങ്കിൽ എന്തു
വരുവാൻ പൊകുന്നു എന്നു ചൊദിക്കുന്നു എങ്കിൽ പറയാം-
ത്രസരെണുവിന്റെ അവയവങ്ങൾക്കുള്ള പരിമാണം എതാകു
ന്നു എന്നുവിചാരിക്കെണം- എന്നാൽ അപകൃഷ്ട മഹത്വമെ
ന്നു നിശ്ചയിക്കെണ്ടി വരും (യാതൊന്നിനെക്കാൾ അധികമാ
യിട്ടല്ലാതെ ഒന്നിങ്കലും മഹത്വമില്ലെന്നു വരുന്നുവൊ അതിങ്ക
ലുള്ള പരിമാണമെത്രെ അപകൃഷ്ടമഹത്വമാകുന്നത) ഇങ്ങിനെ
യുള്ള അപകൃഷ്ടമഹത്വത്തെക്കുറിച്ച അനെക ദ്രവ്യങ്ങളിൽ
സമവായ സംബന്ധത്തൊടുകൂടെയുള്ള ഉല്പത്തി ഹെതുവാകു
ന്നു- ൟ ഹെതു ഇല്ല എങ്കിൽ അപകൃഷ്ടമഹത്വം സംഭവിക്ക
യുമില്ല അതു ഹെതുവായിട്ട ത്രസരെണുവിന്റെ അവയവങ്ങൾ
ക്കും അവയവങ്ങൾ ഉണ്ടായിരിക്കെണം എന്നാൽ ത്രസരെണു
വിന്റെ അവയവങ്ങളുടെ അവയവങ്ങൾക്കും അവയവങ്ങൾ അ
തുകൾക്കും അവയവങ്ങൾ ഇക്രമെണ അവയവധാരയും സിദ്ധി
ച്ചെക്കാം എന്നു ശംകിക്കരുത- അവസാനമില്ലാത്തതാണ്ടുരുമെ
ല്ലൊ എന്ന വിചാരിച്ചിട്ട ത്രസരെണുവിന്റെ അവയവങ്ങളു
ടെ അവയവങ്ങൾക്ക അവയവങ്ങളെ കല്പിക്കുമാറില്ല- ത്രസരെ
ണുവിന്റെ അവയവങ്ങളുടെ അവയവങ്ങൾ അതു ഹെതുവായി
ട്ടു നിത്യങ്ങൾ തന്നെ- അതെത്രെ പൃഥിവീപരമാണുക്കളാകുന്ന
ത എന്നു ഗ്രഹിച്ചു കൊൾകയും വെണം- അനിത്യയായിരിക്കു
ന്ന പൃഥിവീ,ശരീരം, ഇന്ദ്രിയം,വിഷയം.ഇങ്ങിനെ മൂന്നുപ്രകാര
മായിയും ഭവിക്കുന്നു- പൃഥിവിയിൽ അന്തൎഭവിക്കുന്നതായ ദെ
ഹവും ഇന്ദ്രിയവും വിഷയവു മുള്ളതാകയാൽ അനിത്യയായ പൃ
ഥിവീ മൂന്നു പ്രകാരമുണ്ടു എന്ന അറിഞ്ഞു കൊൾക- പൃഥി
വിയിൽ അന്തൎഭവിക്കുന്നതായ വസ്തുവിനെ പാൎത്ഥിവമെന്നും

പറയാം- പാൎത്ഥിവമായ ശരീരം യൊനിജമായിട്ടും അയൊനിജമായിട്ടു മുണ്ടാകയാൽ രണ്ടുവിധമാകുന്നു- യൊനിജം യൊനിയിൽ ജനിച്ചത- അയൊനിജം=യൊനിജമല്ലാത്തത) ഇതുകളിൽ വെച്ചു യൊനിജമായിരിക്കുന്ന പാൎത്ഥിവ ശരീരവും ജരായുജം അണ്ഡജം- ഇങ്ങിനെ രണ്ടു വിധമാകുന്നു. ജരായുജം= ജരായുവിങ്കൽ ജനിച്ചത- ജരായു=മഴല- അണ്ഡജം=അണ്ഡത്തിങ്കൽ ജനിച്ചത- അണ്ഡം=മുട്ട- ഇതുകളിൽ വെച്ചുജരായുജമായിരിക്കുന്ന പാൎത്ഥിവ ശരീരം ഏതെത എന്നതും പറയാം മനുഷ്യാദി ശരീരം ജരായുജമാകുന്നു- സൎപ്പാദി ശരീരം അണ്ഡജമാകുന്നു- അയൊനിജമായപാൎത്ഥിവ ശരീരവും സ്വെദജം ഉൽഭിതം- ഇങ്ങിനെ രണ്ടു പ്രകാരമുണ്ടു- (സ്വെദജം=സ്വെദം ഹെതുവായിട്ടു ഉണ്ടാകുന്നത- സ്വെദം=വിയൎപ്പു- ഉൽഭിദം=ഊൎദ്ധ്വഭാഗത്തിങ്കൽഭെദിക്കുന്നത- ഭെദക്കം=പിളൎക്ക)ഒരംച്ചപാററഇത്യാദികളുടെ ശരീരംസ്വെദജമാകുന്നു- വൃക്ഷലതാദികളുടെ ശരീരം ഉൽഭിദമാകുന്നു- മനുഷ്യാദി ശരീരം യൊനിജമായിട്ടുംജരായുജമായിട്ടുമുള്ളതാകുന്നുഎന്നതിന്നും സൎപ്പാദിശരീരം യൊനിജമായിട്ടും അണ്ഡജമായിട്ടുമുള്ളതാകുന്നുഎന്നതിന്നും ഒരംച്ച പാററമുതലായതുകളുടെ ശരീരം അയൊനിജമായിട്ടുംസ്വെദജമായിട്ടു മുള്ളതാകുന്നുഎന്നതിന്നും വൃക്ഷാദിശരീരംഅയൊനിജമായിട്ടും ഉൽഭിമാകുന്നു എന്നതിന്നു അനുഭവം മുതലായതു സാക്ഷിയാകുന്നു- എങ്കിലും മനുഷ്യാദി ശരീരവും മററുംപാൎത്ഥിവമാകുന്നു എന്നുള്ളതിന്നു പ്രമാണമെന്താകുന്നു എന്നു ചൊദിക്കുന്നു എങ്കിൽ പൃഥിവിയുടെ ഗുണങ്ങളായ ഗന്ധം മുതലായതുകൾ മനുഷ്യശരീരത്തിൽ ഉണ്ടെല്ലൊ- അതു തന്നെ പ്രമാണമെന്നു ഗ്രഹിച്ചു കൊൾക- ഇപ്രകാരമായാൽ ക്ലെദൊഷ്മാദികളും അതിങ്കൽ അനുഭവസിദ്ധങ്ങളായിരിക്കയാൽ ആപ്യത്വം മുതലായതുകൾ കൂടെ ഉണ്ടെന്നുവരും (ആപ്യത്വം=ജലമയമാവുഎന്നുള്ളത) എന്നുശംകിക്കരുത- അപ്രകാരമായാൽ പൃഥിവീത്വജലത്വാദികൾക്കസംകരമുണ്ട എന്നുവരും അതു ജാതിത്വത്തെ ബാധിക്കുന്നതാകുന്നു എന്നു മുമ്പെ പറഞ്ഞിട്ടുമുണ്ടു- എന്നാൽ ആപ്യത്വമൊ തൈജസത്വമൊ ഏതെങ്കിലും ഒന്നു ഇരുന്നൊട്ടെ പാൎത്ഥിവത്വം വെണ്ടു എന്നതും യുക്തമല്ല- ക്ലെദൊഷ്മാദികൾ ചില സമയം നശിക്കും ആ സമയവും അതുവരെ ഉണ്ടായിരുന്ന ശരീരത്തിങ്കൽ തന്നെ മുമ്പിൽ യാതൊരു പ്രകാരമൊ അപ്രകാരം തന്നെ ഗന്ധാദികൾ അനുഭവഗൊചരങ്ങളായിത്തന്നെ ഇരിക്കയാൽ അതിന്നുപാ

ൎത്ഥിവത്വംസ്വീകരിക്കാതെ ഇരിപ്പാൻ നിൎവ്വാഹമില്ല - അതു ഹെ തുവായിട്ട പാൎത്ഥിവ ശരീരത്തെക്കുറിച്ചു ജലാദികൾ നിമിത്ത ങ്ങളാകുന്നു എന്നതന്നെഅംഗീകരിച്ചു കൊൾകയും വെണം-

ശരീരമെന്നുള്ള വ്യവഹാരത്തിൻെറ വിഷയനിൎണ്ണയത്തെ കുറിച്ചു ശരിരത്വമെല്ലൊ കാരണമാകുന്നത അപ്രകാരമുള്ള ശ രീരത്വമെന്നത ഒരു ജാതിയാകുന്നു എന്നു പറഞ്ഞു കൂടാ- പൃഥി വീത്വാദികളൊടുകൂടെ അതിന്നു സംകരംവരുമെല്ലൊ- അതുഹെ തുവായിട്ട ഉപാധിതന്നെ എന്നു പറയുന്നു എങ്കിൽ അതിൻെറ സ്വരൂപം ഇന്ന പ്രകാരമെന്നുപറയെണംഎന്നുണ്ട എങ്കിൽപ റയാം-ശരിരത്വമെന്നതുചെഷ്ടാശ്രയത്വമാകുന്നു- (ചെഷ്ടാശ്ര യത്വം=ചെഷ്ടക്കാശ്രയമാവുകഎ ന്നുള്ളത വൃക്ഷാദി ശരിരങ്ങളി ലും ചെഷ്ടഉണ്ടഎന്ന അംഗീകരിക്കുന്നു അതുഹെതുവായിട്ടഅ തുകളിൽ അവ്യാപ്തിഇല്ലെന്നഅറിഞ്ഞു കൊൾക- വൃക്ഷാദികൾ ശരിരങ്ങളാകുന്നു എ ന്നതിന്നുപ്രമാണംഅതുകളുടെഉള്ളിൽ ഉള്ള വായു സഞ്ചാരമെത്രെ ആകുന്നത- വായു സഞ്ചാരമുണ്ട എന്നത മുറിഞ്ഞാൽഅപ്പുറത്തു മിപ്പുറത്തു മുണ്ടാകുന്ന വക്കുകൾ കാലാന്ത രത്തിങ്കൽതമ്മിൽയൊജിക്കുന്നതിനാൽ ഊഹിക്കപ്പെടുകയുമാം- ചെഷ്ടാശ്രയത്വമെന്നുള്ള വാക്കിൽഅന്തർഭൂതമായചെഷ്ടാപദ ത്തിന്ന ഹിതത്തിൻെറ പ്രാപ്തിക്കും അഹിതത്തിൻെറ പരിഹാ രത്തിന്നും അനുകൂലതയൊടു കൂടിയക്രിയാ എന്ന അൎത്ഥമാകു ന്നു- ഇളക്കമെന്ന തന്നെ അതിൻെറ അൎത്ഥമെന്ന ഭ്രമിക്കരുത ഇളക്കമെന്നു തന്നെ അൎത്ഥമായാൽ തെർ മുതലായ വാഹന ങ്ങളും ഇളകുന്നതുകളാകയാൽ അതുകളും ശരിരങ്ങൾ തന്നെ എന്നതു വന്നു കൂടും- അതു സിദ്ധാന്തവിരുദ്ധമായിട്ടും ലൊകവി രുദ്ധമായിട്ടു മുള്ളതാകയാൽ ഇഷ്ടമല്ലെന്ന അറിഞ്ഞുകൊൾക-

ശരിരത്വമെന്നതു ചെഷ്ടാശ്രയത്വമാകുന്നുഎംകിൽ ചെ ഷ്ടാശ്രയമായിട്ടുള്ളത എതെതൊഅതൊക്കെയും ശരീരംതന്നെ എന്നുവരും എന്നാൽഹസ്തപാദാദികളും ശരീരങ്ങൾ എന്നുസ മ്മതിക്കുകയുംവെണ്ടിവരും ഹസ്തപാദാദികൾ ശരീരാവയവ ങ്ങൾ എന്നെത്രെ വ്യവഹരിക്കപ്പെട്ടുവരുന്നത അതുകളെഇ പ്പൊൾ ശരീരങ്ങളാകുന്നുഎന്ന സമ്മതിക്ക എന്നത അസാധ്യ മാകുന്നു എന്നവിചാരിക്കുന്നുഎംകിൽ അന്ത്യാവയവിത്വെസ തിചെഷ്ടാശ്രയത്വമെന്നുനിൎവ്വചിച്ചുകൊൾക- അന്ത്യാവയവി ത്വെസതിഎന്നതുകൊണ്ട അന്ത്യാവയവിത്വംകൂടെ വെണമെ ന്നുള്ളവിശെഷത്തെഗ്രഹിച്ചുകൊൾക- (അന്ത്യാവയവിത്വം=അ

ന്ത്യാവയവിയാവൂ എന്നുള്ളത- അന്ത്യാവയവി= അന്ത്യമായിരിക്കുന്ന അവയവി അന്ത്യം=ഒടുക്കത്തെത- അവയവി= അവയവങ്ങളൊടുകൂടിയ വസ്തു-) അന്ത്യാവയവിത്വം ഹസ്തപാദാദികൾക്കു ഉണ്ടാകുന്ന ഒരുധൎമ്മമല്ല അസ്തപാദാദികൾക്കു വിരലുമുതലായ അവയവങ്ങൾ ഉണ്ടാകയാൽ അതുകളും അവയവികൾ തന്നെ എങ്കിലും അവയവികൾവെച്ച ഒടുക്കത്തെതുകളായികൂടാ അപ്രകാരമിരിക്കുന്ന ഹസ്തപാദാദികളും വെറെ ഒന്നിന്റെ അവയവങ്ങളായിതീൎന്നിരിക്കുന്നു തങ്ങൾ യാതൊന്നിന്റെ അവയവങ്ങളായിഭവിക്കുന്നുവൊ ആവസ്തു തങ്ങൾ ഉണ്ടായതിന്റെ ശെഷം അവയവിയായിതീൎന്നതാകയാൽ അതുകൾ അന്ത്യങ്ങളായി തീരുന്നതു ദുൎഘടമെത്രെആകുന്നതു അങ്ങിനെയാകയാൽ ഹസ്തപാദാദികളിൽ അതിവ്യാപ്തി ഇല്ലെന്നും ശരീരമെന്നുള്ളമുഖ്യവ്യവഹാരത്തിന്നുമുഖ്യവിഷയങ്ങളായതുകൾഅന്ത്യങ്ങളായിരിക്കുന്ന അവയവികളാകയാൽ അതുകളിൽ ലക്ഷണം ചെല്ലുവാൻ വിരൊധമില്ലെന്നും ഗ്രഹിച്ചുകൊൾക- ഇപ്രകാരമായാലും യാതൊരുശരീരത്തിങ്കൽ ചെഷ്ടഉണ്ടായിട്ടില്ലെന്നു വരുന്നുവൊ അതിങ്കൽ അവ്യാപ്തി ഭവിക്കാമെന്ന എവൻ സംശയിക്കുന്നുവൊ അവനെകുറിച്ചുപറയുന്നു അങ്ങിനെയും ഒരുശരീരംഭവിക്കാമെന്നുള്ളതിന്ന പ്രമാണമില്ലഎങ്കിലും ചെഷ്ടാവദന്ത്യാവയവിവൃത്തിദ്രവ്യത്വവ്യാപ്യജാതിമത്വമെന്നുതന്നെ നിൎവ്വചനത്തെ അംഗീകരിച്ചെക്കാം- (ചെഷ്ടാവദന്ത്യാവയവിവൃത്തിദ്രവ്യത്വവ്യാപ്യജാതിമത്വം= ചെഷ്ടാവത്തായിരിക്കുന്നതായിയും അന്ത്യാവയവിയായിയുമിരിക്കുന്നതു യാതൊന്നൊ അതിങ്കൽവൃത്തിയൊടു കൂടിയതായിയും ദ്രവ്യത്വവ്യാപ്യയായിയും ഇരിക്കുന്നജാതിയൊടു കൂടിയതാവൂ എന്നുള്ളതു- ചെഷ്ടാവത്ത=ചെഷ്ടയൊടുകൂടിയത- വൃത്തി=സ്ഥിതി- ദ്രവ്യത്വവ്യാപ്യാ=ദ്രവ്യത്വമില്ലാത്തെടത്തുഇരിക്കാത്തത-) മെൽപ്രകാരമുള്ളജാതിപൃഥിവീത്വജലത്വാദികളെത്രെആകുന്നത- അതുകൾ പാൎത്ഥിവാദിസകലശരീരങ്ങളിലുമിരിക്കയാൽ ഇതിന്നയാതൊരു ദൊഷവുമില്ലെന്നറിക- ഇനിയുംവെറെ ഒരുപ്രകാരം നിൎവ്വചിക്കാം അന്ത്യാവയവിമാത്രവൃത്തിചെഷ്ടാവദ്വൃത്തിജാതിമത്വമെന്ന തന്നെപറയാം- (അന്ത്യമായഅവയവിയിങ്കൽതന്നെ ഇരിക്കുന്നതായിയുംചെഷ്ടയുള്ളെടത്ത ഇരിക്കുന്നതായിയുമുള്ളജാതിയാതൊന്നൊ അതിനൊടു കൂടിയതാവൂ എന്നുള്ളത എന്നുമെൽപറഞ്ഞതിന്റെ അൎത്ഥമാകുന്നു- മെൽപ്രകാരമുള്ളജാതി മാനുഷത്വാദികളെത്രെ

ആകുന്നതത്രുകൾ മനുഷ്യാദിശരീരങ്ങളിൽ ഇരിക്കുകയാൽഒ
ട്ടത്തും അവ്യാപ്തിയില്ലെന്ന ഗ്രഹിച്ചുകൊൾക. നരസിംഹശരീ
രത്തിങ്കൽ ലക്ഷണംചെല്ലുന്നത എങ്ങിനെഎന്നശങ്കിക്കാം
നരസിംഹത്വമെന്നതഎകവ്യക്തിയിൽ ഇരിക്കുന്നതാകയാൽജാ
തിയല്ല. ജലതെജശ്ശരീരസാധാരണമാകയാൽ ദെവത്വവുംജാതി
യല്ല. ഇതുരണ്ടുംമെൽപറഞ്ഞശങ്കക്കബീജമാകുന്നു. എങ്കിലും
ഒരൊരൊകല്പങ്ങളിൽ ഓരൊരൊ നരസിംഹശരീരത്തിന്റെസം
ഭവമുണ്ടാകയാൽ നരസിംഹ ശരീരത്തിന്ന അനെകത്വമുണ്ടഎ
ന്നും അതുഹെതുവായിട്ട നരസിംഹത്വം ജാതിതന്നെഎന്നും
അപ്രകാരമാകയാൽഈ അവ്യാപ്തിശങ്കക്കഅവസരമില്ലെന്നും
സ്ഥലാന്തരങ്ങളിലുമിപ്രകാരംപ്രസക്തമായദൊഷത്തിന്നും പ
രിഹാരമിപ്രകാരംതന്നെഎന്നുംഗ്രഹിച്ച അതിങ്കൽനിന്ന ബു
ദ്ധിമാന്മാർ നിവൎത്തിക്കുമെന്നഞാൻവിശ്വസിക്കുന്നു. പാൎത്ഥി
വമായിരിക്കുന്ന ഇന്ദ്രിയം ഘ്രാണമെന്നപെരൊട്ട കൂടിയതാകു
ന്നു ഘ്രാണെന്ദ്രിയംപാൎത്ഥിവമാകുന്നുഎന്നതിന്നും പ്രമാണംഗ
ന്ധമാത്രത്തെ ഗ്രഹിപ്പിക്കുന്നതാവു എന്നുള്ളഅവസ്ഥയാതൊ
ന്നൊഅതുതന്നെ ഗൊഘൃതം കുങ്കുമഗന്ധത്തെഗ്രഹിപ്പിക്കുന്നു
രൂപരസാദികളെഗ്രഹിപ്പിക്കുന്നില്ല. അതുകൊണ്ടഗന്ധമാത്രത്തെ
ഗ്രഹിപ്പിക്കുന്നതാവുഎന്നുള്ളഅവസ്ഥ ഗൊഘൃതമാകുന്നു ദൃഷ്ടാ
ന്തത്തിങ്കൽ ഇരിക്കുന്നുഎന്നും അതിങ്കൽഅതിന്റെ സ്ഥിതി
പാൎത്ഥിവത്വമാകുന്ന സാദ്ധ്യത്തൊടുകൂടെയാകുന്നുഎന്നും സിദ്ധ
മായിരിക്കയാൽമെൽപറഞ്ഞഅവസ്ഥ ഉള്ളെടത്തൊക്കെയുംപാ
ൎത്ഥിവത്വംകൂടെഉണ്ടാകുമെന്നഊഹിക്കാമെന്നഅറിഞ്ഞുകൊൾക.
പുതിയചരാതിന്റെ ഗന്ധമാത്രത്തെജലം ഗ്രഹിപ്പിക്കുന്നതാ
കയാൽഅതിങ്കലും ഗന്ധമാത്രത്തെ ഗ്രഹിപ്പിക്കുന്നതാകുന്നു.എ
ന്നുള്ളഅവസ്ഥഇരിക്കുന്നു പാൎത്ഥിവത്വമില്ലെന്നതും സമ്മതമാകു
ന്നുഎല്ലാംഈഅവസ്ഥനൊക്കുമ്പോൾ മെൽപറഞ്ഞതഅയുക്ത
മാകുന്നു എന്നുതൊന്നുന്നു എങ്കിൽ ഗന്ധമാത്രത്തെഗ്രഹിപ്പിക്കു
ന്നതാകുന്നു.എന്നുള്ളഅവസ്ഥജലത്തിങ്കൽഭചിക്കുന്നില്ല എന്തു
കൊണ്ടെന്നാൽ മലൎത്തവിടിന്റെ രസഗ്രഹണത്തെ കുറിച്ചുംജ
ലം സഹായിക്കുന്നുഇതുതന്നെ സംഗതിഎന്നഅറിഞ്ഞുകൊൾ
ക. അതു ഹെതുവായിട്ട മെൽപറഞ്ഞതുയുക്തംതന്നെഎന്നുള്ളയ
ഥാൎത്ഥഗ്രഹണംകൊണ്ടുഅതിനെ പരിഹരിച്ചുകൊൾകയുംവെ
ണം. ദൃഷ്ടാന്തത്തിങ്കൽ തന്റെസ്വരൂപത്തെ ഗ്രഹിപ്പിക്കുന്നതാ
വുഎന്നുള്ള അവസ്ഥകൂടെ ഉണ്ടഎങ്കിലും ഗന്ധമാത്രത്തെ ഗ്ര

ഹിപ്പിക്കുന്നതാവൂ എന്നുള്ള അവസ്ഥാ എന്നതിന്ന അന്യവസ്തു സംബന്ധികളായത്രപാദികളിൽ വെച്ച ഗന്ധമാത്രത്തെ ഗ്ര ഹിപ്പിക്കുന്നതാവൂ എന്നുള്ള അവസ്ഥാ എന്നആശയമാകയാൽ അസിദ്ധിഭവിക്കുന്നില്ല അല്ലഎംകിൽവായുവിനാൽ സമീപ ത്തെപ്രാപിപ്പിക്കപ്പെട്ടുന്നതായിയും മഹത്വമില്ലായ്കയാൽ അ ദൃശ്യമായിയും ഇരിക്കുന്നസുഗന്ധിദ്രവ്യത്തിന്റെ അവയവത്തെ ദൃഷ്ടാന്തമാക്കുകയുമാം എന്നാൽമെൽപറഞ്ഞ ആശയവിശെഷ കല്പനയെ അപെക്ഷിക്കെണ്ട എന്നിരിക്കയാൽ ലാഘവമുണ്ടെ ല്ലൊ രണ്ടുപ്രകാരമായാലും ഘ്രാണെന്ദ്രിയത്തിന്ന പാൎത്ഥിവ ത്വംസിദ്ധമായ്വരുന്നതിന്നയാതൊരുവിശെഷവുമില്ല ഘ്രാണെ ന്ദ്രിയത്തിന്ന ഗന്ധത്തൊടുള്ള അടുപ്പംകൂടെവെണം അതില്ലെം കിൽ ഘ്രാണംകൊണ്ടും ഗന്ധത്തെഗ്രഹിക്കുന്നില്ല- അതുഹെ തുവായിട്ട ഗന്ധമാത്രത്തെഗ്രഹിപ്പിക്കുന്നതാവൂഎന്നുള്ള അവ സ്ഥ ഘ്രാണെന്ദ്രിയത്തിന്റെ സന്നികൎഷത്തിങ്കലുമുണ്ട- അതി ങ്കൽ പാൎത്ഥിവത്വമില്ലെല്ലൊ അതുകൊണ്ടു ഘ്രാണെന്ദ്രിയവുംപാ ൎത്ഥിവമല്ല ഘ്രാണെന്ദ്രിയസന്നികൎഷം യാതൊരുപ്രകാരംഗന്ധ ത്തെഗ്രഹിപ്പിക്കുന്നുവൊ അപ്രകാരം ഗന്ധത്വത്തെയും ഗ്രഹി പ്പിക്കുന്നു അതുഹെതുവായിട്ട ഗന്ധമാത്രത്തെ ഗ്രഹിപ്പിക്കുന്ന താവൂ എന്നുള്ളഅവസ്ഥ അതിന്ന ഇല്ലാഎന്നുപറഞ്ഞുകൂടാ ഗ ന്ധമാത്രത്തെ ഗ്രഹിപ്പിക്കുന്നതാവൂ എന്നുള്ള അവസ്ഥാഎന്നു ള്ളെടത്തുള്ള ഗന്ധമാത്രപദത്തിന്ന ത്രപാദികളിൽവെച്ച ഗ ന്ധത്തെത്തന്നെ എന്നൎത്ഥമാകുന്നുഎന്നു എതുവിധമായാലുംപറ യെണം അല്ലാഎംകിൽ ഹെത്വസിദ്ധിതുല്യയായിഭവിക്കും അ പ്രകാരംതന്നെആകുന്നു അതിന്റെഅഭിപ്രായമെംകിൽ ഹെതു സിദ്ധിയുംതുല്യംതന്നെ എന്നുശംകിക്കുന്നു എംകിൽ ശരിത ന്നെ എന്നുഞാൻഅംഗീകരിക്കുന്നു- ദ്രവ്യത്വെസതി എന്നതു കൊണ്ടു വിശെഷിപ്പിക്കെണം എന്നാൽ ദ്രവ്യത്വമുള്ളപ്പൊൾത്ര പാദികളിൽവെച്ച ഗന്ധത്തെത്തന്നെ ഗ്രഹിപ്പിക്കുന്നതാവൂഎ ന്നുള്ള അവസ്ഥമെൽപറഞ്ഞതിന്റെ സിദ്ധിയെക്കുറിച്ചുഹെതു വായിഭവിക്കും ഒരംഅവസ്ഥക്കമെൽപറഞ്ഞ സന്നികൎഷത്തിങ്ക ൽസ്ഥിതിയില്ലതാനും- അതിന്നുദ്രവ്യത്വമില്ലെല്ലൊ അതുഹെതു വായിട്ടു ഘ്രാണെന്ദ്രിയം പാൎത്ഥിവമായിട്ടുള്ളതുതന്നെ എന്നുഗ്ര ഹിച്ചുകൊൾകയും വെണം- പാൎത്ഥിവദ്വ്യണുകംമുതൽ ബ്രഹ്മാ ണ്ഡപൎയ്യന്തമായുള്ളതൊക്കെയും പാൎത്ഥിവവിഷയമാകയാൽഅ തൊക്കെയും വിഷയത്രപയായിരിക്കുന്ന പൃഥ്വിയാകുന്നു എ

ന്നുഅറിഞ്ഞുകൊൾക- ഉപഭോഗസാധമായിട്ടുള്ളതിനെവിഷ
യമെന്നുപറയുന്നു- ദ്വ്യണുകാദികളായിരിക്കുന്നകാൎയ്യങ്ങൾ ഒ
ക്കെയും ജീവാത്മാക്കളുടെപുണ്യപാപവശാൽ ഉണ്ടായതാകുന്നു
ദ്വ്യണുകമെന്നതു രണ്ടുപരമാണുക്കളുടെ അന്യോന്യസംയോഗ
ത്താൽ ഉണ്ടാക്കപ്പെട്ടന്നൊരു വസ്തുവാകുന്നു ശെഷങ്ങളായജന്യ
വസ്തുക്കളുംഇപ്രകാരം അതാതഅവയവങ്ങളുടെസംയോഗത്താൽ
ഉണ്ടാക്കപ്പെട്ടുന്നതാകുന്നു ഇങ്ങിനെ ഉള്ള കാൎയ്യോൽപ
ത്തിക്ക ജീവാത്മാക്കളുടെ പുണ്യപാപങ്ങൾ നിമിത്തമെത്രെ
ആകുന്നത- യാതൊരുവസ്തു യാവനൊരുത്തന്റെ പുണ്യപാപ
ങ്ങൾക്ക അധീനമായിജനിച്ചുവൊ ആവസ്തു അവന്റെ ഉപഭൊ
ഗത്തെ നെരെയുള്ള സംബന്ധംകൊണ്ടൊ മറെറാരുപ്രകാര
ത്തിലൊ ഉണ്ടാകുന്നു- ബീജപ്രയൊജനങ്ങളൊടുകൂടാതെ ഒന്നി
ന്റെയും ഉൽപത്തിഇല്ല- ഇപ്രകാരമാകയാൽ ദ്വ്യണുകാദിക
ളൊക്കെയും വിഷയങ്ങളാകുന്നു എന്നു അറിഞ്ഞുകൊൾകയും
വെണം- ശരിരെന്ദ്രിയങ്ങളും വിഷയങ്ങൾതന്നെ എംകിലും വി
ഷയത്തിങ്കൽ അന്തൎഭവിച്ചതുകളായിട്ട ശരീരവും ഇന്ദ്രിയവും ഇ
ങ്ങിനെ രണ്ടുവകയുണ്ടെന്നും അതുകൾ ഇന്നപ്രകാരമുള്ളതുകളാ
ന്നു എന്നുമുള്ള ശിഷ്യബൊധത്തിനായിക്കൊണ്ട അതുകളെവെ
റെപറഞ്ഞു എന്നു അറിഞ്ഞുകൊൾക- ഇന്ദ്രിയലക്ഷണമെന്താ
കുന്നു എന്നു ചൊദിക്കുന്നു എംകിൽ പറയാം ഇന്ദ്രിയത്വമുള്ള
തൊക്കയും ഇന്ദ്രിയങ്ങളാകയാൽ ഇന്ദ്രിയങ്ങളുടെലക്ഷണം ഇന്ദ്രി
യത്വംതന്നെ- ഇന്ദ്രിയത്വമെന്നതുജാതിയല്ല ജാതിതന്നെ എ
ന്നു അംഗീകരിച്ചാൽ പൃഥിവിത്വംമുതലായതിനൊടുകൂടെ അതി
ന്നും സംകരംവരുമെല്ലൊ- അതുഹെതുവായിട്ട അതിന്റെസ്വ
രൂപത്തെ ശബ്ദെതരൊദ്ഭൂതവിശെഷഗുണാനാശ്രയത്വെസതി
ജ്ഞാനകാരണമനസ്സംയൊഗാശ്രയത്വം) ഇതുകൊണ്ട അറിഞ്ഞു
കൊൾക- ശബ്ദെതരൊദ്ഭൂതവിശെഷഗുണാനാശ്രയത്വെസതി
ജ്ഞാനകാരണമനസ്സംയൊഗാശ്രയത്വമെന്നതിന്നു- ശബ്ദെ
തരൊൽഭൂതവിശെഷഗുണാനാശ്രയത്വംസത്തായിരിക്കും വിഷയ
ത്തിങ്കൽ ഉള്ള ജ്ഞാനകാരണ മനസ്സംയൊഗാശ്രയത്വം ഇന്ദ്രി
യത്വമാകുന്നു എന്നത്രെ അൎത്ഥമാകുന്നത- ശബ്ദെതരൊദ്ഭൂത
വിശെഷ ഗുണാനാശ്രയത്വം=ശബ്ദെതരൊദ്ഭൂത വിശെഷഗു
ണാനാശ്രയമാവൃഎന്നുള്ളത- ശബ്ദെതരൊദ്ഭൂതവിശെഷഗുണാ
നാശ്രയം=ശബ്ദെതരൊദ്ഭൂതവിശെഷ ഗുണത്തിന്നൊക്കഅനാ
ശ്രയം ശബ്ദെതരൊദ്ഭൂതവിശെഷഗുണം=ശബ്ദെതര മായിരി

ക്കുന്ന ഉൽഭൂതവിശെഷഗുണം- ശബ്ദെതരം=ശബ്ദത്തിങ്കൽ നി ന്ന ഇതരം- ഇതരം=അന്യം- ഉൽഭൂതവിശെഷഗുണം=ഉൽഭൂതമാ യിരിക്കുന്ന വിശെഷഗുണം- ഉൽഭൂതം=അനുൽഭൂതമല്ലാത്തത- വി ശെഷഗുണം=വിശെഷമായിരിക്കുന്നഗുണം (വിശെഷഗുണ ങ്ങൾ ഇന്നതുകൾ എന്നതു സാധൎമ്മ്യ വൈധൎമ്മ്യ പ്രകരണത്തി ങ്കൽ പറഞ്ഞിട്ടുണ്ട) അനാശ്രയം=ആശ്രയമല്ലാത്തത- ആശ്ര യം=ഇരിപ്പിടം- ജ്ഞാനകാരണമനസ്സംയൊഗാശ്രയത്വം=ജ്ഞാ നകാരണമനസ്സംയൊഗാശ്രയമാവൂ എന്നുള്ളത- ജ്ഞാനകാരണ മനസ്സംയൊഗാശ്രയം=ജ്ഞാനകാരണ മനസ്സംയൊഗത്തിന്ന ആശ്രയം- ജ്ഞാനകാരണമനസ്സംയൊഗം=ജ്ഞാനകാരണ മാ യിരിക്കുന്ന മനസ്സംയൊഗം- ജ്ഞാനകാരണം=ജ്ഞാനത്തിന്നു കാരണം- ജ്ഞാനം=അറിവു- കാരണം=ഹെതു- മനസ്സംയൊ ഗം=മനസ്സിന്റെ സംയൊഗം- സംയൊഗം=ചെൎച്ച) ഇപ്രകാ രമാകയാൽ രൂപത്തെ ഗ്രഹിപ്പിക്കുന്നതായകണ്ണും രസത്തെ ഗ്രഹിപ്പിക്കുന്നതായനാവും ഗന്ധത്തെ ഗ്രഹിപ്പിക്കുന്നതായ മൂ ക്കും സ്പൎശത്തെ ഗ്രഹിപ്പിക്കുന്നതായ ത്വക്കും- ശബ്ദത്തെ ഗ്ര ഹിപ്പിക്കുന്നതായ ചെവിയും ഇന്ദ്രിയങ്ങളാകുന്നു എന്ന അറി ഞ്ഞു കൊൾക- മനസ്സും ഇന്ദ്രിയം തന്നെ- ഇതുകളിൽ എല്ലാ റ്റിലും ജ്ഞാനത്തിന്നു കാരണമായ മനസ്സിന്റെ സംയൊഗ ത്തിന്ന ആശ്രയമാവൂ എന്നുള്ള അവസ്ഥ ഉണ്ട- കണ്ണു മുതലാ യതുകളൊടു മനസ്സു ചെരുകയും മററുള്ള കാരണങ്ങളുംകൂടെ തികവു അക്കാലത്തിങ്കലുണ്ടായിരിക്കുകയും അതാതു ജ്ഞാനത്തിന്നു കാരണമാകുന്നു ഇങ്ങിനെ ആകയാൽ ജ്ഞാനത്തിന്ന കാരണ മായ മനസ്സംയൊഗത്തിന്നു കണ്ണു മുതലായതുകൾ ആശ്രയങ്ങ ൾ തന്നെ എന്നിരിക്കയാൽ ബഹിരിന്ദ്രിയങ്ങളിൽ ഒക്കെയും ജ്ഞാനകാരണ മനസ്സംയൊഗത്വമുണ്ട എന്നതു സിദ്ധമായി ജ്ഞാനകാരണ മനസ്സം യൊഗത്തിന്നു മനസ്സും ആശ്രയമാകു ന്നു- യാതൊന്നു സംയൊഗിക്കുന്നുവൊ അതും യാതൊന്നിങ്ക ൽ സംയൊഗിക്കുന്നുവൊ അതും സംയൊഗത്തിന്ന ആശ്രയ മായിരിക്കുമെല്ലൊ അതു ഹെതുവായിട്ട അന്തരിന്ദ്രിയമായ മന സ്സിന്നും മെൽ പറഞ്ഞ അവസ്ഥ സാധാരണം തന്നെ എന്ന തും സിദ്ധമായി അതുകൊണ്ട ഇന്ദ്രിയത്വമെന്നത ജ്ഞാനകാര ണ മനസ്സംയൊഗാശ്രയത്വം എന്നു തന്നെ പറഞ്ഞാൽ ഒരെ ടത്തും അവ്യാപ്തി ഇല്ലാ എങ്കിലും ജ്ഞാനകാരണ മായിരിക്കുന്ന മനസംയൊഗത്തിന്ന ആത്മാവു ആശ്രയമാകയാൽ ആത്മാവി

ങ്കൽ അതിവ്യാപ്തിഭവിക്കും- അതിനെപരിഹരിപ്പാനായിക്കൊണ്ട ശബ്ദെതരൊൽഭൂതവിശെഷ ഗുണത്തിന്ന ആശ്രയമല്ലാത്തതാവുഎന്നുള്ള അവസ്ഥയും കൂടെ ഉണ്ടായിരിക്കെണമെന്നാപറയെണം- ആത്മാവിങ്കൽ ശബ്ദമല്ലാത്തതായ ഉൽഭൂതഗുണംഉണ്ടരൂപം, രസം, ഗന്ധം, സ്പൎശം, ബുദ്ധി, സുഖം, ദുഃഖം, ഇഛ്ശാദ്വെഷം, പ്രയത്നം, സ്നെഹം, സാംസിദ്ധികദ്രവത്വം, ധൎമ്മം, അധൎമ്മം, ഭാവനാ, ശബ്ദം- ഇങ്ങിനെ ഉള്ള വിശെഷ ഗുണങ്ങളിൽ വെച്ച- ബുദ്ധിമുതലായിട്ടുള്ളതുകൾ ആറും ധൎമ്മവും അധൎമ്മവും ഭാവനയും ആത്മാവിങ്കൽ ഇരിക്കുന്നു എല്ലൊ- അത അരുത എന്നു വരികയാൽ ശബ്ദെതരൊൽഭൂത വിശെഷ ഗുണാനാശ്രയത്വെ സതി എന്നതു കൂടെ ഉണ്ടായാൽ ആത്മാവിങ്കൽ അതിവ്യാപ്തി ഭവിക്കില്ല- ശബ്ദെതരപദത്തെ മെൽ പറഞ്ഞ വാക്യത്തിൽ ഘടിപ്പിച്ചതു ശബ്ദത്തെ ഗ്രഹിപ്പിക്കുന്നതായ ശ്രൊത്രമെന്ന ഇന്ദ്രിയം കൎണ്ണസുഷിരത്തിങ്കലെ ആകാശം തന്നെയാകയാലും ആകാശത്തിങ്കൽ ശബ്ദമാകുന്ന വിശെഷഗുണമുണ്ടാകയാലും അതിങ്കൽ അവ്യാപ്തി ഭവിക്കരുത എന്നു കരുതിച്ചെൎത്തതാകുന്നു- ഉൽഭൂതപദം വെണ്ടാ എന്നു വെച്ചാൽ അനുൽഭൂത മായിരിക്കുന്ന ഭാസ്വര ശുക്ലരൂപാദികളായ വിശെഷ ഗുണങ്ങൾ കണ്ണു മുതലായതുകളിൽ ഉണ്ടാകയാൽ അവ്യാപ്തി ഭവിക്കും- അനുൽഭൂതപദത്തിന്ന അനുൽഭൂതത്വമുള്ളതെന്ന അൎത്ഥമാകുന്നു അനുൽഭൂതത്വമെന്നത ജാതി വിശെഷമാകുന്നു- ശുക്ലത്വം മുതലായ ജാതി ഇരിക്കാത്തെടത്തഇരിക്കയുമില്ല- ശുക്ലത്വവ്യാപ്യമായ അനുൽഭൂതത്വം വെറെ- നീലത്വവ്യാപ്യമായ അനുൽഭൂതത്വം വെറെ- ഇങ്ങിനെ അനുൽഭൂതത്വമെന്ന ജാതി നാനാപ്രകാരമാകുന്നു- അനുൽഭൂതത്വ മുള്ളതു യാതൊന്നൊ അതു ചക്ഷുരാദികൾക്ക വിഷയമായി ഭവിക്കില്ല- ഇത്രമാത്രം കൊണ്ട അനുൽഭൂതപദാൎത്ഥത്തെ ഗ്രഹിച്ചു കൊൾക അനുൽഭൂതത്വജാതി എത്രയുണ്ടൊ അത്രയുള്ള അതിന്റെ അഭാവം യാതൊന്നിങ്കൽ ഭവിക്കുന്നുവൊ അത്രെത്രെ ഉൽഭൂതമാകുന്നത- ഉൽഭൂതമായിട്ടുള്ളതു ചക്ഷുരാദികൾക്ക വിഷയമായി ഭവിക്കുകയും ചെയ്യും കണ്ണുമുതലായതുകളിൽ ഇരിക്കുന്ന രൂപാദികൾ അനുൽഭൂതങ്ങളാകുന്നു- ഉൽഭൂത വിശെഷഗുണങ്ങളിൽ ശബ്ദം ഒഴിയെ വെറെ ഒന്നും അരുത എന്നു മാത്രമെ വന്നിട്ടുള്ളൂ- അങ്ങിനെയാകയാൽ ഉൽഭൂതപദം കൂടെചെൎന്നാൽ മെൽ പറഞ്ഞഅവ്യാപ്തി നശിക്കുകയുംചെയ്യും- ശബ്ദെതരൊൽഭൂതഗുണഎന്നതുകൊണ്ട സംയൊഗത്തെയും

ഗ്രഹിക്കാം-എന്നാൽ ചക്ഷുരാദികൾക്കുസംയോഗാശ്രയത്വ മു ണ്ടാകയാൽ അതുകളിൽ അവ്യാപ്തി ഭവിക്കും- അതു ഹേതുവാ യിട്ടു വിശേഷ എന്ന പദം കൂടെച്ചേൎക്കപ്പെട്ടിരിക്കുന്നു- അതു ചെൎത്താൽ ഉൽഭൂതത്വമുണ്ടു എങ്കിലും സംയോഗം സാമാന്യ ഗുണ ങ്ങളിൽ തന്നെ അന്തൎഭവിച്ചതാകയാൽ അതിനെ ഗ്രഹിച്ചിട്ടു മെൽ പറഞ്ഞ അവ്യാപ്തി ഭവിക്കയുമില്ല- ജ്ഞാനകാരണ മന സ്സംയോഗാശ്രയത്വമെന്നതിനെ വിട്ടുശബ്ദേതരൊൽഭൂത വിശെ ഷ ഗുണാനാശ്രയത്വമാകുന്നു- ഇന്ദ്രിയത്വമെന്നു പറഞ്ഞാൽ കാ ലാദികളിൽഅതിവ്യാപ്തിഭവിക്കും- വിശെഷ ഗുണങ്ങളിൽ വെ ച്ചു ഒന്നും കാലത്തിങ്കലും ദിക്കിങ്കലും മനസ്സിങ്കലും ഇല്ലാത്ത താകയാൽ അതുകൾക്കും മെൽ പറഞ്ഞധൎമ്മം സാധാരണ മാക യാൽ അതി വ്യാപ്തിയെ ആപാദിക്കാമെന്നു ഗ്രഹിച്ചു കൊൾ ക- ജ്ഞാന കാരണ മനസ്സംയോഗാശ്രയത്വം അതുകളിൽഇ ല്ലായ്കകൊണ്ടു അതുകളുടെ മെൽപ്രകാരം ചെൎന്നിരുന്നാൽ അതി വ്യാപ്തിക്കു ദ്വാരമില്ലെന്നും ഗ്രഹിക്കെണം- പ്രാചീനമതത്തി ങ്കൽ ഇന്ദ്രിയാവയവ സംയോഗത്തിന്നും പ്രത്യക്ഷം പ്രതിഹെ തുത്വ മുണ്ടെന്നിരിക്കയാൽ അതിങ്കലുള്ള അതിവ്യാപ്തിയെ ത ടുപ്പാനായി കൊണ്ടത്രെ മനഃ പദമെന്നും കാലാദികളിൽ ഉള്ള രൂപാഭാവത്തെ ഗ്രഹിക്കുമ്പൊൾ വിശെഷണതാ എന്ന സ ന്നികൎഷത്തിന്റെ ഘടക മാകയാൽ മെൽ പറഞ്ഞ ഗ്രഹണം പ്രതികാരണ മായിരുന്ന ചക്ഷുസംയോഗത്തിന്നു ആശ്രയമാ യി ഭവിക്കുന്ന കാലാദികളിൽ അതിവ്യാപ്തി ഭവിക്കാതെ ഇരി പ്പാനായിക്കൊണ്ടും മനഃപദം വെണമെന്നും മററും ഇതിന്റെ പ്പൂറമെയുമുണ്ടു

൫൮. വൎണ്ണശ്ശുക്ലോരസസ്പൎശൌജലെമധുരശീതളൌ। സ്നേഹ സ്തത്രദ്രവത്വന്തുസാംസിദ്ധികമുദാഹൃതം ।

അന്വയം—— ജലെ- വൎണ്ണഃ- ശുക്ലഃ- രസസ്പൎശൌ- മധുര ശീതളൌ- തത്രസ്നെഹഃ ഭവതി- ദ്രവത്വന്തുസാംസിദ്ധികം- ഉദാഹൃതം-

അന്വയാൎത്ഥം——ജലത്തിങ്കലെ വൎണ്ണശ്ശുക്ലമായി ഭവിക്കുന്നു- രസസ്പൎശങ്ങൾ മധുരശീതളങ്ങളായി ഭവിക്കുന്നു-അതിങ്കൽ സ്നെ ഹം ഭവിക്കുന്നു- ദ്രവത്വമാകട്ടെസാംസിദ്ധിക മായിട്ടു ഉദാഹൃ തമായി ഭവിക്കുന്നു-

പരിഭാഷാ —— വൎണ്ണം=രൂപം- (നിറം) ശുക്ലം=വെളുപ്പു- ര സസ്പൎശങ്ങൾ=രസവും സ്പൎശവും- രസം=രസമെന്നഗുണം- സ്പ

ശം=സ്പൎശമെന്നഗുണം- മധുരശീതളങ്ങൾ=മധുരവും ശീതള
വും- ശീതളം=തണുപ്പ- അത=ജലം- സ്നേഹം=സ്നേഹമെന്ന
ഗുണം- ദ്രവത്വം=ദ്രവത്വമെന്നഗുണം- സാംസിദ്ധികം=സ്വാ
ഭാവികം- ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത- ഉദാഹരിക്ക=പറക-

സാരം—— ജലമെന്നു പറകപ്പെട്ടതായ ദ്രവ്യം ജലത്വമെന്ന
ജാതിയോടുകൂടിയതാകുന്നു- ജലത്വമെന്നജാതി സ്നേഹമെന്ന
പറകപ്പെട്ട ഗുണമാകുന്ന ഒരു കാൎയ്യത്തിന്റെ സമവായി കാര
ണത ഇന്നെടത്തു മാത്ര മിരിക്കുമെന്നുള്ള നിയമത്തെ സാധി
പ്പിക്കുന്നതാകുന്നു- സ്നേഹത്വമെന്നതു നിത്യസ്നേഹത്തിങ്കലും
അനിത്യ സ്നേഹത്തിംകലും തുല്യമായിരിക്കയാൽ അതു കാൎയ്യത
യുടെ നിയമത്തെ സാധിപ്പിക്കുന്നതല്ല- അതു ഹെതുവായിട്ടു ജ
ന്യ സ്നേഹത്വാവഛിന്ന കാൎയ്യതാ നിരൂപിത സമവായി കാര
ണതാ വഛേദകമായിട്ടു ജലത്വമെന്ന ജാതി സിദ്ധിക്കുന്നു
എന്ന മെൽ പറഞ്ഞതിന്റെ ആശയത്തെ കല്പിക്കെണം-
(ജന്യസ്നേഹത്വാവഛിന്ന കാൎയ്യതാനിരൂപിതസമവായികാര
ണതാവഛേദകം=ജന്യസ്നേഹത്വാവഛിന്നകാൎയ്യതാനിരൂപിത
സമവായികാരണതയുടെഅവഛേദകം- ജന്യസ്നേഹത്വാവഛി
ന്നകാൎയ്യതാനിരൂപിതസമവായികാരണതാ=ജന്യസ്നേഹത്വാവ
ഛിന്നകാൎയ്യതാനിരൂപിതയായിരിക്കുന്ന സമവായികാരണതാ-
ജന്യസ്നേഹത്വാവഛിന്നകാൎയ്യതാനിരൂപിതാ=ജന്യസ്നേഹത്വാ
വഛിന്നകാൎയ്യതയാൽ നിരൂപിതാ- ജന്യസ്നേഹത്വാവഛിന്ന
കാൎയ്യതാ= ജന്യസ്നേഹത്വാവഛിന്നയായിരിക്കുന്നകാൎയ്യതാ- ജ
ന്യസ്നേഹത്വാവഛിന്നാ=ജന്യസ്നേഹത്വത്താൽഅവഛിന്നാ- ജ
ന്യസ്നേഹത്വം=ജന്യസ്നേഹങ്ങളിൽ ഇരിക്കുന്നതായധൎമ്മം- ജ
ന്യസ്നേഹങ്ങൾ=ജന്യങ്ങളായിരിക്കുന്നസ്നേഹങ്ങൾ- ജന്യങ്ങൾ=
ഉൽപത്തിയോടുകൂടിയവ- സ്നേഹങ്ങൾ=സ്നേഹമെന്നപെരൊ
ടുകൂടിയഗുണങ്ങൾ- അവഛിന്നാ= നിയതാ- (ജന്യസ്നേഹത്വം
യാതൊരെടത്തുഇരിക്കുന്നുവൊ അവിടെഎല്ലാവിടത്തുമിരിക്കുമെ
ന്നും ജന്യസ്നേഹത്വമില്ലാത്തെടത്തിരിക്കില്ലെന്നുമെന്നുള്ളനി
യമത്തൊടുകൂടിയതാകപ്പെട്ടത എന്നസാരം( കാൎയ്യതാ=കാൎയ്യമാ
യ്യഎന്നുള്ളതം- കാൎയ്യം=പ്രാഗഭാവപ്രതിയൊഗി- (ഉൽപത്തി
യൊടുകൂടിയതെന്നുസാരം) നിരൂപിതാ=നിരൂപിക്കപ്പെട്ടത-
നിരൂപിക്ക=സംബന്ധിതെന്നബൊധിപ്പിക്ക- (ഒന്നിങ്കൽ ഒരു
കാൎയ്യത ഇരുന്നാൽ അതിന്റെസംബന്ധത്തൊടു കൂടിയതായ ഒ
രുകാരണതയുമുണ്ടാകും കാൎയ്യതയും കാരണതയുംപരസ്പരത്തെഅ

പെക്ഷിച്ചിരിക്കുന്നതാകയാൽ കാൎയ്യത ഇരിക്കട്ടെ കാരണത
വെണ്ടാ എന്നആക്ഷെപം പറഞ്ഞുകൂടാ എന്നിപ്രകാരം ഗ്രഹിപ്പിക്കു
എന്നസാരം- സമവായികാരണതാ= സമവായികാരണമാവുഎ
ന്നുള്ളത- സമവായികാരണം= മുൻപറകപ്പെട്ടപ്രകാരമുള്ളതു
തന്നെ- അവച്ഛെദകം=നിയാമകധൎമ്മം- ഇങ്ങിനെകല്പിച്ചാലും
പരമാണുവിങ്കൽ ജലത്വമില്ലെന്നവരും അതുഹെതുവായിട്ടുമെ
ൽപ്രകാരംസിദ്ധിക്കുന്നതു ജന്യജലത്വമെന്നൊരു ജാതിയാകു
ന്നു- അതിനെയുംകാൎയ്യതാവച്ഛെദകമായിഗ്രഹിച്ചാൽ മെൽപറ
ഞ്ഞപ്രകാരംകാരണതാവച്ഛെദകമായിട്ടുജലത്വമെന്നൊരുജാതി
സിദ്ധിക്കുന്നു എന്നഅറിഞ്ഞുകൊൾക- ഇങ്ങിനെസിദ്ധമായജ
ലത്വത്തിന്ന ആശ്രയമായദ്രവ്യം യാതൊന്നൊ അതിന്റെവ
ൎണ്ണം വെളുപ്പാകുന്നു ഇപ്പറഞ്ഞതു ജലത്തിങ്കൽ വെളുപ്പല്ലാതെ
വെറെഒരുരൂപവുമില്ലെന്നതിനെ ഗ്രഹിപ്പിപ്പാനായിക്കൊണ്ടെ
ത്രെആകുന്നത- ശുക്ലവൎണ്ണകത്വം ലക്ഷണമല്ല- ശുക്ലമാകുന്നവ
ൎണ്ണത്തൊടു കൂടിയതാവുഎന്നുള്ളത എന്നൎത്ഥമായ ശുക്ലവൎണ്ണക
ത്വം ജലത്തിങ്കൽ ഇരിക്കുന്നതുപൊലെ അലക്ഷ്യമായഭൂമിമുതലാ
യതിൽ ഇരിക്കുന്നു എല്ലൊ- അല്ലഎങ്കിൽ വൎണ്ണശുക്ലഃഎന്നു
പറഞ്ഞതിന്ന നൈമിത്തകദ്രവത്വവൃത്തി രൂപവദ്വൃത്തിദ്ര
വ്യത്വസാക്ഷാദ്വ്യാപ്യജാതി മത്വമെന്നൊ അഭാസ്വരശു
ക്ലെതരരൂപാസമാനാധികരണ രൂപസമാനാധികരണ ദ്ര
വ്യത്വസാക്ഷാദ്വ്യാപ്യജാതി മത്വമെന്നൊ അതിന്റെ ആശ്ര
യത്തെകല്പിക്കെണം- (നൈമിത്തികദ്രവത്വവദ്വൃത്തിരൂപവ
ദ്വൃത്തിദ്രവ്യത്വസാക്ഷാദ്വ്യാപ്യജാതിമത്വം= നൈമിത്തികദ്രവത്വ
വദ്വൃത്തിയായി രൂപവദ്വൃത്തിയായി ദ്രവ്യത്വസാക്ഷാദ്വ്യാപ്യ
മായിരിക്കുന്ന ജാതിയൊടുകൂടിയതാവുഎന്നുള്ളത- നൈമി
ത്തികദ്രവത്വവദ്വൃത്തി= നൈമിത്തിക ദ്രവത്വവത്തിങ്കൽ
വൃത്തിയൊടു കൂടാത്തത- നൈമിത്തികദ്രവത്വവത്ത=നൈ
മിത്തികമായിരിക്കുന്ന ദ്രവത്വമുള്ളത- നൈമിത്തികം= നി
മിത്തവശാൽ ഉണ്ടാകുന്നത- ദ്രവത്വം=ദ്രവത്വമെന്നഗുണം-
വൃത്തി സ്ഥിതി- രൂപവദ്വൃത്തി= രൂപവത്തിങ്കൽ വൃത്തി
യൊടുകൂടിയത- രൂപവത്ത=രൂപമുള്ളത- രൂപം=രൂപമെന്ന
ഗുണം- വൃത്തി=സ്ഥിതി- ദ്രവ്യത്വസാക്ഷാദ്വ്യാപ്യാ=ദ്രവ്യത്വത്തി
ന്റെ സാക്ഷാദ്വ്യാപ്യാ. ദ്രവ്യത്വം=ദ്രവ്യത്വമെന്നജാതി- സാ
ക്ഷാദ്വ്യാപ്യാ= നെരെവ്യാപ്യയായിട്ടുള്ളത- വ്യാപ്യാ=അതി
ന്റെഅഭാവത്തിന്ന ആശ്രയമായതിങ്കൽ ഇരിക്കാത്തത-അഭാ

സ്വരശുക്ലേതരരൂപാസമാനാധികരണ രൂപസമാനാധികരണ
ദ്രവ്യത്വസാക്ഷാദ്വ്യാപ്യജാതിമത്വം= അഭാസ്വരശുക്ലേതരരൂ
പാസമാനാധികരണയായി രൂപസമാനാധികരണയായി ദ്രവ്യ
ത്വസാക്ഷാദ്വ്യാപ്യയായിരിക്കുന്ന ജാതിയൊടു കൂടിയതാവുഎ
ന്നുള്ളത- അഭാസ്വരശുക്ലേതരരൂപാസമാനാധികരണം= അഭാ
സ്വരശുക്ലേതരരൂപത്തിന്ന അസമാനാധികരണം- അഭാസ്വര
ശുക്ലേതരരൂപം= അഭാസ്വരശുക്ലേതരമായിരിക്കുന്നരൂപം- അ
ഭാസ്വരശുക്ലേതരം=അഭാസ്വരശുക്ലത്തിങ്കൽനിന്ന ഇതരം അ
ഭാസ്വരശുക്ലം=അഭാസ്വരമായിരിക്കുന്ന ശുക്ലം- അഭാസ്വരം=
അസ്പഷ്ടം- ശുക്ലം=വെളുപ്പ- (ജലത്തിന്റെവെളുപ്പിന്നഅഭാസ്വ
രശുക്ലമെന്നും തെജസ്സിന്റെവെളുപ്പിന്ന ഭാസ്വരശുക്ലമെന്നും
വ്യവഹാരമുണ്ട-) ഇതരം= അന്യം- രൂപം=രൂപമെന്നഗുണം=
അസമാധികരണം= സമാനാധികരണയല്ലാത്തത- സമാനാ
ധികരണം= സമാനമായിരിക്കുന്ന അധികരണത്തൊടു കൂടി
യത- സമാനം=തുല്യം- അധികരണം=ഇരിപ്പിടം- രൂപ
സമാനാധികരണം=രൂപത്തിന്ന സമാനാധികരണം- (ശെഷം
മെൽപ്രകാരം)ഇങ്ങിനെ മെൽപറഞ്ഞ ലക്ഷണശരീരമായ ശബ്ദ
ത്തിന്റെ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക- മെൽപ്രകാരമുള്ളജാ
തി ജലത്വംതന്നെ അതുകൊണ്ടമെൽപ്രകാരം ആശയത്തെക
ല്പിച്ചാൽ അതുലക്ഷണമായിട്ടുതന്നെ ചെരുന്നതാകുന്നു ജല
ത്തിന്റെരൂപംവെളുപ്പുതന്നെ എന്നുപറഞ്ഞാൽഇതുയുക്തമായി
ല്ല യമുനാജലം കറുത്തതാകുന്നുഎന്ന അനുഭവബലാൽ നിശ്ച
യിക്കപ്പെട്ടതത്രെ ആകുന്നതെന്ന ഒരുശങ്കഭവിക്കാം എന്നാ
ലും കറുപ്പിന്റെ ഹെതുതയെ നിയമിക്കുന്നതായപൃഥിവീത്വമെ
ന്നജാതിയമുനാജലത്തിങ്കൽ ഇരിക്കാത്തതാകയാൽ അവിടെഅ
തിന്നു സംഭവമില്ലെന്നു നിശ്ചയിച്ചു അതിനെ പരിഹരിക്കകെ
യുമാം- യമുനാജലത്തിങ്കൽ തൊന്നുന്നകറുപ്പ അതിന്റെ ആ
ശ്രയമായഭൂമിയിൽ ഇരിക്കുന്നതാകുന്നു അതിനെ എടുത്തുമെൽ
പ്പെട്ട എറിഞ്ഞാൽ മറ്റുള്ളജലമെന്നപൊലെ അതും വെളുത്ത
നിറത്തൊടു കൂടിയതായി കാണപ്പെടുന്നു അതുഹെതുവായിട്ടുജ
ലത്തിന്റെവൎണ്ണം വെളുപ്പുതന്നെ എന്നു ഗ്രഹിച്ചുകൊൾകയും
വെണം-

ജലത്തിന്റെരസം മധുരമാകുന്നു അതിങ്കൽ പ്രത്യക്ഷംകൊ
ണ്ടയാതൊരുരസവും ഗ്രഹിക്കപ്പെടുന്നില്ല- എന്തുഹെതുവായി
ട്ടാകുന്നു ൦രംജലം വണരസമായത എന്നുള്ളചൊദ്യമെന്ന

പൊലെ എന്തുഹെതുവായിട്ടാകുന്നു മധുരമായതെന്നും എന്തു
ഹെതുവായിട്ടാകുന്നു പുളിക്കുന്നതെന്നും എന്തുഹെതുവായിട്ടാ
കുന്നു കയ്ക്കുന്നതെന്നും എന്തുഹെതുവായിട്ടാകുന്നു എരിക്കുന്ന
തെന്നും എന്തുഹെതുവായിട്ടാകുന്നു ചവൎക്കുന്നതെന്നുള്ള ചൊ
ദ്യങ്ങൾനടന്നുവരുന്നു അതുഹെതുവശാൽ അതിന്നവസരവു
മില്ല. നാളികെരജലത്തിന്നുതൊന്നുന്നമാധുൎയ്യം നാളികെരജ
ലംയാതൊരെടത്തുണ്ടായതാകുന്നുവൊ ആസ്ഥലത്തിങ്കൽ നിന്ന
മധുരരസങ്ങളായ അതിന്റെസൂക്ഷ്മാവയവങ്ങൾ നാളികെരജ
ലത്തിങ്കൽചെന്നിരിക്കയാൽ ഉണ്ടായതത്രെ ആകുന്നത. അ
പ്രകാരമാകയാൽ അതുജലം മധുരമാകുന്നു എന്നതിനെക്കുറി
ച്ചുസഹായിക്കുന്നില്ല സംശയിച്ചാലും ജലത്തിന്റെരസംമധു
രംതന്നെ എന്നുവരുന്നില്ല. നാരങ്ങയുടെ ജലത്തിന്നുപുളിയു
ണ്ടാകയാൽ ജലത്തിങ്കൽപുളിയും ഇങ്ങിനെമററുള്ളരസങ്ങളും ഉ
ണ്ടെന്നുവരും. ഒരംശാവസ്ഥജ്ജലത്തിന്റെരസംമധുരമാകുന്നു
എന്നതിന്നിനെപ്രത്യക്ഷിച്ചുപറഞ്ഞതയുക്തമാകയുമില്ല. ഇങ്ങി
നെശംകിക്കുന്നവർ താഴെപറയുന്നതിനെ നൊക്കി സമാധാ
നത്തെലഭിച്ചുകൊൾകയുംവെണം.

നാളികെര ജലത്തിങ്കൽ മാധുൎയ്യംതൊന്നുകയാൽ ജലംമധുര
മാകുന്നു എന്നുഞാൻപറയുന്നില്ല കൂപതടാകാദിജലങ്ങൾമധു
രങ്ങളല്ലാതെ ഇരിക്കുംപൊൾ നാളികെരജലത്തിന്റെമാധുൎയ്യ
ത്തെപ്രമാണിച്ചിട്ടു സകലജലവും മധുരമാകുന്നുഎന്നു പറഞ്ഞു
കൂടാ എല്ലൊ അതുഹെതുവായിട്ടു നാളികെരജലത്തിന്റെ മാധു
ൎയ്യം നാരങ്ങനീരിന്റെ പുളിഎന്നപൊലെ ആശ്രയവശാൽ
ഉണ്ടായതുതന്നെ എങ്കിലും ജലത്തിന്റെ രസം മധുരംതന്നെഎ
ന്നുകൊണ്ടെന്നാൽ പ്രത്യക്ഷംകൊണ്ടുതന്നെ എന്നറിക. രസ
നെന്ദ്രിയത്തൊടു ജലം സംബന്ധിക്കുംപൊൾ മധുരത്തെ ഗ്രഹി
ക്കാത്തതിന്റെ കാരണം വ്യഞ്ജകവസ്തുസഹായമായി ഭവിച്ചി
ട്ടില്ലായ്കയത്രെ ആകുന്നത. അസ്പുടമായതിനെ സ്പഷ്ടമായിരിക്കു
ന്നതിനെപ്പൊലെ ഗ്രഹിപ്പിക്കുന്ന പദാൎത്ഥമെത്രെ വ്യഞ്ജകവ
സ്തുവാകുന്നത. ജലമാധുൎയ്യത്തിന്റെ വ്യഞ്ജകവസ്തു നെല്ലിക്കമുത
ലായതാകുന്നു. നെല്ലിക്കതിന്നിട്ടു ഉടനെ വെള്ളംകുടിക്കുമ്പൊൾ
എല്ലാവൎക്കും മധുരമായിതൊന്നുന്നു. ഇപ്രകാരമാകയാൽ വ്യഞ്ജ
കസാഹായ്യത്തൊടു കൂടിയ രസനെന്ദ്രിയം തന്നെ ജലം മധുര
മാകുന്നു എന്നതിന്നു പ്രമാണമെന്നു ഗ്രഹിച്ചുകൊൾക. നെല്ലി
ക്കമുതലായിരിക്കുന്നതിന്റെ സൂക്ഷ്മാവയവങ്ങൾ വായയിൽപ

റി ഇരിക്കുമ്പോൾ അതുകളിലുണ്ടാകുന്ന ജലസംയോഗം നെല്ലിക്കാമുതലായതുകളിൻ തന്നെ മധുരസത്തെ ജനിപ്പിക്കുന്നു എന്നുള്ളകല്പനയെ ഭാരാധിക്യവശാൽ ഉപെക്ഷിച്ചിരിക്കുന്നു ജലത്തിൻെറ രസംമധുരമായിരുന്നാലും നാളികെരജലത്തിൻെറമാധുൎയ്യം വിജാതീയമാകയാൽ അത ആശ്രയമാധുൎയ്യവശാൽ ഉണ്ടായതാകുന്നു എന്നും പുളിമുതലായരസങ്ങളുടെ ഹെതുതയെ ക്ഷിതിത്വം കൊണ്ടു നിയമിച്ചിരിക്കയാലും ക്ഷിതിത്വം ക്ഷിതിയിൽ നിന്ന അന്യങ്ങളിൽ ഇരിക്കുന്നതല്ലായ്കയാലും ജലത്തിങ്കൽ പുളിമുതലായരസങ്ങളുടെ ഹെതുത ചെരാത്തതാകയാൽ നാരങ്ങനീരിന്നതൊന്നുന്ന പുളിരസവും ആശ്രയവശാൽ ഉണ്ടായതാകുന്നു എന്നും ഗ്രഹിച്ചുകൊൾക ജലത്തിൻെറസ്പൎശം ശീതമാകുന്നു വെറെഒരുവസ്തുവും ശീതസ്പൎശമായിട്ട ഒരെടത്തുമില്ല അതുകൊണ്ടുശീതസ്പൎശവത്വം ജലത്തിൻെറലക്ഷണംതന്നെ ജലത്തിങ്കൽ ഉഷ്ണം ഉണ്ടാകുന്നതു തെജസ്സംയോഗം ഹെതുവായിട്ടാകുന്നു യാതൊരുജലം ഉഷ്ണമായിതൊന്നുന്നുവൊ അതുസ്വഭാവെനശീതസ്പൎശമായിട്ടുള്ളതാകുന്നു- അതുഹെതുവായിട്ടമെൽപറഞ്ഞ ലക്ഷണത്തിന്ന അവ്യാപ്തിഇല്ലെന്നും ചന്ദനാദികളിൽതൊന്നുന്നശൈത്യത്തിൻെറആധാരം ചന്ദനാന്തൎഗ്ഗതമായജലംതന്നെയാകയാൽഅതിവ്യാപ്തിഇല്ലെന്നുംധരിച്ചുകൊൾക.

ജലം സ്നെഹത്തിന്ന ആധാരമായിട്ടുള്ളതുമാകുന്നു- നെയ്യുമുതലായതുകളിൽ തൊന്നുന്ന സ്നെഹത്തിന്നും നെയ്യു മുതലായതുകളിൽ ചെൎന്നിരിക്കുന്ന ജലമെത്രെ ആശ്രയമാകുന്നത- സ്നെഹസമവായി കാരണതയെ ജലത്വംകൊണ്ടു നിയമിച്ചിരിക്കുമ്പൊൾ വെറെ ഒന്നിൽ സ്നെഹൊൽപത്തിക്കു സംഭവമില്ല- നൈ മുതലായതുകളിൽ ജലമുണ്ടായിരുന്നാലും അഗ്നിക്കു അതുകൾ അനുകൂലങ്ങളായി ഭവിക്കുന്നതിൻെറ കാരണം സ്നെഹാധിക്യമെത്രെ ആകുന്നത-

ജലത്തിങ്കലെ ദ്രവത്വം സാംസിദ്ധികമാകുന്നു- സാംസിദ്ധിക ദ്രവത്വമെന്നതു വെറെ ഒന്നിലു മിരിക്കാത്തതാകുന്നു- സാംസിദ്ധിക ദ്രവത്വത്വമെന്നൊരുജാതിയെപ്രത്യക്ഷബലാൽ അംഗീകരിക്കുന്നു- സാംസിദ്ധിക ദ്രവത്വത്വംകൊണ്ടു നിയമിക്കപ്പെട്ടതായ കാൎയ്യതയെപ്പറ്റിയുള്ള കാരണതയെ ജലത്വംകൊണ്ടു നിയമിച്ചിരിക്കയാൽ സാംസിദ്ധിക ദ്രവത്വമെന്ന ഗുണത്തിൻെറ ആധാരം ജലംതന്നെ എന്നറിക- തൈലാദികളിൽ ഉള്ള സാംസിദ്ധിക ദ്രവത്വത്തിൻെറയും ആധാരമായിട്ടുള്ളതു

തൈലാദികളിൽ ചെന്നിരിക്കുന്ന ജലം തന്നെ എന്നും ഗ്ര ഹിച്ചുകൊൾക-

൩൦. നിത്യതാദിപ്രഥമവൽകിന്തുദെഹമയൊനിജം । ഇന്ദ്രി യാരസനംസിന്ധുഹിമാദിൎവ്വിഷയൊമതഃ ॥

അന്വയം— നിത്യതാദി- പ്രഥമവൽ- കിന്തു- ദെഹം-അ യൊനിജം- ഭവതി- ഇന്ദ്രിയം- രസനം- സിന്ധുഹിമാദിഃ-വി ഷയഃ- മതഃ-

അന്വയാൎത്ഥം— നിത്യതാദി പ്രഥമത്തിന്നെന്ന പൊലെ ഭ വിക്കുന്നു- വിശെഷമുണ്ടു ദെഹംഅയൊനിജമായിഭവിക്കുന്നു- ഇന്ദ്രിയം രസനമാകുന്നു- സിന്ധുഹിമാദി വിഷയമെന്ന മത മാകുന്നു-

പരിഭാഷാ— നിത്യതാദി=നിത്യതമുതലായത- പ്രഥമം=മുൻ പറകപ്പെട്ടത (പൃഥിവി എന്ന ഗ്രന്ഥമെന്നർത്ഥം സാരം) ദെഹം=ശ രീരം- അയൊനിജം=യൊനിജമല്ലാത്തത- യൊനിജം=യൊനി യിൽ ജനിച്ചത രസനം=നാവ- (നാവിന്മെൽ രസജ്ഞാന ത്തെ ജനിപ്പിക്കുന്നതായി ഇരിക്കുന്ന ഇന്ദ്രിയത്തെ രസന ശ ബ്ദംകൊണ്ടു ഗ്രഹിക്കെണം) സിന്ധുഹിമാദി=സിന്ധുഹിമങ്ങ ൾ തുടങ്ങിയുള്ളത- സിന്ധുഹിമങ്ങൾ=സിന്ധുവും ഹിമവും- സി ന്ധു=സമുദ്രം- ഹിമം=മഞ്ഞ- മതാ=അറികപ്പെടുന്നത-

## ജലനിരൂപണം

സാരം — നിത്യമെന്നും അനിത്യമെന്നും ഉള്ള ഭെദം പൃഥി വിക്കു എന്ന പൊലെ ജലത്തിന്നുമുണ്ടു അതിൽവെച്ചു നിത്യ മായിരിക്കുന്ന ജലം പരമാണുരൂപമായിട്ടുള്ളതാകുന്നു- ദ്വ്യണു കം മുതലായ ജലം ഒക്കെയും അനിത്യമായിട്ടുള്ളതാകുന്നു- അ തിന്ന അവയവങ്ങളിൽ സമവായ സംബന്ധെന ഉൽപത്തിയു മുണ്ടു- അപ്രകാരം അനിത്യമായ ജലം ശരീരമെന്നും ഇന്ദ്രിയ മെന്നും വിഷയമെന്നുമുള്ള ഭെദത്തൊടുകൂടിയതുമാകുന്നു- ജലസം ബന്ധിയായ ശരീരത്തിന്ന പാൎത്ഥിവ ശരീരത്തെക്കാൾ ഒരുവി ശെഷമുണ്ടു- പാൎത്ഥിവ ശരീരം യൊനിജമായിട്ടും അയൊനി ജമായിട്ടുമുണ്ടു- ജലശരീരം അയൊനിജമായിട്ടു തന്നെ ഭവിക്കു ന്നു- ഇതെത്രെ വിശെഷമാകുന്നത- ജലമയ ശരീരം വരുണ ലൊകത്തിങ്കൽ പ്രസിദ്ധമാകുന്നു- രസനെന്ദ്രിയം ജലമയമാകു ന്നു എന്നതിന്ന പ്രമാണം (രസനെന്ദ്രിയം ജലമയം ഗന്ധാവ്യ ഞ്ജകത്വെദ്രവ്യത്വെചസതിരസവ്യഞ്ജകത്വാൽസക്തുരസാഭിവ്യ ഞ്ജകൊദകവൽ)ഠരം അനുമാനമെത്രെ ആകുന്നത-രസനെന്ദ്രി

യം=രസനമാകുന്നഇന്ദ്രിയം-ജലമയം=ജലത്തിങ്കൽനിന്നുണ്ടായ
ത(ജലരൂപമെന്നു സാരം)ഗന്ധാവ്യഞ്ജകത്വം=ഗന്ധാവ്യകമാവൂ
എന്നുള്ളത- ഗന്ധാവ്യഞ്ജകം=ഗന്ധത്തെ വ്യഞ്ജിപ്പിക്കാത്തത-
വ്യഞ്ജിപ്പിക്ക=വ്യക്തമാക്കുക- ദ്രവ്യത്വം=ദ്രവ്യമാവൂഎന്നുള്ളത-
രസവ്യഞ്ജകത്വം=രസവ്യഞ്ജകമാവൂഎന്നുള്ളത· രസവ്യഞ്ജകം-
രസത്തെ വ്യഞ്ജിപ്പിക്കുന്നത രസം=രസമെന്നഗുണം- (മധുരം
മുതലായത) വ്യഞ്ജിപ്പിക്ക= വ്യക്തമാക്കുക- സക്തു രസാഭിവ്യ
ഞ്ജകോദകം=സക്തു രസാഭിവ്യഞ്ജകമായിരിക്കുന്നഉദകം- സ
ക്തുരസാഭിവ്യഞ്ജകം=സക്തുരസത്തെ അഭിവ്യഞ്ജിപ്പിക്കുന്നത-
സക്തുരസം=സ വിന്റെരസം·സക്തു=മലർപൊടി അഭിവ്യ
ഞ്ജിപ്പിക്ക=വ്യക്തമാക്കുക) ഇങ്ങിനെമെൽ പറഞ്ഞ അനുമാനവാ
ക്യത്തിങ്കൽചെൎന്നിരിക്കുന്ന പദങ്ങളുടെഅൎത്ഥം- രസനെന്ദ്രിയംജ
ലമയമെന്നതിന്നരസനെന്ദ്രിയംജലമയമാകുന്നഎന്നഅന്വയാ
ൎത്ഥം-രസനെന്ദ്രിയംജലമയമാകുന്നഎന്നനിശ്ചയിച്ചതുയാതൊ
ന്നഹെതുവായിട്ടൊഅതിനെ ഗന്ധാവ്യഞ്ജകത്വെസത്യാദിയായ
അംശംകൊണ്ടു പറഞ്ഞിരിക്കുന്നു ഗന്ധാവ്യഞ്ജകത്വവുംദ്രവ്യ
ത്വവുമുണ്ടായിരിക്കുമ്പൊൾ ഉള്ള രസവ്യഞ്ജകത്വം ഹെതുവാ
യിട്ട എന്ന അതിന്റെ അന്വയാൎത്ഥമാകുന്നു- എന്തെന്നപൊ
ലെ എന്നതിനെ സക്തുരസാഭിവ്യഞ്ജകോദകവൽ എന്നതു
കൊണ്ടു പറഞ്ഞിരിക്കുന്നു· സക്തുരസാഭിവ്യഞ്ജകോദകമെന്ന
പൊലെ എന്ന അതിന്റെ അന്വയാൎത്ഥമാകുന്നു- അനുമാന
വാക്യാഭിപ്രായം- രസനെന്ദ്രിയമെന്നതു ജലരൂപമാകുന്നു എ
ന്നു ഹെതുവായിട്ടെന്നാൽ അതിങ്കൽ ഗന്ധത്തെ വ്യക്തമാക്കുവാ
നുള്ള സാമൎത്ഥ്യമിരിക്കുന്നില്ല- ദ്രവ്യത്വമുണ്ട- രസത്തെ വ്യക്ത
മാക്കിച്ചെയ്യുന്നു- ൟ മൂന്നു സ്ഥലകളുമുണ്ടാകയാൽ മെൽപ്രകാ
രം നിശ്ചയിക്കാമെന്ന അറിഞ്ഞുകൊൾക ഇതിന്ന ദൃഷ്ടാന്ത
വുമുണ്ട- സക്തുരസത്തെ അഭിവ്യഞ്ജിപ്പിക്കുന്നതായ ജലം ദൃ
ഷ്ടാന്തമാകുന്നു- സക്തുരസാഭിവ്യഞ്ജകമായ ജലത്തിങ്കൽ ഗന്ധ
ത്തെ വ്യക്തമാക്കുവാനുള്ള സാമൎത്ഥ്യമില്ല- ദ്രവ്യത്വമുണ്ട- അതു
പൊലെ രസത്തെ വ്യക്തമാക്കുവാനുള്ള സാമൎത്ഥ്യവുമുണ്ട- ഇ
പ്രകാരമാകയാൽ.ൟ ദൃഷ്ടാന്തത്തിങ്കൽജലരൂപതയാകുന്ന സാ
ധ്യത്തൊടുകൂടെ ഇരിക്കുന്നതായിക്കണ്ടും ഹെതു ഒരെടത്തു മെൽ
പറഞ്ഞ സാധ്യത്തൊടു കൂടാതെ ഇരിക്കുന്നു എന്നുള്ള അറിവി
ന്ന വിഷയമാവാതെയും ഇരിക്കുന്നതായ ഗന്ധാവ്യഞ്ജകത്വ
ത്തൊടും ദ്രവ്യത്വത്തൊടും കൂടി ഏകാശ്രയത്തിങ്കൽ ഇരിക്കുന്ന

തായി മുമ്പെ ഗ്രഹിക്കപ്പെട്ടതായ ഹെതു രസനെന്ദ്രിയത്തിങ്കലു മുണ്ടാകയാൽ ദൃഷ്ടാന്തത്തിങ്കലെന്നപൊലെ രസനെന്ദ്രിയത്തിങ്കലും ജലത്രുപത ഉണ്ട എന്ന കല്പിക്കാം ഇപ്രകാരമാകുന്നു രസനെന്ദ്രിയത്വം രസാശ്രയത്വം തങ്ങളിൽ ചെരുമ്പൊൾ ആകുന്നു എല്ലൊ രസഗ്രഹണമുണ്ടാകുന്നത- അതുഹെതുവായിട്ട രസനെന്ദ്രിയത്തിൻെറ ചെച്ച് എന്ന ജലത്തിന്ന വസ്തുവിങ്കൽ ഹെതു ഇരിക്കയാൽ ആപാദിക്കപ്പെടുവാൻ വഴിയുള്ള വ്യഭിചാര ദൊഷത്തിൻെറ നിവൃത്തി ഉദ്യൊഗം കൂടെ ഉണ്ടായിരിക്കെണമെന്നുള്ളതിൻെറ ഫലമാകുന്നു- ഇപ്രകാരമുള്ള അനുമാനബലാൽ ഇന്ദ്രിയം രസനമെന്നതു സിദ്ധമായി ജല സംബന്ധിയായ വിഷയം, സമുദ്രം, നദി, പൊയ്ക, കുളം, കിണറ ഇതിനെതുടങ്ങിയുള്ളതും മഞ്ഞു മുതലായതുമാകുന്നു മഞ്ഞ കട്ടയായിട്ടും ആലിപ്പഴം കല്ലുപൊലെയുമിരുന്നാലും ചൂടിൻെറ സംയൊഗവശാൽ അലിയുമ്പൊൾ അതുകളിൽ ജലത്വം പ്രത്യക്ഷംകൊണ്ടു ഗ്രഹിക്കപ്പെടുന്നതാകയാൽ അതുകളിൽ ചിലകാലമുണ്ടാകുന്ന കാഠിന്യത്തെ പ്രമാണിച്ചിട്ടു പൃഥിവിയിൽ ചെൎന്നതുകളാകുന്നു എന്നു ഭ്രമിച്ചുപൊകരുത- യദ്യൊ യദ്രവ്യധ്വംസജന്യം തത്തദുപാദാനൊപാദെയമെന്നു പൃഥിവിനിരൂപണത്തിങ്കൽ പറകപ്പെട്ടു- അത ഇവിടെയും ഓൎത്തു കൊൾക-

൩൭. ഉഷ്ണസ്പൎശസ്തെജസസ്തസ്യാദ്രൂപംശുക്ലഭാസ്വരം നൈമിത്തികംദ്രവത്വംതുനിത്യതാദിചപൂൎവ്വവൽ ॥

൩൮. ഇന്ദ്രിയംനയനംവഹ്നിസ്വൎണ്ണാദിൎവ്വിഷയൊമതഃ। അപാകജാനുഷ്ണാശീതസ്പൎശസ്തുപവനെമതഃ ॥

അന്വയം —— തെജസഃ- സ്പൎശഃ തു- ഉഷ്ണഃ- രൂപം- ശുക്ലഭാസ്വരംസ്യാൽ- ദ്രവത്വം- തു- നൈമിത്തികം- ഭവതി- പൂൎവ്വവൽ- നിത്യതാദി- ച- ഇന്ദ്രിയം- നയനം- വിഷയ - വഹ്നി. സ്വൎണ്ണാദിഃ- മതഃ- പവന- തു- അപാകജാനുഷ്ണാശീതസ്പൎശഃ- മതഃ-

അന്വയാൎത്ഥം —— തെജസ്സിൻെറ സ്പൎശമാകട്ടെ ഉഷ്ണമാകുന്നു. രൂപം ശുക്ലഭാസ്വരമായി ഭവിക്കും- ദ്രവത്വമാകട്ടെ നൈമിത്തികമായി ഭവിക്കുന്നു- പൂൎവ്വത്തിന്ന എന്നപൊലെ നിത്യതാദിയും ഭവിക്കുന്നു ഇന്ദ്രിയം നയനമാകുന്നു- വിഷയം വഹ്നിസ്വൎണ്ണാദി എന്ന മതമായി ഭവിക്കുന്നു- പവനനാകട്ടെ അപാകജാനുഷ്ണാശീതസ്പൎശനായിട്ടു മതനായി ഭവിക്കുന്നു-

പരിഭാഷാ ——തെജസ്സ=തെജസ്സെന്നദ്രവ്യം- സ്പൎശം=സ്പൎശ

മെന്നൎത്ഥം- ഉഷ്ണം=ചൂട- രൂപം=രൂപമെന്നൎത്ഥം- (നിറം) ശുക്ലഭാസ്വരം=ശുക്ലമായിട്ടും ഭാസ്വരമായിട്ടും ഇരിക്കുന്നത ശുക്ലം=വെളുത്തത- ഭാസ്വരം=ഭാസിക്കുന്നത- ഭാസിക്ക=പ്രകാശിക്ക- ദ്രവത്വം=ദ്രവത്വമെന്നൎത്ഥം- നൈമിത്തികം=നിമിത്തവശാൽ ഉണ്ടാവുന്നത- പൂൎവ്വം=മുൻപറകപ്പെട്ടത- നിത്യതാദി=നിത്യതമുതലായിട്ടുള്ളത- നയനം=കണ്ണ- വഹ്നിസ്വൎണ്ണാദി=വഹ്നിസ്വൎണ്ണങ്ങൾതുടങ്ങിയുള്ളത- വഹ്നിസ്വൎണ്ണങ്ങൾ=വഹ്നിയും സ്വൎണ്ണവും വഹ്നി=തീയ്യ. മതം=അറിയപ്പെടുന്നത- പവനൻ=വായു- അപാകജാനുഷ്ണാശീതസ്പൎശ=അപാകജമായി അനുഷ്ണാശീതമായിരിക്കുന്ന സ്പൎശത്തോടുകൂടിയവൻ- (പവനനെന്നുള്ള വിശേഷ്യവാചകശബ്ദം പുസ്ത്വത്തെ പ്രകാശിപ്പിക്കും വിധത്തിൽ പറയുന്നതു മലയാളികൾക്കു സംപ്രദായ സിദ്ധമാകയാൽ വിശേഷണ പദത്തിന്റെ അനായാസമ പരിഭാഷകളിലും പുസ്ത്വത്തെ ആദരിച്ചിരിക്കുന്നു- പവനനെന്നത ശരീരത്തിങ്കൽ ഉള്ള പ്രാണവായു പുറത്തുള്ള കാററ ഇങ്ങിനെ ഉള്ളതാകുന്നു- അതിന്ന വാസ്തവമായ പുംസ്ത്വമില്ലെന്നു ധരിച്ചു കൊൾക) അപാകജം=പാകജമല്ലാത്തത- പാകജം=പാകം ഹെതുവായിട്ടു ഉണ്ടായത- പാകം=തെജസ്സംയൊഗം- അനുഷ്ണാശീതം=അനുഷ്ണമായിട്ടും അശീതമായിട്ടുമിരിക്കുന്നത- അനുഷ്ണം=ഉഷ്ണമല്ലാത്തത- അശീതം=ശീതമല്ലാത്തത- സ്പൎശം=സ്പൎശമെന്നൎത്ഥം- മതൻ=അറികപ്പെടുന്നവൻ-

## തെജൊനിരൂപണം

സാരം——തെജസ്സ എന്നു മൂന്നാമത്തതായി മുൻ പറകപ്പെട്ട ദ്രവ്യം ഉഷ്ണമായിരിക്കുന്ന സ്പൎശത്തൊടു കൂടിയതാകുന്നു- സ്പൎശത്തിങ്കൽ ഉഷ്ണത്വമെന്നത ഒരു ജാതിയെത്രെ ആകുന്നത- അതു പ്രത്യക്ഷസിദ്ധമായിട്ടുള്ളതുമാകുന്നു- ജന്യൊഷ്ണസ്പൎശരൂപമായ കാൎയ്യവശാൽജന്യതെജസ്ത്വമെന്നജാതിയുംജന്യതെജൊരൂപമായ കാൎയ്യവശാൽതെജസ്ത്വമെന്ന ജാതിയും സിദ്ധിക്കുന്നു-ജലനിരൂപണത്തിങ്കൽപറഞ്ഞപ്രകാരംഅതിന്റെന്യായത്തെനല്ലവണ്ണം ഗ്രഹിച്ചുകൊൾകയും വെണം- തെജസ്സിന്റെലക്ഷണം ഉഷ്ണസ്പൎശവത്ത്വമാകുന്നുഎന്ന ആദ്യവാക്യത്തിൽനിന്നുസിദ്ധമായിരം ലക്ഷണം ചന്ദ്രകിരണാദികളിൽ ഉള്ളപ്രകാരം അനുഭവമില്ല- എങ്കിലും അതുകളിലും ഉഷ്ണസ്പൎശമുണ്ട എന്നും അതിനെഗ്രഹിക്കാത്തതു ചന്ദ്രകിരണങ്ങളുടെ ഇടയിൽ കൂടെ സൂക്ഷ്മങ്ങളായിയും നിരന്തരങ്ങളായിയും വീഴുന്നജലത്തിന്റെസ്പൎശത്താൽ ഉ

ണ്ടാകപ്പെട്ട അസ്ഫുടത ഹെതുവായിട്ടാകുന്നു എന്നും രത്നകിരണ
ങ്ങളിൽ ഉഷ്ണഉഷ്ണസ്പൎശത്തെ ഗ്രഹിക്കാത്തതു പൃഥിവീകളുടെ രത്ന
ങ്ങളിൽ ചെൎന്നിരിക്കയാൽ അതിന്റെ അനുഷ്ണാശീതമായസ്പ
ൎശത്താൽ ഉണ്ടാകപ്പെട്ടതായ അസ്ഫുടതഹെതുവായിട്ടാകുന്നു എ
ന്നാകല്പിപ്പാൻവഴിയുണ്ടല്ലൊ അതുഹെതുവായിട്ട അവ്യാപ്തി
എന്നദൊഷത്തെ പറഞ്ഞുകൂടാ എന്നു ധരിച്ചുകൊൾകയുംവെ
ണം- ചക്ഷുരാദികളിലുള്ളഉഷ്ണസ്പൎശം അനുൽഭൂതത്വംഹെതുവാ
യിട്ടും ഗ്രഹിക്കപ്പെടുന്നതല്ല

തെജസ്സിന്റെരൂപം ഭാസ്വരശുക്ലമാകുന്നു തിയ്യുചുവന്നിട്ടും
മരതകത്തിന്റെനിറംപച്ചയായിട്ടും തൊന്നുന്നതു പൃഥിവീരൂ
പത്താൽ മറക്കപ്പെടുകനിമിത്തമായി അതുകളിലെ ഭാസ്വരശു
ക്ലത്തെ ഗ്രഹിപ്പാൻ കഴികയാലെത്രെഎന്നുഗ്രഹിച്ചുകൊൾക-
രൂപഗ്രഹണമുണ്ടാകുന്നില്ല എങ്കിൽ തിയ്യിന്റെയും മരതകാ
ദികളുടെയും പ്രത്യക്ഷമുണ്ടാകുന്നതെങ്ങിനെ കണ്ണുകൊണ്ടൊരു
വസ്തുവിനെഗ്രഹിക്കെണമെങ്കിൽ അതിന്റെ രൂപഗ്രഹണമു
ണ്ടാകെണമെല്ലൊ എന്നുശങ്കിക്കുന്നു എങ്കിൽപറയാം അതി
ന്റെരൂപത്തെഗ്രഹിക്കുന്നില്ല എങ്കിലും മറ്റൊന്നിന്റെരൂപ
ത്തെ അതിന്റെരൂപമായിട്ടുഗ്രഹിച്ചാലും പ്രത്യക്ഷംസംഭവി
ക്കാം ശംഖിന്റെ സ്വാഭാവികമായവെളുപ്പിനെഗ്രഹിക്കാതെ
അതിങ്കലില്ലാത്തതായിട്ടും വെറെചിലവസ്തുക്കളിൽ ഉള്ളതായി
യുംഇരിക്കുന്നമഞ്ഞനിറത്തെ ശംഖിന്റെനിറമാക്കിഗ്രഹിക്ക
നിമിത്തമായിട്ടുപീതശംഖഃ എന്നുള്ളപ്രത്യക്ഷം സംഭവിച്ചുകാ
ണുന്നുണ്ട അതുഹെതുവായിട്ട അന്യരൂപംകൊണ്ടും പ്രത്യക്ഷം
ഭവിക്കുന്നതുമെന്നുഗ്രഹിച്ചുകൊൾക-

തെജസ്സിങ്കൽ നൈമിത്തികമായദ്രവത്വംഉണ്ടെഎവിടെഎന്നാ
ൽസ്വൎണ്ണാദികൾതെജസ്സിലന്തൎഭവിച്ചതാകുന്നു എന്നു സിദ്ധാന്ത
മിരിക്കയാൽ സ്വൎണ്ണാദികളായിരിക്കുന്ന തെജസ്സുകളിലാകുന്നു
എന്നുഗ്രഹിച്ചുകൊൾക- സ്വൎണ്ണാദികളിൽഉണ്ടായാലും തിയ്യു
മുതലായതെജസ്സുകളിൽ ഇല്ലായ്കകൊണ്ട അവ്യാപ്തിയും നെയ്യു
മുതലായ പാൎത്ഥിവപദാൎത്ഥങ്ങളിലുണ്ടാകയാൽ നൈമിത്തികദ്ര
വത്വമെന്നതെജൊലക്ഷണത്തിന്ന അതിവ്യാപ്തിയുമുണ്ട അ
തുഹെതുവായിട്ട പൃഥിവ്യവൃത്തിനൈമിത്തികദ്രവത്വവദ്വൃത്തിജാ
തിമത്വമെന്നമെൽപറഞ്ഞലക്ഷണം ആശയമാകുന്നുഎന്നുക
ല്പിക്കകയുംവെണം പൃഥിവ്യവൃത്തിനൈമിത്തികദ്രവത്വവദ്വൃത്തി
ജാതിമത്വം=പൃഥിവ്യവൃത്തിയായിനൈമിത്തികദ്രവത്വവൽവൃത്തി

യായിരിക്കുന്നജാതിയൊടു കൂടിയതാവു എന്നുള്ളത- പൃഥിവ്യ വൃത്തി=പൃഥിവിയിങ്കൽവൃത്തിയൊടു കൂടാത്തത പൃഥിവി=ഭൂമി വൃത്തി=സ്ഥിതി- നൈമിത്തികദ്രവത്വവൃത്തി= നൈമിത്തികദ്രവത്വത്തിങ്കൽവൃത്തിയൊടുകൂടിയത- നൈമിത്തികദ്രവത്വവൃത്ത= നൈമിത്തികദ്രവത്വമുള്ളത- നൈമിത്തികദ്രവത്വം=നൈമിത്തികമായിരിക്കുന്ന ദ്രവത്വം- നൈമിത്തികം=ഹെതുവശാൽഉണ്ടാകുന്നത- ദ്രവത്വം=ദ്രവത്വമെന്നഗുണം- വൃത്തി=സ്ഥിതി- മെൽപ്രകാരമുള്ളജാതിതെജസ്സാകുന്നു അത എല്ലാതെജസ്സുകളിലു മുണ്ടാകയാൽ മെൽപറഞ്ഞതിന്ന അവ്യാപ്തി ഇല്ലെന്നും തെജസ്സുകളിൽനിന്ന അന്യങ്ങളായവസ്തുക്കളിൽ ഇരിക്കായ്കയാൽ അതിവ്യാപ്തിഇല്ലെന്നും ഗ്രഹിച്ചുകൊൾക-

മെൽപ്രകാരമുള്ളതെജസ്സ പൃഥിവീജലങ്ങളെന്നപൊലെ നിത്യമായിട്ടും അനിത്യമായിട്ടുമുണ്ട പരമാണുരൂപമായിരിക്കുന്ന തെജസ്സുനിത്യമാകുന്നു ദ്വ്യണുകാദിസ്വരൂപമായ തെജസ്സഅനിത്യമാകുന്നു അനിത്യമായതെജസ്സ അവയവിയാകുന്നു- (അവയവി=അവയവമുള്ളത) അതു ശരീരമെന്നും ഇന്ദ്രിയമെന്നും വിഷയമെന്നും വ്യവഹരിക്കപ്പെടുവരികയാൽ മൂന്നപ്രകാരമാകുന്നു-തെജൊമയമായശരീരം ആദിത്യനിജമാകുന്നുഎന്നും ആദിത്യലൊകാദികളിൽ പ്രസിദ്ധമാകുന്നുഎന്നും ഗ്രഹിച്ചുകൊൾക- തെജൊമയമായിരിക്കുന്ന ഇന്ദ്രിയം ചക്ഷുസ്സുതന്നെ (ചക്ഷുസ്സ= കണ്ണ-) ചക്ഷുസ്സുതെജൊമയമാകുന്നു എന്നതിന്നുപ്രമാണം (ചക്ഷുസ്തൈജസം പരകീയസ്പൎശാദ്യവ്യഞ്ജകത്വെസതിപരകീയരൂപവ്യഞ്ജകത്വാൽപ്രദീപവൽ) എന്നുള്ള അനുമാനമാകുന്നു- (ചക്ഷുസ്സ=കണ്ണ- തൈജസം=തെജൊമയം- പരകീയസ്പൎശാദ്യവ്യഞ്ജകത്വം= പരകീയസ്പൎശാദ്യവ്യഞ്ജകമാവു എന്നുള്ളത-പരകീയസ്പൎശാദ്യവ്യഞ്ജകം=പരകീയസ്പൎശാദികളുടെ അവ്യഞ്ജകം- പരകീയസ്പൎശാദികൾ= പരകീയങ്ങളായിരിക്കുന്ന സ്പൎശാദികൾ- പരകീയങ്ങൾ=പരത്തെസംബന്ധിച്ചവ- പരം=അന്യം- സ്പൎശാദികൾ=സ്പൎശംതുടങ്ങിയുള്ളവ- സ്പൎശം=സ്പൎശമെന്നഗുണം- അവ്യഞ്ജകം=വ്യഞ്ജകമല്ലാത്തത- വ്യഞ്ജകം=വ്യഞ്ജിപ്പിക്കുന്നത വ്യഞ്ജിപ്പിക്ക= പ്രകാശിപ്പിക്ക (ഗ്രഹിപ്പിക്ക എന്നൎത്ഥം) പരകീയരൂപവ്യഞ്ജകത്വം=പരകീയരൂപത്തിന്റെ വ്യഞ്ജകമാവു എന്നുള്ളത- പരകീയരൂപം=പരകീയമായിരിക്കുന്നരൂപം- പരകീയം=പരത്തെസംബന്ധിച്ചത- പരം=അന്യം- രൂപം=രൂപമെന്നഗുണം- വ്യഞ്ജകം=വ്യഞ്ജിപ്പിക്കുന്നത- വ്യഞ്ജിപ്പിക്ക=പ്ര

കാശിപ്പിക്കും- പ്രദീപംപൊലെ- ഇങ്ങിനെ മെൽപറഞ്ഞ അ
നുമാനവാക്യാന്തൎഭൂതങ്ങളായപദങ്ങളുടെ അൎത്ഥം- ചക്ഷുസ്സ്തൈ
ജസമെന്നതിന്നു ചക്ഷുസ്സ തൈജസമാകുന്നു എന്നു അന്വയാൎത്ഥമാ
കുന്നു പരകീയസ്പൎശാദ്യവ്യഞ്ജകത്വെസതി പരകീയരൂപവ്യഞ്ജ
കത്വാൽ എന്നതിന്നു പരകീയസ്പൎശാദ്യവ്യഞ്ജകത്വം സത്താ
യിരിക്കും വിഷയത്തിങ്കൽ പരകീയ രൂപവ്യഞ്ജകത്വം ഹെ
തുവായിട്ട എന്നു അന്വയാൎത്ഥമാകുന്നു പ്രദീപവൽ എന്നതിന്നു
പ്രദീപമെന്നപൊലെ എന്നു അന്വയാൎത്ഥമാകുന്നു ഇങ്ങിനെയു
ള്ള മെൽപറഞ്ഞ അനുമാനമാകുന്ന പ്രമാണംകൊണ്ട ചക്ഷുസ്സി
ന്നു തൈജസത്വമുണ്ടെന്നു സാധിക്കാം എങ്ങിനെ എന്നാൽ പര
കീയസ്പൎശാദ്യവ്യഞ്ജകത്വവും പരകീയരൂപവ്യഞ്ജകത്വവുംകൂടെ
എതെതുവസ്തുക്കളിൽ ഇരിക്കുന്നുവൊ അതുകൾ തൈജസങ്ങളാകു
ന്നു എന്നൊരു നിയമമുണ്ട അതിന്നു ദൃഷ്ടാന്തം പ്രദീപമാകുന്നു പ്ര
ദീപം തന്റെ സ്പൎശത്തെ ഗ്രഹിപ്പിക്കുമെങ്കിലും മറ്റൊരുവസ്തു
വിന്റെ സ്പൎശത്തെ ഗ്രഹിപ്പിക്കുന്നില്ല മറ്റൊരുവസ്തുവിന്റെ
രൂപത്തെ ഗ്രഹിപ്പിക്കുന്നു ഇങ്ങിനെയുള്ള പ്രദീപം തെജൊമയ
മായിട്ടുമിരിക്കുന്നു അതുഹെതുവായിട്ട പരകീയസ്പൎശാദ്യവ്യഞ്ജക
ത്വത്തൊടു കൂടെ പരകീയരൂപവ്യഞ്ജകത്വം പ്രദീപത്തിങ്കലെ
ന്നപൊലെ എതെതുവസ്തുക്കളിൽ ഇരിക്കുന്നുവൊ അതുകൾ
ഒക്കെയും തെജൊമയങ്ങളാകുന്നു എന്നു കല്പിക്കാം അപ്രകാരം
കല്പിക്കുമ്പൊൾ ചക്ഷുസ്സും തൈജസമായി ഭവിക്കുമെന്നറിക ദൃ
ഷ്ടാന്തത്തിങ്കൽ തന്റെ സ്പൎശാദികളെ ഗ്രഹിപ്പിക്കുന്നതാവു എ
ന്നുള്ള അവസ്ഥ ഉണ്ടാകയാൽ ആദ്യമായപരകീയപദവും ഘടാ
ദികൾക്കു തന്റെ രൂപത്തെ ഗ്രഹിപ്പിക്കുന്നതുകളാവു എന്നു
ള്ള അവസ്ഥ ഉണ്ടാകയാൽ രണ്ടാമത്തതായപരകീയപദവും സ
ഫലമാകുന്നു- പ്രഭയെ ദൃഷ്ടാന്തമാക്കിയാൽ ആദ്യമായപരകീ
യപദത്തെ ഉപെക്ഷിക്കാം പാൎത്ഥിവത്ര്യണുകത്തിങ്കൽ ഹെതു
ഉണ്ടെന്നും സാധ്യമില്ലെന്നും വന്നാൽ വ്യഭിചാരമെന്നൊരുദൊ
ഷത്തെ പറവാൻ അവകാശം ഭവിക്കുമെല്ലൊ അതുഹെതുവാ
യിട്ട രണ്ടാമത്തതുകൂടാതെ കഴികയില്ല ചക്ഷുസ്സിന്നു വിഷയ
ത്തൊടു കൂടെയുള്ള സന്നികൎഷത്തിങ്കൽ വ്യഭിചാരം വരുന്നതി
നെ തടുപ്പാനായിക്കൊണ്ട ദ്രവ്യത്വെസതി എന്നൊരു വിശെഷ
ണംകൂടെ ഹെതുവിന്നു കൊടുക്കെണം എന്നാൽ മറ്റൊരുവസ്തു
വിന്റെ സ്പൎശാദികളെ ഗ്രഹിപ്പിക്കാത്തതാവു എന്നുള്ള അവസ്ഥ
യൊടും ദ്രവ്യത്വത്തൊടും കൂടിയതായ അന്യരൂപവ്യഞ്ജകമാവു

എന്നുള്ള അവസ്ഥഹേതുവായിഭവിക്കും അതിന്നും ചാക്ഷുസ്സാ
ധാരണത്വമുണ്ട ദൃഷ്ടാന്തത്തിങ്കലും സമാനമാകുന്നു തിയ്യുമുത
ലായതും സ്വൎണ്ണംമുതലായതും വിഷയരൂപമായതെജസ്സാകുന്നു-
സ്വൎണ്ണം തെജസ്സിൽഅന്തൎഭവിച്ചതാകുന്നു എന്നുള്ളതിന്നുപ്ര
മാണം- (സുവൎണ്ണം തൈജസംഅസതിപ്രതിബന്ധകെ അത്യ
ന്താനലസംയോഗെ പ്യനുച്ഛിദ്യമാനദ്രവത്വവത്വാൽ യന്നൈ
വംതന്നൈവംയഥാപൃഥിവീ) എന്നുള്ളഅനുമാനമാകുന്നു-) സു
വൎണ്ണം=സ്വൎണ്ണം- തൈജസം=തെജസ്സിൽഅന്തൎഭവിച്ചത- അസ
തി=സത്തല്ലാത്തത- സത്താ ഭവിച്ചിരിക്കുന്നത- പ്രതിബന്ധ
കം=തടവിനെചെയ്യുന്നപദാൎത്ഥം അത്യന്താനലസംയോഗം=
അത്യന്തമായിരിക്കുന്ന അനലസംയോഗം- അത്യന്തം=അധി
കം- അനലസംയോഗം= അഗ്നിസംയോഗം- അനുച്ഛിദ്യമാ
നദ്രവത്വവത്വം=അനുച്ഛിദ്യമാനമായിരിക്കുന്ന ദ്രവത്വം ഉ
ള്ളതാവു എന്നുള്ളത- അനുച്ഛിദ്യമാനം= ഉച്ഛിദ്യമാനമ
ല്ലാത്തത- ഉച്ഛിദ്യമാനം=ഉച്ഛെദിച്ചിരിക്കുന്നത- ഉച്ഛെദിക്ക=
നശിക്ക- ദ്രവത്വം=ദ്രവത്വമെന്നഗുണം പൃഥിവീ=ഭൂമി- ഇങ്ങി
നെ മെൽപറഞ്ഞ അനുമാനവാക്യത്തിൽ അന്തൎഭവിച്ചതുകളാ
യ പദങ്ങളുടെ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക- സുവൎണ്ണം തൈജ
സമെന്നതിന്ന സുവൎണ്ണം തൈജസമാകുന്നു എന്നും അസതി,
പ്രതിബന്ധകെ, അത്യന്താനലസംയോഗെ, അപി, അനുച്ഛിദ്യ
മാനദ്രവത്വവത്വാൽ എന്നതിന്ന പ്രതിബന്ധകം അസത്തായി
രിക്കും വിഷയത്തിങ്കൽ അത്യന്താനലസംയോഗത്തിങ്കലും അനു
ച്ഛിദ്യമാനദ്രവത്വവത്വംഹെതുവായിട്ടെന്നും യൽ-ന-ഏവം-ത
ൽ-ന-ഏവം എന്നതിന്ന യാതൊന്ന ഇപ്രകാരമായി ഭവിക്കു
ന്നില്ലയൊ അത ഇപ്രകാരമായി ഭവിക്കുന്നില്ല എന്നും യഥാപൃ
ഥിവീ എന്നതിന്ന പൃഥിവീ എന്നപൊലെ എന്നും അന്വയാ
ൎത്ഥമാകുന്നു ഈ അന്വയാൎത്ഥത്തെ അനുസരിച്ച അസതിപ്രതി
ബന്ധകെ എന്ന പദങ്ങളെ പ്രതിബന്ധകെ അസതി എന്നക്ര
മഭെദത്തെ വരുത്തിയും യഥാപൃഥിവീഎന്നപദങ്ങളെ പൃഥിവീ
യഥാ എന്ന ക്രമഭെദത്തെവരുത്തിയും അന്വയത്തെ ഊഹിച്ചു
കൊൾക- അധികമായ അഗ്നിസംയോഗമുണ്ടായാലും നശി
ക്കാത്തതായ ദ്രവത്വം സ്വൎണ്ണത്തിങ്കൽ ഇരിക്കുന്നു- പൃഥിവീജല
ങ്ങളുടെ ദ്രവത്വം അധികമായ അഗ്നിസംയോഗത്തിങ്കൽ നശി
ക്കുന്നതത്രെ ആകുന്നത- വായുമുതലായതുകൾ രൂപത്തൊടുകൂ
ടാത്തതുകളാകുന്നു സ്വൎണ്ണത്തിന്ന രൂപം പ്രത്യക്ഷംകൊണ്ടുത

ന്നെ സിദ്ധമായിട്ടുമിരിക്കുന്നു. അതുഹെതുവായിട്ട സ്വൎണ്ണം തെജസ്സിൽ അന്തൎഭവിച്ചതാകുന്നു- എന്ന ഗ്രഹിച്ചുകൊൾക- അധികാഗ്നി സംയൊഗത്തിങ്കൽ സ്വൎണ്ണത്തിന്റെ ദ്രവത്വത്തിന്നു നാശമില്ല എങ്കിലും അതിന്ന തെജസ്സിലന്തൎഭാവം വെണമൊ എന്ന സംശയിക്കരുത- പൃഥിവീജലങ്ങളുടെ ദ്രവത്വം അധികാഗ്നി സംയൊഗത്തിങ്കൽ നശിക്കുന്നതാകുന്നു വായ്വാദികൾക്ക ദ്രവത്വമില്ലെല്ലൊ അതു കൊണ്ടു സുവൎണ്ണം വെറെ ഒരു ദ്രവ്യമാകുന്നുഎന്നാ കല്പിക്കെണ്ടിവരും- അതിനെക്കാൾ അതു തെജസ്സിങ്കൽ അന്തൎഭവിച്ചതാകുന്നു എന്നുള്ള കല്പനയെത്രെ ഭാരമില്ലാത്തതെന്നു ധരിച്ചുകൊൾക- മെൽ പറഞ്ഞ അനുമാനത്തിന്ന ഒരു ദൊഷം- എന്തെന്നാൽ സ്വൎണ്ണത്തിന്ന മഞ്ഞൾനിറവും ഗുരുത്വവുമുണ്ട- അതുകൾ തെജസ്സിങ്കലില്ലാത്തതുകളാകയാൽ അതുകളുടെ ആശ്രയമായിട്ട പൃഥിവിയുടെ അംശത്തെ സ്വൎണ്ണത്തിങ്കൽ കല്പിക്കെണം- അങ്ങിനെ ഉള്ള പൃഥിവ്യംശവും അത്യന്താഗ്നിസംയൊഗത്തിങ്കൽ നശിക്കാത്തതായ ദ്രവത്വത്തൊടുകൂടിയതായി കാണപ്പെടുന്നു- ഇപ്രകാരമാകയാൽ മെൽ പറഞ്ഞ ഹെതു ഉള്ളെടത്തൊക്കെയും തൈജസത്വമുണ്ട എന്ന നിയമിപ്പാൻ നിൎവ്വാഹമില്ല ഇതുതന്നെ ദൊഷമാകുന്നത- എന്നും ശങ്കിക്കരുത മഞ്ഞൾ നിറത്തിന്നും ഗുരുത്വത്തിന്നും ആശ്രയമായ പൃഥിവ്യംശത്തിന്ന ദ്രവത്വമുണ്ട എന്നു തൊന്നുന്നത ഭ്രമമാകുന്നു- ജലത്തിൽ കലങ്ങിയ മഷിപ്പൊടിക്ക ദ്രവത്വമുണ്ട എന്നുതൊന്നുന്നതു യാതൊരു പ്രകാരമൊ അപ്രകാരം തന്നെ മെൽ പറഞ്ഞ ദ്രവത്വബുദ്ധിയുമെന്നറിക- അന്യന്മാർ മഞ്ഞൾ നിറത്തിന്നും ഗുരുത്വത്തിന്നും ആശ്രയമായ പൃഥിവ്യംശത്തിന്ന അത്യന്താഗ്നി സംയൊഗത്തിങ്കലും നിറഭെദം ഭവിക്കായ്കകൊണ്ട അതിങ്കൽ പൃഥിവീരൂപത്തിന്നും കഠിനാഗ്നി സംയൊഗത്തിങ്കൽകൂടെ നാശം ഭവിക്കാത്ത വിധത്തിൽ രക്ഷയെ കൊടുക്കുന്നതായിട്ട പൃഥിവിയും ജലവുമല്ലാതെ വെറെ ഒരു ദ്രവ്യത്തെകല്പിക്കെണം അങ്ങിനെ കല്പിക്കപ്പെടുന്ന ദ്രവ്യം തെജസ്സെത്രെ ആകുന്നത എന്നു പറയുന്നു- അവരുടെ അനുമാന പ്രയൊഗം അഗ്നിസംയൊഗീപീതിമഗുരുത്വാശ്രയൊ വിജാതീയരൂപപ്രതിബന്ധകദ്രവദ്രവ്യയുക്തഃ അത്യന്താനലസംയൊഗെപിപൂൎവ്വരൂപവിജാതീയരൂപാനധികരണത്വാൽ ജലമധ്യസ്ഥപീതപടവൽഎന്നാകുന്നു- (അഗ്നിസംയൊഗി=അഗ്നിസംയൊഗമുള്ളത- അഗ്നിസംയൊഗം=അഗ്നിയുടെസംയൊഗം- അഗ്നിരീത്യ-സം

യൊഗഃ=ചെച്ച്- പീതിമഗുരുത്വാശ്രയം=പീതിമഗുരുത്വങ്ങൾ
ക്ക ആശ്രയമായിട്ടുള്ളത- പീതിമഗുരുത്വങ്ങൾ=പീതിമാവും ഗുരു
ത്വവും- പീതിമാവ=പീതത്വം- (മഞ്ഞൾനിറം) ഗുരുത്വം ഗുരു
ത്വമെന്നഗുണം- വിജാതീയരൂപപ്രതിബന്ധകദ്രവദ്രവ്യയുക്തം=
വിജാതീയരൂപപ്രതിബന്ധകമായിരിക്കുന്ന ദ്രവദ്രവ്യത്തൊട കൂ
ടിയത- വിജാതീയരൂപപ്രതിബന്ധകം=വിജാതീയ രൂപത്തെ
പ്രതിബന്ധിക്കുന്നത- വിജാതീയരൂപം=വിജാതീയമായിരിക്കു
ന്ന രൂപം- വിജാതീയം=വെറെ ഒരു ജാതിയൊട കൂടിയത- രൂ
പം=രൂപമെന്നഗുണം പ്രതിബന്ധിക്കു=തടുക്കുക- ദ്രവദ്രവ്യം=
ദ്രവമായിരിക്കുന്നദ്രവ്യം- ദ്രവം=ദ്രവത്വമുള്ളത- അത്യന്താനല
സംയൊഗം=ഇന്നതെന്നു മുമ്പെ പറകപ്പെട്ടു- പൂൎവ്വരൂപവിജാ
തീയരൂപാനധികരണത്വം=പൂൎവ്വരൂപവിജാതീയ രൂപാനധിക
രണമാവുഎന്നുള്ളത- പൂൎവ്വരൂപവിജാതീയരൂപാനധികരണം=
പൂൎവ്വരൂപ വിജാതീയമായിരിക്കുന്ന രൂപത്തിന്ന അനധികര
ണം പൂൎവ്വരൂപവിജാതീയം=പൂൎവ്വരൂപത്തിങ്കൽനിന്നു വിജാ
തീയം- പൂൎവ്വരൂപം=പൂൎവ്വമായിരിക്കുന്നരൂപം പൂൎവ്വം=മുമ്പെ
ഉണ്ടായത- രൂപം=രൂപമെന്നഗുണം- വിജാതീയം=ഭിന്നം-
(വെറെഉള്ളത) അനധികരണം=അധികരണമല്ലാത്തത- അധി
കരണം=ഇരിപ്പിടം- ജലമദ്ധ്യസ്ഥപീതപടം=ജലമദ്ധ്യസ്ഥമാ
യിരിക്കുന്ന പീതപടം- ജലമദ്ധ്യസ്ഥം=ജലമദ്ധ്യത്തിങ്കൽ സ്ഥി
തിചെയ്യുന്നത- ജലമദ്ധ്യം=ജലത്തിന്റെമദ്ധ്യം- ജലം=വെള്ളം-
മദ്ധ്യം=നടു- പീതപടം=പീതമായിരിക്കുന്നപടം പീതം=മ
ഞ്ഞൾ നിറത്തൊടുകൂടിയത- പടം=വസ്ത്രം- ഇങ്ങിനെ മെൽ പ
റഞ്ഞ അനുമാന വാക്യത്തിൽ അന്തൎഭവിച്ചതുകളായ പദങ്ങളു
ടെ അൎത്ഥങ്ങൾ അഗ്നി സംയൊഗിപീതിമഗുരുത്വാശ്രയഃ- വി
ജാതീയരൂപപ്രതിബന്ധകദ്രവദ്രവ്യയുക്തഃ- എന്നതിന്ന അഗ്നി
സംയൊഗിയായി പീതിമഗുരുത്വാശ്രയമായിരിക്കുന്ന വസ്തു-
വിജാതീയ രൂപപ്രതിബന്ധകദ്രവദ്രവ്യയുക്തമാകുന്നുഎന്നും- അ
ത്യന്താനല സംയൊഗെ- അപി- പൂൎവ്വവിജാതീയരൂപാനധി
കരണത്വാൽ എന്നതിന്ന അത്യന്താനല സംയൊഗത്തിങ്കലും
പൂൎവ്വവിജാതീയരൂപാനധികരണത്വം ഹെതുവായിട്ട എന്നും ജ
ലമദ്ധ്യസ്ഥപീതപടവൽ എന്നതിന്ന ജലമദ്ധ്യസ്ഥ പീതപടമെ
ന്നപൊലെ എന്നും അന്വയാൎത്ഥമാകുന്നു-

മെൽ പറഞ്ഞ അനുമാനങ്ങൾ കൊണ്ടു ഇനുള്ളവരുടെ സ്വ
ൎണ്ണമെന്നുള്ള വ്യവഹാരത്തിന്ന യാതൊന്ന വിഷയമായി ഭവി

കുന്നുവൊ അതൊക്കെയും തൈജസമാകുന്നു എന്നതു സിദ്ധമാ
യിട്ടില്ല- അതിൽ പൃഥിവ്യംശം കൂടെ ഉണ്ട എന്ന സമ്മതിക്കെ
ണ്ടിവരുന്നു- എങ്കിലും തെജസ്സിന്റെ അംശത്തിന്ന ആധിക്യ
മുണ്ടാകയാൽസുവൎണ്ണം തൈജസമാകുന്നു എന്ന പറയുന്നതിന്ന
വിരൊധമില്ലെന്ന ധരിച്ചു കൊൾകയും വെണം-

വായുനിരൂപണം

അഗ്നി സംയൊഗം ഹെതുവായിട്ട ഉണ്ടായതല്ലാതെയും ശീ
തൊഷ്ണങ്ങളായ സ്പൎശങ്ങളിൽനിന്ന അന്യമായിട്ടുമിരിക്കുന്ന സ്പ
ൎശത്തൊട കൂടിയതു വായുവാകുന്നു- അനുഷ്ണാശീതമായ സ്പൎശം പൃ
ഥിവിക്കുമുണ്ടാകയാൽ അതുവായുവിന്റെ ലക്ഷണമാകുന്നു എ
ന്നു പറഞ്ഞുകൂടാ അതുകൊണ്ട അപാകജ പദത്തെ കൂടിപറ
കപ്പെട്ടു- അപാകജമായിരിക്കുന്ന സ്പൎശം ജലതെജസ്സുകളിലു മു
ണ്ടാകയാൽ അനുഷ്ണശീതപദത്തെയും നിവെശിപ്പിച്ചു- ഇതു
കൊണ്ട വായുവിന്റെ സ്പൎശം വെറെ ഒരു ജാതിയൊട കൂടിയ
താകുന്നുഎന്നുള്ളതിനെ ദശിപ്പിച്ചിരിക്കുന്നു- അങ്ങിനെഉള്ളൊ
രു സ്പൎശത്തിന്റെ സമവായി കാരണതയുടെ നിയാമകമായിട്ട
വായുത്വമെന്നൊരു ജാതി സിദ്ധിക്കുന്നു- അതിന്ന ആശ്രയമാ
യിട്ടുള്ളതെത്രെ വായുവാകുന്നത എന്നും ഗ്രഹിച്ചു കൊൾക-

൪൪. തിൎയ്യഗ്ഗമനവാനെഷജ്ഞെയസ്പൎശാദിലിംഗകഃ പൂൎവ്വ
വന്നിത്യതാദ്യുക്തംദെഹവ്യാപിത്വഗിന്ദ്രിയം॥

൪൫. പ്രാണാദിസ്തുമഹാവാതപൎയ്യന്തൊവിഷയൊമതഃ ആകാ
ശസ്യതുവിജ്ഞെയശ്ശബ്ദൊവൈശെഷികൊഗുണഃ॥

അന്വയം——എഷഃ-തിൎയ്യഗ്ഗമനവാൻ- സ്പൎശാദിലിംഗകഃ-
ജ്ഞെയഃ- പൂൎവ്വവൽ- നിത്യതാദിഉക്തം- ഇന്ദ്രിയം ത്വക-
ദെഹവ്യാപി- ച- വിഷയഃ- തു പ്രാണാദിഃ മഹാവാതപൎയ്യ
ന്തഃ മതഃ-ആകാശസ്യ- തു- വൈശെഷികഃ-ഗുണം- ശബ്ദഃ-
വിജ്ഞെയഃ

അന്വയാൎത്ഥം—— ഇതു തിൎയ്യഗ്ഗമനവത്തായിട്ടും സ്പൎശാദിലിം
ഗകമായിട്ടും ജ്ഞെയമായി ഭവിക്കുന്നു- പൂൎവ്വത്തിന്ന എന്ന
പൊലെ നിത്യതാദി ഉക്തമായി ഭവിക്കുന്നു- ഇന്ദ്രിയം ത്വക്കാ
യിട്ടും ദെഹവ്യാപിയായിട്ടും ഭവിക്കുന്നു- വിഷയമാകട്ടെ പ്രാ
ണാദിയായിട്ടും മഹാവാത പൎയ്യന്തമായിട്ടും മതമായി ഭവിക്കു
ന്നു- ആകാശത്തിന്നാകട്ടെ വൈശെഷികമായിരിക്കുന്ന ഗു
ണം ശബ്ദമെന്ന വിജ്ഞെയമായി ഭവിക്കുന്നു.

പരിഭാഷാ—— ഇത=വായു- തിൎയ്യഗ്ഗമനവത്ത=തിൎയ്യഗ്ഗമനമു

ള്ളത. തിൎയ്യഗ്ഗമനം=വിലങ്ങത്തിലുള്ളഗതി- സ്പൎശാദിലിംഗകം= സ്പൎശാദികളാകുന്ന ലിംഗങ്ങളൊടുകൂടിയത. സ്പൎശാദികൾ=സ്പ ൎശംതുടങ്ങിയുള്ളവ- ലിംഗങ്ങൾ=അനുമാപകങ്ങൾ- (ഉണ്ട എ ന്നുള്ള ഊഹത്തെ കൊടുക്കുന്നതുകളായ ചിഹ്നങ്ങൾ എന്നാസാ രം-) ജ്ഞെയം=അറിയപ്പെടുവാൻയൊഗ്യം. പൂൎവ്വം=മുമ്പെ പ റകപ്പെട്ടത. (തെജസ്സിന്നസാരം) നിത്യതാദി-നിത്യത തുടങ്ങി യുള്ളത- നിത്യതാ=നിത്യത്വം- ഉക്തം വചിക്കപ്പെട്ടത- വചി ക്ക=പറയുക- തച്ഛബ്ദ തഛബ്ദമെന്നുപെരൊടുകൂടിയത- ദെഹവ്യാ പി=ദെഹത്തിങ്കൽ വ്യാപിച്ചിരിക്കുന്നത- ദെഹം=ശരീരം. വ്യാപിക്ക=സൎവ്വത്രസംബന്ധിക്ക- പ്രാണാദി=പ്രാണൻ തുടങ്ങി യുള്ളത പ്രാണൻ=ശരീരസഞ്ചാരിയായവായു- മഹാവാതപൎയ്യ ന്തം=മഹാവാതമാകുന്നപൎയ്യന്തത്തൊടു കൂടിയത മഹാവാതം= മഹത്തായിരിക്കുന്നവാതം- മഹത്ത=വലുതായിരിക്കുന്നത- വാ തം=കാററ- പൎയ്യന്തം=ഒടുക്കത്തെത- വിജ്ഞെയം=അറിയപ്പെ ടുവാൻയൊഗ്യം-

സാരം —— വായുപ്രത്യക്ഷമല്ല സ്പൎശാദികളാകുന്ന ലിംഗങ്ങ ൾകൊണ്ടു വായുവിനെ അനുമിക്കാം വായുവിന്റെസ്പൎശംവിജാ തീയമാകുന്നു എന്നുമുമ്പെപറകപ്പെട്ടുവല്ലൊ അതുപൊലെവാ യുവിന്റെശബ്ദവും വിജാതീയമാകുന്നു- ഇങ്ങിനെഉള്ള ശബ്ദ സ്പൎശങ്ങൾകൊണ്ടും പുല്ല പഞ്ഞി പരത്തി ഇത്യാദികളായ വ സ്തുക്കളെ ഭൂസ്പൎശം കൂടാതെ ധരിക്കകൊണ്ടും വൃക്ഷശാഖാദിക ളുടെ ഇളക്കംകൊണ്ടും ഇതുകൾക്ക ആശ്രയമായിട്ട ഒരുദ്രവ്യമു ണ്ടെന്ന ഊഹിക്കകയും അതിന്നുപെർ വായുഎന്നപൂൎവ്വന്മാരാ ൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു എന്നഅറികയുംചെയ്തുകൊൾക. വായുവുംതെജസ്സെന്നപൊലെ നിത്യമായിട്ടും അനിത്യമായിട്ടുമു ണ്ട പരമാണുരൂപമായിരിക്കുന്നവായുനിത്യമാകുന്നുപരമാണുരൂ പമല്ലാത്തതഅനിത്യമാകുന്നുഅനിത്യമായ വായുഅവയവങ്ങളൊ ടുകൂടിയതായിരിക്കും അതുതന്നെ- ശരീരം ഇന്ദ്രിയം വിഷയം ഇങ്ങിനെമൂന്നുപ്രകാരമാകുന്നു വായുമയമായിരിക്കുന്നശരീരംഅ യൊനിജമായിട്ടും പിശാചാദികൾക്ക ഉള്ളതായിട്ടുമിരിക്കുന്നു ജലമയമായശരീരത്തിന്നും തെജൊമയമായശരീരത്തിന്നുംവായു മയമായ ശരീരത്തിന്നും പൃഥിവ്യംശങ്ങൾകൂടെ അതുകളിൽ ചെൎന്നിരിക്കയാൽ ഉപഭൊഗയൊഗ്യതയുണ്ട എന്നു ധരിച്ചു കൊൾക- ജലാദികൾക്ക അതുകളിൽ പ്രാധാന്യമുണ്ടാകയാ ൽ ജലമയമെന്നും മററും അതുകളെവ്യവഹരിക്കുന്നു- വാ

യുമായ ഇന്ദ്രിയം ത്വക്കെന്നു പെരൊടുകൂടിയതാകുന്നു ശ
രീരമാത്രത്തിങ്കൽ വ്യാപിച്ചിരിക്കുന്നതായിട്ടും സ്പൎശത്തെ ഗ്ര
ഹിപ്പിക്കുന്നതായിട്ടുമിരിക്കുന്നതു വായുമയമായ ഇന്ദ്രിയമാ
കുന്നു എന്നുധരിച്ചുകൊൾക- അതുവായുമയമാകുന്നു എന്ന
തിന്നുപ്രമാണം- ത്വഗിന്ദ്രിയം വായവീയം രൂപാദിഷുപഞ്ച
സുമദ്ധ്യെസ്പൎശസ്യൈവ വ്യഞ്ജകത്വാൽ അംഗസംഗിസലില
ശൈത്യാഭിവ്യഞ്ജകവ്യജനപവനവൽ എന്നുള്ള അനുമാനമെ
ത്രെആകുന്നതു- (ത്വഗിന്ദ്രിയം=ത്വക്കാകുന്നഇന്ദ്രിയം- വായവീ
യം=വായുവിനെ സംബന്ധിച്ചതു- രൂപാദികൾ=രൂപംതുടങ്ങി
ഉള്ളവ- (രൂപരസഗന്ധസ്പൎശശബ്ദങ്ങൾ എന്നുസാരം)- സ്പൎശം=
സ്പൎശമെന്നഗുണം- വ്യഞ്ജകത്വം=വ്യഞ്ജകമായ്വരുന്നുള്ളതു- വ്യ
ഞ്ജകം=വ്യഞ്ജിപ്പിക്കുന്നതു- വ്യഞ്ജിപ്പിക്ക=പ്രകാശിപ്പിക്ക-അം
ഗസംഗിസലിലശൈത്യാഭി വ്യഞ്ജകവ്യജനപവനൻ= അംഗ
സംഗിസലിലശൈത്യാഭി വ്യഞ്ജകമായിരിക്കുന്ന വ്യജനപവ
നൻ- അംഗസംഗിസലിലശൈത്യാഭിവ്യഞ്ജകം=അംഗസംഗി
സലിലശൈത്യത്തെ അഭിവ്യഞ്ജിപ്പിക്കുന്നതു അംഗസംഗി
സലിലശൈത്യം=അംഗസംഗിസലിലത്തിന്റെശൈത്യം-അം
ഗസംഗിസലിലം=അംഗസംഗിയായിരിക്കുന്നസലിലം- അം
ഗസംഗി=അംഗസംഗമുള്ളതു- അംഗസംഗം=അംഗത്തിങ്കലുള്ള
സംഗം അംഗം=ശരീരം- സംഗം=സംയൊഗം- സലിലം=ജ
ലം- ശൈത്യം=ശീതസ്പൎശം- അഭിവ്യഞ്ജിപ്പിക്ക=പ്രകാശിപ്പി
ക്ക- വ്യജനപവനൻ=വ്യജനത്തിന്റെപവനൻ- വ്യജനം=വി
ശറി- പവനൻ=കാററ- (ഇങ്ങിനെമെൽപറയപ്പെട്ട അനുമാ
നവാക്യത്തിങ്കൽ അന്തൎഭവിച്ചതുകളായപദങ്ങളുടെ അൎത്ഥങ്ങൾ
ത്വഗിന്ദ്രിയം വായവീയമെന്നതിന്നു ത്വഗിന്ദ്രിയംവായവീയ
മാകുന്നുഎന്നും രൂപാദിഷു- പഞ്ചസു- മദ്ധ്യെ- സ്പൎശസ്യ ഏ
വ- വ്യഞ്ജകത്വാൽ എന്നതിന്നു രൂപാദികളായ അഞ്ചുകളിൽ
വെച്ചസ്പൎശത്തിന്റെ തന്നെവ്യഞ്ജകത്വം ഹെതുവായിട്ടെന്നും
അംഗസംഗിസലിലശൈത്യാഭിവ്യഞ്ജകവ്യജനപവനവൽ എ
ന്നതിന്നു അംഗസംഗിസലിലശൈത്യാഭിവ്യഞ്ജകവ്യജനപവ
നനെന്നപൊലെഎന്നുംഅന്വയാൎത്ഥമാകുന്നു. ത്വഗിന്ദ്രിയസ
ന്നികൎഷത്തിങ്കൽ മെൽപറഞ്ഞഹെതുഉണ്ടു സാദ്ധ്യമില്ല അതു
ഹെതുവായിട്ടു ഹെതുവിന്നദ്രവ്യത്വെസതി എന്നൊരു വിശെഷ
ണത്തെകൊടുക്കുകയുംവെണം എന്നാൽദ്രവ്യത്വം സത്തായിരി
ക്കുംവിഷയത്തിങ്കൽ രൂപാദികളായ അഞ്ചുകളിൽവെച്ച സ്പ

ശത്തിൻെറ തന്നെവ്യഞ്ജകത്വം യാതൊന്നൊ അതുമാത്രം ഹെതുവായിരിക്കും- ത്വഗിന്ദ്രിയസന്നികൎഷം ദ്രവ്യമല്ലായ്കയാൽ അതിങ്കൽ ദ്രവ്യത്വം സത്താകയില്ല അതുകൊണ്ടു അവിടെ ഹെതുവുണ്ടു സാദ്ധ്യമില്ലഎന്നുള്ളദൊഷം ഇതുകൊണ്ടു തീൎന്നു എന്ന അറിഞ്ഞുകൊൾക വായവീയമായിരിക്കുന്നവിഷയം പ്രാണൻമുതൽ വലുതായകാററുവരെഉള്ളതാകുന്നു

## ആകാശനിരൂപണം

ആകാശത്തിൻെറ വ്യക്തികൾക്കനെകത്വമില്ലായ്കയാൽആകാശത്വമെന്നതു ജാതിയല്ല ശബ്ദാശ്രയത്വമാകുന്നു- (ശബ്ദാശ്രയത്വം=ശബ്ദാശ്രയമാവു എന്നുള്ളത- ശബ്ദാശ്രയം=ശബ്ദത്തിന്നാശ്രയമായിട്ടുള്ളത-) ശബ്ദാശ്രയത്വംതന്നെ ആകാശത്തിൻെറ ലക്ഷണമെന്നുഗ്രഹിച്ചുകൊൾക ആകാശത്തിന്നുംകൂടെ വൈശെഷികമായിരിക്കുന്ന ഗുണം ശബ്ദമെന്നുവിജ്ഞെയമാകുന്നു എന്നുപറഞ്ഞതുകൊണ്ടു ആകാശത്തിങ്കൽ ശബ്ദമല്ലാതെ വെറെവിശെഷഗുണമില്ലെന്നുള്ളതിനെ അറിയിച്ചിരിക്കുന്നു ശബ്ദംവിശെഷ ഗുണമാകുന്നു എന്നതിന്നുപ്രമാണം ശബ്ദോവിശെഷഗുണഃ ചക്ഷുൎഗ്രഹണായൊഗ്യബഹിരിന്ദ്രിയഗ്രാഹ്യജാതിമത്വാൽസ്പൎശവൽ എന്നുള്ളഅനുമാനമാകുന്നു- (ശബ്ദഃ=ശബ്ദമെന്നുള്ളവാക്കിന്നുവിഷയമായത- വിശെഷഗുണം=വിശെഷമായിരിക്കുന്നഗുണം- ചക്ഷുൎഗ്രഹണായൊഗ്യബഹിരിന്ദ്രിയഗ്രാഹ്യജാതിമത്വം= ചക്ഷുൎഗ്രഹണായൊഗ്യബഹിരിന്ദ്രിയഗ്രാഹ്യജാതിമത്താവുഎന്നുള്ളത ചക്ഷുൎഗ്രഹണായൊഗ്യബഹിരിന്ദ്രിയഗ്രാഹ്യജാതിമത്ത= ചക്ഷുൎഗ്രഹണായൊഗ്യയായിബഹിരിന്ദ്രിയഗ്രാഹ്യയായിരിക്കുന്നജാതിഉള്ളത- ചക്ഷുൎഗ്രഹണായൊഗ്യാ=ചക്ഷുൎഗ്രഹണത്തിന്നഅയൊഗ്യാ- ചക്ഷുൎഗ്രഹണം=ചക്ഷുസ്സുകൊണ്ടുള്ളഗ്രഹണം- ചക്ഷുസ്സ=കണ്ണു- ഗ്രഹണം=ജ്ഞാനം- അയൊഗ്യാ=യൊഗ്യയല്ലാത്തത- ബഹിരിന്ദ്രിയഗ്രാഹ്യാ= ബഹിരിന്ദ്രിയംകൊണ്ടുഗ്രാഹ്യാ-ബഹിരിന്ദ്രിയം=ബഹിൎഭാഗത്തിങ്കൽഉള്ളഇന്ദ്രിയം- ബഹിൎഭാഗം പുറം- ഗ്രാഹ്യാ=ഗ്രഹിക്കപ്പെടുവാൻ യൊഗ്യാ- ഗ്രഹിക്ക= അറിക- സ്പൎശം=സ്പൎശമെന്നഗുണം)- ഇങ്ങിനെമെൽപറകപ്പെട്ടഅനുമാന വാക്യത്തിങ്കൽ അന്തൎഭവിച്ചിരിക്കുന്നപദങ്ങളുടെ അൎത്ഥങ്ങൾ ശബ്ദഃവിശെഷഗുണഃ എന്നതിന്നശബ്ദം വിശെഷഗുണമാകുന്നുഎന്നും- ചക്ഷുൎഗ്രഹണായൊഗ്യബഹിരിന്ദ്രിയഗ്രാഹ്യജാതിമത്വാൽ എന്നതിന്ന ചക്ഷുൎഗ്രഹണായൊഗ്യബഹിരിന്ദ്രിയഗ്രാഹ്യജാതിമത്വം ഹെതുവായിട്ടു

ന്നും- സ്പൎശവാൻ എന്നതിന്ന സ്പൎശമെന്നപൊലെ എന്നും അ
ന്വയാൎത്ഥമാകുന്നു ഇപ്രകാരമുള്ള അനുമാനംകൊണ്ടു ശബ്ദമെ
ന്നത ഒരുവിശെഷഗുണമാകുന്നു എന്നതു സിദ്ധിക്കുന്നു അതു സ
മവായസംബന്ധെന ഒന്നിങ്കൽ ഇരിക്കുന്നതാകുന്നു എന്നുള്ളതു
ഗുണമാകയാലും സിദ്ധിക്കുന്നു- സമവായസംബന്ധെന അതി
ന്റെ സ്ഥിതി മറ്റുള്ളതുകളിലല്ലെന്നുള്ളതിന്നു പ്രമാണം- ശ
ബ്ദൊ ന സ്പൎശവദ്വിശെഷഗുണഃ- അഗ്നിസംയൊഗാസമവായി
കാരണകത്വാഭാവെ സത്യകാരണഗുണപൂൎവ്വക പ്രത്യക്ഷത്വാത്-
സുഖവൽ എന്നുള്ള അനുമാനമാകുന്നു. (സ്പൎശവദ്വിശെഷഗുണം=
സ്പൎശവത്തിന്റെ വിശെഷഗുണം സ്പൎശവത്ത=സ്പൎശമുള്ളത- സ്പ
ൎശം= സ്പൎശമെന്ന ഗുണം- അഗ്നിസംയൊഗാസമവായികാരണക
ത്വാഭാവം= അഗ്നിസംയൊഗാസമവായികാരണകത്വത്തിന്റെ
അഭാവം- അഗ്നിസംയൊഗാസമവായികാരണകത്വം= അഗ്നി
സംയൊഗാസമവായികാരണകമാവു എന്നുള്ളത. അഗ്നിസംയൊ
ഗാസമവായികാരണകം= അഗ്നിസംയൊഗമാകുന്ന അസമവാ
യികാരണത്തൊടുകൂടിയത സത്ത=ഭവിച്ചിരിക്കുന്നത- അകാര
ണഗുണ പൂൎവ്വകപ്രത്യക്ഷത്വം=അകാരണഗുണപൂൎവ്വകമായിയും പ്ര
ത്യക്ഷമായിയുമിരിക്കുന്നതാവു എന്നുള്ളത- അകാരണഗുണപൂ
ൎവ്വകം=കാരണഗുണപൂൎവ്വകമല്ലാത്തത- കാരണഗുണപൂൎവ്വകം=
കാരണഗുണമാകുന്ന പൂൎവ്വത്തൊടു കൂടിയത- കാരണഗു
ണം=കാരണത്തിന്റെ ഗുണം. ശെഷം സ്പഷ്ടം) മെൽപറഞ്ഞ അ
നുമാന വാക്യത്തിങ്കൽ അന്തൎഭവിച്ച പദാൎത്ഥങ്ങളെ ഇതുകൊണ്ടു
അറിഞ്ഞുകൊൾക- ശബ്ദം-ന- സ്പൎശവദ്വിശെഷഗുണഃ. എ
ന്നതിന്ന ശബ്ദം സ്പൎശവദ്വിശെഷഗുണമല്ലെന്നും അഗ്നിസം
യൊഗാസമവായികാരണകത്വാഭാവെ സതി അകാരണഗുണ
പൂൎവ്വകപ്രത്യക്ഷത്വാൽ എന്നതിന്ന അഗ്നിസംയൊഗാസമവാ
യികാരണകത്വാഭാവം സത്തായിരിക്കും വിഷയത്തിങ്കൽ
ഉള്ള അകാരണഗുണപൂൎവ്വക പ്രത്യക്ഷത്വം ഹെതുവായിട്ടെ
ന്നും സുഖവൽ എന്നതിന്ന സുഖമെന്നപൊലെ എന്നും
അന്വയാൎത്ഥമാകുന്നു പാകജമായ രൂപം മുതലായതു കാരണഗു
ണത്തെ അപെക്ഷിക്കാതെ ഉണ്ടാവുന്നതും പ്രത്യക്ഷമായിട്ടുള്ള
തുമാകയാൽ അതിങ്കൽ ഹെതു ഉണ്ടു സാദ്ധ്യമില്ല എന്നുള്ള ദൊഷ
ത്തെ പരിഹരിപ്പാനായികൊണ്ടു സതി എന്ന അന്തത്തൊടുകൂ
ടിയദളത്തെ സ്വീകരിച്ചിരിക്കുന്നു എന്നും ഘടരൂപം മുതലായ
തിൽ മെൽപ്രകാരം വരുന്ന ദൊഷത്തെ പരിഹരിപ്പാനായികൊ

ണ്ടു അകാരണഗുണപൂൎവ്വകപദത്തെ സ്വീകരിച്ചിരിക്കുന്നു ജല പരമാണുരൂപം മുതലായതുകളിൽ മെൽപ്രകാരംവരുന്ന ദൊഷത്തെ പരിഹരിപ്പാനായിക്കൊണ്ടു പ്രത്യക്ഷത്വത്തെയുംസ്വീകരിച്ചിരിക്കുന്നു ഇങ്ങിനെമെൽപറഞ്ഞ അനുമാനവാക്യപദപ്രയൊജനങ്ങളെ ധരിച്ചുകൊൾകയുംവെണം- ഈ അനുമാനംകൊണ്ടുഭൂമിയുടെയും ജലത്തിന്റെയും തെജസ്സിന്റെയും വായുവിന്റെയും ഗുണമല്ല എന്നതുസിദ്ധമായി ഭൂമിയും ജലവും തെജസ്സും വായുവും സ്പൎശത്തൊടുകൂടിയപദാൎത്ഥമാകുന്നു സ്പൎശത്തൊടുകൂടിയതിന്റെഗുണമല്ലാശബ്ദമെന്നതു അനുമാനത്താൽ പറകപ്പെട്ടുവല്ലൊ- ഇപ്രകാരംസ്പൎശത്തൊടു കൂടാത്തതുകളായദിക്കാലമനസ്സുകളുടെയും ഗുണമായിഭവിച്ചുകൂടാ അതിനുപ്രമാണംശബ്ദൊനദിക്കാലമനൊഗുണഃ വിശെഷഗുണത്വാൽ- രൂപവൽ എന്നുള്ളഅനുമാനമാകുന്നു- (ദിക്കാലമനൊഗുണം= ദിക്കാലമനസ്സുകളുടെഗുണം- ദിക്കാലമനസ്സുകൾ=ദിക്കും കാലവുംമനസ്സും- വിശെഷഗുണത്വം=വിശെഷഗുണമായുള്ളതു- രൂപം രൂപമെന്നഗുണം) ഇങ്ങിനെ മെൽവിവരിക്കപ്പെട്ട അനുമാനവാക്യത്തിങ്കലെപദങ്ങളുടെ അൎത്ഥങ്ങൾ- ശബ്ദഃ-ന- ദിക്കാലമനൊഗുണഃ എന്നതിന്നശബ്ദം ദിക്കാലമനൊഗുണമല്ലെന്നും വിശെഷഗുണത്വാൽ എന്നതിന്ന വിശെഷഗുണത്വംഹെതുവായിട്ടെന്നും രൂപവൽ എന്നതിന്ന രൂപമെന്നപൊലെ എന്നുംഅനുയാൎത്ഥമാകുന്നു മെൽപറഞ്ഞ അനുമാനംകൊണ്ടുശബ്ദംസ്പൎശഹീനങ്ങളായദ്രവ്യങ്ങളിൽവെച്ചു ദിക്കിന്റെയും കാലത്തിന്റെയും മനസ്സിന്റെയും ഗുണമല്ലാഎന്നതു സിദ്ധമായി- ഇനിസ്പൎശഹീനമായിട്ടു ഒരുദ്രവ്യമുണ്ടു അതുആത്മാവാകുന്നു. ശബ്ദം ആത്മാവിന്റെ ഗുണമായിട്ടും ഭവിക്കുന്നതല്ല അതിന്നുപ്രമാണം ശബ്ദൊനാത്മഗുണഃ ബഹിരിന്ദ്രിയഗ്രഹണയൊഗ്യത്വാൽ എന്നുള്ള അനുമാനമാകുന്നു= (ആത്മഗുണം= ആത്മാവിന്റെഗുണം- ബഹിരിന്ദ്രിയഗ്രഹണയൊഗ്യത്വം- ബഹിരിന്ദ്രിയഗ്രഹണയൊഗ്യമായുള്ളതു- ബഹിരിന്ദ്രിയഗ്രഹണയൊഗ്യം= ബഹിരിന്ദ്രിയ ഗ്രഹണത്തിന്നുയൊഗ്യം. ബഹിരിന്ദ്രിയഗ്രഹണം=ബഹിരിന്ദ്രിയം കൊണ്ടുള്ളഗ്രഹണം- ബഹിരിന്ദ്രിയം= ബഹിൎഭാഗത്തിങ്കലുള്ള ഇന്ദ്രിയം- ബഹിൎഭാഗം= പുറം- ഗ്രഹണം= ജ്ഞാനം. ഇങ്ങിനെഅനുമാന പദാൎത്ഥങ്ങൾ- ശബ്ദഃ-ന- ആത്മഗുണഃ എന്നതിന്നശബ്ദം ആത്മഗുണമല്ലെന്നും ബഹിരിന്ദ്രിയഗ്രഹണ യൊഗ്യത്വാൽഎന്ന

തിന്ന ബഹിരിന്ദ്രിയ ഗ്രഹണയൊഗ്യത്വം ഹെതുവായിട്ടെ ന്നും അന്വയാൎത്ഥമാകുന്നു- ഇങ്ങിനെ ഉള്ള അനുമാനം കൊ ണ്ടശബ്ദംആത്മഗുണമല്ലെന്നത്തും സിദ്ധമായി- സമവായസം ബന്ധെന ശബ്ദത്തിന്ന ഒരെടത്തുസ്ഥിതിവെണമെന്നത്തുമുമ്പെ തന്നെസിദ്ധമായിട്ടുമിരിക്കുന്നു- അത്തുകൊണ്ട ശബ്ദാശ്രയമാ യിട്ടൊരു ദ്രവ്യംവെണമെന്നും അതിന്നുപെർ ആകാശമെന്നാ കുന്നുഎന്നും ഗ്രഹിച്ചുകൊൾക-

വായുവിൻെറഅവയവങ്ങളിൽ മുമ്പെസൂക്ഷ്മശബ്ദങ്ങൾ ഉണ്ടായി അനന്തരം വായുവിങ്കൽതന്നെ കാരണഗുണപൂൎവ്വകമായിട്ട ശ ബ്ദം ഉണ്ടാകുന്നു എന്നുപറഞ്ഞുകൂടാ കാരണഗുണപൂൎവ്വകമായി ഉണ്ടാകുന്നതായിരുന്നാൽ അതിൻെറ അധികരണമായ ദ്രവ്യം നശിക്കുന്നത്തുവരെ ഉണ്ടായിരിക്കെണം ഇടക്കുള്ളനാശം ചെ രുകയില്ല ശബ്ദംഉണ്ടായാൽ താമസംകൂടാതെനശിക്കുന്നു- അ ത്തുഹെതുവായിട്ടു ശബ്ദത്തിന്നആശ്രയംആകാശംതന്നെ-

൬൩- ഇന്ദ്രിയന്തുഭവെച്ഛ്രൊത്രമെകസ്സന്നപ്യുപാധിതഃ। ജ ന്യാനാംജനകഃ കാലൊജഗതാമാശ്രയൊമതഃ॥

൬൪. പരാവരത്വധീഹെതുഃക്ഷണാദിസ്സ്യാദുപാധിതഃ। ദൂരാ ന്തികാദിധീഹെതുരെകാനിത്യാദിഗുച്യതെ॥

൬൫- ഉപാദിഭെദാദെകാപിപ്രാച്യാദിവ്യപദെശഭാക്। ആ ത്മെന്ദ്രിയാദ്യധിഷ്ഠാതാകരണംഹിസകൎത്തൃകം॥

അന്വയം—— ആകാശഃ- എകഃ-സൽ- അപി- ഉപാധിതഃ- ശ്രൊത്രം- ഇന്ദ്രിയം- ഭവെൽ- കാലഃ- ജന്യാനാംജനകഃ- ജഗ താം- ആശ്രയഃ- മതഃ- പരാവരത്വധീഹെതുഃ ഉപാധിതഃ- ക്ഷണാദിഃ- സ്യാൽ- ദിക- ദൂരാന്തികാദിധീഹെതുഃ എക- നി ത്യാ- ഉച്യതെ- എകാ- അപി- ഉപാധിഭെദാൽ- പ്രാച്യാദി വ്യപദെശഭാക- ഭവതി- ആത്മാ- ഇന്ദ്രിയാദ്യധിഷ്ഠാതാ- കര ണം- ഹി- സകൎത്തൃകം- ഭവതി-

അന്വയാൎത്ഥം—— ആകാശം എകമായിസത്തായിരുന്നുഎ ങ്കിലും ഉപാധിഹെതുവാവിട്ട ശ്രൊത്രമാകുന്ന ഇന്ദ്രിയമായിഭ വിക്കും- കാലംജന്യങ്ങളുടെ ജനകമെന്നും ജഗത്തുകളുടെ ആ ശ്രയമെന്നും മതമായിഭവിക്കുന്നു. പരാവരത്വധിഹെതുവായി ട്ടും ഉപാധിഹെതുവായിട്ട ക്ഷണാദിയായിട്ടും ഭവിക്കും. ദിക്ക ദൂരാന്തികാദിധീഹെതുവായിട്ടും എകയായിട്ടും നിത്യയായിട്ടുമു ള്ളതാകുന്നു എന്നവചിക്കപ്പെടുന്നു. എകയാകുന്നുഎങ്കിലും ഉ

പാധിഭേദം ഹേതുവായിട്ട പ്രാച്യാദിവ്യപദേശഭാക്കായിഭവിക്കുന്നു. ആത്മാവ ഇന്ദ്രിയാദ്യധിഷ്ഠാതാവായിഭവിക്കുന്നു. കരണംയാതൊന്നുഹേതുവായിട്ട സകൎത്തൃകമായിഭവിക്കുന്നു.

പരിഭാഷാ—— എകം=ഒന്ന- സത്ത=ഭേവിച്ചിയങ്ങുന്നത ഉപാധി=വിശേഷണം- ശ്രോത്രം=ചെവി- ജന്യങ്ങൾ=പ്രാഗഭാവപ്രതിയോഗികൾ- ജനകം=ജനിപ്പിക്കുന്നത- ജഗത്തുകൾ=ലോകങ്ങൾ- (ഒട്ടൊഴിയാതെ ഉള്ളവസ്തുക്കൾ- മതം=അറികപ്പെട്ടുന്നത- പരാവരത്വധീഹേതു=പരാവരത്വധിടെ ഹേതു- പരാവരത്വധീ=പരാവരത്വത്തിന്റെധീ- പരാവരത്വം=പരാവരങ്ങളാവുഎന്നുള്ളത- (പരത്വവും അവരത്വവുമെന്നുസാരം)- ധീ=ബുദ്ധി- ഉപാധി=വിശേഷണം- ക്ഷണാദി=ക്ഷണംമുതലായ്ത- ക്ഷണം=ക്ഷണമെന്നകാലം- ദൂരാന്തികാദിധീഹേതു=ദൂരാന്തികാദിധീടെ ഹേതു- ദൂരാന്തികാദിധീ=ദൂരാന്തികാദിയുടെ ധി ദൂരാന്തികാദി= ദൂരാന്തികങ്ങൾ തുടങ്ങിഉള്ളത- ദൂരാന്തികങ്ങൾ=ദൂരവുംഅന്തികവും- ദൂരം=അകന്നത- അന്തികം= അടുത്തത- ധീ=ബുദ്ധി- എകാ=ഒന്ന- നിത്യാ= നാശത്തൊടുകൂടാത്തത- എകാ= ഒന്ന- ഉപാധിഭേദം= ഉപാധികളുടെഭേദം- ഉപാധികൾ= വിശേഷണങ്ങൾ പ്രാച്യാദിവ്യപദേശം= പ്രാച്യാദികൾ കൊണ്ടുള്ള വ്യപദേശം- പ്രാച്യാദികൾ=പ്രാചിഇത്യാദിശബ്ദങ്ങൾ- വ്യപദേശം=വ്യവഹാരം- ഭജിക്കു=ആശ്രയിക്കു- ആത്മാവ=ആത്മാവെന്നദ്രവ്യം- ഇന്ദ്രിയാദ്യധിഷ്ഠാതാവ=ഇന്ദ്രിയാദിയുടെ അധിഷ്ഠാതാവ- ഇന്ദ്രിയാദി=ഇന്ദ്രിയംമുതലായത- അധിഷ്ഠാതാവ- ചൈതന്യസംപാദകൻ- (ഇന്ദ്രിയങ്ങൾക്കും ശരീരത്തിന്നും ചൈതന്യത്തെ ഉണ്ടാക്കുന്നവനെന്നുസാരം- കരണം=കരണമെന്നകാരകം- സകൎത്തൃകം=കൎത്താവൊടുകൂടിയത-

സാരം——മെൽപ്രകാരം സിദ്ധമായിരിക്കുന്ന ആകാശത്തിന്ന അനെകത്വമില്ല- അതഐക്യമാകുന്നു- എങ്കിലും കൎണ്ണവിവരത്തിങ്കൽ പെട്ടതായിരുന്നാൽ ശ്രോത്രെന്ദ്രിയമായിഭവിക്കയും ചെയ്യും.

## കാലനിരൂപണം

കാലമെന്നദ്രവ്യം ഉൽപത്തിഉള്ള സകലവസ്തുക്കളുടെ ഉൽപത്തിയെ കുറിച്ചുകാരണമാകുന്നു അതുജഗത്തിന്ന ആശ്രയമായിട്ടുംഭവിക്കുന്നു. ഇപ്പൊൾഘടമുണ്ട എന്നുതുടങ്ങിയുള്ളബുദ്ധി സൂൎയ്യപരിസ്പന്ദം മുതലായതിനെവിഷയീകരിക്കുണ മെങ്കിൽ

സൂൎയ്യപരിസ്പന്ദംമുതലായതിനൊട ഘടാദിവസ്തുകൾക്കൊരുസം
ബന്ധമുണ്ടായിരിക്കേണം. ഇങ്ങിനെസിദ്ധമായസംബന്ധാസം
യോഗംമുതലായതുകളിൽവെച്ചെന്നൊ അതല്ലതാനും അതുഹെ
തുവായിട്ട അതുകളുടെ സംബന്ധത്തെ ചെയ്കുന്നതായിട്ട കാല
മെന്നൊരുദ്രവ്യത്തെ കല്പിച്ചിരിക്കുന്നു. ഇപ്രകാരമാകയാൽ ജഗ
ത്തുകൾക്ക ആശ്രയമാകുന്നു എന്നുപറഞ്ഞതുയുക്തംതന്നെ അ
ത്രതന്നെ അല്പപരമെന്നും അപരമെന്നുമുള്ള ബുദ്ധിക്കകാലം
കാരണമാകുന്ന പരത്വത്തിന്നും അപരത്വത്തിന്നും അസമ
വായികാരണമായിരിക്കുന്ന സംയോഗത്തിന്ന ആശ്രയമായിട്ട
ഉള്ളതുകാലമാകുന്നു എന്ന അറിഞ്ഞുകൊൾക കാലത്തിന്ന അ
നെകത്വമില്ല നാശവുമില്ല കാലമെന്നത ഏകമായിരുന്നാൽ
ക്ഷണം, ദിനം, മാസം, സംവത്സരം ഇത്യാദി വ്യവഹാരങ്ങൾ
ചെരുകയില്ലെന്നു ശങ്കിക്കരുത വിശെഷണഭെദംഹെതുവായി
ട്ടക്ഷണാദിവ്യവഹാരത്തിന്ന ഏകമായിരിക്കുന്നകാലം തന്നെ
വിഷയമായിഭവിക്കും. വിശെഷമെന്താകുന്നു എന്നുണ്ടെങ്കി
ൽപറയാം. സ്വജന്യവിഭാഗപ്രാഗഭാവാവച്ഛിന്നമായിരിക്കുന്ന
കൎമ്മമൊ പൂൎവ്വസംയോഗാവച്ഛിന്നവിഭാഗമൊ പൂൎവ്വസംയൊ
ഗനാശാവച്ഛിന്നൊത്തര സംയോഗപ്രാഗഭാവമൊ ഉത്തരസം
യോഗാവച്ഛിന്നമായിരിക്കുന്നകൎമ്മമൊ ക്ഷണവ്യവഹാരത്തിങ്ക
ൽഉപാധിയാകുന്നു. (സ്വജന്യവിഭാഗ പ്രാഗഭാവാവച്ഛിന്നം=
സ്വജന്യവിഭാഗപ്രാഗഭാവത്താൽഅവച്ഛിന്നം- സ്വജന്യവിഭാ
ഗപ്രാഗഭാവം=സ്വജന്യമായിരിക്കുന്നവിഭാഗത്തിൻെറപ്രാഗഭാ
വം- സ്വജന്യം=തങ്കൽനിന്നാജനിക്കുന്നത- വിഭാഗം=വിഭാഗ
മെന്നഗുണം- പ്രാഗഭാവം=പ്രാഗഭാവമെന്ന അഭാവം-അവ
ച്ഛിന്നം=അവച്ഛെദിക്കപ്പെട്ടത- അവച്ഛെദിക്ക= വിശെഷിപ്പി
ക്ക- പൂൎവ്വസംയോഗാവച്ഛിന്നവിഭാഗം= പൂൎവ്വസംയോഗാവ
ച്ഛിന്നമായിരിക്കുന്നവിഭാഗം- പൂൎവ്വസംയോഗാവച്ഛിന്നം=പൂ
ൎവ്വസംയോഗത്താൽ അവച്ഛിന്നം- പൂൎവ്വസംയോഗം=പൂൎവ്വത്തി
ങ്കലുള്ളസംയോഗം-പൂൎവ്വം= പൂൎവ്വദെശം -സംയോഗം= സംയൊ
ഗമെന്നഗുണം. അവച്ഛിന്നം= അവച്ഛെദിക്കപ്പെട്ടത. അവ
ച്ഛെദിപ്പിക്ക=വിശെഷിപ്പിക്ക- വിഭാഗം=വിഭാഗമെന്നഗുണം.
പൂൎവ്വസംയോഗനാശാവച്ഛിന്നൊത്തരസംയോഗപ്രാഗഭാവം=
പൂൎവ്വസംയോഗനാശാവച്ഛിന്നമായിരിക്കുന്ന ഉത്തരസംയൊ
ഗപ്രാഗഭാവം- പൂൎവ്വസംയോഗനാശാവച്ഛിന്നം= പൂൎവ്വസം
യോഗനാശത്താൽ അവച്ഛിന്നം. പൂൎവ്വസംയോഗനാശം=പൂ

ൎവ്വസംയോഗത്തിന്റെ നാശം- പൂൎവ്വസംയോഗം=പൂൎവ്വദെശത്തിങ്കൽ ഉള്ള സംയോഗം-അവച്ശിന്നം അവച്ശെദിക്കപ്പെട്ടത-അവച്ശെദിപ്പിക്ക=വിശെഷിപ്പിക്ക- ഉത്തരസംയോഗപ്രാഗഭാവം=ഉത്തരസംയോഗത്തിന്റെപ്രാഗഭാവം- ഉത്തരസംയോഗം=ഉത്തരദെശത്തിങ്കൽഉള്ള സംയോഗം- പ്രാഗഭാവം=പ്രാഗഭാവമെന്ന അഭാവം- ഉത്തരസംയോഗാവച്ശിന്നം=ഉത്തരസംയോഗത്താൽ അവച്ശിന്നം- ഉത്തരസംയോഗം=ഉത്തര ദെശത്തിങ്കൽ ഉള്ള സംയോഗം- അവച്ശിന്നം=അവച്ശെദിക്കപ്പെട്ടത- (അവച്ശെദിക്ക വിശെഷിപ്പിക്ക) ഇങ്ങിനെ മെൽപറകപ്പെട്ട വിശെഷണ പദാൎത്ഥങ്ങളെ ഗ്രഹിച്ചുകൊൾക- വിഭാഗത്തെ ഉണ്ടാക്കുന്നതായ കൎമ്മമുണ്ടായാൽ അനന്തരക്ഷണത്തിങ്കൽ സംയോഗിച്ചിരിക്കുന്ന വസ്തുക്കൾക്ക അന്യൊന്യവിഭാഗംഭവിക്കും- വിഭാഗംഭവിച്ചാൽ ഉത്തരസംയോഗംഭവിക്കും- അനന്തരം വിഭാഗപ്രാഗഭാവംനശിക്കും- ഇപ്രകാരംക്രമമാകയാൽ സ്വജന്യവിഭാഗപ്രാഗഭാവാവച്ശിന്നമായിരിക്കുന്ന കൎമ്മം ഏകക്ഷണമാത്രസ്ഥിതിയൊടുകൂടിയതാകുന്നു- അതുഹെതുവായിട്ട മെൽപ്രകാരമുള്ളകൎമ്മത്തൊടുകൂടിവസിക്കുന്നതായകാലത്തെ ക്ഷണമെന്നുള്ളവ്യവഹാരത്തിന്റെ വിഷയമാകുന്നു- എന്നഅറിഞ്ഞുകൊൾക- ഇപ്രകാരം പൂൎവ്വസംയോഗാവച്ശിന്നവിഭാഗാദികളും ഏകൈകക്ഷണമാത്രസ്ഥിതിയൊടു കൂടിയതുകളാകയാൽ അതുകൾമെൽപറഞ്ഞ വ്യവഹാരത്തെക്കുറിച്ച ഉപാധികളാകുന്നു -എന്നയുക്തിപുരസ്സരമായി ഊഹിച്ചുനിശ്ചയിച്ചുകൊൾക- ഉത്തരസംയോഗാനന്തരം വിഭാഗപ്രാഗഭാവാവച്ശിന്നമായകൎമ്മം നശിച്ചാലും വെറെഒരുകൎമ്മംസംഭവിക്കുന്നതാകയാൽ ക്ഷണവ്യവഹാരത്തിന്നഹാനിഭവിക്കയില്ലെന്നുംഗ്രഹിച്ചുകൊൾക- ദിനാദിവ്യവഹാരങ്ങൾ അതാതുപ്രകാരത്തിലുള്ളക്ഷണസമുദായങ്ങൾകൊണ്ട ഉപപത്തിയൊടുകൂടിയതുകളാകുന്നു- അതുഹെതുവായിട്ട അതുകളെക്കുറിച്ചുവെറെഉപാധികളെ കാണിക്കുന്നില്ല-

## ദിഗ്നിരൂപണം

ദിക്ക എന്ന ദ്രവ്യം അകന്നതെന്നും അടുത്തതെന്നും തുടങ്ങിയുള്ള വ്യവഹാരത്തിന്ന ഹെതുവാകുന്നു-അകൽച എന്നത ദൈശികമായ പരത്വവും അടുപ്പമെന്നത ദൈശികമായ അവരത്വവുമാകുന്നു- (ദൈശികം=ദെശത്താൽ ഉണ്ടാക്കപ്പെട്ടത) ദൈശികപരത്വാവരത്വങ്ങൾക്കുഅസമവായികാരണമായിരിക്കുന്നസംയോഗത്തിന്നആശ്രയമായിട്ടുള്ളതുദിക്കാകുന്നുഎന്നഅഭിപ്രായം

ഇപ്രകാരം സിദ്ധിച്ചിരിക്കുന്ന ദിക്ക ഏകത്വത്തൊടു കൂടിയതാകുന്നു അനെകത്വം വാസ്തവമായിട്ടു അതിനില്ല. എങ്കിലും ഉപാധിവശാൽ കിഴക്കെന്നും തെക്കെന്നും പടിഞ്ഞാറെന്നും വടക്കെന്നും അതിനെ വ്യവഹരിക്കുന്നു- യാതൊരു പുരുഷന്നു ഉദയ പൎവ്വതത്തൊട അടുത്ത ദിക്ക യാതൊന്നൊ അവന്നു അതു കിഴക്കെ ദിക്കാകുന്നു- ഉദയ പൎവ്വതത്തിങ്കൽനിന്നു അകന്നതു പടിഞ്ഞാറെ ദിക്കാകുന്നു- മഹാമെരുവിനൊട അടുത്തതു വടക്കെ ദിക്കാകുന്നു- മഹാ മെരുവിങ്കൽ നിന്നു അകന്നതു തെക്കെ ദിക്കാകുന്നു- ഇങ്ങിനെ സിദ്ധാന്തമാകയാൽ ഉദയ പൎവ്വതത്തൊടു ള്ള അടുപ്പം മുതലായതു മെൽ പ്രകാരമുള്ള വ്യവഹാരത്തെക്കുറിച്ചു ഉപാധിയാകുന്നു എന്നു അറിഞ്ഞു കൊൾക-

ആത്മനിരൂപണം-

ആത്മാവെന്നദ്രവ്യം=ആത്മത്വമെന്ന ജാതിയൊടുകൂടിയതാകുന്നു- ആത്മത്വമെന്നജാതി=സുഖ ദുഃഖാദി കളുടെ സമവായി കാരണത്വത്തിന്റെ നിയാമകമായിട്ടു സിദ്ധിച്ചതാകുന്നു- ഇങ്ങിനെ സിദ്ധമായ ആത്മത്വജാതി ജീവാത്മാക്കളിൽ തന്നെ അല്ല പരമാത്മാവായ ഈശ്വരൻകലുമുണ്ടു എങ്കിലും അദൃഷ്ടം മുതലായകാരണമില്ലായ്കയാൽ ഈശ്വരന്നു ജീവാത്മാക്കൾക്കെന്ന പൊലെ സുഖദുഃഖാദികൾ ഉണ്ടാകുന്നില്ല- ഈശ്വരനെന്ന ദ്രവ്യം നിത്യമാകുന്നു എല്ലൊ അങ്ങിനെ ഉള്ള ഈശ്വരങ്കലുംസുഖദുഃഖാദിസമവായി കാരണത്വത്തെ സാധിക്കുന്നതായ ആത്മത്വജാതിയെ അംഗീകരിച്ചാൽ ഒരു കാലത്തിങ്കൽ അതുകൊണ്ടു ള്ള ഫലൊൽപത്തിയുംവെണം- മറ്റുള്ളകാരണങ്ങൾ ഇന്നില്ലെങ്കിൽ ഇന്ന സുഖദുഃഖാദികൾ സംഭവിക്കാതെ ഇരിക്കട്ടെ- എന്നും കാരണാന്തരങ്ങൾ ഭവിക്കില്ലെങ്കിൽ അങ്ങിനെ ഉള്ളത ഒന്നിനെ കുറിച്ചു സമവായി കാരണമായിട്ടും ഭവിക്കില്ല- അരണ്യത്തിങ്കൽ നില്ക്കുന്ന ദണ്ഡം ഘടത്തെ കുറിച്ചു കാരണമൊ അല്ലയൊ എന്നു ചൊദിച്ചാൽ അല്ലെന്നു ഞാൻ പറയുന്നില്ല അതുകൊണ്ടു ഘടത്തെ നിൎമ്മിക്കാം- ഘടനിൎമ്മാണത്തിങ്കൽ ഉപയൊഗിപ്പിക്കുന്നതിന്നു മുമ്പെ അതു നശിച്ചു പൊയാലും സ്വരൂപ യൊഗ്യത്വമെന്ന കാരണതയെ അതിങ്കൽ സ്വീകരിക്കാം- ഘടത്തെ ജനിപ്പിപ്പാനുള്ള സാമൎത്ഥ്യം അതിന്നും തുല്യമാകുന്നു- ഘടത്തെ ജനിപ്പിക്ക ഉണ്ടായിട്ടില്ലെല്ലൊ എന്നാലുള്ളത- അതിന്റെ നാശവശാൽ ഉണ്ടായതാകുന്നു എന്നു പറഞ്ഞാൽ ചെരുന്നതത്രെ ആകുന്നത യാതൊന്നിങ്കൽ ഒന്നിനെക്കുറിച്ചുകാ

രണത്വത്തെ സ്വീകരിക്കുന്നുവൊ അതു നിത്യമായിരുന്നാൽ എ
തൊരു കാലത്തിങ്കൽ എങ്കിലും അക്കാൎയ്യത്തെ ജനിപ്പിക്കെണം•
ഇങ്ങിനെ ഒരു നിയമം പണ്ടുള്ളവരാൽ നിശ്ചയിക്കപ്പെട്ടതായി
ട്ടുണ്ട- എങ്കിലും നിത്യമായതും സ്വരൂപയോഗ്യത്വമെന്ന കാര
ണത്വത്തൊടു കൂടിയതായിരിക്കട്ടെ ഫലം ഭവിച്ചില്ല എങ്കിൽ
എന്തു ദൊഷമാകുന്നു വരുവാൻ പൊകുന്നത എന്നു ചൊദിച്ചാ
ൽ ഒന്നും പറവാൻ ഇല്ലായ്കയാൽ അങ്ങിനെ ഉള്ള നിയമത്തെ
ആദരിക്കെണമെന്നില്ല- അതുകൊണ്ട ആത്മത്വജാതി ശരീരശ
ര സാധാരണ്യത്തൊടു കൂടിയതല്ല തന്നെ എന്നു ചിലർ പറയു
ന്നു- അന്യന്മാർ ശരീരങ്ങളിൽ അങ്ങിനെ ഒരു ജാതി ഉണ്ട എ
ന്നതിന്ന പ്രമാണമില്ല- എന്നാൽ ശരീരൻ പത്താമത്തെദ്ര
വ്യമായി ഭവിക്കും എന്ന ശങ്കിക്കെണ്ട- ജ്ഞാനവത്വം കൊ
ണ്ടു വിഭാഗത്തെച്ചെയ്യാമെല്ലൊ എന്നു പറയുന്നു- അവൎക്ക ആ
ത്മപദത്തിന്റെ സ്ഥാനത്തിങ്കൽ ജ്ഞാനവൽ എന്ന പദമാകു
ന്നു- ഇങ്ങിനെ ഒരു വിശെഷം ദ്രവ്യവിഭാജക വാക്യത്തിങ്കൽ ഉ
ണ്ട എന്ന അറിഞ്ഞു കൊൾക- ജീവാത്മ പരമാക്കളിൽ വെച്ചു
ജീവാത്മാവ- ഇന്ദ്രിയ ശരീരങ്ങൾക്ക ചൈതന്യത്തെ ഉണ്ടാക്കു
ന്നവനാകുന്നു- കരണങ്ങളായ വസ്തുകൾക്ക കൎത്താവിനൊടു കൂ
ടാതെ ഇരുന്നാൽ ഫലസംപാദന സാമൎത്ഥ്യം ചെരുന്നതല്ല-
ലൊകത്തിങ്കൽ ഛെദാദിക്രിയകൾക്ക കരണങ്ങളായ ചൎമ്മാദി
കൾ കൎത്താവിനൊടു കൂടാതെ തന്നെ ഒരു ദാരുവിനെ രണ്ടുഖ
ണ്ഡങ്ങളാക്കുന്നില്ല- ഇപ്രകാരം അറിവിനെക്കുറിച്ചു കരണങ്ങ
ളായ ചക്ഷുരാദികൾക്കും ഫലജനനം ചെരെണമെങ്കിൽ ഒരു
കൎത്താവുണ്ടായിരിക്കെണം- അതുകൊണ്ടു ദെഹെന്ദ്രിയാദികളി
ൽ നിന്ന അന്യനായ ഒരു കൎത്താവിനെ കല്പിക്കുന്നു- അങ്ങി
നെ ഉള്ള കൎത്താവിന്നു പെർ ജീവാത്മാവ എന്നാകുന്നു എന്ന
ഗ്രഹിച്ചു കൊൾക- ഞാൻ അറിയുന്നു ഞാൻ സുഖിയാകുന്നു-
ഇത്യാദിപ്രത്യക്ഷങ്ങൾക്ക വിഷയമാവു എന്നുള്ള അവസ്ഥ ആ
ത്മാവിന്ന ഉണ്ട എങ്കിലും മെൽ പറഞ്ഞ പ്രത്യക്ഷങ്ങൾക്ക വി
ഷയം ശരീരമാകുന്നു എന്നു പറയുന്നവരൊടു മുമ്പെ തന്നെ ആ
ത്മാവിന്നു പ്രമാണം പ്രത്യക്ഷമാകുന്നു എന്ന പറഞ്ഞാൽ അ
തുകൊണ്ടു ഫലമില്ലെല്ലൊ എന്നുവിചാരിച്ചിട്ടു കരണങ്ങൾക്ക
കൎത്തൃസാഹായ്യം വെണമെന്നുള്ള നിയമമുഖെന ദെഹഭിന്ന
നായിട്ടു ആത്മാവിനെ സാധിച്ചു എന്നും ഗ്രഹിച്ചുകൊൾക-

൨൭. ശരീരസ്യനചൈതന്യംമൃതെഷുവ്യഭിചാരതഃതഥാത്വം

ചെദിന്ദ്രിയാണാമുപഘാതെകഥംസ്മൃതിഃ ॥

൪൦- മനൊപിനതഥാജ്ഞാനാദ്യനധ്യക്ഷംതഥാഭവെൽ । ധൎമ്മാധൎമ്മാശ്രയൊധ്യക്ഷൊവിശെഷഗുണയൊഗതഃ ॥

൪൧- പ്രവൃത്ത്യാദ്യനുമെയൊയംരഥഗത്യെവസാരഥിഃ । അഹംകാരസ്യാശ്രയൊയംമനൊമാത്രസ്യഗൊചരഃ ॥

അന്വയം—— മൃതെഷുവ്യഭിചാരതഃ ശരീരസ്യ- ചൈതന്യം- ന- ഭവതി- ഇന്ദ്രിയാണാം- തഥാത്വം- ചെൽ- ഉപഘാതെ- സ്മൃതിഃ കഥം- ഭവെൽ- മനഃ- അപി- തഥാ ന- തഥാ-ജ്ഞാനാദി- അനധ്യക്ഷം- ഭവെൽ അയം- ധൎമ്മാധൎമ്മാശ്രയഃ- വിശെഷഗുണയൊഗതഃ- അധ്യക്ഷഃ- രഥഗത്യാ-സാരഥിഃ- ഇവ പ്രവൃത്ത്യാദ്യനുമെയഃ- ഭവതി- അയംഅഹങ്കാരസ്യ- ആശ്രയഃ- മനൊമാത്രസ്യ- ഗൊചരഃ- ച-

അന്വയാൎത്ഥം—— മൃതന്മാരിൽ വ്യഭിചാരം ഹെതുവായിട്ടശരീരത്തിന്നു ചൈതന്യം ഭവിക്കുന്നില്ല- ഇന്ദ്രിയങ്ങൾക്കാകുന്നു തഥാത്വമെങ്കിൽ ഉപഘാതം സത്തായിരിക്കും വിഷയത്തിങ്കൽ സ്മൃതി എങ്ങിനെഭവിക്കും- മനസ്സുംഅപ്രകാരമായിഭവിക്കുന്നില്ല- അപ്രകാരമായാൽ ജ്ഞാനാദി അനധ്യക്ഷമായി ഭവിക്കും- ഇവൻ ധൎമ്മാധൎമ്മാശ്രയമായിട്ടും വിശെഷഗുണയൊഗം ഹെതുവായിട്ട അധ്യക്ഷനായിട്ടും രഥഗതി ഹെതുവായിട്ട സാരഥി എന്ന പൊലെ പ്രവൃത്ത്യാദ്യനുമെയനായിട്ടും ഭവിക്കുന്നു- ഇവൻ അഹങ്കാരത്തിന്ന ആശ്രയമായിട്ടും മനൊമാത്രത്തിന്നു ഗൊചരമായിട്ടും ഭവിക്കുന്നു-

പരിഭാഷാ—— മൃതന്മാർ=മരിച്ചവർ- വ്യഭിചാരം=അഭാവം- ശരീരം=ദെഹം- ചൈതന്യം=ചെതനനാവുകഎന്നുള്ളത- ചെതനൻ=ആത്മാവ- ഇന്ദ്രിയങ്ങൾ=ചക്ഷുരാദികൾ- തഥാത്വം= ചൈതന്യം- ഉപഘാതം=നാശം- സ്മൃതി=സ്മരണം- ജ്ഞാനാദി=ജ്ഞാനംമുതലായത- അനധ്യക്ഷം=അപ്രത്യക്ഷം- ഇവൻ=ആത്മാവ- ധൎമ്മാധൎമ്മാശ്രയം=ധൎമ്മാധൎമ്മങ്ങൾക്കആശ്രയം- ധൎമ്മാധൎമ്മങ്ങൾ=ധൎമ്മവും അധൎമ്മവും- വിശെഷഗുണയൊഗം=വിശെഷഗുണങ്ങളുടെയൊഗം- യൊഗം=സംബന്ധം- അധ്യക്ഷൻ= പ്രത്യക്ഷത്തിന്ന വിഷയമായി ഭവിക്കുന്നവൻ- രഥഗതി=രഥത്തിന്റെഗതി- രഥം=തെര- ഗതി=ഗമനം- സാരഥി=തെർനടത്തുന്നവൻ- പ്രവൃത്ത്യാദ്യനുമെയൻ=പ്രവൃത്ത്യാദികൾകൊണ്ടു അനുമെയൻ- പ്രവൃത്ത്യാദികൾ=പ്രവൃത്തിതുടങ്ങിയുള്ളവ- പ്രവൃത്തി=പ്രവൃത്തി- ചെഷ്ടാ=അനുമെയൻ=അനുമിക്കപ്പെടുവാൻ

യോഗ്യൻ അനുമിക്ക ഉണ്ട എന്നു നിശ്ചയിക്ക- ഇവൻ=ആ
ത്മാവ— അഹംകാരം=അഹമെന്നുള്ള ബുദ്ധി- ആശ്രയം=വിഷ
യം. മനൊമാത്രം=കെവലമായമനസ്സ- ഗൊചരം=വിഷയം-

സാരം —— ചക്ഷുരാദികളാകുന്ന കരണങ്ങൾക്ക ഒരു കൎത്താ
വിന്റെ അപെക്ഷ ഉണ്ട എന്നതു ശരി തന്നെ എന്നാലും ശ
രീരത്തിന്നു തന്നെ കൎത്തൃത്വം ചെരുന്നതായിരിക്കുംപൊൾ
വെറെ ഒന്നിനെ അതുകൾക്ക കൎത്താവാക്കി സ്വീകരിക്കുന്നതു
യുക്തമല്ല അതുകൊണ്ട ശരീരം തന്നെ ആത്മാവായിരിക്കുന്നൊ
ട്ടെ എന്നുപറയുന്നു എങ്കിൽ അതു വളരെ വിരുദ്ധമായിവരുന്ന
താകുന്നു- ശരീരത്തിന്ന ആത്മത്വമുണ്ട എന്നു പറയുന്നവൎശ
വശരീരത്തിന്നും ആത്മത്വമുണ്ടഎന്നതിനെ സ്വീകരിക്കെണം-
അങ്ങിനെ സ്വീകരിച്ചാലും ശവശരീരത്തിങ്കൽ കൎത്തൃത്വം സം
ഭവിക്കായ്കയാൽ അതും വിരുദ്ധമായി ഭവിക്കുന്നതാകുന്നു- ഇ
തിങ്കൽ നിന്ന ഉപരിയായിട്ട ഇങ്ങിനെ ദെഹാത്മവാദിക്കു പറ
യാം- ആത്മത്വമെന്നത ജ്ഞാനം മുതലായതാകുന്നു- മൊക്ഷ
ത്തെ പ്രാപിച്ചിരിക്കുന്ന ആത്മാവിങ്കൽ ജ്ഞാനം മുതലായതു
നിന്റെ മതത്തിങ്കൽ ഇല്ലല്ലൊ അതുപൊലെ എന്റെ മത
ത്തിങ്കൽ ശവ ശരീരത്തിങ്കൽ ജ്ഞാനം മുതലായതു ഭവിക്കുന്നി
ല്ല- നിനക്കമൊക്ഷം ജ്ഞാനം മുതലായതിന്റെ അഭാവത്തെ
കുറിച്ച കാരണമാകുന്നു- ഇനിക്ക ശരീരത്തിങ്കൽ ജ്ഞാനാദിക
ളുടെ അഭാവത്തെകുറിച്ച പ്രാണാഭാവം കാരണമാകുന്നു ഇ
ങ്ങിനെ മെൽ പറഞ്ഞ ദൊഷത്തെ പരിഹരിച്ചാലും ബാല്യത്തി
ങ്കൽ കാണപ്പെട്ട വസ്തുവിനെ വാൎദ്ധക്യത്തിങ്കൽ സ്മരിക്കുന്നത
ചെൎച്ചയില്ല എന്നു വരികയും ചെയ്യും ശരീരങ്ങൾക്ക അവയവ
ങ്ങളുടെ പുഷ്ടികാൎശ്യങ്ങൾ നിമിത്തമായിട്ട ഉൽപത്തിയും വി
നാശവുമുള്ളതാകയാൽ ബാല്യശരീരം നശിച്ച വാൎദ്ധക്യത്തൊ
ടു കൂടിയ ശരീരം വെറെ ആകുന്നു അന്യശരീരത്താൽ അനുഭ
വിക്കപ്പെട്ടതിന്റെ സ്മരണം അന്യശരീരത്തിങ്കൽ ഉണ്ടാകുമെങ്കി
ൽ ചൈത്രനാൽ അനുഭവിക്കപ്പെട്ടതിന്റെ സ്മരണം മൈത്രന്നു
ഭവിക്കാമെന്നും വന്നു കൂടുന്നതാകുന്നു- അതുകൊണ്ട അനുഭ
വസ്മരണങ്ങളുടെ സാമാനാധികരണ്യനിയമത്തെ അനുസരി
ച്ചിട്ടും ആത്മാവു ദെഹഭിന്നനാകുന്നു എന്നു കല്പിക്കെണമെന്ന
റിഞ്ഞുകൊൾക- പൂൎവ്വശരീരത്തിങ്കൽ ഉണ്ടായ സംസ്കാരം ഹെ
തുവായിട്ട ദ്വിതീയ ശരീരത്തിങ്കൽ സ്മരണാനുകൂലമായ സം
സ്കാരം ജനിക്കുന്നു എന്നു പറയുന്നുവൊ എന്നാൽ അവസാന

മില്ലാത്തതുകളായ സംസ്കാരങ്ങളെ കല്പിക്കെണമെന്നൊരു ഭാ
രം തന്നെ ദെഹാത്മവാദിയുടെ മതത്തിന്നു ദൂഷണമായി ഭവി
ക്കും- വിശെഷിച്ചു ദെഹം തന്നെ ആത്മാവെന്നു പറയുന്നവ
ൎക്കു ബാലകന്റെ സ്തനപാനാദി പ്രവൃത്തി ചെരുക ഇല്ല- എ
ല്ലാ പ്രവൃത്തികളെക്കുറിച്ചും ഇഷ്ടസാധനതാജ്ഞാനം ഹെതുവാ
കുന്നു- ഇന്ന പ്രകാരമുള്ള ഇഷ്ടഫലം ഇതു കൊണ്ടു സാധ്യമാ
യി ഭവിക്കുമെന്നുള്ള അറിവു ഭവിക്കാതെ ഒന്നിങ്കൽ പ്രവൃത്തി
എവനും ഭവിപ്പാൻ സംഗതിയില്ല- ബാലകന്നു സ്തനപാനം
ഹെതുവായിട്ടു വിശപ്പും ദാഹവും ശമിക്കുമെന്നുള്ള അനുഭവം
ആദിയിൽ ഉണ്ടായിട്ടില്ലല്ലൊ- പിന്നെ അതിങ്കൽ പ്രവൃത്തി
എങ്ങിനെ ചെരും- എന്റെ മതത്തിങ്കൽ ഈ ദൊഷം വരുന്ന
തല്ല- കഴിഞ്ഞ ജന്മത്തിങ്കൽ സ്തനപാനം തനിക്കു ഇഷ്ടത്തെ
സാധിപ്പിക്കുന്നതാകുന്നു എന്ന അനുഭവമുണ്ടായിട്ടുണ്ടു- അതി
ന്റെ സ്മരണം നിമിത്തമായിട്ടു ഈ ജന്മത്തിങ്കലും പ്രവൃത്തി
ഉണ്ടാകുന്നു എന്നു പറയാം- ഇപ്രകാരമായാൽ കഴിഞ്ഞ ജന്മ
ത്തിങ്കൽ അനുഭവിക്കപ്പെട്ടതായ മറ്റുള്ളതിന്റെ സ്മരണം ഭ
വിക്കാം എന്നു ശങ്കിക്കുന്നുവൊ എന്നാൽ മറ്റുള്ളതിന്റെസ്മ
രണം ഭവിക്കാത്തതിന്നു സംഗതിയെ പറയാം അനുഭവിക്ക
പ്പെട്ട സകലത്തിന്റെയും സ്മരണം ഭവിക്കുന്നില്ല എതിനെ
സ്മരിപ്പാനായിക്കൊണ്ടു ഉൽബൊധക മുണ്ടാകുന്നുവൊ അതി
നെ സ്മരിക്കും- ഉൽബൊധകമില്ലാത്തതിനെ സ്മരിക്കുന്നില്ല-
സ്തനപാനം ഇഷ്ടസാധനമാകുന്നു എന്നതിന്റെ സ്മരണത്തി
ന്നു ഗത്യന്തരമില്ലായ്കയാൽ ജീവനാദൃഷ്ടം തന്നെ ഉൽബൊധക
മെന്നു ഞാൻ പറയുന്നു- ഇതു ദെഹാത്മവാദിയാൽ സാധ്യമ
ല്ല അവന്നു ജന്മാന്തരമില്ലല്ലൊ- (ഉൽബൊധകമെന്നത സ്മര
ണത്തെ ജനിപ്പിക്കുന്നതായ വസ്തു വിശെഷമാകുന്നു- ജീവനാ
ദൃഷ്ടം- ജീവനത്തിന്ന അനുകൂലമായ അദൃഷ്ടം- ജീവനം=ജീവി
ക്ക- അദൃഷ്ടം ധൎമ്മവും അധൎമ്മവും) ഇപ്രകാരമായപ്പൊൾ അ
നുഭവം ഹെതുവായിട്ടുണ്ടായ സംസ്കാരം അനാദിയാകയാൽ
ആത്മാവും അനാദിയാകുന്നു എന്നും അനാദിയായ ഭാവപദാ
ൎത്ഥത്തിന്നു നാശമില്ലായ്കയാൽ നിത്യനാകുന്നു എന്നതും സി
ദ്ധമായി ആത്മാവ ചക്ഷുസ്സുമുതലായ ഇന്ദ്രിയങ്ങൾ തന്നെ വെ
റെ ഒന്നല്ല എന്നു ചിലർ പറയുന്നു- മെൽ പറഞ്ഞ ദൊഷം അ
വരുടെ മതത്തിങ്കലുമുണ്ടു- വിശെഷിച്ചു മുമ്പെ ചക്ഷുസ്സ കൊ
ണ്ടു ഗ്രഹിക്കപ്പെട്ട വസ്തുവിന്റെ സ്മരണം ചക്ഷുസ്സു നശിച്ചാ

ൽ പിന്നെ ഉണ്ടായിക്കൂടാ എന്നുള്ളതു മുണ്ടു അപ്പോൾ അതി
ന്റെ അനുഭവത്തോടു കൂടിയ ആത്മാവില്ലായ്കയും അന്യനാൽ
അനുഭവിക്കപ്പെട്ടതിനെ അന്യന്നു സ്മരിച്ചു കൂടായ്കയും മെൽപ
റഞ്ഞതിന്നു സാധകമാകുന്നു- എന്നാൽ ദെഹത്തിന്നും ഇന്ദ്രി
യങ്ങൾക്കും ആത്മത്വം വെണ്ട മനസ്സു നിത്യമാകുന്നു എല്ലൊ
അതു തന്നെ ആത്മാവായി ഭവിക്കരുതെ എന്നു ചൊദിക്കുന്നു
വൊ എന്നാൽ പറയാം- മനസ്സും ആത്മാവല്ല- മനസ്സു ആ
ത്മാവായിരുന്നാൽ മനസ്സു എത്രയും ചെറുതായിട്ടുള്ളതാകയാൽ
അതിങ്കൽ ഉണ്ടാകുന്ന ജ്ഞാനം സുഖം ഇത്യാദിയായതൊന്നും
പ്രത്യക്ഷത്തിന്നു വിഷയമായി ഭവിക്കില്ല- പ്രത്യക്ഷത്തെക്കുറി
ച്ചു മഹത്വം കാരണമാകുന്നു- മനസ്സിന്നു മഹത്വമില്ലെന്നും അ
ണുവായിട്ടുള്ളതാകുന്നുഎന്നും ഇനി മെലെടത്തു സ്ഥിരപ്പെടുത്തി
ക്കൊൾകയുമാം- ജ്ഞാന സുഖാദികൾ യാതൊന്നിന്റെ ആ
കൃതി ഭെദങ്ങളായിട്ടു അംഗീകരിക്കപ്പെടുവാൻ കഴിയുമൊ അപ്ര
കാരമുള്ള വിജ്ഞാനമെന്നവസ്തു തന്നെ ആത്മാവായി ഭവിക്കു
ന്നു- വിജ്ഞാനത്തിന്നു സ്വതഃപ്രകാശ രൂപത്വം ഹെതുവാ
യിട്ടു ചൈതന്യം ചെൎച്ചയുള്ളതാകുന്നു- അതു ഭാവപദാൎത്ഥങ്ങ
ളിൽ അന്തൎഭവിച്ചതാകയാൽ ക്ഷണികം തന്നെ എങ്കിലും പൂൎവ്വ
പൂൎവ്വമായിരിക്കുന്ന വിജ്ഞാനം ഉത്തരൊത്തര വിജ്ഞാനത്തി
ന്നു കാരണമാകുന്നു- അതു ഹെതുവായിട്ടു ഉറങ്ങുന്ന സമയത്തി
ങ്കലും ആലയവിജ്ഞാന ധാരെക്കു ബാധ ഭവിക്കുന്നില്ല- (ആലയ
വിജ്ഞാനമെന്നതു അഹമെന്നുള്ള ജ്ഞാനമാകുന്നു- അതിന്റെ
ധാരാ എന്നതു പിന്നെയും പിന്നെയും ഉള്ള ഉൽപത്തിയാകു
ന്നു- കസ്തൂരിയുടെ വാസന വസ്ത്രത്തിന്മെൽ സംക്രമിക്കുന്നതു
പൊലെ പൂൎവ്വപൂൎവ്വവിജ്ഞാനത്താൽ ജനിപ്പിക്കപ്പെട്ട സംസ്കാ
രങ്ങൾ ഉത്തരൊത്തര വിജ്ഞാനങ്ങളിൽ സംക്രമിക്കകയാൽ സ്മ
രണം മുതലായതിന്നു അയുക്തി ഭവിക്കുന്നില്ല- ഇങ്ങിനെ ക്ഷ
ണിക വിജ്ഞാനവാദികൾ പറയുന്നു- ഇതും യുക്തമല്ല- എന്തു
കൊണ്ടെന്നാൽ ആത്മത്വെന അവരാൽ സ്വീകരിക്കപ്പെട്ടതായ
വിജ്ഞാനം ബുദ്ധി എന്ന ഗുണത്തിൽനിന്നു ബഹിൎഭൂതമാകുന്നു
എങ്കിൽ അങ്ങിനെ ഒരു പദാൎത്ഥത്തെ സ്വീകരിപ്പാൻ പ്രമാണ
മില്ല- ബുദ്ധിയിൽ അന്തൎഭവിച്ചതാകുന്നു എങ്കിൽ അതിന്നൊരു
വിഷയമുണ്ടായിരിക്കെണം വിഷയമെന്താകുന്നു- സൎവ്വവും വി
ഷയമാകുന്നു എങ്കിൽ എല്ലാവരും സൎവ്വജ്ഞന്മാരായിരിക്കെണം-
ഏതെങ്കിലും ഒന്നു വിഷയമായിരുന്നാൽ മതി എങ്കിൽ ഇന്നതി

നെ വിഷയീകരിച്ചുണ്ടായ വിജ്ഞാനമാകുന്നു ആത്മാവെന്നു പറഞ്ഞു കൂടാ എന്നുവരും ഉറക്കത്തിലും വിഷയങ്ങൾ പ്രകാശിക്കുമെന്നും വന്നുകൂട്ടം ഉറക്കത്തിൽ വിഷയത്തൊടു കൂടാത്തതായ ചിൽ സന്തതി അനുവൎത്തിക്കുന്നു എന്നുള്ളതും യുക്തമല്ല- വിഷയത്തൊടു കൂടാതെ ചിൽ സന്തതി അനുവൎത്തിക്കുമെന്നു പ്രമാണമില്ല- വിഷയം കൂടാതെ ചിൽ സന്തതി അനുവൎത്തിക്കുമെന്നു വരുന്ന പക്ഷത്തിങ്കൽ ആത്മാവു തന്നെ എന്നല്ല ഘടാദികളും വിജ്ഞാനം തന്നെ എന്നു വരികയുമാം- അപ്രകാരം വരുന്നത ഇഷ്ടംതന്നെ ഞങ്ങളുടെ മതത്തിങ്കൽ വിജ്ഞാനത്തിങ്കൽനിന്ന അന്യമായൊരു വസ്തു ഭവിക്കുന്നില്ലെന്നു പറഞ്ഞു കൂടാ- ഘടാദികൾ അനുഭവ ഗൊചരങ്ങളായിരിക്കുമ്പൊൾ അതുകളെ മറച്ചുവെപ്പാനു ആൎക്കും കഴിവുള്ളപ്രകാരം തൊന്നുന്നില്ല- ഘടാദികൾ വിജ്ഞാനത്തിന്റെ ആകാരവിശെഷമാകുന്നു എങ്കിൽ ൟ ആകാരവിശെഷം വിജ്ഞാനത്തിങ്കൽനിന്ന അന്യമൊ വിജ്ഞാനംതന്നെയൊ വിജ്ഞാനത്തിങ്കൽനിന്ന അന്യമാകുന്നു എങ്കിൽ സൎവ്വവും വിജ്ഞാന സ്വരൂപമാകുന്നു എന്നുള്ള സിദ്ധാന്തത്തിന്നു ഹാനിയും മെൽ പറഞ്ഞ ആകാരവിശെഷം വിജ്ഞാനം തന്നെയാകുന്നു എങ്കിൽ സമൂഹാലംബനത്തിങ്കൽ നീലാകാരമായിട്ടുള്ളതും പീതാകാരമായി ഭവിക്കും- സ്വരൂപംകൊണ്ടു വിജ്ഞാനത്തിന്നു വിശെഷമില്ലല്ലൊ- അന്യാപൊഹ രൂപമായ നീലത്വം മുതലായുള്ള വിജ്ഞാന ധൎമ്മമാകുന്നു എന്നും പറഞ്ഞു കൂടാ—നീലത്വാദികൾ അന്യൊന്യ വിരുദ്ധങ്ങളാകയാൽ അതുകൾ ഒരെടത്തു ഒരുമിച്ചിരിപ്പാൻ സംഗതിയില്ല- അങ്ങിനെ ഇരിക്കാമെന്നു വരുമ്പൊൾ വിരൊധ നിശ്ചയത്തിന്നു തന്നെ ഗതിയില്ലെന്നുവരും- (ചിത്സന്തതി=ചിത്തിന്റെസന്തതി- ചിത്ത=ജ്ഞാനം- സന്തതി നിരന്തരമായിട്ടുള്ള സ്ഥിതി- അന്യാപൊഹരൂപം=അന്യാപൊഹമാകുന്ന രൂപത്തൊടുകൂടിയത- അന്യാപൊഹം=അന്യത്തിന്റെഅപൊഹം- അന്യം=വെറെഉള്ളത- അപൊഹം=നിഷെധം) ഇങ്ങിനെ മെൽ പറഞ്ഞ വാക്യങ്ങളിൽ വ്യാഖ്യെയങ്ങളായ ചിലപദങ്ങളുടെ അൎത്ഥത്തെ വിവരിച്ചു മറവുള്ളതു മിക്കതും സുഗമമാകുന്നു എന്നു വിചാരിക്കുന്നു- മെൽ പറഞ്ഞ ദൊഷങ്ങൾ തന്നെ അല്ല ഇനിയും ക്ഷണിക വിജ്ഞാന വാദിയുടെ മതത്തിങ്കൽചില ദൊഷങ്ങൾ ഉണ്ടു- വിജ്ഞാനമെന്നതു ബുദ്ധിഭിന്നമാകുന്നു എന്നു പറഞ്ഞു കൂടാ എന്നതു മുമ്പെ തന്നെ പറഞ്ഞു വെച്ചു എ

ല്ലൊ ബുദ്ധിയാകുന്നു എന്നുള്ള പക്ഷത്തിങ്കൽതന്നെയാകുന്നു അ
വരുടെ സ്ഥിതി എങ്കിൽ ജ്ഞാനസുഖാദികൾ അതിന്റെ ആകാര
മാകുന്നു എന്നുള്ളതു ചെരുകയില്ല- ജ്ഞാനവും ബുദ്ധിയും ഒന്നു ത
ന്നെ എന്നല്ലൊ സിദ്ധമാകുന്നു സുഖമെന്നതു ബുദ്ധിയിൽ അന്ത
ർഭവിക്കുന്നതല്ല വെറെ തന്നെ ഒരു ഗുണമാകുന്നു- ഈ പ്രകാരമാകയാ
ൽ ജ്ഞാന സുഖാദികൾ അതിന്റെ ആകാരമാകുന്നു എന്നുള്ള വ
ചനം യുക്തി ഹീനമായിട്ടുള്ളതു തന്നെ എന്നു അറിഞ്ഞു കൊ
ൾക- വാസനക്കു സംക്രമവും ചെരുന്നതല്ല അതിന്നു സംക്ര
മം ഭവിക്കുമെങ്കിൽ മാതാവിന്റെ വാസനാ പുത്രങ്കൽ സംക്രമി
ക്കാത്തതു എന്തു നിമിത്തമാകുന്നു- വളരെ പറഞ്ഞിട്ടു സാ
ദ്ധ്യമില്ലല്ലൊ- ബുദ്ധിയെന്നതൊരു ഗുണമാകയാൽ അതിങ്ക
ൽ വാസനയുടെ സംക്രമം തന്നെ സംഭവിക്കുന്നതല്ല പൂർവ്വപൂ
ർവ്വസംസ്കാരങ്ങൾ ഉത്തരൊത്തര വിജ്ഞാനത്തിങ്കലുള്ള ഉൽപ
ത്തിയെ സംക്രമപാദം കൊണ്ടു വിവക്ഷിച്ചു മെൽ പ്രകാരം പ
റഞ്ഞതാകുന്നു എന്നും പറഞ്ഞു കൂടാ- അങ്ങിനെ പറയെണ
മെങ്കിൽ ഉല്പാദിപ്പിപ്പാൻ ഒരു വസ്തു കൂടെ ഉണ്ടായിരിക്കെണം-
ഉൽപാദകവസ്തു ഇന്നതെന്നുള്ളതു സിദ്ധമായിട്ടില്ല- ഇങ്ങിനെ
തുടങ്ങി മറ്റും ചില ദൊഷങ്ങൾ ക്ഷണിക വിജ്ഞാന വാദിയു
ടെ മതത്തിങ്കലുണ്ടെന്നു അറിഞ്ഞു കൊൾകയും വെണം-

മെൽ പറഞ്ഞ യുക്തികൾ കൊണ്ടു തന്നെ ക്ഷണിക ശരീര
ങ്ങൾക്കാകുന്നു ചൈതന്യമെന്നതും നിരസിക്കപ്പെട്ടു- ഇനി നി
ത്യവിജ്ഞാനവാദിയുടെ മതത്തെ പറയാം- നിത്യവിജ്ഞാനവാ
ദി പറയുന്നതു നിത്യമായിരിക്കുന്ന വിജ്ഞാനമാകുന്നു ആത്മാവെ
ന്ന വസ്തു എന്താകുന്നു- ഇതു മെൽ പറഞ്ഞ യുക്തികൾ കൊണ്ടു തന്നെ
ദുർബ്ബലമായിച്ചമഞ്ഞുപൊയി- അതു ഹെതുവായിട്ടു ജ്ഞാനത്തിങ്ക
ൽനിന്ന അന്യനായിട്ടും നാശത്തൊടു കൂടാത്തവനായിട്ടുമുള്ളവനാ
കുന്നു ആത്മാവ എന്നതു തന്നെ സ്ഥിരമായി എന്ന ഗ്രഹിച്ചു കൊൾ
കയും വെണം- മെൽ വിവരിച്ച പ്രകാരം ഉള്ള ആത്മാവു തന്നെ ധർമ്മാ
ധർമ്മങ്ങൾക്ക ആശ്രയമായി ഭവിക്കുന്നു- ധർമ്മാധർമ്മങ്ങൾക്ക ആ
ശ്രയം ശരീരമായിരുന്നാൽ അന്യദെഹത്താൽ ചെയ്യപ്പെട്ട ക
ർമ്മ ഫലങ്ങളെ അന്യദെഹം അനുഭവിക്കുന്നു- എന്നു പറക
വെണ്ടിവരും അതു യുക്തമല്ലെന്നു അറിഞ്ഞു കൊൾക- യൊ
ഗ്യമായ വിശെഷ ഗുണത്തിന്റെ സംബന്ധം നിമിത്തമായിട്ടു
ആത്മാവു മാനസ പ്രത്യക്ഷത്തിന്നു വിഷയമായി ഭവിക്കും- യൊ
ഗ്യമായ വിശെഷ ഗുണത്തിന്റെ സംബന്ധത്തൊടു കൂടാതെ

മെൽ പ്രകാരം ഭവിക്കില്ല- ഞാൻ അറിയുന്നു- ഞാൻ യത്ന
ത്തെ ചെയ്യുന്നു- എന്നിപ്രകാരം ജ്ഞാന പ്രയത്നാദി സഹിത
നായിട്ടല്ലാതെ ആത്മാവു മാനസ പ്രത്യക്ഷം പ്രതിവിഷയമായി
ഭവിക്കുന്നില്ലെന്നു മെൽ പറഞ്ഞതിന്റെ ആശയമാകുന്നു- ആ
ത്മാവിനെപരദെഹത്തിംകൽപ്രവൃത്തികൊണ്ടഅനുമിക്കാം-(പ്ര
വൃത്തി=ചെഷ്ടാ) തെരിന്റെ ഗമനം കൊണ്ടു തെർ നടത്തുന്ന
വനെ യാതൊരു പ്രകാരം അനുമിക്കുന്നുവൊ അപ്രകാരമെന്ന
റിക- ആത്മാവ അഹമെന്നുള്ള ബുദ്ധിക്കു വിഷയമാകുന്നു- മ
നസ്സാകുന്ന ഇന്ദ്രിയം കൊണ്ടു തന്നെ ഗ്രഹിക്കുന്നതല്ലാതെ മ
റവുള്ള ഇന്ദ്രിയങ്ങൾ കൊണ്ടു ആത്മാവിനെ ഗ്രഹിച്ചുകൂടാ അ
തു ഹെതുവായിട്ട ആത്മാവു മനൊമാത്രത്തിന്നു വിഷയമാകുന്നു
എന്നു അറിഞ്ഞു കൊൾക-

൫൦- വിഭുൎബുദ്ധ്യാദിഗുണവാൻബുദ്ധിസ്തുദ്വിവിധാമതാ।അനു
ഭൂതിഃസ്മൃതിശ്ചസ്യാദനുഭൂതിശ്ചതുൎവ്വിധാ॥

൫൧- പ്രത്യക്ഷമപ്യനുമിതിസ്തഥൊപമിതിശബ്ദജെ। ഘ്രാ
ണജാദിപ്രഭെദെന പ്രത്യക്ഷംഷഡ്വിധംമതം।

അന്വയം—— ആത്മാ വിഭുഃ- ബുദ്ധ്യാദിഗുണവാൻ- ച ബു
ദ്ധിഃ- തു- അനുഭൂതിഃ സ്മൃതിഃ- ച- ഇതി ദ്വിവിധാ- മതാ- അ
നുഭൂതിഃ- പ്രത്യക്ഷം- അനുമിതിഃ- അപി- തഥാ ഉപമിതിശ
ബ്ദജെ- ച- ഇതി- ചതുൎവ്വിധാ- സ്യാൽ- പ്രത്യക്ഷം- ഘ്രാ
ണജാദിപ്രഭെദെന- ഷഡ്വിധം മതം-

അന്വയാൎത്ഥം——ആത്മാവ് വിഭുവായിട്ടും ബുദ്ധ്യാദി ഗുണവാ
നായിട്ടും ഭവിക്കുന്നു- ബുദ്ധിയാകട്ടെഅനുഭൂതിയും സ്മൃതിയും ഇ
ങ്ങിനെ ദ്വിവിധയായിട്ട മതയാകുന്നു- അനുഭൂതി പ്രത്യക്ഷവും
അനുമിതിയും അപ്രകാരം ഉപമിതി ശബ്ദജങ്ങളും ഇങ്ങിനെച
തുൎവ്വിധയായി ഭവിക്കും- പ്രത്യക്ഷം ഘ്രാണജാദി പ്രഭെദം ഹെ
തുവായിട്ട ഷഡ്വിധമായിട്ട മതമാകുന്നു-

പരിഭാഷാ—— ഇവൻ=ആത്മാവ വിഭു=സൎവ്വത്തവ്യാപിച്ചിരി
ക്കുന്നവൻ-ബുദ്ധ്യാദിഗുണവാൻ ബുദ്ധ്യാദിഗുണങ്ങൾ ഉള്ളവൻ
ബുദ്ധ്യാദി ഗുണങ്ങൾ= ബുദ്ധ്യാദികളാകുന്നഗുണങ്ങൾ-ബുദ്ധ്യാദി
കൾ ബുദ്ധിതുടങ്ങിയുള്ളവ-ബുദ്ധിഃ=ജ്ഞാനം അനുഭൂതി=അനുഭവം
സ്മൃതി=സ്മരണം- ദ്വിവിധാ=രണ്ടുവിധകളൊട്ടുകൂടിയത വിധ
കൾ=പ്രകാരങ്ങൾ- മതാ=അറികപ്പെടുന്നത- അനുഭൂതി=അനു
ഭവം- പ്രത്യക്ഷം=ഇന്ദ്രിയങ്ങൾക്കു താന്താന്റെ വിഷയത്തൊ
ടുള്ള സംബന്ധം ഹെതുവായിട്ടുണ്ടാകുന്ന ജ്ഞാനം- അനുമിതി=

ഹെതുവശാൽ ഉള്ള അറിവ- ഉപമിതിശബ്ദജങ്ങൾ=ഉപമിതിയും ശബ്ദജവും- ഉപമിതി=സാദൃശ്യജ്ഞാനംകൊണ്ടുണ്ടാകുന്ന അറിവ- ശബ്ദജം=ശബ്ദത്തിങ്കൽ നിന്നുണ്ടാകുന്നതായ അറിവ- ചതുൎവ്വിധാ=നാലുവിധങ്ങളൊടുകൂടിയത- വിധകൾ=പ്രകാരങ്ങൾ- ഘ്രാണജാദിപ്രഭെദം=ഘ്രാണജാദികളുടെപ്രഭെദം- ഘ്രാണജാദികൾ=ഘ്രാണജംതുടങ്ങിയവ- ഘ്രാണജം=ഘ്രാണത്തിങ്കൽനിന്ന ജനിക്കുന്നത-ഘ്രാണം=ഘ്രാണെന്ദ്രിയം- പ്രഭെദം=വ്യത്യാസം- ഷഡ്വിധം=ആറുവിധങ്ങളൊടുകൂടിയത- വിധകൾ=പ്രകാരങ്ങൾ- മതം=അറിയപ്പെട്ടനാത-

സാരം—— ആത്മാവ അണുവാകുന്നു എന്ന പറഞ്ഞാൽ ആത്മാവിങ്കൽ ഉണ്ടാകുന്ന ജ്ഞാനസുഖാദികൾ പ്രത്യക്ഷവിഷയങ്ങളല്ലെന്നു വരും പ്രത്യക്ഷത്തിന്ന മഹത്വം കാരണമാകുന്നു എല്ലൊ- മധ്യപരിമാണത്തെ അംഗീകരിച്ചാൽ ജ്ഞാനസുഖാദി പ്രത്യക്ഷത്തിന്ന വിരൊധമില്ല മധ്യപരിമാണത്തിന്നാം ഒന്നിനെ അപെക്ഷിച്ചു ഹെത്വം സംഭവിക്കാമെല്ലൊ- എങ്കിലും ആത്മാവിന്ന നാശമുണ്ട എന്നാവരും- അതുഹെതുവായിട്ടആത്മാവ ആകാശാദികളെന്ന പൊലെ പരമമഹത്വത്തൊടു കൂടിയതാകുന്നു- ബുദ്ധിമുതലായ ഗുണങ്ങളൊടു കൂടിയവനാകുന്നു- സുഖാദ്യനുഭവവൈചിത്ര്യവശാൽ ശരീരം പ്രതിജീവാത്മാവു വെറെ വെറെ ആകയാൽ അവന്ന ഐക്യമില്ല- പരമാത്മാവായ പരമെശ്വരൻ ഏകനായിട്ടുള്ളവൻ തന്നെ ജീവാത്മപരമാത്മാക്കളുടെ ഗുണങ്ങൾ ഇന്നതുകളെന്നാം ഇത്ര എന്നും മുമ്പെ പറഞ്ഞിട്ടുണ്ട- അതിനെ ഓൎമ്മവെച്ചു ഗ്രഹിച്ചുകൊൾക- ജ്ഞാനമെന്ന ഗുണം ജീവാത്മപരമാത്മാക്കൾക്കസാധാരണമായിട്ടുള്ളതാകുന്നു- ഇനിയും ചിലതു സാധാരണങ്ങളായിട്ടും ചിലത അസാധാരണമായിട്ടുമുണ്ടായിരിക്കും- ഇതൊക്കെയും സാധൎമ്മ്യ വൈധൎമ്മ്യ പ്രകരണത്തിങ്കൽ തന്നെ സ്പഷ്ടമാക്കപ്പെട്ടതാകുന്നു- ഇവിടെ വിശിഷ്യ്യാലിംഗമാവാൻ എന്നു പറഞ്ഞതുശിഷ്യവാത്സല്യം ഹെതുവായിട്ടാകുന്നു എന്നു ധരിച്ചുകൊൾക- ബുദ്ധിയുടെ പ്രസംഗം ഇവിടെ വരികയാൽ ചില ബുദ്ധി വിശെഷങ്ങളെ ഇവിടത്തന്നെ വിശദമാക്കുവാനായിആരംഭിക്കുന്നു-

ബുദ്ധി എന്ന ഗുണം രണ്ടു പ്രകാരമാകുന്നു- അനുഭവവും സ്മൃതിയും ഇങ്ങിനെ രണ്ടു പ്രകാരമെന്നറിക- അനുഭവമെന്നത സ്മൃതിഭിന്നമായിരിക്കുന്ന ജ്ഞാനമാകുന്നു- സ്മൃതിഎന്നത സം

സ്മാരമാത്രത്തിങ്കൽ നിന്ന ഉണ്ടാകുന്ന ജ്ഞാനമാകുന്നു- അനുഭ
വമെന്ന ജ്ഞാനം പ്രത്യക്ഷവും അനുമിതിയും ഉപമിതിയും ശാ
ബ്ദവും ഇങ്ങിനെ നാലുപ്രകാരമാകുന്നു- ഇന്ദ്രിയജന്യമായ ജ്ഞാ
നത്തെ പ്രത്യക്ഷമെന്നു പറയുന്നു- എല്ലാജ്ഞാനവും മനൊരൂ
പമായ ഇന്ദ്രിയത്താൽ ഉണ്ടാക്കപ്പെടുന്നതാകുന്നു എങ്കിലും യാ
തൊരു ജ്ഞാനത്തെ കുറിച്ച ഇന്ദ്രിയത്തിന്ന കാരണത്വം ഭവി
ക്കുന്നുവൊ അതിനെ പ്രത്യക്ഷമെന്ന പറയുന്നു എന്നു മെൽ
പറഞ്ഞതിന്റെ ആശയമാകുന്നു എന്ന ധരിച്ചു കൊൾക- പ
രമാത്മാവായ ഈശ്വരന്ന ഇന്ദ്രിയമില്ലായ്കയാൽ ഈശ്വര പ്രത്യ
ക്ഷം ഇന്ദ്രിയ ജന്യമല്ല- എങ്കിലും മെൽ പറഞ്ഞ ജന്യപ്രത്യ
ക്ഷത്തെത്തന്നെ ലക്ഷ്യമാക്കി സ്വീകരിച്ചിട്ടാകയാൽ ദൊഷമി
ല്ലെന്നറിക- ഈശ്വര പ്രത്യക്ഷത്തെയും ലക്ഷ്യമാക്കെണമെ
ങ്കിൽ ജ്ഞാനാകരണകമായിരിക്കുന്ന ജ്ഞാനം തന്നെ പ്രത്യക്ഷ
മെന്നു പറകപ്പെട്ടത എന്നു ഗ്രഹിച്ചു കൊൾക- അനുമിതിയെ
ക്കുറിച്ച വ്യാപ്തിജ്ഞാനം കരണമാകുന്നു- ഉപമിതിയെക്കുറിച്ച
സാദൃശ്യ ജ്ഞാനം കരണമാകുന്നു- ശാബ്ദ ബൊധത്തെ കുറിച്ച
പദജ്ഞാനം കരണമാകുന്നു- സ്മരണത്തെക്കുറിച്ച അനുഭവരൂ
പമായ ജ്ഞാനം കരണമാകുന്നു- അതുഹെതുവായിട്ട ജ്ഞാനമാ
കുന്ന കരണത്തൊട കൂടാത്തതായ ജ്ഞാനം പ്രത്യക്ഷമാത്രമാകു
ന്നു ഈശ്വരപ്രത്യക്ഷവും ജ്ഞാനമാകുന്ന കരണത്തൊട കൂടാത്ത
തു തന്നെ- അതുകൊണ്ട ഇപ്പറഞ്ഞത ഈശ്വരപ്രത്യക്ഷത്തിങ്കലും
സാധാരണമായ ലക്ഷണത്തെ സ്വീകരിച്ചിട്ടാകുന്നു എന്ന നിശ്ച
യിച്ചുകൊൾക അനുമിതി എന്നത പരാമൎശജന്യമായിരിക്കുന്ന
ജ്ഞാനമാകുന്നു- പരാമൎശജന്യം=പരാമൎശത്താൽ ജനിപ്പിക്കപ്പെട്ട
ന്നത- പരാമൎശം=ഇന്നതാകുന്നു എന്നുള്ളത അനുമാന പ്രകരണ
ത്തിങ്കൽ വ്യക്തമാക്കപ്പെടും- പരാമൎശജന്യമായി ഹെതുവിഷയമ
ല്ലാത്തതായിരിക്കുന്ന ജ്ഞാനം അനുമിതിയാകുന്നു എന്ന മെൽപ
റഞ്ഞതിന്റെ ആശയമാകുന്നു അപ്പൊഹെതുവായിട്ട പരാമൎശപ്രത്യ
ക്ഷം പരാമൎശജന്യമായിരുന്നാലും അതിവ്യാപ്തിയില്ല അതുഹെതു
വിഷയവിഷയമാകകൊണ്ടുണ്ടായതാകയാൽ ഹെതുവിഷയമല്ലാത്തതാ
കയില്ലല്ലൊ- എന്നാലും ഒരുകാലത്തിങ്കൽ ഹെതുവിഷയകമാ
യി ഉണ്ടായതായ അനുമിതിയിങ്കൽ അവ്യാപ്തി ഭവിക്കാം- അ
തിനെ പരിഹരിപ്പാനായിക്കൊണ്ട പരാമൎശജന്യമായിട്ടും ഹെ
തു വിഷയകമല്ലാത്തതായിട്ടും ഇരിക്കുന്ന ജ്ഞാനം യാതൊന്നൊ
അതിങ്കൽ ഇരിക്കുന്നതായിയും അനുഭവത്വവ്യാപ്യയായിയും ജ്ഞ

ഇരിക്കുന്ന ജാതിയോടു കൂടിയതു തന്നെ അനുമിതിയാകുന്നുഎ
ന്നു ഗ്രഹിച്ചു കൊൾക-

മെൽപ്രകാരമുള്ള അനുഭവത്വവ്യാപ്യജാതി അനുമിതിത്വംത
ന്നെ. അതുസകലാനുമിതികളിലും ഇരിക്കുന്നു. അനുമിതിയല്ലാ
ത്തതുകളിൽ ഇരിക്കാത്തതുമാകുന്നു. അതുഹെതുവായിട്ടു അങ്ങി
നെഗ്രഹിച്ചാൽ ഒരുദൊഷത്തിനും അവകാശമില്ലെന്നറിക-
വ്യാപ്തിജ്ഞാനമാകുന്നകരണത്തൊടു കൂടിയതായജ്ഞാനം അ
നുമിതിഎന്നുമാം- വ്യാപ്തിഎന്നത ഇന്നതാകുന്നുഎന്ന ഇനി
മെലെടത്തുപറയും- കരണപദാൎത്ഥം മെൽപറഞ്ഞവാക്യത്തിംക
ലും ഇവിടെയും വ്യാപാരത്തൊടുകൂടിയതായ കാരണം യാതൊ
ന്നൊ അതുതന്നെ ഉപമിതിഎന്നതു സാദൃശ്യജ്ഞാനമാകുന്നക
രണത്തൊടു കൂടിയതായ ജ്ഞാനമാകുന്നു- ശബ്ദജമെന്നതിന്നു
ശാബ്ദമെന്നുസാരം പദജ്ഞാനമാകുന്നകരണത്തൊടു കൂടിയതാ
യജ്ഞാനത്തെ ശാബ്ദബൊധമെന്നുപറയുന്നു. ഇപ്രകാരംപ്രത്യ
ക്ഷാദികളായ നാലിന്റെയും ലക്ഷണത്തെ ഗ്രഹിച്ചുകൊൾക-
ഇനിജന്യപ്രത്യക്ഷത്തെ വിഭജിപ്പാൻ ആരംഭിക്കുന്നു.

## പ്രത്യക്ഷപ്രകരണം

ജന്യപ്രത്യക്ഷംഘ്രാണജമായിട്ടും രാസനമായിട്ടും ചാക്ഷുഷമാ
യിട്ടും ത്വാചമായിട്ടും ശ്രൌത്രമായിട്ടും മാനസമായിട്ടും ഭവിക്കു
ന്നതാകയാൽ ആറുപ്രകാരമാകുന്നു- ഒരംശംപ്രത്യക്ഷത്തെ ല
ക്ഷ്യമാക്കീട്ടില്ല- സൂത്രകാരന്മുതലായവരും ഒരംശംപ്രത്യക്ഷ
ത്തെ ലക്ഷ്യമാക്കാതെ പ്രവൎത്തിച്ചവരാകുന്നു- അതുഹെതുവാ
യിട്ടു ഒരംശംപ്രത്യക്ഷവിഭാഗത്തെക്കുറിച്ചു ഒന്നുംപറയാത്തതു
കുറവുതന്നെ എന്നുശംകിച്ചുപൊകയുംഅരുതു.

൫൦- ഘ്രാണസ്യഗൊചരൊഗന്ധൊഗന്ധത്വാദിരപിസ്മൃതഃ।ത
ഥാരസൊരസജ്ഞായാസ്തഥാശബ്ദൊപിചശ്രുതെഃ॥

അന്വയം______ ഘ്രാണസ്യ- ഗൊചരഃ ഗന്ധഃ- ഗന്ധത്വാ
ദിഃ- അപി- സ്മൃതഃ- ഭവതി- തഥാ-രസഃ- രസജ്ഞായാഃ ത
ഥാ- ശബ്ദഃ- ശ്രുതെഃ അപി- ച ഗൊചരഃ സ്മൃതഃ-

അന്വയാൎത്ഥം ‌ ഘ്രാണത്തിന്റെ ഗൊചരമായിട്ടു ഗന്ധ
ത്വാദിയും സ്മൃതമായിഭവിക്കുന്നു- അപ്രകാരംരസംരസജ്ഞയുടെ
യും അപ്രകാരം ശബ്ദം ശ്രുതിയുടെയും ഗൊചരമായിട്ടു സ്മൃതമാ
യിഭവിക്കുന്നു-

പരിഭാഷാ____ ഘ്രാണം=ഘ്രാണെന്ദ്രിയം. ഗൊചരം വിഷ
യം- ഗന്ധം=ഗന്ധമെന്നഗുണം-ഗന്ധത്വാദി=ഗന്ധത്വംമുതലാ

യത- ഗന്ധത്വം= ഗന്ധത്വമെന്നജാതി- രസം= രസമെന്നഗു
ണം- രസജ്ഞാ=രസനെന്ദ്രിയം- ശബ്ദം=ശബ്ദമെന്നഗുണം-
ശ്രുതി-ശ്രോത്രെന്ദ്രിയം- ഗോചരം=വിഷയം- സ്മൃതം=സ്മരിക്ക
പ്പെട്ടത സ്മരിക്ക= സ്മരണപൂൎവ്വകമായിപ്പറക-

സാരം—— ഗന്ധവുംഗന്ധത്വംമുതലായത്തുംഘ്രാണെന്ദ്രിയം
കൊണ്ടു ഗ്രഹിക്കപ്പെടുന്നത്തുകളാകുന്നു- ഗന്ധത്വം മുതലായത്തു
മെന്നുപറഞ്ഞത്തുകൊണ്ടു സുരഭിത്വംമുതലായതിനെ ഗ്രഹിച്ചു
കൊൾക- രസം=രസനെന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്നതാകു
ന്നു- അപ്രകാരം രസമെന്നുപറകയാൽ രസത്വംമുതലായത്തും ര
സനെന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്നത്തുതന്നെ എന്നുധരിച്ചു
കൊൾക- ശബ്ദംശ്രോത്രെന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്നതാ
കുന്നു- അപ്രകാരം ശബ്ദമെന്നുപറകയാൽ ശബ്ദത്വംമുതലായ
ത്തും ശ്രോത്രെന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്നതാകുന്നു- എന്നു
ധരിച്ചുകൊൾക- ഗന്ധരസങ്ങൾ=ഉൽഭൂതങ്ങളായിരിക്കെണമെ
ന്നുള്ള അഭിപ്രായമുണ്ടു- അത്തുഹെതുവായിട്ടു അനുൽഭൂതമായിരി
ക്കുന്നഗന്ധം ഘ്രാണെന്ദ്രിയംകൊണ്ടും അനുൽഭൂതമായിരിക്കുന്ന
രസംരസനെന്ദ്രിയംകൊണ്ടും ഗ്രഹിക്കപ്പെടുന്നതല്ലഎന്നും യാ
തൊരിന്ദ്രിയംകൊണ്ടു യാതൊന്നുഗ്രഹിക്കപ്പെടുന്നുവൊഅതിനെ
ആശ്രയിച്ചിരിക്കുന്ന ജാതിയെ ആ ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കാ
മെന്നുനിയമമുണ്ടാകയാൽ ഗന്ധത്തെ ആശ്രയിച്ചിരിക്കുന്ന ഗ
ന്ധത്വമെന്നജാതിയും സുരഭിത്വാദിജാതികളും ഘ്രാണെന്ദ്രിയം
കൊണ്ടു ഗ്രഹിക്കപ്പെടുന്നത്തുകളാകുന്നുഎന്നും ഗന്ധാശ്രയഗ്രഹ
ണത്തിങ്കൽ ഘ്രാണെന്ദ്രിയത്തിന്നു സാമൎത്ഥ്യമില്ലെന്നും ഗ്രഹി
ച്ചുകൊൾക- മെൽപറഞ്ഞന്യായം മറ്റുള്ളത്തുകളിലും തുല്യമാ
കുന്നു-

൫൫- ഉൽഭൂതരൂപംനയനസ്യഗോചരൊദ്രവ്യാണിതദ്വന്തിപൃഥ
ക്ത്വസംഖ്യെ। വിഭാഗസംയോഗ പരാപരത്വസ്നെഹദ്രവത്വംപ
രിമാണയുക്തം॥

൫൬- ക്രിയാജാതിയ്യോഗ്യവൃത്തി സ്സമവായശ്ചതാദൃശഃ। ഗൃഹ്ണാ
തിചക്ഷുസ്സംയോഗാദാലൊകൊൽഭൂതരൂപയൊഃ॥

അന്വയം—— ഉൽഭൂതരൂപം- നയനസ്യ- ഗോചരഃ- ഭവതി-
തദ്വന്തി- ദ്രവ്യാണി- പൃഥക്ത്വസംഖ്യെ- പരിമാണയുക്തം വി
ഭാഗസംയോഗപരാപരത്വസ്നെഹദ്രവത്വം- ക്രിയാ- യോഗ്യവൃ
ത്തിഃ- ജാതിഃ- താദൃശഃ- സമവായഃ- ച- ചക്ഷുഃ ആലൊകൊ
ൽഭൂതരൂപയൊഃ- സതൊഃ- സംയോഗാൽ- ഗൃഹ്ണാതി-

അന്വയാൎത്ഥം—— ഉൽഭൂതരൂപം നയനത്തിന്നു ഗോചരമായി ഭവിക്കുന്നു- തദ്വത്തുകളായിരിക്കുന്ന ദ്രവ്യങ്ങളും പൃഥക്ത്വസംഖ്യകളും പരിമാണയുക്തമായിരിക്കുന്ന വിഭാഗസംയോഗപരാപരത്വസ്നേഹദ്രവത്വവും ക്രിയയും യോഗ്യവൃത്തിയായിരിക്കുന്നജാതിയും താദൃശമായിരിക്കുന്ന സമവായവും നയനത്തിന്നു ഗോചരമായി ഭവിക്കുന്നു- ചക്ഷുസ്സ ആലോകോൽഭൂതരൂപങ്ങൾ സത്തുകളായിരിക്കും വിഷയത്തിങ്കൽ ഉള്ളസംയോഗംഹേതുവാട്ടുഗ്രഹിക്കുന്നു-

പരിഭാഷാ—— ഉൽഭൂതരൂപം=ഉൽഭൂതമായിരിക്കുന്നരൂപം- ഉൽഭൂതം=വ്യക്തം- രൂപം=രൂപമെന്നഗുണം- നയനം=ചക്ഷുരിന്ദ്രിയം- ഗോചരം=വിഷയം തദ്വത്തുകൾ=അതുള്ളവ- അത=ഉൽഭൂതരൂപം- പൃഥക്ത്വസംഖ്യകൾ= പൃഥക്ത്വവുംസംഖ്യയും- പൃഥക്ത്വം= പൃഥക്ത്വമെന്നഗുണം— സംഖ്യാ=സംഖ്യ എന്നഗുണം— പരിമാണയുക്തം= പരിമാണത്തൊട കൂടിയത—പരിമാണം=പരിമാണമെന്ന ഗുണം— വിഭാഗസംയോഗപരാപരത്വസ്നേഹദ്രവത്വം =വിഭാഗവും സംയോഗവും പരത്വവും അവരത്വവും സ്നേഹവും ദ്രവത്വവും— വിഭാഗം=വിഭാഗമെന്നഗുണം— (സംയോഗം ഇത്യാദികളുടെ പരിഭാഷകളെയും ഇപ്രകാരം ഊഹിച്ചുകൊൾക-) ക്രിയാ=കൎമ്മം യോഗ്യവൃത്തി=യോഗ്യങ്ങളിൽവൃത്തിയോടുകൂടിയത- യോഗ്യങ്ങൾ= ഗ്രാഹ്യങ്ങൾ വൃത്തി=സ്ഥിതി- താദൃശം= അപ്രകാരമിരിക്കുന്നത- ചക്ഷുസ്സ=ചക്ഷുരിന്ദ്രിയം- ആലോകോൽഭൂതരൂപങ്ങൾ= ആലോകവും ഉൽഭൂതരൂപവും- ആലോകം=വെളിച്ചം-(സൂൎയ്യപ്രഭമുതലായത. (സത്തുകൾ=ഭവിച്ചിരിക്കുന്നവ- ഗ്രഹിക്ക=അറിയുക. അറിവിനെ ഉണ്ടാക്കുക എന്നുതാൽപൎയ്യം )

സാരം — ഉൽഭൂതമായിരിക്കുന്ന രൂപം ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നതാകുന്നു- ഗ്രീഷ്മോഷ്മാദികളിലെരൂപം ഉൽഭൂതമല്ലായ്കയാൽ അതുചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നില്ല- ഉൽഭൂതമായരൂപത്തൊടു കൂടിയതുകളായദ്രവ്യങ്ങളും- പൃഥക്ത്വം, സംഖ്യാ, വിഭാഗം, സംയോഗം, പരത്വം, അവരത്വം സ്നേഹം, ദ്രവത്വം, പരിമാണം ഇങ്ങിനെഉള്ള ഗുണങ്ങളും ക്രിയയും ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളതിങ്കൽഇരിക്കുന്നജാതിയും അപ്രകാരമിരിക്കുന്ന സമവായവും ചക്ഷുസ്സുകൊണ്ടുഗ്രഹിക്കപ്പെടുന്നതുകളാകുന്നു. യോഗ്യവൃത്തിയായിരിക്കുന്നജാതിഎന്ന ജാതിയെവെറെതിരിച്ചു വിശെഷണസഹിത

മായിപ്പറകയാൽ ജാതിമാത്രം യോഗ്യവൃത്തിയായിരിക്കെണമെ
ന്നുള്ളതുകൾ അയോഗ്യവൃത്തികളായിരുന്നാലും നയനഗോ
ചരങ്ങളായിഭവിക്കുമെന്ന ഭേദകരുത്വം പൃഥക്ത്വം മുതലായതും
ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടെണമെങ്കിൽ യോഗ്യവൃത്തിക
ളായിരിക്കെണമെന്നു ധരിച്ചുകൊൾക- ചക്ഷുസ്സിന്നുയോഗ്യമാ
യി ഭവിക്കുന്നതെങ്ങിനെ എന്നുപറയാം യാതൊരുവസ്തുവിങ്ക
ൽ സമവായസംബന്ധേന ആലൊകസംയോഗസഹിതമായ ഉ
ൽഭൂതരൂപംഭവിക്കുന്നുവൊ അതുചക്ഷുൎയ്യോഗ്യമായിട്ടുള്ളതാകുന്നു-
അപ്രകാരമിരിക്കുന്ന വസ്തുവിനൊടു ചക്ഷുരിന്ദ്രിയത്തിന്റെപ്ര
ഭസംയോഗിക്കുമ്പൊൾ അതിന്റെ ചാക്ഷുഷപ്രത്യക്ഷംഭവിക്കു
ന്നു ഇങ്ങിനെയാകയാൽ ആലൊകസംയോഗസഹിതമായ ഉ
ൽഭൂതരൂപം ചാക്ഷുഷപ്രത്യക്ഷത്തെ കുറിച്ചു കാരണമാകുന്നുഎ
ന്നുഗ്രഹിച്ചുകൊൾക.

ഉ ഉൽഭൂതസ്പൎശവദ്ദ്രവ്യംഗോചരസ്സോപിചത്വചഃ। രൂപാന്യ
ച്ചക്ഷുഷൊയോഗ്യം രൂപമത്രാപികാരണം॥

അന്വയം —— ഉൽഭൂതസ്പൎശവൽ- ദ്രവ്യം- സഃ- അപി- ച.
ത്വചഃ- ഗോചരഃ- രൂപാന്യൽ- ചക്ഷുഷഃ- യോഗ്യം- ച രൂപം-
അത്ര അപി- ദ്രവ്യാധ്യക്ഷെ- കാരണം- ഭവതി-

അന്വയാൎത്ഥം —— ഉൽഭൂതസ്പൎശമായിരിക്കുന്ന ദ്രവ്യവും അ
തും ത്വക്കിന്നുഗോചരമായിഭവിക്കുന്നു രൂപാന്യമായിരിക്കുന്ന
ചക്ഷുസ്സിന്നുയോഗ്യമായിട്ടുള്ളതും ത്വക്കിന്നുഗോചരമായിഭവി
ക്കുന്നു- രൂപംഇവിടെയും ദ്രവ്യാധ്യക്ഷത്തിങ്കൽ കാരണമാകുന്നു.

പരിഭാഷ —— ഉൽഭൂതസ്പൎശവാൻ= ഉൽഭൂതസ്പൎശമുള്ളത- ഉൽഭൂതസ്പ
ൎശം=ഉൽഭൂതമായിരിക്കുന്നസ്പൎശം- ഉൽഭൂതം=സ്പഷ്ടം- സ്പൎശം സ്പൎശമെ
ന്നഗുണം. അത=ഉൽഭൂതസ്പൎശം- (അപി-ച- എന്നൊരു ചശ
ബ്ദത്തെ കൂടിപ്രയോഗിച്ചിരിക്കയാൽ സ്പൎശവാന്മുതലായതുമെ
ന്നുഗ്രഹിച്ചുകൊൾക-) ത്വക്ക ത്വഗിന്ദ്രിയം- ഗോചരം= വിഷ
യം- രൂപാന്യ=രൂപത്തിങ്കൽനിന്നഅന്യം രൂപം=രൂപമെന്ന
ഗുണം-(ഇവിടെരൂപത്വത്തെക്കൂടെ രൂപപദംകൊണ്ടു ഗ്രഹിക്കെ
ണം) അന്യം=അപരം-(വെറെഉള്ളത- ചക്ഷുസ്സ= ചക്ഷുരിന്ദ്രിയം-
യോഗ്യം=ഗ്രാഹ്യം- രൂപം=രൂപമെന്നഗുണം- (ഇവിടെയും എ
ന്നതിന്ന ത്വാചപ്രത്യക്ഷത്തിങ്കലുമെന്ന അൎത്ഥമാകുന്നു ത്വാച
പ്രത്യക്ഷംത്വഗിന്ദ്രിയത്താൽ ഉണ്ടാക്കപ്പെടുന്നതായപ്രത്യക്ഷം)
ദ്രവ്യാധ്യക്ഷം=ദ്രവ്യപ്രത്യക്ഷം കാരണം=ഹെതു-

സാരം —— ഉൽഭൂതസ്പൎശത്തൊടു കൂടിയ ദ്രവ്യങ്ങളും ഉൽഭൂതസ്പൎശ

വുംസ്പൎശത്വം മുതലായതും രൂപവും രൂപത്വവുമല്ലാതെ ചക്ഷു സ്സിന്നുവിഷയങ്ങളായിപ്പറകപ്പെട്ട പൃഥക്ത്വസംഖ്യാദിഗുണങ്ങ ളും ക്രിയയും യോഗ്യവൃത്തിയായ ജാതിയും അപ്രകാരമിരിക്കു സമവായവും ത്വഗിന്ദ്രിയത്തിന്നു വിഷയങ്ങളായി ഭവിക്കുന്നു- യാതൊരു പ്രകാരം ചാക്ഷുഷ പ്രത്യക്ഷത്തിങ്കൽ രൂപം കാരണ മായി ഭവിക്കുന്നുവൊ അപ്രകാരം ത്വാചപ്രത്യക്ഷത്തിങ്ക ലും കാരണമായി ഭവിക്കുന്നു- ത്വാചപ്രത്യക്ഷം ദ്രവ്യവിഷ യകമായിരിക്കയും വെണം- ദ്രവ്യാധ്യക്ഷെ എന്നുകൂടെ ഉണ്ടെ ല്ലൊ ബഹിരിന്ദ്രിയത്താൽ ഉണ്ടാക്കപ്പെടുന്ന ദ്രവ്യപ്രത്യക്ഷത്തെ ക്കുറിച്ചു രൂപം കാരണമാകുന്നുഎന്നതു ഫലിതാൎത്ഥമായി വായു വിങ്കൽ രൂപമല്ലായ്കയാൽവായുത്വഗിന്ദ്രിയത്തിന്നുവിഷയമല്ല.

നവീനന്മാരായിട്ടുള്ളവർ ബഹിരിന്ദ്രിയ ജന്യമായ ദ്രവ്യ പ്രത്യ ക്ഷത്തെക്കുറിച്ചു രൂപം കാരണമാകുന്നു എന്നുള്ളതിന്നുപ്രമാണ മില്ല- അതുഹെതുവായിട്ട ചാക്ഷുഷപ്രത്യക്ഷത്തെ കുറിച്ചു രൂപ വുംത്വാചപ്രത്യക്ഷത്തെക്കുറിച്ചുസ്പൎശവും കാരണമാകുന്നു എന്നു കല്പിക്കെണം. ബഹിരിന്ദ്രിയജന്യമായ ദ്രവ്യപ്രത്യക്ഷത്തെക്കുറി ച്ചുകാരണം എന്താകുന്നുഎന്നു ചൊദിക്കുന്നു എങ്കിൽ ഒന്നുമി ല്ലെന്നു തന്നെ പറയാം. ആത്മാവിങ്കൽ വൎത്തിക്കാതെയും ശ ബ്ദമല്ലാത്തതായിയും ഇരിക്കുന്ന വിശെഷഗുണം കാരണമെന്നു മാം- രൂപംകാരണമെന്നു പറഞ്ഞാൽ ലാഘവ മുണ്ടെല്ലൊ- എ ന്നു ശംകിക്കരുത- വായുവിനെ ത്വഗിന്ദ്രിയം കൊണ്ടു ഗ്രഹി ച്ചു കൂടാ എന്നതു വരുമെല്ലൊ- അപ്രകാരം വരുന്നത ഇഷ്ടമാ കുന്നു എന്നു പറയുന്നു എംകിൽ ഒന്നു ചൊദിക്കാം- ലാഘവം ഹെതുവായിട്ടു സ്പൎശം തന്നെ കാരണമെന്നു കല്പിക്കരുത എന്നു ണ്ടൊ ഉണ്ടു എംകിൽ അതിന്നകാരണമെന്താകുന്നു- അപ്രകാ രംകല്പിച്ചാൽ പ്രഭാ എന്ന വസ്തു അപ്രത്യക്ഷമാകുന്നു- എന്നുവ രും- ഇതു തന്നെ അതിന്നു കാരണമെന്നു പറയുന്നു എംകി ൽ അതു വന്നൊട്ടെ ഇഷ്ടം തന്നെ എന്നു എന്തുകൊണ്ടു പറയു ന്നില്ല- പ്രഭാംപശ്യാമി എന്നുതൊന്നുന്നുണ്ടു എംകിൽ അപ്രകാ രം വായുവും സ്പൃശാമി എന്നും പ്രതീതിയുണ്ടു അതുഹെതുവായി ട്ട വായുവും പ്രത്യക്ഷം തന്നെ ബഹിരിന്ദ്രിയത്താൽ ഉണ്ടാക്ക പ്പെടുന്ന ദ്രവ്യപ്രത്യക്ഷങ്ങളിലെല്ലാം കൂടി രൂപത്തിന്നും സ്പൎശ ത്തിന്നും കാരണത്വത്തെ കല്പിക്കുന്നില്ല- വായുവിൻെറയും പ്ര ഭയുടെയും എകത്വവുംഗ്രഹിക്കപ്പെടുന്നതു തന്നെ എന്നും മറവം പറയുന്നു-

ദ്വ. ദ്വ്യാധ്യക്ഷത്വചോയോഗോമനസാജ്ഞാനകാരണം
മനോഗ്രാഹ്യാസ്സുഖാദുഃഖമിച്ഛാദ്വെഷൊമതിഃകൃതിഃ ॥

അന്വയം—— മനസാ- ത്വചഃ- യൊഗഃ- ജ്ഞാനകാരണം- സുഖം- ദുഃഖം- ഇച്ഛാ- ദ്വെഷഃ- മതിഃ- കൃതിഃ- ച- മനൊഗ്രാഹ്യം-

(ദ്വ്യാധ്യക്ഷ- എന്ന പദം പൂൎവ്വാന്വയിയാകുന്നു അതിനെ അമ്പത്തേഴാമത്തെ ശ്ലോകത്തിങ്കലെ പദങ്ങളൊടു ചെൎത്ത അന്വയിച്ചിരിക്കുന്നു-)

അന്വയാൎത്ഥം—— മനസ്സൊടുകൂടെ ഉള്ള ത്വക്കിന്റെ യൊഗം ജ്ഞാനകാരണമാകുന്നു- സുഖവും ദുഃഖവും ഇച്ഛയും ദ്വെഷവും മതിയും കൃതിയും മനൊഗ്രാഹ്യമായി ഭവിക്കുന്നു-

പരിഭാഷാ—— ത്വക്ക=ത്വഗിന്ദ്രിയം- യൊഗം=സംയൊഗം- ജ്ഞാനകാരണം ജ്ഞാനത്തിന്റെ കാരണം- മതി=ജ്ഞാനം- കൃതി=യത്നം- മനൊഗ്രാഹ്യം=മനസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നത- ഗ്രഹിക്ക=അറിക-

സാരം—— എല്ലാജ്ഞാനത്തെക്കുറിച്ചും ത്വങ്മനസ്സംയൊഗം കാരണമാകുന്നു ഇതിന്നു പ്രമാണം എന്താകുന്നു- എന്നുണ്ടെങ്കിൽ സുഷുപ്തി കാലത്തിങ്കൽ മനസ്സ ത്വക്കിനത്യജിച്ചിട്ടു പുരീതത്തെന്ന ആന്തരമായൊരു അവയവത്തിന്റെ ഉള്ളിൽ പ്രവെശിക്കുന്നു അപ്പൊൾ ജ്ഞാനമുണ്ടാകുന്നതുമില്ല- ഇതു തന്നെ എന്ന ഗ്രഹിച്ചുകൊൾക- ഇവിടെ ഒരു ശംകക്കു വഴിയുണ്ട- സുഷുപ്തികാലത്തിങ്കൽ എതൊരു ജ്ഞാനത്തിന്നാകുന്നു സംഭവമുള്ളതെന്നു വിചാരിക്കെണം വിചാരിച്ചു നൊക്കുമ്പൊൾ ഒന്നിന്നും സംഭവമുള്ള പ്രകാരംതൊന്നുന്നില്ല- അനുഭവരൂപമായ ജ്ഞാനമുണ്ടാകെണമെങ്കിൽ അനുഭവത്തെക്കുറിച്ചുള്ള കാരണസമുദായം ഉണ്ടായിരിക്കെണം അതില്ലായ്കയാൽ അനുഭവരൂപമായിരിക്കുന്ന ജ്ഞാനത്തിന്ന സംഭവമില്ല- അനുഭവങ്ങളിൽ വെച്ചു പ്രത്യക്ഷത്തെക്കുറിച്ചു ചക്ഷുരിന്ദ്രിയം മുതലായതിനൊടുള്ള മനസ്സംയൊഗം ഹെതുവാകുന്നു- അതില്ലായ്ക ഹെതുവായിട്ടു തന്നെ ചാക്ഷുഷാദി പ്രത്യക്ഷങ്ങൾ ഭവിക്കില്ല- ജ്ഞാനം മുതലായതൊന്നും സുഷുപ്തി കാലത്തിങ്കൽ ഭവിക്കായ്കയാൽ മാനസ പ്രത്യക്ഷവും ഭവിക്കില്ല ജ്ഞാനാദികളുടെ അഭാവത്തിങ്കൽ ആത്മാവിന്നും പ്രത്യക്ഷത്വമില്ലല്ലൊ- വ്യാപ്തിജ്ഞാനാഭാവം ഹെതുവായിട്ടു അനുമിതിയും സാദൃശ്യ ജ്ഞാനാഭാവം ഹെതുവായിട്ടു ഉപമിതിയും പദജ്ഞാനാഭാവം ഹെതുവായിട്ടു ശാബ്ദ

ബൊധവും ഭവിക്കില്ല ഇങ്ങിനെ അനുഭവത്തെക്കുറിച്ചുള്ള കാര
ണ സമുദായത്തിന്റെ അഭാവം ഹെതുവായിട്ടു തന്നെ അനുഭ
വം അസംഭവമാകുന്നു. ഉല്ബൊധകപദാൎത്ഥമാകുന്ന കാരണമി
ല്ലായ്കകൊണ്ടു തന്നെ സ്മരണവും ഭവിക്കില്ല- അതുകൊണ്ടു എ
ല്ലാജ്ഞാനത്തെക്കുറിച്ചും ത്വങ്മനസ്സംയൊഗം കാരണമാകുന്നു എ
ന്നു പറഞ്ഞതു നിൎദ്ദൊഷമാണമാകുന്നു- ഇങ്ങിനെ ശങ്കിക്കരുത.
സുഷുപ്തിയുടെ പൂൎവ്വകാലത്തിങ്കൽ ഉണ്ടായ ഇച്ശാദ്യവ്യക്തിക്കും അ
തിന്റെ സംബന്ധം ഹെതുവായിട്ടു ആത്മാവിന്നും പ്രത്യക്ഷ
ത്വം സുഷുപ്തികാലത്തിങ്കൽ ഭവിക്കാം- അതെതീന്ദ്രിയവസ്തു വാ
കുന്നു എന്നതിന്നും സുഷുപ്തിയുടെ പൂൎവ്വകാലത്തിങ്കൽ ഉണ്ടാകു
ന്നതൊക്കെയും നിൎവ്വികല്പകമായിരിക്കുമെന്നതിന്നും പ്രമാണ
മില്ല- അതു ഹെതുവായിട്ടു എല്ലാജ്ഞാനത്തെക്കുറിച്ചും ത്വങ്മന
സ്സംയൊഗം കാരണമാകുന്നു- എന്നു കല്പിക്കെണം അപ്രകാ
രം കല്പിച്ചാൽ മെൽ പ്രകാരമുള്ള ഇച്ശാദ്യവ്യക്തിക്കും അതിന്റെ
സംബന്ധത്തൊടു കൂടിയ ആത്മാവിന്നും പ്രത്യക്ഷത്വം ഭവി
ക്കാത്തതിന്നു ചെൎച്ച ഉണ്ടല്ലൊ- എന്നാലും ജ്ഞാനസാമാന്യ
ത്തെക്കുറിച്ചു മെൽ പ്രകാരം കാരണത്തെ സ്വീകരിച്ചാൽ രാസ
ന പ്രത്യക്ഷകാലത്തിങ്കൽ ത്വാച പ്രത്യക്ഷവും ഭവിക്കാമെന്നാ
കും- വിഷയത്തൊടു ത്വക്കിന്റെ സംയൊഗവും ത്വക്കൊടു
മനസ്സിന്റെ സംയൊഗവും അപ്പൊൾ ഉണ്ടാകുമെല്ലൊ- എ
ന്നൊരു അനിഷ്ടാപത്തി ഭവിക്കാം- ഒന്നിന്റെ കാരണ സമു
ദായം മറ്റെതിനെ പ്രതിബന്ധിക്കുമെങ്കിൽ അതിന്നു നിയമ
മില്ലായ്കയാൽ അന്യൊന്യ പ്രതിബന്ധം ഹെതുവായിട്ടു ഒന്നും ഭ
വിക്കില്ലെന്ന വരുന്നതുമാകുന്നു- അതു ഹെതുവായിട്ടു രാസന
പ്രത്യക്ഷത്തിന്നു വെണ്ടുന്ന കാരണ സമുദായം ത്വാചപ്രത്യക്ഷ
ത്തെ പ്രതിബന്ധിക്കുമെന്നു അനുഭവബലെന ചിലർ കല്പിക്കു
ന്നു- മറ്റുള്ളവർ സുഷുപ്തികാലത്തിങ്കൽ ജ്ഞാനം ഭവിക്കാത്ത
തിനെ അനുസരിച്ചിട്ടു ചൎമ്മ മനസ്സംയൊഗത്തെ എല്ലാജ്ഞാ
നത്തെക്കുറിച്ചും ഹെതുവാക്കി അംഗീകരിച്ചിരിക്കുന്നു എന്നും
രാസന പ്രത്യക്ഷ കാലത്തിങ്കൽ ത്വഗിന്ദ്രിയത്തൊടു മനസ്സി
ന്റെ സംയൊഗ മില്ലായ്കയാൽ ത്വാചപ്രത്യക്ഷം ഭവിക്കുന്നി
ല്ലെന്നും പറയുന്നു- സുഖം, ദുഃഖം, ഇച്ശാ, ദ്വെഷം, ജ്ഞാ
നം, പ്രയത്നം- ഇതുകൾ മനസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നതുക
ളാകുന്നു- സുഖത്വാദി ജാതികളും മെൽ പ്രകാരമാകുന്നു- ആ
ത്മാവുമങ്ങിനെതന്നെ- അതുമുമ്പെ മനൊമാത്രസ്യഗൊചരഃഎ

ന്നതു കൊണ്ടു പറയപ്പെട്ടതാകുന്നു-

൫൮. ജ്ഞാനംയന്നിൎവ്വികല്പാഖ്യംതദതീന്ദ്രിയമിഷ്യതെ । മഹത്വംഷഡ്വിധെഹെതുരിന്ദ്രിയംകരണംമതം ॥

അന്വയം—— യൽ- ജ്ഞാനം- നിൎവ്വികല്പാഖ്യം- തൽ- അതീന്ദ്രിയം- ഭവതി— ഷഡ്വിധെ- പ്രത്യക്ഷെ- മഹത്വം- ഹെതുഃ ഇഷ്യതെ— ഇന്ദ്രിയം- കരണം— മതം- ഭവതി-

അന്വയാൎത്ഥം—— യാതൊരു ജ്ഞാനം നിൎവ്വികല്പാഖ്യമായി ഭവിക്കുന്നുവൊ അത അതീന്ദ്രിയമായി ഭവിക്കുന്നു- ഷഡ്വിധമായിരിക്കുന്ന പ്രത്യക്ഷത്തിങ്കൽ മഹത്വം ഹെതുവായിട്ട ഇച്ഛിക്കപ്പെടുന്നു- ഇന്ദ്രിയം കരണമായിട്ട മതമായി ഭവിക്കുന്നു—

പരിഭാഷാ—നിൎവ്വികല്പാഖ്യം=നിൎവ്വികല്പമെന്ന ആഖ്യയൊടകൂടിയത- ആഖ്യാ=പെർ— അതീന്ദ്രിയം=ഇന്ദ്രിയത്തെ അതിക്രമിച്ചത- (ഇന്ദ്രിയം കൊണ്ടുഗ്രഹിക്കപ്പെടുവാൻകഴിയാത്തത എന്നുസാരം) ഷഡ്വിധം=ആറുവിധകളൊടകൂടിയത- വിധകൾ=പ്രകാരങ്ങൾ- മഹത്വം=മഹത്താവുഎന്നുള്ളത— മഹത്=വലുതായിരിക്കുന്നത- ഹെതു=കാരണം— ഇന്ദ്രിയം=കണ്ണുമുതലായത— കരണം=കാരണവിശെഷം- മതം=അറികപ്പെടുന്നത-

സാരം—— ജ്ഞാനം മനൊഗ്രാഹ്യമാകുന്നു എന്നു പറഞ്ഞതു കൊണ്ടു സകലജ്ഞാനവും മെൽപ്രകാരമാകുന്നു എന്നു ധരിക്കരുത. ജ്ഞാനം നിൎവ്വികല്പമായിട്ടും സവികല്പമായിട്ടും ഉണ്ട— അതുകളിൽ വെച്ചു നിൎവ്വികല്പജ്ഞാനം ഒരു ഇന്ദ്രിയംകൊണ്ടും ഗ്രഹിക്കപ്പെടാത്തതാകുന്നു—യാതൊരു ജ്ഞാനത്തിങ്കൽ ഒരു വസ്തുവും വിശെഷണമായി ഭവിക്കുന്നില്ലയൊ അതത്രെ നിൎവ്വികല്പമാകുന്നത- ചക്ഷുസ്സിന്നു ഘടത്തൊടുള്ള സംയൊഗത്തിങ്കൽ നിന്ന അനന്തരകാലത്തിങ്കൽ മുമ്പെ തന്നെ ഘടമെന്നിങ്ങനെ ഘടത്വവിശിഷ്ടമായിരിക്കുന്നജ്ഞാനം സംഭവിക്കില്ല- വിശെഷണമായഘടത്വത്തെ ഗ്രഹിച്ചിട്ടില്ലല്ലൊ— വിശിഷ്ടജ്ഞാനത്തെക്കുറിച്ചു വിശെഷണജ്ഞാനം ഹെതുവാകുന്നു. അതു ഹെതുവായിട്ടുആദിയിൽ ഘടത്തിന്റെയും ഘടത്വത്തിന്റെയും വൈശിഷ്ട്യത്തെവിഷയമാക്കാതെ ഉള്ളജ്ഞാനം ഉണ്ടാവാതെനിൎവ്വാഹമില്ല— അപ്രകാരം ഉണ്ടാകുന്നജ്ഞാനത്തെനിൎവ്വികല്പമെന്നു പറയുന്നു—അതുമാനസപ്രത്യക്ഷത്തിന്നുംവിഷയമായി ഭവിക്കില്ല - ഘടത്തെ ഞാൻ അറിയുന്നുഎന്നുള്ളജ്ഞാനത്തിങ്കൽ ആത്മാവിങ്കൽ ജ്ഞാനവും ജ്ഞാനത്തിങ്കൽ ഘടവും ഘടത്തിങ്കൽഘ

ടത്വവുംപ്രകാരമായിരിക്കുന്നു- (പ്രകാരം=വിശേഷണം) വിശേ ഷണത്തിങ്കൽ യാതൊന്നു വിശേഷണത്തിങ്കൽ യാതൊന്നുവി ശേഷണമായി ചെരുന്നുവൊ അതിനെവിശെഷണതാവച്ഛെ ദകമെന്നുപറയുന്നു- വിശെഷണതാവച്ഛെദകമാകുന്ന വിശെ ഷണത്തൊടുകൂടിയ ജ്ഞാനം വിശിഷ്ടജ്ഞാനത്തെക്കുറിച്ചു ഹെ തുവാകുന്നു- നിൎവ്വികല്പജ്ഞാനത്തിംകൽ ഘടത്വം മുതലായതു വിശെഷണമല്ല- അതുഹെതുവായിട്ടു ഘടത്വാദിവിശിഷ്ടമായ ഘടം മുതലായതുകൊണ്ടുള്ള വൈശിഷ്ട്യം ജ്ഞാനത്തിംകൽ പ്രകാശിക്ക എന്നതസംഭവമാകുന്നു ഘടത്വാദികൾ വിശെ ഷണമായിഭവിക്കാതെ ഘടാദിവിശിഷ്ടജ്ഞാനം സംഭവിക്കയു മില്ല. ജാതിയല്ലാതെഉള്ള പദാൎത്ഥത്തിന്റെജ്ഞാനത്തിങ്കൽ വി ശെഷണമായിട്ടുഒന്നുണ്ടായിരിക്കുമെന്നുനിയമമുണ്ട ഇപ്രകാരമാ കയാൽ നിൎവ്വികല്പമായിട്ടുള്ളജ്ഞാനം വിശിഷ്ടജ്ഞാനമുണ്ടാകു ന്നതിന്നുമുമ്പെ ഉണ്ടാകെണമെന്നും അതഅതീന്ദ്രിയമാകുന്നുഎ ന്നുംഗ്രഹിച്ചുകൊൾക.

ആറപ്രകാരം പ്രത്യക്ഷമുള്ളതുകളിൽ ചിലതിന്ന എന്നല്ലസ കലത്തിന്നുംഒറ്റത്വാമെതുവാകുന്നു. ദ്രവ്യപ്രത്യക്ഷത്തിങ്കൽമഹ ത്വംസമവായസംബന്ധന കാരണമാകുന്നു. ദ്രവ്യത്തിങ്കൽ സ മവായസംബന്ധത്തൊടു കൂടെഇരിക്കുന്ന ഗുണകൎമ്മസാമാന്യങ്ങ ളുടെ പ്രത്യക്ഷത്തിങ്കൽ സ്വാശ്രയസമവായസംബന്ധന കാര ണമാകുന്നു. ദ്രവ്യസമവെതങ്ങളായഗുണാദികളിൽ സമവായസം ബന്ധത്തൊടുകൂടെ ഇരിക്കുന്ന ഗുണത്വാദിയുടെപ്രത്യക്ഷത്തിങ്കൽ സ്വാശ്രയസമവെതസമവായസംബന്ധനകാരണമാകുന്നു. ഇ ങ്ങിനെമഹത്വത്തിന്റെ കാരണത്വത്തിങ്കൽവരുന്ന സംബന്ധ വിശെഷത്തെ ഗ്രഹിച്ചുകൊൾകയുംവെണം. ആറിന്നും കരണ മായിട്ടുള്ളതു ഇന്ദ്രിയംതന്നെ. കരണമെന്നത അസാധാരണകാ രണമെത്രെ ആകുന്നത. അസാധാരണപദത്തിന്ന വ്യാപാര ത്തൊടു കൂടിയത എന്നൎത്ഥമാകുന്നു.

൫൯— വിഷയെന്ദ്രിയസംബന്ധൊവ്യാപാരസ്സൊപിഷഢ്വി ധഃ। ദ്രവ്യഗ്രഹസ്തുസംയൊഗാൽസംയുക്തസമവായതഃ॥

൬൦— ദ്രവ്യെഷുസമവെതാനാംതഥാതൽസമവായതഃ। തത്രാ പിസമവെതാനാം ശബ്ദസ്യസമവായതഃ।

൬൧— തദ്വൃത്തീനാംസമവെതസമവായെനതുഗ്രഹഃ। വിശെ ഷണതയാതദ്വദഭാവാനാംഗ്രഹൊഭവെൽ॥

൬൨— യദിസ്യാദുപലഭ്യെതെത്യെവംയത്രപ്രസജ്യതെ പ്ര

ത്യക്ഷംസമവായസ്യവിശെഷണതയാഭവെൽ॥

അന്വയം — വിഷയെന്ദ്രിയസംബന്ധഃ— വ്യാപാരഃ— സഃ— അപി— ഷഡ്വിധഃ— ഭവതി— ദ്രവ്യഗ്രഹഃ— തു— സംയൊഗാൽ— ഭവെൽ— ദ്രവ്യെഷു— സമവെതാനാം— ഗ്രഹഃ— സംയുക്തസമവായതഃ— ഭവെൽ— തഥാ— തത്ര— അപി— സമവെതാനാം— ഗ്രഹഃ— തൽസമവായതഃ— ഭവെൽ— ശബ്ദസ്യ— ഗ്രഹഃ— സമവായതഃ— ഭവെൽ— തദ്വൃത്തീനാം— ഗ്രഹഃ— തു— സമവെതസമവായെന— ഭവെൽ— തദ്വൽ—വിശെഷണതയാ— യത്ര— സ്യാൽ— യദി— ഉപലഭ്യെത— ഇതി— എവം— പ്രസജ്യതെ— തത്ര— അഭാവാനാം— ഗ്രഹഃ ഭവെൽ—സമവായസ്യ— പ്രത്യക്ഷം— വിശെഷണതയാ— ഭവെൽ—

അന്വയാത്ഥം — വിഷയെന്ദ്രിയസംബന്ധം വ്യാപാരമാകുന്നു. അതും ഷഡ്വിധമായിഭവിക്കുന്നു. ദ്രവ്യഗ്രഹമാകട്ടെ സംയൊഗംഹെതുവായിട്ടുഭവിക്കും. ദ്രവ്യങ്ങളിൽസമവെതങ്ങളുടെ ഗ്രഹം സംയുക്തസമവായംഹെതുവായിട്ടുഭവിക്കും അപ്രകാരം അതുകളിലും സമവെതങ്ങളായിട്ടുള്ളതുകളുടെഗ്രഹം തൽസമവായംഹെതുവായിട്ടുഭവിക്കും. ശബ്ദത്തിന്റെ ഗ്രഹംസമവായംഹെതുവായിട്ടുംഭവിക്കും.തദ്വൃത്തികളുടെ ഗ്രഹമാകട്ടെ സമവെതസമവായം ഹെതുവായിട്ടുഭവിക്കും. അപ്രകാരം വിശെഷണതഹെതുവായിട്ടു യാതൊന്നിങ്കൽ ഭവിക്കുമെങ്കിൽ ഉപലംഭിക്കപ്പെട്ടുമെന്നിപ്രകാരം പ്രസംഗിക്കുന്നുവൊ അതിങ്കൽ ഉള്ള അഭാവങ്ങളുടെ ഗ്രഹംഭവിക്കും. സമവായത്തിന്റെ പ്രത്യക്ഷം വിശെഷണതഹെതുവായിട്ടുഭവിക്കും.

പരിഭാഷ — വിഷയെന്ദ്രിയസംബന്ധം=വിഷയെന്ദ്രിയങ്ങളുടെസംബന്ധം— വിഷയെന്ദ്രിയങ്ങൾ= വിഷയവും ഇന്ദ്രിയവും— വിഷയം=കണ്ണുമുതലായതുകൊണ്ടു ഗ്രഹിക്കപ്പെടുന്നാപദത്ഥം— ഇന്ദ്രിയം=കണ്ണുമുതലായത— വ്യാപാരം=ക്രിയാ— അതവിഷയെന്ദ്രിയസംബന്ധം— ഷഡ്വിധം= ആറുവിധകളൊടുകൂടിയത— വിധകൾ=പ്രകാരങ്ങൾ- ദ്രവ്യഗ്രഹം=ദ്രവ്യത്തിന്റെ ഗ്രഹം— ദ്രവ്യം= പൃഥിവിമുതലായത— ഗ്രഹം=ഗ്രഹണം—(പ്രത്യക്ഷമെന്നസാരം) സംയൊഗം=വിഷയത്തൊടുകൂടെഉള്ളചെച്ച്— ഭവിക്ക=ഉണ്ടാക— സമവെതങ്ങൾ=സമവായസംബന്ധത്തൊടുകൂടെഇരിക്കുന്നവ—ഗ്രഹം=ഗ്രഹണം— സംയുക്തസമവായം=സംയുക്തങ്ങളിൽ ഉള്ളസമവായം— സംയുക്തങ്ങൾ=സംയൊജിച്ചവ— സംയൊജിക്ക=ചെരുക— (ഇന്ദ്രിയങ്ങളൊടുചെ

ന്നവഎന്നസാരം) സമവായം=സമവായസംബന്ധം— അതുക ൾ=ദ്രവ്യസമവെതങ്ങൾ— തൽസമവായം=അതുകളിൽ ഉള്ളസ മവായം— അതുകൾ=ദ്രവ്യസമവെതങ്ങൾ— ഗ്രഹം=ഗ്രഹണം— സമവായം=സമവായസംബന്ധം= തല്പത്തികൾ=അതിങ്കൽവൃ ത്തിയൊടുകൂടിയവ— അത=ശബ്ദം— വൃത്തി=സ്ഥിതി— ഗ്ര ഹം=ഗ്രഹണം— സമവെതസമവായം= സമവെതത്തിങ്കലുള്ള സമവായം— സമവെതം=സമവായസംബന്ധത്തൊടുകൂടെഇരി ക്കുന്നത— സമവായം=സമവായസംബന്ധം— വിശെഷണതാ= വിശെഷണമാവൃഎന്നുള്ളത— ഭവിക്കു=ഉണ്ടാക— ഉപലംഭി ക്കു=പ്രത്യക്ഷമാക— പ്രസംഗിക്കു=പ്രാപിക്കു- ഗ്രഹം=ഗ്രഹണം- സമവായം=സമവായമെന്നസംബന്ധം— ഗ്രഹം=ഗ്രഹണം— വിശെഷണതാ= വിശെഷണമാവൃഎന്നുള്ളത— ഭവിക്കു=ഉ ണ്ടാക—

സാരം—— പ്രത്യക്ഷത്തെക്കുറിച്ച ഇന്ദ്രിയം കരണമാകുന്നു എന്നുപറഞ്ഞു. കരണമായിഭവിക്കെണമെങ്കിൽവ്യാപാരമുണ്ടാ യിരിക്കെണമെന്നുംപറഞ്ഞു. ഇന്ദ്രിയങ്ങൾക്കുമെൽപറകപ്പെട്ട കരണത്വത്തെ നിവ്വഹിപ്പിക്കുന്നതായ വ്യാപാരം എന്താകുന്നു എന്നാണെങ്കിൽപറയാം. ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്ന പദാത്ഥത്തൊട ഇന്ദ്രിയത്തിന്നഭവിക്കുന്ന സംബന്ധംതന്നെഇ വിടെ വ്യാപാരമാകുന്നതു.

മെൽപറഞ്ഞവ്യാപാരത്തെ സന്നികൎഷമെന്നുംപറയും അത ആറുവിധമാകുന്നു. സംയൊഗം, സംയുക്തസമവായം സംയു ക്തസമവെതസമവായം, സമവായം, സമവെതസമവായം, വി ശെഷണതാഇങ്ങിനെ ആറുപ്രകാരമെന്ന അറിഞ്ഞുകൊൾക.ദ്ര വ്യപ്രത്യക്ഷംഇന്ദ്രിയസംയൊഗംഹെതുവായിട്ടുണ്ടാകുന്നതാകുന്നു ദ്രവ്യസമവെതങ്ങളുടെ പ്രത്യക്ഷം സംയുക്തസമവായം ഹെതുവാ യിട്ടുണ്ടാകുന്നതാന്നു. (ദ്രവ്യസമവെതങ്ങൾ=രൂപാദികൾ-) ദ്രവ്യ സമവെതസമവെതങ്ങളുടെപ്രത്യക്ഷം സംയുക്തസമവെതസമവാ യംഹെതുവായിട്ടുണ്ടാകുന്നതാകുന്നു- (ദ്രവ്യസമവെതസമവെതങ്ങ ൾ=രൂപത്വാദികൾ) ശബ്ദപ്രത്യക്ഷം=സമവായംഹെതുവായി ട്ടുണ്ടാകുന്നതാകുന്നു. ശബ്ദസമവെതപ്രത്യക്ഷംസമവെതസമവാ യം ഹെതുവായിട്ടുണ്ടാകുന്നതാകുന്നു. (ശബ്ദസമവെതം= ശബ്ദ ത്വംമുതലായത. ഇങ്ങിനെഅഞ്ചുസന്നികൎഷങ്ങൾ പറകപ്പെട്ടുഇ തുകൊണ്ടു ഗ്രഹിക്കെണ്ടതിനെവിവരിക്കാം. ദ്രവ്യത്തെവിഷയമാ ക്കിനെത്രെന്ദ്രിയത്താൽ ഉണ്ടാകപ്പെടുന്നതായ അറിവിനെക്കു

റിച്ചനെത്രസംയൊഗം കാരണമാകുന്നു എന്നും ദ്രവ്യസമവെത
ത്തെ വിഷയമാക്കിമെൽപറഞ്ഞ ഇന്ദ്രിയത്താൽ ഉണ്ടാക്കപ്പെട്ട
ന്നതായ അറിവിനെക്കുറിച്ചു നെത്രസംയുക്തസമവായംകാരണ
മാകുന്നുഎന്നും ദ്രവ്യസമവെതസമവെതത്തെ വിഷയമാക്കിമെ
ൽപറഞ്ഞഇന്ദ്രിയത്താൽ ഉണ്ടാക്കപ്പെട്ടുന്നതായ അറിവിനെക്കു
റിച്ചുനെത്രസംയുക്തസമവെതസമവായംകാരണമാകുന്നുഎന്നും
മറമാകുന്നു. എന്നാൽ പൃഥിവീപരമാണുവിങ്കൽ ഉള്ളപൃഥിവീത്വ
വും പൃഥിവീപരമാണു നീലത്തിങ്കലുള്ള നീലത്വവും നെത്രെ
ന്ദ്രിയത്താൽഗ്രഹിപ്പിക്കപ്പെട്ടുമെന്നുവരുന്നു. അതുകളിൽഉദ്ഭൂത
രൂപത്തിന്റെയും മഹത്വത്തിന്റെയും സംബന്ധമില്ലായ്കയാ
ൽ ഭവിക്കില്ലഎന്നൊ. എന്നാൽഅതുകളുടെ സംബന്ധവുമുണ്ടെ
ന്നുപറയാം എങ്ങിനെ എന്നാൽ ഇന്നപ്രകാരംവെണമെന്നുപ
റഞ്ഞിട്ടില്ലെല്ലൊ- അതുകൊണ്ടു പരാപരാ സംബന്ധത്തെ ആ
ശ്രയിച്ചിട്ടും പറയാം- പൃഥിവീത്വം സവ്വത്ര ഒന്നാകയാൽ അ
തു ഘടാദികളിലും പൃഥിവീപരമാണുവിങ്കലും കൂടി ഇരിക്കുന്നു-
അതു ഹെതുവായിട്ടു ഘടാദികളെ ഘടകമാക്കിയതായ പരാപ
രാസംബന്ധംകൊണ്ടു പൃഥിവീപരമാണുവിങ്കൽ ഉള്ള പൃഥിവീ
ത്വത്തിന്നും ഉദ്ഭൂതരൂപമഹത്വങ്ങളുള്ളതാവൂ എന്നുള്ള അവ
സ്ഥയെ പറവാൻ കഴിയുന്നതാകുന്നു- ഘടാദികളിൽ രണ്ടുമു
ണ്ടെല്ലൊ- ഇപ്രകാരം പൃഥിവീപരമാണുനീലത്തിങ്കലെ നീല
ത്വത്തിന്നും പറയാം- ഒരു നീലത്വജാതിതന്നെ ഘടനീലത്തിം
കലും പരമാണുനീലത്തിംകലുമിരിക്കുന്നു- ഘടനീലത്തിങ്കൽ മ
ഹത്വസംബന്ധവുമുണ്ടു ഇപ്രകാരം ഉദ്ഭൂതരൂപസംബന്ധത്തെ
യും പറയാം- ഇത്രതന്നെ അല്ല- മെൽ വിവരിക്കപ്പെട്ട കാൎയ്യ
കാരണഭാവത്തെ പ്രമാണിച്ചാൽ വായുവിങ്കലും അതിന്റെ സ്പൎശ
മെന്ന ഗുണത്തിങ്കലുമിരിക്കുന്ന സത്തയും നെത്രെന്ദ്രിയംകൊ
ണ്ടു ഗ്രഹിക്കപ്പെട്ടുമെന്നതും വരുന്നു- അതു ഹെതുവായിട്ടു ഉദ്ഭൂത
രൂപാവച്ഛിന്നമഹത്വാവച്ഛിന്ന ചക്ഷുസ്സംയുക്തസമവായത്തെ
തന്നെ ദ്രവ്യസമവെതപ്രത്യക്ഷത്തെ കുറിച്ചു കാരണത്വത്തെ പ
റയെണം- താദൃശചക്ഷുസ്സംയുക്തസമവെതസമവായംതന്നെ ദ്ര
വ്യസമവെതസമവെതപ്രത്യക്ഷത്തെക്കുറിച്ചു കാരണമെന്നുംപറ
യെണം. (ഉദ്ഭൂതരൂപാവച്ഛിന്നമഹത്വാവച്ഛിന്നചക്ഷുസംയുക്ത
സമവായം= ഉദ്ഭൂതരൂപാവച്ഛിന്നമഹത്വാവച്ഛിന്നചക്ഷുസംയു
ക്തം=ഉദ്ഭൂതരൂപാവച്ഛിന്നമായിമഹത്വാവച്ഛിന്നമായിരിക്കുന്ന
ചക്ഷുസംയൊഗംഉള്ളതഉദ്ഭൂതരൂപാവച്ഛിന്നം=ഉദ്ഭൂതരൂപത്താൽ

അവച്ഛിന്നം—ഉൽഭൂതരൂപം= ഉൽഭൂതമായിരിക്കുന്നരൂപം—ഉൽഭൂതം= സ്പഷ്ടം— രൂപം=രൂപമെന്നഗുണം— അവച്ഛിന്നം=അവച്ഛെദിക്കപ്പെട്ടത— അവച്ഛെദിക്ക=വിശെഷിപ്പിക്ക- മഹത്വാവച്ഛിന്നം=മഹത്വത്താൽഅവച്ഛിന്നം- മഹത്വം=വലിപ്പം— അവച്ഛിന്നം=അവച്ഛെദിക്കപ്പെട്ടത- അവച്ഛെദിക്ക=വിശെഷിപ്പിക്ക- ചക്ഷുസ്സംയൊഗം=ചക്ഷുസ്സിന്റെസംയൊഗം—ചക്ഷുസ്സ=നെത്രെന്ദ്രിയം— സംയൊഗം=ചെൎച്ച- താദൃശചക്ഷുസ്സംയുക്തസമവെതസമവായം=താദൃശമായിരിക്കുന്ന ചക്ഷുസ്സംയുക്തസമവെതസമവായം- താദൃശം=അപ്രകാരമിരിക്കുന്നത ഇങ്ങിനെ ചിലപ്പൊൾ ആ വാക്യങ്ങളിലെപദാൎത്ഥങ്ങളെ ഗ്രഹിച്ചുകൊൾകയുംവെണം) ഇപ്രകാരമായാൽ പൃഥിവീപരമാണുവിങ്കൽ ഉള്ളപൃഥിവിത്വം പ്രത്യക്ഷമായിവിഷയമെന്നുവരികയുമില്ല. പൃഥിവീപരമാണു ചക്ഷുസ്സംയൊഗത്തിന്ന മഹത്വത്താൽഉള്ള അവച്ഛിന്നത്വംഭവിക്കുന്നില്ല. അതഭവിക്കെണമെങ്കിൽ പൃഥിവീപരമാണുവിങ്കൽതന്നെ മഹത്വമുണ്ടായിരിക്കെണം അതഅസംഭവമാകുന്നുവെല്ലൊ ഇതുതന്നെമെൽപ്രകാരം പറഞ്ഞതിന്ന കാരണമെന്നറിക ഇതുകൊണ്ടതന്നെ പൃഥിവീപരമാണുനീലത്തിങ്കലുള്ള നീലത്വം എന്തുകൊണ്ട ഗ്രഹിക്കപ്പെടുന്നില്ല എന്നുള്ളആക്ഷെപവും സമാധാനംചെയ്യപ്പെട്ടിരിക്കുന്നു ഇപ്രകാരംവായ്വാദികളിൽ ഉള്ളസത്തയുടെ ഗ്രഹണവുംചക്ഷുസ്സുകൊണ്ട ഭവിക്കാമെന്നുള്ളതുമില്ലഅവിടെ ഉള്ള ചക്ഷുസ്സംയൊഗത്തിന്ന രൂപാവച്ഛിന്നത്വമെന്നതുതന്നെഭവിക്കുന്നില്ലെല്ലൊഎങ്കിലും യാതൊരുഘടത്തിന്റെ പൃഷ്ഠഭാഗത്തിങ്കൽ ആലൊകസംയൊഗവും അഗ്രഭാഗത്തിങ്കൽനെത്രെന്ദ്രിയ സംയൊഗവും ഭവിക്കുന്നുവൊ അതനെത്രംകൊണ്ട ഗ്രഹിക്കപ്പെടെണമെന്നുള്ള അനുഭവവിരൊധിയായ അൎത്ഥപാദനത്തെ പരിഹരിപ്പാനായിക്കൊണ്ട ചക്ഷുസ്സംയൊഗത്തിനെ ആലൊകസംയൊഗാവച്ഛിന്നത്വംകൊണ്ടുകൂടെ വിശെഷിപ്പിക്കെണം. (ആലൊകസംയൊഗാവച്ഛിന്നത്വം= ആലൊകസംയൊഗാവച്ഛിന്നമാവുഎന്നുള്ളതു— ആലൊകസംയൊഗാവച്ഛിന്നം= ആലൊകസംയൊഗത്താൽ അവച്ഛിന്നം— ആലൊകസംയൊഗം=ആലൊകത്തിന്റെസംയൊഗം— ആലൊകം=വെളിച്ചം- അവച്ഛിന്നം=അവച്ഛെദിക്കപ്പെട്ടത അവച്ഛെദിക്ക=വിശെഷിപ്പിക്ക-) മെൽപറഞ്ഞ വിശെഷണത്തെകൊടുത്താൽ അഗ്രഭാഗത്തിങ്കലുള്ള നെത്രെന്ദ്രിയസംയൊഗത്തിന്ന ആലൊകസംയൊ

ഗത്താലുള്ള അവച്ഛിന്നത്വം ദുൎല്ലഭമാകുന്നു അതിന്നുതന്നെ ആ
ലൊകസംയൊഗാവച്ഛിന്നത്വം വെണമെങ്കിൽ അതയാതൊരെട
ത്തുഭവിക്കുന്നുവൊ അവിടെതന്നെ ആലൊകസംയൊഗംഉണ്ടായി
രിക്കെണം ദ്രവ്യത്തെവിഷയീകരിച്ചുണ്ടാകുന്നത്വാചപ്രത്യക്ഷ
ത്തെകുറിച്ചുത്വക്സംയൊഗംകാരണമാകുന്നു- ദ്രവ്യസമവെതത്തെ
വിഷയീകരിച്ചുഉണ്ടാകുന്നഅതിനെകുറിച്ചു ത്വക്സംയുക്തസമവാ
യംകാരണമാകുന്നു- ദ്രവ്യസമവെതസമവെതത്തെവിഷയീകരിച്ചു
ണ്ടാകുന്നഅതിനെകുറിച്ചുത്വക്സംയുക്ത സമവെതസമവായംകാര
ണമാകുന്നു- ഇവിടെയും മഹത്വാവച്ഛിന്നത്വവും ഉദ്ഭൂതസ്പൎശാവച്ഛി
ന്നത്വവും വിശെഷണമാക്കി യൊജിപ്പിക്കെണം- ഗന്ധപ്രത്യ
ക്ഷത്തെ കുറിച്ചു ഘ്രാണസംയുക്തസമവായം കാരണമാകുന്നു-
ഘ്രാണെന്ദ്രിയത്തൊടു സംയുക്തമായിരിക്കുന്ന ചന്ദനപൊണ്ഡാ
ദികൾ ഗന്ധത്തിന്ന സമവായസംബന്ധം ഭവിക്കുന്നുവെല്ലൊ
ഗന്ധസമവെത പ്രത്യക്ഷത്തെ കുറിച്ചു ഘ്രാണസംയുക്ത സമ
വെത സമവായം കാരണമാകുന്നു- രസപ്രത്യക്ഷത്തെ കുറിച്ചു
രസനസംയുക്ത സമവായം കാരണമാകുന്നു- രസസമവെത പ്ര
ത്യക്ഷത്തെ കുറിച്ചു രസം സംയുക്ത സമവെത സമവായം കാ
രണമാകുന്നു- ശബ്ദപ്രത്യക്ഷത്തെ കുറിച്ചു ശ്രൊത്രാവച്ഛിന്ന
സമവായം കാരണമാകുന്നു- ശ്രൊത്രാവച്ഛിന്നസമവായം= ശ്രൊ
ത്രാവച്ഛിന്നമായിരിക്കുന്ന സമവായം- ശ്രൊത്രാവച്ഛിന്നം=
ശ്രൊത്രത്താൽ അവച്ഛിന്നം- ശ്രൊത്രം= ശ്രൊത്രെന്ദ്രിയം- (ചെ
വി) ശബ്ദസമവെതപ്രത്യക്ഷത്തെ കുറിച്ചു ശ്രൊത്രാവച്ഛിന്ന സ
മവെത സമവായം കാരണമാകുന്നു- ഇങ്ങിനെ വെവ്വെറെ ത
ന്നെ ഉള്ള കാൎയ്യകാരണഭാവങ്ങളെ പ്രത്യക്ഷോപയോഗിതെ
ന ഗ്രഹിച്ചു കൊൾക ഇവിടെ പ്രത്യക്ഷപദം കൊണ്ടു ലൌ
കികപ്രത്യക്ഷത്തെ ഗ്രഹിച്ചു കൊൾകയും വെണം- ഇനിപറ
വാൻ പൊകുന്ന പ്രകാരമുള്ള അലൌകിക പ്രത്യക്ഷം ഇന്ദ്രിയ
സംയൊഗാദികളൊടു കൂടാതെയും ഭവിക്കുന്നതാകുന്നു- ആത്മ
പ്രത്യക്ഷത്തെ കുറിച്ചു മനസ്സംയൊഗം കാരണമാകുന്നു ആത്മ
സമവെത മാനസ പ്രത്യക്ഷത്തെ കുറിച്ചു മനസ്സംയുക്തസമവാ
യം കാരണമാകുന്നു എന്നും ധരിച്ചു കൊൾക- അഭാവപ്രത്യ
ക്ഷത്തെ കുറിച്ചും സമവായ പ്രത്യക്ഷത്തെ കുറിച്ചും വിശെഷ
ണത ഹെതുവാകുന്നു- ഇന്ദ്രിയ സംയുക്ത പദാൎത്ഥങ്ങളിൽ അ
ഭാവ സമവായങ്ങൾക്കു വിശെഷത ഉണ്ടായിരിക്കെണം- എ
ന്നാൽ അതാതിന്റെ പ്രത്യക്ഷം ഭവിക്കും വൈശെഷിക മത

നത്തിങ്കലാകട്ടെ സമവായം പ്രത്യക്ഷമല്ല. സമവായപ്രത്യക്ഷ
ത്തെ കുറിച്ചു വിശേഷത ഹേതുവാകുന്നു- എന്ന പറഞ്ഞത-
വൈശേഷികമതത്തെ അനുസരിച്ചിട്ടാകുന്നു- വിശേഷണതാ=
വിശേഷമാവു എന്നുള്ളത- ഇത നാനാ പ്രകാരമാകുന്നു- ഭൂ
മിയിലുള്ള ഘടാഭാവം സംയുക്ത വിശേഷണത ഹേതു വാ
യിട്ട ഗ്രഹിക്കപ്പെടുന്നു- ഇവിടെ സംയുക്ത പദംകൊണ്ടു നെ
ത്രേന്ദ്രിയ സംയുക്തമായ ഭൂതലത്തെ ഗ്രഹിക്കെണം- അവിടെ
അഭാവം വിശേഷണമായിരിക്കയാൽ സംയുക്ത വിശേഷണ
ത എന്നത- അഭാവത്തിങ്കൽ ഉള്ളത തന്നെ എന്നറിക- സം
ഖ്യാദികളിൽഉള്ള രൂപാദികളുടെ അഭാവം സംയുക്ത സമവെ
ത വിശേഷണത ഹേതുവായിട്ട ഗ്രഹിക്കപ്പെടുന്നു- ഇവിടെ
സംയുക്ത സമവെതപദംകൊണ്ടു ഇന്ദ്രിയ സംയുക്തങ്ങളായ ഘ
ടാദികളിൽ സമവായ സംബന്ധെന ഗുണങ്ങളെ സാമാന്യെ
ന ഗ്രഹിക്കപ്പെടുവാൻ കഴിയുന്നതാകയാൽ ഗുണങ്ങളിൽ അ
ന്തൎഭവിച്ചതായ സംഖ്യ മുതലായതിനെയും ഗണിക്കാം- അതി
ങ്കൽ രൂപാദികളുടെ അഭാവം വിശേഷണമായിരിക്കുന്നു- സം
ഖ്യാത്വം മുതലായതുകളിൽ ഉള്ള രൂപാദികളുടെ അഭാവം സം
യുക്തസമവെതത്തിങ്കൽ സമവായ സംബന്ധെന യാതൊന്നു
സ്ഥിതിചെയ്യുന്നുവൊ അതിന്റെ വിശേഷണത ഹെതുവായി
ട്ട ഗ്രഹിക്കപ്പെടുന്നു- ശബ്ദാഭാവം ശ്രോത്രാവച്ശിന്ന വിശേഷ
ണതകൊണ്ടു ഗ്രഹിക്കപ്പെടുന്നു- കകാരം മുതലായതിലുള്ള ഘ
ത്വാദികളുടെ അഭാവം ശ്രോത്രാവച്ശിന്ന സമവെതഹെതുവാ
യിട്ട ഗ്രഹിക്കപ്പെടുന്നു- ഘത്വാഭാവച്ശിന്നാ ഭാവത്തിങ്കലുള്ള
ഘത്വാഭാവം മുതലായതു വിശേഷണ വിശേഷണത ഹെതു
വായിട്ട ഗ്രഹിക്കപ്പെടുന്നു ഘടാഭാവം മുതലായതുകളിലുള്ള വ
ഹ്ന്യാദികളുടെ അഭാവം സംയുക്തവിശേഷണ വിശേഷണത
ഹെതുവായിട്ട ഗ്രഹിക്കപ്പെടുന്നു- ഇങ്ങിനെ മറ്റുള്ളതുകളെയും
ഊഹിച്ചുകൊൾക- ഇങ്ങിനെ വിശേഷണത നാനാവിധമായി
രുന്നാലും എല്ലാവിശേഷണതകൾക്കും വിശേഷണതാത്വമു
ണ്ടാകയാൽ വിശേഷണത എന്നിപ്രകാരം ഒന്നായിട്ട തന്നെ
ആതുകളെ ഗണിച്ചു വരുന്നു- അതവെണ്ടാ എന്നു വെച്ചാൽഇ
ന്ദ്രിയാൎത്ഥ സന്നികൎഷം ആറു പ്രകാരമാകുന്നു- എന്നുള്ളവ്യവഹാ
രത്തിന്ന നില്പാൻ സ്ഥലം ദുൎല്ലഭമായി വരുമെന്നറിക അഭാവ
പ്രത്യക്ഷത്തിങ്കൽ യോഗ്യാനുപലബ്ധിയും കാരണമാകുന്നു. എ
ന്തുകൊണ്ടെന്നു പറയാം ഗ്രഹത്തിങ്കൽ ഘടമുണ്ടു- എന്നുള്ള

ബൊധമിരിക്കുമ്പോൾ ഘടാഭാവത്തെവിഷയീകരിച്ചിട്ടുള്ള ബൊ
ധം എവന്നും ഭവിക്കുന്നില്ല അതു ഹെതുവായിട്ട അഭാവപ്രത്യ
ക്ഷത്തിങ്കൽ പ്രതിയൊഗ്യുപലംഭാഭാവംകാരണമാകുന്നു) പ്രതി
യൊഗി =ഘടാദി- ഉപലംഭം=പ്രത്യക്ഷം അഭാവം=ഇല്ലായ്ക-
ഏതൊരു വസ്തുവിന്റെ അഭാവത്തെ ഗ്രഹിക്കുന്നുവൊ ആഅഭാ
വത്തെ കുറിച്ച ആവസ്തു പ്രതിയൊഗി ആകുന്നു ഇങ്ങിനെ അ
താത ഭാവങ്ങളെ ഗ്രഹിക്കുന്നെടത്തൊക്കെയും പ്രതിയൊഗി പ
ദാൎത്ഥങ്ങളായ അതാത വസ്തുക്കളുടെ അപ്രത്യക്ഷ കാരണമായി
ഭവിക്കും- പ്രതിയൊഗ്യുപലംഭാ ഭാവയൊഗ്യതയൊട കൂടി
യതായിരിക്കുകയും വെണം അതിന്റെ യൊഗ്യത ഏത പ്ര
കാരമാകുന്നു എന്നുണ്ടെ എങ്കിൽ പ്രതിയൊഗി സത്വപ്രസഞ്ജ
നപ്രസഞ്ജിത പ്രതിയൊഗികത്വ രൂപയാകുന്നു എന്നറിഞ്ഞു
കൊൾക പ്രതിയൊഗിസത്വ പ്രസഞ്ജനപ്രസഞ്ജിതപ്രതിയൊ
ഗികത്വരൂപം പ്രതിയൊഗി സത്വപ്രസഞ്ജനപ്രസഞ്ജിത പ്ര
തിയൊഗികത്വമാകുന്നരൂപത്തൊടുകൂടിയതപ്രതിയൊഗിസത്വ
പ്രസഞ്ജനപ്രസഞ്ജിതപ്രതിയൊഗികത്വം=പ്രതിയൊഗി സ
ത്വപ്രസഞ്ജന പ്രസഞ്ജിത പ്രതിയൊഗികമാവൃഎന്നുള്ളത-
പ്രതി യൊഗിസത്വപ്രസഞ്ജന പ്രസഞ്ജിതപ്രതിയൊഗികം=
പ്രതിയൊഗിസത്വ പ്രസഞ്ജന പ്രസഞ്ജിതമായിരിക്കുന്ന പ്ര
തിയൊഗിയൊടുകൂടിയത-പ്രതിയൊഗിസത്വ പ്രസഞ്ജന പ്രസ
ഞ്ജിതം=പ്രതിയൊഗിസത്വ പ്രസഞ്ജനത്താൽ പ്രസഞ്ജിതം-
പ്രതിയൊഗിസത്വപ്രസഞ്ജനം=പ്രതിയൊഗി സത്വത്തിന്റെ
പ്രസഞ്ജനം- പ്രതിയൊഗിസത്വം=പ്രതിയൊഗിയുടെസത്വം.
പ്രതിയൊഗി=ഘടംമുതലായത സത്വം=സത്താവൃഎന്നുള്ള
ത- പ്രസഞ്ജനം=പ്രസംഗം- പ്രസഞ്ജിതം=പ്രസംഗിപ്പിക്ക
പ്പെട്ടത- പ്രസംഗിപ്പിക്ക=പ്രാപിപ്പിക്ക- പ്രതിയൊഗി=ഉപ
ലംഭം- ഇങ്ങിനെ യൊഗ്യത്വസ്വരൂപ ഗ്രാഹകമായ വാക്യത്തി
ലന്തൎഭവിച്ച പദങ്ങളുടെ അൎത്ഥങ്ങൾ- ഘടാദ്യഭാവങ്ങളുടെ ഗ്രഹ
ണത്തിങ്കൽ പ്രതിയൊഗികൾ ഘടാദികളെല്ലൊ ആകുന്നത-
അതുകളുടെ സത്വപ്രസക്തിയാൽ ഉപലംഭാഭാവത്തിന്റെ പ്ര
തിയൊഗിയായ ഉപലംഭം അവിടെപ്രാപിപ്പിക്കപ്പെടുവാൻക
ഴിയുന്നതാകുന്നു- അത ഹെതുവായിട്ടഘടൊപലംഭാദി കളുടെ
അഭാവം യൊഗ്യതയുള്ളതാകുന്നു അത മെൽ പറഞ്ഞ അഭാവ
പ്രത്യക്ഷം പ്രതികാരണമായി ഭവിക്കുകയും ചെയ്യും- ആലൊ
കസംയൊഗം യാതൊരു സ്ഥലത്തിങ്കൽ ഭവിക്കുമൊ അവിടെ

ഘടാദികൾ ഉണ്ട എങ്കിൽ കാണപ്പെടുമെന്ന പറവാൻ കഴിയു
ന്നതാകയാൽ അവിടെ ഉള്ള ഘടാദികളുടെ ഉപലംഭാഭാവത്തി
ന്ന യൊഗ്യത ഉണ്ട എന്നും അതുകൊണ്ട അവിടെയുള്ള ഘടാ
ദികളുടെ അഭാവം പ്രത്യക്ഷമായി ഭവിക്കുമെന്നും മെൽപ്പറഞ്ഞ
തിന്റെ സാരമാകുന്നു ഇരുട്ടുള്ള സ്ഥലത്തിങ്കൽ ഘടാദികൾ ഉ
ണ്ട എങ്കിൽ കാണപ്പെടുമെന്ന പറഞ്ഞ കൂടായ്കയാൽ അവിടെ
ഉള്ള ഘടാദികളുടെ അഭാവം ചക്ഷുസ്സുകൊണ്ട ഗ്രഹിക്കപ്പെടു
ന്നതല്ല- ഘടാദികളുടെ അഭാവത്തെ വിഷയമാക്കി ഉണ്ടാകുന്ന
ചാക്ഷുഷ പ്രത്യക്ഷത്തിന്നും അനുപലബ്ധികാരണം തന്നെ എ
ങ്കിലും ഇരുട്ടുള്ളെടത്തുള്ള അനുപലബ്ധിക്ക യൊഗ്യതയില്ലായ്ക
യാൽ അത കാരണമായി ഭവിക്കുന്നില്ല- അത ഹെതുവായിട്ട
അവിടെ ഘടാഭാവത്തെ വിഷയീകരിച്ച ചാക്ഷുഷ പ്രത്യക്ഷം ഭ
വിക്കില്ല എന്നും ത്വാചപ്രത്യക്ഷത്തെ കുറിച്ച ആലൊക സം
യൊഗ കാരണമല്ലായ്കയാൽ അത ഭവിക്കാമെന്നും അറിഞ്ഞു
കൊൾക- ഗുരുത്വാദികൾ ഇന്ദ്രിയ ഗ്രഹണത്തിന്ന അയൊഗ്യങ്ങ
ളാകയാൽ അതുകളുടെ അഭാവം പ്രത്യക്ഷമല്ല- ഗുരുത്വാദികൾ
ഉണ്ട എങ്കിൽ പ്രത്യക്ഷങ്ങളായി ഭവിക്കുമെന്ന പറഞ്ഞു കൂടെ
ല്ലൊ. വായുവിങ്കൽ ഉള്ള രൂപാഭാവം കല്ലിന്മെൽ ഉള്ള ഗന്ധാഭാ
വം ഗുളത്തിങ്കലുള്ള തിക്താഭാവം വഹ്നിയിങ്കലുള്ള ശൈത്യാ
ഭാവം ശ്രൊത്രത്തിങ്കലുള്ള ശബ്ദാഭാവം ആത്മാവിങ്കലുള്ള സു
ഖാദികളുടെ അഭാവം ഇത്യാദികളായ അഭാവങ്ങൾ അതാത ഇ
ന്ദ്രിയംകൊണ്ട ഗ്രഹിക്കപ്പെടുന്നു- വായുവിങ്കൽ രൂപം മുതലാ
യതുകൾ ഉണ്ട എങ്കിൽ ചക്ഷുസ്സ മുതലായ ഇന്ദ്രിയം കൊണ്ട
ഗ്രഹിക്കപ്പെടുമെന്ന പറവാൻ കഴിയുന്നതാകുന്നു- സംസൎഗ്ഗാ
ഭാവ പ്രത്യക്ഷത്തിങ്കൽ പ്രതിയൊഗി യൊഗ്യത കാരണമാകു
ന്നു- അന്യൊന്യ ഭാവ പ്രത്യക്ഷത്തിങ്കൽ അധികരണത്തിന്റെ
യൊഗ്യത കാരണമാകുന്നു അത ഹെതുവായിട്ട സ്തംഭത്തിങ്ക
ലുള്ള പിശാചഭെദം മുതലായത ചക്ഷുസ്സുകൊണ്ട ഗ്രഹിക്കപ്പെ
ടുന്നതു തന്നെ പ്രത്യക്ഷം ലൌകികമായിട്ടും അലൌകികമായി
ട്ടും ഉണ്ട അതുകളിൽ വെച്ച ലൌകിക പ്രത്യക്ഷത്തിങ്കലെ സ
ന്നികൎഷം ആറ പ്രകാരംപറയപ്പെട്ടു ഇനി അലൌകിക സന്നി
കൎഷങ്ങളെ പറവാൻ പൊകുന്നു-

൬൩- അലൌകികസ്സന്നികൎഷസ്ത്രിവിധഃപരികീൎത്തിതഃ। സാ
മാന്യലക്ഷണൊജ്ഞാനലക്ഷണൊയൊഗജസ്തഥാ ॥

൬൪ ആസത്തിരാശ്രയാണാന്തുസാമാന്യജ്ഞാനമിഷ്യതെ । ത

ഫൻ

ദിന്ദ്രിയജതദ്ധർമ്മബോധസാമഗ്ര്യപേക്ഷ്യതേ ॥

൬൫- വിഷയീയസ്യതസ്യൈവവ്യാപാരോജ്ഞാനലക്ഷണഃ । യോഗജോദ്വിവിധഃപ്രോക്തോയുക്തയുഞ്ജാനഭേദതഃ

൬൬— യുക്തസ്യസർവ്വദാഭാനംചിന്താസഹകൃതോപരഃ। വ്യാപാരസ്തുപരാമർശഃകരണംവ്യാപ്തിധീർഭവേൽ।

൬൭— അനുമായാംജ്ഞായമാനംലിംഗന്തുകരണംനഹി। അനാഗതാദിലിംഗേനനസ്യാദനുമിതിസ്തദാ॥

൬൮— വ്യാപ്യസ്യപക്ഷവൃത്തിത്വധീഃപരാമർശഉച്യതേ। വ്യാപ്തിസ്സാദ്ധ്യവദന്യസ്മിന്നസംബന്ധമുദാഹൃതഃ॥

അന്വയം —— അലൌകികഃ- സന്നികർഷഃ- സാമാന്യലക്ഷണാ— ജ്ഞാനലക്ഷണാ- തഥാ- യോഗജഃ- ച- ഇതി- ത്രിവിധഃ- പരികീർത്തിതഃ- ആശ്രയാണാം- ആസത്തിഃ- തു- സാമാന്യജ്ഞാനം ഇഷ്യതേ- തദിന്ദ്രിയജതദ്ധർമ്മബോധസാമഗ്രി- അപേക്ഷ്യതേ— ജ്ഞാനലക്ഷണഃ- വ്യാപാരഃ- വിഷയിയസ്യ- തസ്യ ഏവ പ്രത്യാസത്തി- യോഗജഃ-സന്നികർഷഃ-യുക്തയുഞ്ജാനഭേദതഃ- ദ്വിവിധഃ പ്രോക്തഃ ഭവതി- യുക്തസ്യ-സർവ്വദാ ഭാനം— ഭവതി- അപരഃ ചിന്താസഹകൃതഃ ഭവതി- അനുമായാം- വ്യാപ്തിധീഃ- കരണം- വ്യാപാരഃ തു- പരാമർശഃ- ജ്ഞായമാനം- ലിംഗം— തു കരണം- ന-ഭവതി- ഹി- തദാ-അനാഗതാദി- ലിംഗേന അനുമിതിഃ-ന- സ്യാൽ— വ്യാപ്യസ്യ-പക്ഷവൃത്തിത്വധീഃ- പരാമർശഃ- ഉച്യതേ- സാധ്യവദന്യസ്മിൻ— അസംബന്ധഃ- വ്യാപ്തിഃ- ഉദാഹൃതഃ-

അന്വയാർത്ഥം —— അലൌകികമായിരിക്കുന്ന സന്നികർഷം സാമാന്യലക്ഷണവും ജ്ഞാനലക്ഷണവും അപ്രകാരംയോഗജവും ഇങ്ങിനെ ത്രിവിധമായിട്ട പരികീർത്തിതമായി ഭവിക്കുന്നു. ആശ്രയങ്ങളുടെ ആസത്തിയാകട്ടെ സാമാന്യജ്ഞാനമെന്ന ഇഷ്ടിക്കപ്പെടുന്നു. തദിന്ദ്രിയജതദ്ധർമ്മബോധസാമഗ്രി അപേക്ഷിക്കപ്പെടുന്നു ജ്ഞാനലക്ഷണമായിരിക്കുന്ന വ്യാപാരം വിഷയീയാതൊന്നിന്റെതായിഭവിക്കുന്നുവൊ അതിന്റെ തന്നെയാകുന്നു യോഗജമായിരിക്കുന്ന സന്നികർഷം യുക്തയുഞ്ജാനഭേദംഹേതുവായിട്ടു ദ്വിവിധമായിട്ട പ്രോക്തമായിഭവിക്കുന്നു. യുക്തന്ന എല്ലാസമയങ്ങളിലുംഭാനംഭവിക്കുന്നു. അപരൻചിന്താസഹകൃതനായിഭവിക്കുന്നു. അനുമയിങ്കൽവ്യാപ്തി ധീകരണമായിഭവിക്കുന്നു വ്യാപാരമാകട്ടെ പരാമർശമാകുന്നു. ജ്ഞായമാനമായിരിക്കുന്ന ലിംഗമാകട്ടെ കരണമായിഭവിക്കുന്നില്ല യാ

തൊന്നഹെതുവായിട്ട അപ്പൊൾ അനാഗതാദി ലിംഗങ്ങൾ കൊണ്ട അനുമിതിഭവിക്കില്ല.

പരിഭാഷാ__ അലൌകികം=അലൌകിക പ്രത്യക്ഷത്തെ സംബന്ധിച്ചിട്ടുള്ളതു- സന്നികഷ=വിഷയെന്ദ്രിയ സംബന്ധം- സാമാന്യലക്ഷണം=സാമാന്യമാകുന്ന ലക്ഷണത്തൊടുകൂടിയത- സാമാന്യം=സാമാന്യമെന്നപദാത്ഥം- ലക്ഷണം=സ്വരൂപമെന്നചിലർപറയുന്നു. വിഷയമെന്നുഗ്രഹിച്ചുകൊൾക- ജ്ഞാനലക്ഷണം= ജ്ഞാനമാകുന്നലക്ഷണത്തൊടു കൂടിയതു- ലക്ഷണം= സ്വരൂപം- യൊഗം=യൊഗജം- യൊഗത്തിങ്കൽനിന്ന ജനിച്ചതു- യൊഗം=യൊഗാഭ്യാസം (യൊഗജസന്നികഷത്തെയൊഗജധമ്മമെന്നുംപറയും) ത്രിവിധം= മൂന്നുവിധകളൊടുകൂടിയതു- വിധകൾ=പ്രകാരങ്ങൾ- പരികീത്തിതം= പരികീത്തിക്കപ്പെട്ടതു- പരികീത്തിക്ക പറക- ആശ്രയങ്ങൾ= അധികരണങ്ങൾ- ആസത്തി=പ്രത്യാസത്തി- സാമാന്യജ്ഞാനം=സാമാന്യവിഷയകമായിരിക്കുന്നജ്ഞാനം- സാമാന്യവിഷയകം= സാമാന്യമായിരിക്കുന്ന വിഷയത്തൊടു കൂടിയത- തദിന്ദ്രിയജതദ്ധമ്മബൊധസാമഗ്രി= തദിന്ദ്രിയജതദ്ധമ്മ ബൊധത്തിൻെറ സാമഗ്രി- തദിന്ദ്രിയജതദ്ധമ്മബൊധം= തദിന്ദ്രിയജമായിരിക്കുന്ന തദ്ധമ്മബൊധം— തദിന്ദ്രിയജം= തദിന്ദ്രിയത്തിങ്കൽനിന്ന ജനിക്കുന്നത തദിന്ദ്രിയം=ആ ഇന്ദ്രിയം— ഇന്ദ്രിയം=ചക്ഷുസ്സമുതലായത— തദ്ധമ്മബൊധം= തദ്ധമ്മത്തിൻെറബൊധം— തദ്ധമ്മം=ആധമ്മം— ബൊധം=അറിവ സാമഗ്രി=കാരണസമുദായം— ജ്ഞാനലക്ഷണം ജ്ഞാനമാകുന്നലക്ഷണത്തൊടകൂടിയത__ ലക്ഷണം= സ്വരൂപം— വിഷയീ= ജ്ഞാനം— ആസത്തി=പ്രത്യാസത്തി— (സന്നികഷമെന്നസാരം) യൊഗജം=യൊഗത്തിങ്കൽനിന്ന ജനിച്ചത- സന്നികഷം= സംബന്ധം— യുക്തയുഞ്ജാനഭെദം= യുക്തയുഞ്ജാനന്മാരുടെഭെദം— യുക്തയുഞ്ജാനന്മാർ= യുക്തനും യുഞ്ജാനനും— യുക്തൻ=യുക്തനെന്നയൊഗി- യുഞ്ജാനൻ= യുഞ്ജാനനെന്ന യൊഗി- ദ്വിവിധം=രണ്ടുവിധകളൊടുകൂടിയത— വിധകൾ= പ്രകാരങ്ങൾ— പ്രൊക്തം=പ്രവചിക്കപ്പെട്ടത- പ്രവചിക്ക=പറക- യുക്തൻ=യുക്തനെന്നയൊഗി- ഭാനം=പ്രകാശം- അപരൻ= യുഞ്ജാനൻ— ചിന്താസഹകൃതൻ= ചിന്തയുടെസഹകൃതമുള്ളവൻ-ചിന്ത ധ്യാനം- സഹകൃതം= സഹകരണം· (ചിന്തയാകുന്ന സഹചാരിയൊടു കൂടിയവനെന്നാത്ഥം) അനുമാനം=അനുമിതി. വ്യാപ്തിധീ=

വ്യാപ്തിജ്ഞാനം- കരണം=അസാധാരണകാരണം- പരാമശം=ജ്ഞാനവിശെഷം- ജ്ഞായമാനം=അറികപ്പെട്ടിയങ്ങുന്നതു ലിംഗം=ധൂമാദി- കരണം അസാധാരണകാരണം- അനാഗതാദി ലിംഗം അനാഗതാദിയായിരിക്കുന്നലിംഗം അനാഗതാദി അനാഗതംമുതലായത- ലിംഗം ജ്ഞാപകം (അഗ്ന്യാദികൾ പ്രത്യക്ഷത്തിന്നവിഷയങ്ങളായിട്ടില്ലാഎങ്കിലും അതുകൾപൎവ്വതാദികളിൽ ഉണ്ടഎന്നുള്ളബൊധത്തെ ഉണ്ടാക്കുന്നതായ ധൂമം മുതലായതെന്നുസാരം-) അനുമിതി= അനുമിതിഎന്നജ്ഞാനം- ഭവിക്ക=ഉണ്ടാക- വ്യാപ്യം=വ്യാപ്തിയുള്ളത- വ്യാപ്തി=സാഹചൎയ്യനിയമം- ഇതിൻെറസ്വരൂപം ഉടനെവ്യക്തമാക്കപ്പെട്ടും- പക്ഷവൃത്തിതാധീ= പക്ഷവൃത്തിതാത്തിൻെറധീ- പക്ഷവൃത്തിതാം=പക്ഷവൃത്തിയാവു എന്നുള്ളതു- പക്ഷത്തിങ്കൽവൎത്തിക്കുന്നത- പക്ഷം=പൎവ്വതാദി- ധീ=ബുദ്ധി- പരാമശം=പരാമശമെന്ന പെരൊട്ടകൂടിയത- സാദ്ധ്യവദന്യാ= സാദ്ധ്യവത്തിങ്കൽ നിന്നന്യം- സാദ്ധ്യവത്ത= സാദ്ധ്യാധികരണം- (ധൂമാദിഹെതുകൾ കൊണ്ട സാധിക്കപ്പെട്ടവാൻ യൊഗ്യമായവഹ്ന്യാദികളുടെ അധികരണമായമഹാനസംമുതലായത എന്നുസാരം) മഹാനസം=അട്ടക്കള- അന്യം=അപരം- അസംബന്ധം=ഔവൃത്തിതം- (വൃത്തിയൊട്ടകൂടാത്തതാവു എന്നുള്ളതെന്നസാരം) വൃത്തി=സ്ഥിതി- വ്യാപ്തി=വ്യാപ്തിയെന്നപദാൎത്ഥം- ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത- ഉദാഹരിക്ക=പറക

സാരം —— യാതൊരുദ്രവ്യവ്യക്തി ഇന്ദ്രിയത്തൊട സംയൊജിച്ചിരിക്കുന്നുവൊ അതിനെഗ്രഹിക്കുന്നതും അതിങ്കൽ ഉള്ള ഗുണാദികളെ ആ ഇന്ദ്രിയംകൊണ്ടുതന്നെ ഗ്രഹിക്കുന്നതുംലൌകിക പ്രത്യക്ഷമാകുന്നു. വ്യക്ത്യന്തരങ്ങളുടെ ഗ്രഹണം ഭവിക്കുന്നത അലൌകിക പ്രത്യക്ഷമാകുന്നു. അതിന്നുപയൊഗിയായ സന്നികൎഷം സാമാന്യലക്ഷണവും ജ്ഞാനലക്ഷണവും യൊഗജധൎമ്മവുമാകയാൽ മൂന്നുവിധമാകുന്നു. സാമാന്യലക്ഷണമെന്നുള്ളപദത്തിങ്കലെലക്ഷണശബ്ദംകൊണ്ട സ്വരൂപത്തെ ഗ്രഹിക്കുന്നുഎങ്കിൽ ആശ്രയസംബന്ധംസാമാന്യരൂപമാകുന്നു എന്നുള്ളഅൎത്ഥം ലഭിക്കപ്പെട്ടും സാമാന്യപദംകൊണ്ട ഇന്ദ്രിയസംബന്ധവിശെഷ്യകജ്ഞാനപ്രകാരീഭൂതമൊയിരിക്കുന്നധൂമത്വാദികളെ ഗ്രഹിക്കെണം (ഇന്ദ്രിയസംബന്ധവിശെഷ്യക ജ്ഞാനപ്രകാരീഭൂതം=ഇന്ദ്രിയസംബന്ധവിശെഷ്യകജ്ഞാനത്തിങ്കൽ പ്രകാരീഭൂതം- ഇന്ദ്രിയസംബന്ധവിശെഷ്യകജ്ഞാനം=ഇന്ദ്രിയസംബന്ധ

വിശെഷ്യകമായിരിക്കുന്ന ജ്ഞാനം- ഇന്ദ്രിയസംബന്ധവിശെ ഷ്യകം= ഇന്ദ്രിയ സംബന്ധമാകുന്ന വിശെഷ്യത്തൊടു കൂടിയ ത- ഇന്ദ്രിയസംബന്ധം=ഇന്ദ്രിയത്തൊടു സംബന്ധിച്ചത- പ്ര കാരീഭൂതം പ്രകാരമായിഭവിച്ചത ) ഇങ്ങിനെമെൽപറഞ്ഞ പദ ങ്ങളുടെ അൎത്ഥങ്ങളെ ഗ്രഹിച്ചുകൊൾക- ധൂമാദികളിൽ ഇന്ദ്രി യസംബന്ധം ഭവിച്ചാൽ ധൂമമെന്നിപ്രകാരം ഉള്ളജ്ഞാനവും അതുപൊലെ മററുള്ളജ്ഞാനവും ഭവിക്കും അവകളിൽധൂമത്വാ ദികൾ പ്രകാരങ്ങളാകുന്നു അപ്രകാരമാകയാൽ അതുകളെഗ്ര ഹിക്കെണം എന്നാൽധൂമഃ എന്നുള്ളജ്ഞാനത്തിങ്കൽ ധൂമത്വമെ ന്നസാമാന്യരൂപമായിരിക്കുന്ന സന്നികൎഷംകൊണ്ടധൂമമെന്നി പ്രകാരമുള്ളരൂപത്തൊടകൂടിയതായിട്ട സകലധൂമവിശെഷ്യകമാ യിരിക്കുന്നജ്ഞാനം ജനിക്കുന്നുഎന്നുള്ളതചൊദിക്കയുംചെയ്യും- ഒരു ധൂമവ്യക്തിക്കല്ലാതെ മററുള്ള ധൂമവ്യക്തികൾക്ക ചക്ഷുസ്സം യൊഗം ഭവിച്ചിട്ടില്ലായ്കയാൽ അതുകളെയും സംയൊഗ സ ന്നികൎഷം ഹെതുവായിട്ട ഗ്രഹിക്കുന്നു എന്നുപറഞ്ഞു കൂടാ- അ ത ഹെതുവായിട്ട വ്യക്ത്യന്തര ഗ്രഹണം സാമാന്യ സന്നികൎഷം ഹെതുവായിട്ടാകുന്നു എന്നും അതിന്ന പെർ അലൌകികപ്ര ത്യക്ഷമാകുന്നു എന്നും സിദ്ധാന്തമാകുന്നു- ഇന്ദ്രിയ സംബന്ധ മായിരിക്കുന്ന സാമാന്യത്തെ ഗ്രഹിക്കെണമെന്നുള്ള അൎത്ഥ ത്തെ സ്വീകരിച്ചാൽ ധൂളീപടലത്തിങ്കൽ ധൂമമെന്നുള്ള ഭ്രമം ഭവിച്ചതിന്റെ ശെഷം സകലധൂമവിശെഷ്യകമായിരിക്കുന്ന ജ്ഞാനം ഭവിക്കില്ലെന്നുവരും അവിടെ ധൂമത്വത്തിന്ന ഇന്ദ്രിയ സംബന്ധം ഭവിച്ചിട്ടില്ലെല്ലൊ എന്റെ മതത്തിംകൽ ഇന്ദ്രിയ സംബന്ധമായിട്ടുള്ളത ധൂളീപടലം തന്നെ ആയിരുന്നാലും അ താകുന്ന വിശെഷ്യത്തൊടു കൂടി ഉണ്ടായ ജ്ഞാനം ധൂമമെന്നി പ്രകാരമാകയാൽ ധൂമത്വസന്നികൎഷം ഹെതുവായിട്ട എല്ലാധൂ മങ്ങളെയും വിഷയമാക്കിയതായ ധൂമജ്ഞാനം സംഭവിക്കുന്നതി ന്ന വിരൊധമില്ല- ഇന്ദ്രിയസംബന്ധം ഇവിടെ ലൌകികമാ കുന്നു ഇങ്ങിനെ ബഹിരിന്ദ്രിയ സ്ഥലത്തിങ്കൽ ഗ്രഹിച്ചുകൊൾ ക- മാനസസ്ഥലത്തിങ്കൽ ജ്ഞാനത്തിങ്കൽ പ്രകാരമായി ഭവി ച്ചിരിക്കുന്ന സാമാന്യംതന്നെ പ്രത്യാസത്തി എന്ന ഗ്രഹിച്ചു കൊൾക- സംബന്ധം സന്നികൎഷം ആസത്തി പ്രത്യാസത്തി ഇത്യാദികളായപദങ്ങൾസമാനാൎത്ഥങ്ങളാകുന്നു- സാമാന്യജ്ഞാ നമെന്നുള്ള പദത്തിങ്കലെ സാമാന്യപദത്തിന്ന സമാനങ്ങളു ടെ ഭാവം സാമാന്യം എന്നുള്ള വ്യുല്പത്തിവശാൽ പ്രിയെടത്ത

നിത്യമായിരിക്കുന്ന ധൂമത്വാദിയെയും ചിലെടത്ത അനിത്യമാ
യ ഘടം മുതലായതിനെയും ഗ്രഹിപ്പിപ്പാനുള്ള സാമൎത്ഥ്യം ഭവി
ക്കുന്നു- അതു ഹെതുവായിട്ട യാതൊരുകാലത്തിങ്കൽ സംയൊ
ഗസംബന്ധെന ഘടം ഭൂപ്രദെശത്തിങ്കൽ ഗ്രഹിക്കപ്പെട്ടുവൊ
അതിന്റെ ശെഷവും യാതൊരു കാലത്തിംകൽ സമവായസം
ബന്ധെന ഘടം കപാലത്തിംകൽ ഗ്രഹിക്കപ്പെട്ടുവൊ അതി
ന്റെ ശെഷവും ഘടവത്തുകളായിരിക്കുന്ന എല്ലാ ഭൂപ്രദെശ
ങ്ങളുടെയും സകല കപാലങ്ങളുടെയും ജ്ഞാനം സംഭവിക്കുകയു
മാം- യാതൊരു സംബന്ധത്തൊട കൂടിയതായിട്ട സാമാന്യത്തെ
അറിയുന്നുവൊ അതു തന്നെ സംബന്ധമാകുന്നു എംകിലല്ലാ
തെ സാമാന്യം സന്നികൎഷമായി ഭവിക്കുകയുമില്ല- ഇങ്ങിനെയു
ള്ള അൎത്ഥനിഷ്കൎഷത്തെ ചെയ്യാലും ഘടനാശത്തിന്റെ ശെഷം
ഘടമുണ്ടായിരുന്ന സ്ഥലത്തിന്റെ സ്മരണത്തിംകൽ സാമാന്യ
ലക്ഷണ പ്രത്യാസത്തി ഹെതുവായിട്ട എല്ലാംഘടാധി കരണങ്ങ
ളുടെയും ഭാനം ഭവിക്കയില്ല- സാമാന്യംഅക്കാലത്തിംകൽ ഇ
ല്ലല്ലൊ എന്നത തന്നെ അല്ല ഇന്ന ഘടത്തിംകൽ ഇന്ദ്രിയ
സംബന്ധം ഭവിക്കുകയാൽ ഘടമെന്നുള്ള ജ്ഞാന മുണ്ടായി അ
തിംകൽ ഘടത്വരൂപമായിരിക്കുന്നസാമാന്യം വിശെഷണമായി
ഭവിക്കുകയുംചെയ്തുഇതനാളെയുംനില്ക്കുന്നതാകുന്നു-അത ഹെതു
വായിട്ടയാതൊരു ദിവസംഘടത്തിംകൽഇന്ദ്രിയസംബന്ധമുണ്ടാ
കയാൽ ഘടംമെന്നുള്ളജ്ഞാനം ഭവിച്ചുവൊ അതിന്റെ പിറെ
ന്നാൾ ഇന്ദ്രിയ സംബന്ധത്തൊട കൂടാതെയും സകലഘടങ്ങളെ
യും വിഷയീകരിച്ചിട്ടുള്ള ഘടജ്ഞാനം എന്തുകൊണ്ട ഭവിക്കു
ന്നില്ല- എന്നുള്ള ആക്ഷെപവും വരുന്നതാകുന്നു- അത ഹെതു
വായിട്ടസാമാന്യ ജ്ഞാനം തന്നെ സന്നികൎഷമെന്ന പറയെ
ണം അതഹെതുവായിട്ട ലക്ഷണ ശബ്ദത്തിന്ന വിഷയമെന്നു
ള്ള അൎത്ഥത്തെ ഗ്രഹിച്ചു കൊൾകയും വെണം- സാമാന്യമാകു
ന്ന വിഷയത്തൊട കൂടിയ ജ്ഞാനവും ജ്ഞാനവും യൊഗജധ
ൎമ്മവും ഇങ്ങിനെ മൂന്നു പ്രകാരമെന്ന ഫലിതമായി സാമാന്യ
ജ്ഞാനമെന്നത ആശ്രയങ്ങളുടെ സംബന്ധമാകുന്നു- ആശ്രയ
ങ്ങൾ=അധികരണങ്ങൾ- എന്ന മുമ്പെ പറകപ്പെട്ട ഇപ്രകാര
മായാൽ നെത്രെന്ദ്രിയ സംയൊഗാദികളൊട കൂടാതെയും സാ
മാന്യ ജ്ഞാനവശാൽ ഘടാദികളുടെ ചാക്ഷുഷ പ്രത്യക്ഷം ഭവി
ക്കാമെന്നുള്ള ആപാദക അവസരമുണ്ട എങ്കിൽ അതിനെ ഇ
നി പറവാൻ പൊകുന്ന സംഗതികൊണ്ട പരിഹരിച്ചു കൊ

ൾക- യാതൊരു കാലത്തിംകൽ സാമാന്യ ജ്ഞാനരൂപമായസ
ന്നികൎഷം ഹെതുവായിട്ട ബഹിരിന്ദ്രിയത്താൽ ജ്ഞാനം ജനി
പ്പിക്കെണ്ടതായ്ക്കുരുമൊ അപ്പൊൾ ഒരു വസ്തുവിങ്കൽ പ്രകൃതമാ
യ സാമാന്യത്തിന്ന അങ്ങിനെയുള്ള ഇന്ദ്രിയത്താൽ ഉണ്ടാക്കപ്പെ
ടുന്നതായ ജ്ഞാനം പ്രതികാരണമായിട്ട എതെല്ലാം ഭവിക്കുന്നു
വൊ അതുകളൊക്കെയു മുണ്ടായിരിക്കെണം അങ്ങിനെയുള്ള
കാരണങ്ങൾ ചക്ഷുസ്സംയൊഗം ആലൊകസംയൊഗം ഇത്യാ
ദികളാകുന്നു- അതു ഹെതുവായിട്ട ചക്ഷുസംയൊഗം ഇല്ലാതെ
കണ്ടുള്ള സമയത്തിങ്കൽ മെൽ പറഞ്ഞ സന്നികൎഷം ഹെതുവാ
യിട്ട മെൽ പ്രകാരം ജ്ഞാനം ഭവിക്കയുമില്ലാ എന്നും ചക്ഷു
സ്സംയൊഗം ഉണ്ടായാലും അന്ധകാരത്തിങ്കൽ ആലൊക സം
യൊഗം ഇല്ലായ്കയാൽ മെൽ പ്രകാരം ഉള്ള ജ്ഞാനം ഭവിക്കില്ലാ
എന്നും അറിയു കൊൾക ഇപ്പറഞ്ഞതൊക്കയും യുക്തം ത
ന്നെ- എങ്കിലും സാമാന്യലക്ഷണ പ്രത്യാസത്തിയും ജ്ഞാന ല
ക്ഷണ പ്രത്യാസത്തിയും ജ്ഞാനമാകുന്ന രൂപത്തൊട കൂടിയതാ
യി പറകപ്പെടുകയാൽ അതുകൾക്കു ഭെദമില്ലെന്ന തൊന്നുന്നു-
എങ്കിൽ അതുകളുടെ ഭെദത്തെ പറയാം സാമാന്യ ലക്ഷണ പ്ര
ത്യാസത്തി സാമാന്യത്തിന്റെ അധികരണങ്ങളായ വസ്തുക്കളു
ടെജ്ഞാനത്തെ ജനിപ്പിക്കുന്നു- ജ്ഞാനലക്ഷണ പ്രത്യാസത്തി
യാതൊന്നിനെ വിഷയികരിച്ചിട്ടുള്ള ജ്ഞാനം ഭവിക്കുന്നുവൊ
അതിന്റെ തന്നെയുള്ള സന്നികൎഷമാകുന്നു- പ്രത്യക്ഷത്തിങ്കൽ
സന്നികൎഷം കൂടാതെ ഒന്നും വിഷയമായിഭവിക്കില്ല- അപ്ര
കാരമാകയാൽ സാമാന്യലക്ഷണ പ്രത്യാസത്തിയൊട കൂടാതെ
ധൂമത്തെചന സകലധൂമങ്ങളും വഹ്നിത്വെചന സകല വഹ്നികളും
ജ്ഞാനത്തിങ്കൽ വിഷയമായി ഭവിക്കാത്തതുകളാകയാൽ ജ്ഞാ
നലക്ഷണ പ്രത്യാസത്തിയെ സ്വീകരിച്ചിരിക്കുന്നു. സകല ധൂ
മങ്ങളും സകല വഹ്നികളും വിഷയമായി ഭവിക്കെണമെന്നു
ണ്ടൊ എന്ന ചൊദിക്കുന്നു എങ്കിൽ അപ്രകാരം ഭവിക്കാതെഇ
രുന്നാൽ വരുന്ന ദൊഷത്തെ പറയാം പ്രത്യക്ഷ വിഷയമായി
രിക്കുന്ന ധൂമത്തിങ്കൽ വഹ്നി സംബന്ധത്തെ ഗ്രഹിച്ചിരിക്ക
ഹെതുവായിട്ടും അന്യധൂമത്തിന്റെയും അന്യവഹ്നിയുടെയും
ജ്ഞാനങ്ങൾക്കു കാരണമില്ലായ്കയാൽ അതുകൾ ഉത്ഭവിക്കാതെ
ഇരിക്കുകഹെതുവായിട്ടും ഒരു വഹ്നിധൂമങ്ങളുടെ സംബന്ധത്തെ
ഗ്രഹിച്ചു വന്ന ധൂമം വഹ്നിവ്യാപ്യമൊ അല്ലയൊ എന്നുള്ള
സംശയത്തിന്ന ചെൎച്ചയില്ലെന്നവരും ഇത തന്നെ ദൊഷമാ

കുന്നത- എന്റെ മതത്തിങ്കൽ സാമാന്യ ലക്ഷണ പ്രത്യാസത്തിവശാൽ സകലധൂമങ്ങളുടെയും ഉപസ്ഥിതി സംഭവിച്ചിരിക്കയാൽ പ്രത്യക്ഷവിഷയമായ ൟ ധൂമത്തിന്ന എന്നപൊലെ ദെശാന്തരത്തിങ്കലുള്ള ധൂമത്തിന്നും വഹ്നിവ്യാപ്യത്വമുണ്ടൊ ഇല്ലയൊ എന്നുള്ള സംശയം വെരുന്നതാകുന്നു എന്നാലുംസാമാന്യ ലക്ഷണ പ്രത്യാസത്തിയെ സ്വീകരിച്ചാൽ ജ്ഞെയത്വെന സകല പദാൎത്ഥങ്ങളുടെയും ജ്ഞാനം നമുക്കു ഭവിക്കുന്നു എന്ന പറയെണം- എന്നാലെല്ലാവൎക്കുംസൎവ്വജ്ഞത്വം ഭവിക്കുമെല്ലൊ എന്ന ശംകിക്കുന്നു എങ്കിൽ ജ്ഞെയത്വെന സകലപദാൎത്ഥങ്ങളുടെ ജ്ഞാനമുണ്ടായാലും വിശെഷിച്ച തത്തദ്രൂപെണ ഉള്ളജ്ഞാനം ഭവിച്ചിട്ടില്ലാക്കയാൽ അങ്ങിനെയുള്ളവൎക്ക സൎവ്വജ്ഞത്വവും ഭവിക്കില്ലെന്ന ഗ്രഹിച്ചുകൊൾക- ഇങ്ങിനെ സാമാന്യ ലക്ഷണ പ്രത്യാസത്തിയെ സ്വീകരിക്കെണമെങ്കിൽ അങ്ങിനെ ഒന്ന ഇരുന്നു കൊൾകട്ടെ ജ്ഞാനലക്ഷണ പ്രത്യാസത്തിയെ സ്വീകരിക്കെണ്ട എന്ന പറയുന്നു എങ്കിൽ അതിന്റെ അസ്വീകാരണത്തിങ്കൽ സുരഭിചന്ദനമെന്നുള്ള ജ്ഞാനത്തിംകൽ സൌരഭ്യം വിഷയമായി ഭവിക്കുന്നതെങ്ങിനെ എന്ന വിചാരിക്കെണം- സാമാന്യ ലക്ഷണ പ്രത്യാസത്തികൊണ്ടും സൌരഭത്തിന്റെ വിഷയതയെ നിരൊധിച്ചു കൂടയെന്നില്ലഎങ്കിലും സൌരഭത്വത്തിന്റെ വിഷയത കൂടെ ഉണ്ടാകയാൽ അതിന്റെ നിൎവ്വാഹത്തിന്നായ്ക്കൊണ്ട ജ്ഞാനലക്ഷണ പ്രത്യാസത്തിയെ സ്വീകരിക്കെണം. ഇപ്രകാരം മുമ്പെ ധൂളീപടലത്തെ കണ്ടിട്ട ധൂമമെന്നുള്ള ഭ്രമമുണ്ടായവന്നു പിന്നെ ഉണ്ടാകുന്ന അനുവ്യവസായത്തിംകൽ ധൂളീപടലം കൂടെ വിഷയമാകുന്നതിന്ന കാരണം ജ്ഞാന ലക്ഷണ പ്രത്യാസത്തിയത്രെ ആകുന്നത (ധൂളീപടലം= ധൂളികളുടെപടലം- ധൂളികൾ=പൊടികൾ-പടലം=സമൂഹം- കാററൊടുകൂടെ ഉയൎന്ന ദൂരത്തിങ്കൽ കാണപ്പെട്ട മണ്ണൊടിയുടെ സമൂഹമെന്ന സാരം) അനുവ്യവസായം=പിന്നെ ഉണ്ടാകുന്ന ജ്ഞാനം- (ധൂളീപടലത്തെ കണ്ടിട്ട ഇത ധൂളീപടലമാകുന്നുഎന്നുള്ള ജ്ഞാനമുണ്ടായതിന്റെ ശെഷം ധൂളീപടലത്തെ ഞാൻ അറിയുന്നു എന്നിപ്രകാരമുണ്ടാകുന്ന ജ്ഞാനത്തിന്ന അനുവ്യവസായമെന്ന പെരാകുന്നു- ധൂളീപടലത്തെകണ്ടിട്ട ധൂമമാകുന്നു എന്ന ഭ്രമിച്ചാലും മെൽപ്രകാരംഅനുവ്യവസായം ഉണ്ടാകുന്നതാകുന്നു-) യൊഗികൾ യുക്തന്മാരെന്നും യുഞ്ജാനന്മാരെന്നും രണ്ടുപ്രകാരത്തിലുള്ളവരാകയാൽ യൊഗജധൎമ്മമെന്ന അലൌകി

കസന്നികൎഷവും രണ്ടുപ്രകാരമെണ ഭവിക്കും. യുക്തനായിരിക്കുന്ന
യോഗിയോഗജധൎമ്മസഹായത്തൊടു കൂടിയമനസ്സുകൊണ്ട ആ
കാശം പരമാണുഇത്യാദിസൎവ്വപദാൎത്ഥങ്ങളെ എല്ലാസമയത്തിങ്ക
ലും തന്റെ അറിവിന്ന വിഷയങ്ങളാക്കിചെയ്യുന്നവനാകുന്നു-
യുഞ്ജാനനായിരിക്കുന്ന യോഗിക്കു മെൽപ്രകാരമുള്ളജ്ഞാനത്തെ
കുറിച്ച ചിന്തയുടെ സാഹായ്യം വെണം- ഇങ്ങിനെ ഒരു ഗ്രന്ഥ
ത്തിങ്കൽ കാണപ്പെട്ടിരിക്കുന്നു- യോഗജധൎമ്മത്തിന്ന പ്രമാണം
ശ്രുതിസ്മൃതിപുരാണാദികളാകുന്നു- യുക്തന്മാരെന്നും യുഞ്ജാന
ന്മാരെന്നും രണ്ടുപ്രകാരമെണ യോഗികൾ ഉണ്ടഎന്നുള്ളതിന്നും
പ്രമാണംശ്രുതിസ്മൃത്യാദികളാകുന്നു- യോഗത്തിന്റെനിരന്തരമാ
യ അനുഷ്ഠാനംകൊണ്ട സമാധിയെന്ന അവസ്ഥയെ വശീകരി
ച്ചും അത ഹെതുവായിട്ട ലഭിക്കപ്പെട്ട അനെക സിദ്ധികളൊടു
കൂടിയും ഇരിക്കുന്ന യോഗിയെ യുക്തനെന്ന പറയുന്നു- അവ
ന്നചിന്തയാകുന്ന സഹകാരിപദാൎത്ഥത്തിന്റെ അപെക്ഷ കൂടാ
തെ തന്നെ സകല പദാൎത്ഥങ്ങളുടെയും പ്രത്യക്ഷം സൎവ്വകാലത്തി
ങ്കലും ഭവിക്കും- വിഷയത്തിങ്കൽ നിന്ന നിവൃത്തിച്ചിരിക്കുന്ന
മനസ്സൊടു കൂടിയവനായി സമാധിയിലുള്ള സ്ഥിതി മാത്രത്തെ
ലഭിച്ച യോഗിയെ യുഞ്ജാനനെന്ന പറയുന്നു- യുഞ്ജാനൻ ധ്യാ
നം കൊണ്ട സ്ഥൂലത്തെയും സൂക്ഷ്മത്തെയും മറഞ്ഞതിനെയും അ
കലെയുള്ളതിനെയും പ്രത്യക്ഷമായി അറിയും ഇപ്രകാരമാകയാൽ
യോഗജസന്നികൎഷം രണ്ടു പ്രകാരമെണ ഉണ്ട എന്നത സിദ്ധ
മായി പ്രത്യക്ഷ പ്രകരണം ഇവിടെ സമാപ്തമായി-

## അനുമിതി പ്രകരണം

അനുമിതിക്കു കരണം വ്യാപ്തി ജ്ഞാനമാകുന്നു- കരണമായാ
ൽ വ്യാപാരം വെണമെല്ലൊ- അത എന്താകുന്നു എന്നരണ്ട എ
ങ്കിൻ പരാമൎശമാകുന്നു എന്നറിഞ്ഞു കൊൾക- യാതൊരുപുരു
ഷൻ ധൂമവഹ്നികളുടെ വ്യാപ്തിയെ പാകസ്ഥലത്തിങ്കൽ നിന്ന
ഗ്രഹിച്ചിട്ട പിന്നെ ഒരു കാലത്തിങ്കൽ പൎവ്വതാദികളിൽ മൂ
ലവിച്ഛെദത്തൊട കൂടാതെയുള്ള ധൂമരെഖയെ കാണുന്നുവൊ അ
വന്ന ധൂമം വഹ്നിവ്യാപ്യമാകുന്നു എന്നിപ്രകാരം വ്യാപ്തിസ്മ
രണം ഭവിക്കും അനന്തരം ഇത വഹ്നിവ്യാപ്യ മായിരിക്കുന്നധൂ
മത്തൊടകൂടിയതാകുന്നുഎന്നുള്ള ബുദ്ധിഭവിക്കും- അതിനെപരാ
മൎശമെന്നപറയുന്നുഇപ്രകാരംപരാമൎശമുണ്ടാകയാൽ ഇത വഹ്നി
മാനാകുന്നുഎന്നുള്ള ജ്ഞാനം ഭവിക്കും- അതുതന്നെ അനുമിതി
യാകുന്നത ഇവിടെപ്രാചീനന്മാർപറയുന്നവ്യാപ്യ[illegible]ത്തൊടു കൂ

ടെഅറികപ്പെട്ടിയങ്ങുന്നതായ ധൂമംമുതലായലിംഗംഅനുമിതിക
രണമാകുന്നുഇപ്രകാരമാണഅവർപറയുന്നത- അതയുക്തമല്ലാ-
വ്യാപ്യത്വത്തൊടകൂടെ അറികപ്പെട്ടിയങ്ങുന്നലിംഗം കരണമാ
കാൽഅനാഗതമായിട്ടൊവിനഷ്ടമായിട്ടൊഇരിക്കുന്ന ലിംഗം
കൊണ്ട അനുമിതിഭവിക്കില്ലെന്നവരും കരണത്വെനകല്പിക
പ്പെട്ടലിംഗം അനുമിതിപൂർവ്വകാലത്തിങ്കൽ ഇല്ലെല്ലൊ ഇതുത
ന്നെമെൽപറഞ്ഞതിന്ന കാരണമാകുന്നത. പരാമർശത്തിന്റെ
ലക്ഷണംവ്യാപ്തിവിശിഷ്ടപക്ഷധർമ്മതജ്ഞാനത്വമാകുന്നു. (വ്യാ
പ്തിവിശിഷ്ടപക്ഷധർമ്മതാജ്ഞാനത്വം= വ്യാപ്തിവിശിഷ്ടപക്ഷ
ധർമ്മതാജ്ഞാനമാവുകഎന്നുള്ളത. വ്യാപ്തിവിശിഷ്ടപക്ഷധർമ്മതാ
ജ്ഞാനം= വ്യാപ്തിവിശിഷ്ടത്തിന്റെ പക്ഷധർമ്മതാജ്ഞാനം-
വ്യാപ്തിവിശിഷ്ടം=വ്യാപ്തിയൊടകൂടിയത— പക്ഷധർമ്മതാജ്ഞാ
നം=പക്ഷധർമ്മതയുടെ ജ്ഞാനം (പക്ഷത്തൊടുകൂടെ വൈശി
ഷ്ട്യത്തെ അവഗാഹിച്ചിട്ട ഉണ്ടാകുന്നതായ ജ്ഞാനമെന്ന
സാരം-) ഇതതന്നെവ്യാപ്യത്തിന്റെപക്ഷവൃത്തിത്വധീപരാമർശ
മാകുന്നുഎന്നപറഞ്ഞതിന്റെ സാരംമെൽപ്രകാരമുള്ളപരാമർശം
പക്ഷത്തിങ്കൽ വ്യാപ്യംഭവിക്കുന്നു എന്നിപ്രകാരവും പക്ഷം
വ്യാപ്യത്തൊടു കൂടിയതാകുന്നു എന്നിപ്രകാരവുമാം- അനുമി
തിഉണ്ടാവുന്നത പക്ഷത്തിങ്കൽ വ്യാപ്യം ഭവിക്കുന്നു എന്നിങ്ങി
നെയുള്ളപരാമർശം ഹെതുവായിട്ട പക്ഷത്തിങ്കൽ സാദ്ധ്യംഭവി
ക്കുന്നു. എന്നിപ്രകാരവും പക്ഷംവ്യാപ്യവാനാകുന്നു എന്നുള്ള
പരാമർശംഹെതുവായിട്ടു പക്ഷംസാദ്ധ്യവാനാകുന്നു എന്നിപ്ര
കാരമാകുന്നു. രണ്ടുപ്രകാരെണ ഉള്ളപരാമർശം ഹെതുവായിട്ടും
അനുമിതി ഉണ്ടാകുന്നത പക്ഷം സാദ്ധ്യവാനാകുന്നു എന്നിപ്ര
കാരംതന്നെഎന്നും ചിലരുടെമതമുണ്ട. മെൽപറഞ്ഞപരാമർശ
ത്തിന്റെ ആകൃതിയെ ഒന്നിനെദൃഷ്ടാന്തമാക്കി ഗ്രഹിപ്പിക്കാം.
പർവ്വതൊവഹ്നിമാൻ എന്നുള്ളഅനുമിതിക്കകരണം വഹ്നിവ്യാ
പ്യമാകുന്ന ധൂമത്തൊട കൂടിയതാകുന്നു പർവ്വതം എന്നുള്ളജ്ഞാ
നത്തൊട കൂടാതെയാവന്നൊരുത്തന്ന പർവ്വതംധൂമവാനാകുന്നു
എന്നുള്ള പ്രത്യക്ഷവും ധൂമംവഹ്നിവ്യാപ്യമാകുന്നുഎന്നുള്ളസ്മര
ണവുംഭവിച്ചുവൊഅവന്ന ജ്ഞാനദ്വയം ഹെതുവായിട്ടുതന്നെ
അനുമിതിഉണ്ടാകുന്നു. അതുഹെതുവായിട്ടവ്യാപ്തിവിശിഷ്ടവൈ
ശിഷ്ട്യത്തെവിശയീകരിച്ചുണ്ടാകുന്നജ്ഞാനം അനുമിതിംപ്രതി
സർവ്വത്രകാരണമെന്നില്ല. അതുഹെതുവായിട്ട അപ്രകാരം കല്പി
ക്കെണ്ട വെണ്ടതിനെപറയാം. വ്യാപ്യതാവഛെദകപ്രകാരക

പക്ഷധമ്മതാജ്ഞാനം അനുമിതിക്കകാരണമാകുന്നു. എന്നത നെപറയെണം വിശിഷ്ടജ്ഞാനത്തിന്ന കാരണത്വത്തെകല്പി ക്കുന്നതുഭാരമാകുന്നു (വ്യാപ്യതാവകാച്ശെദകപ്രകാരകപക്ഷധ മ്മതാജ്ഞാനം=വ്യാപ്യതാവകാച്ശെദപ്രകാരമായിരിക്കുന്നപക്ഷ ധമ്മതാജ്ഞാനം- വ്യാപ്യതാവകച്ശെദപ്രകാരകം=വ്യാപ്യതാവ കച്ശെദകമാകുന്ന പ്രകാരത്തൊടകൂടിയത- വ്യാപ്യതാവച്ശെദ കം=വ്യാപ്യതയുടെ അവച്ശെദകം- വ്യാപ്യതാ=വ്യാപ്യമാവുക എ ന്നുള്ളതു- വ്യാപ്യം=വ്യാപ്തിയുള്ളത- അവച്ശെദകം=നിയാമക ധമ്മം- പ്രകാരം=വിശെഷണം- പക്ഷധമ്മതാജ്ഞാനം=പക്ഷ ധമ്മതയുടെജ്ഞാനം- പക്ഷധമ്മതാ=പക്ഷവൃത്തിത്വം- ഇങ്ങി നെമെൽപ്പറഞ്ഞ വാക്യത്തിലെ അന്തർഭൂതങ്ങളായ അൎത്ഥങ്ങ ൾ- ഇങ്ങിനെ പറയുന്നതയുക്തമല്ല- വ്യാപ്യതാവകച്ശെദത്തി ൻെറഅറിവിനൊടകൂടാതെ ഉള്ളവന്ന വഹ്നിവ്യാപ്യവാൻ എ ന്നുള്ളജ്ഞാനം ഹെതുവായിട്ടതന്നെ അനുമിതി ഉണ്ടാകുന്നതാ കയാലും ലാഘവമുള്ളതാകയാലും വ്യാപ്തിപ്രകാരകപക്ഷധ മ്മതാ ജ്ഞാനത്തിന്ന ഹെതുത്വത്തെ സ്വീകരിക്കുന്നതുത ന്നെ യുക്തമായിട്ടുള്ളത അത്രയുമല്ലവ്യാപ്യതാവകാച്ശെദപ്രകാ രകപക്ഷഭെദതാധമ്മജ്ഞാനം കാരണമാകുന്നു എന്നപറഞ്ഞാ ൽ ധൂമവാൻപൎവ്വതഃ എന്നുള്ളജ്ഞാനം ഹെതുവായിട്ട അനുമി തി ഉണ്ടാവാം എന്നവരും- വ്യാപ്യതയെന്നത വ്യാപ്തിയുള്ളതി ൽ ഇരിക്കുന്നൊരു ധമ്മവിശെഷമാകുന്നു- ഇവിടെ വ്യാപ്തിയു യുള്ളതധൂമംതന്നെ വ്യാപ്യതാധൂമത്തിങ്കലിരിക്കുന്നു- അതിൻെറ അവച്ശെദകമായിരിക്കുന്നത ധൂമത്വമാകുന്നു- അങ്ങിനെയുള്ള ധൂ മത്വം ധൂമവാൻപൎവ്വതഃ എന്നുള്ളെടത്തവിശെഷണമായിട്ടുംഭ വിക്കുന്നു- എങ്കിലുംധൂമത്തിങ്കലുള്ളവ്യാപ്യതയെ ഗ്രഹിച്ചിട്ടി ല്ല- അപ്പൊൾ ഗ്രഹിക്കപ്പെട്ടതായ വ്യാപ്യതയുടെ അവച്ശെ ദകത്തിന്ന വിശെഷണതവെണമെന്നാകുന്നു എന്നപറഞ്ഞാ ൽ മെൽപറഞ്ഞദൊഷത്തിന്നപരിഹാരംഭവിക്കും- അപ്പൊൾ ചൈത്രന്നവ്യാപ്തിഗ്രഹണമുണ്ടായിരിക്കും സമയത്തിങ്കൽ മൈ ത്രനുണ്ടായ പക്ഷധമ്മതാജ്ഞാനംഹെതുവായിട്ട അനുമിതിഭവി ക്കാമെന്നുള്ളഅനുപപത്തിശെഷിക്കും- ഗ്രഹണത്തിങ്കൽ യാ തൊരുപുരുഷൻ കൎത്താവായിഭവിക്കുന്നുവൊ അവനതന്നെഉ ണ്ടായ പക്ഷധമ്മതാജ്ഞാനഭെദമായിരിക്കെണം- എന്നിപ്രകാ രം പുരുഷവിശെഷത്തെ സ്വീകരിച്ചപറഞ്ഞാൽ കാൎയ്യകാര ണഭാവകല്പനക്ക അവധിയില്ലെന്നവരും എൻെറമതത്തിങ്കൽ

സമവായസംബന്ധേന ഉള്ളതായ വ്യാപ്തിപ്രകാരതാപക്ഷധ
ൎമ്മതാജ്ഞാനം സമവായേന അനുമിതിപ്രതിഹെതുവാൽ കാൎയ്യ
കാരണഭാവകല്പനാനവസാനത്തിന്ന സംഗതിയില്ലെന്നഅറി
ഞ്ഞുകൊൾകയുംവെണം- വ്യാപ്തിപ്രകാരകമായിരിക്കുന്ന ജ്ഞാ
നവും പക്ഷധൎമ്മതാജ്ഞാനവും സ്വാതന്ത്ര്യെണ കാരണമാകു
ന്നുഎന്ന പറഞ്ഞാൽ രണ്ടുകാൎയ്യകാരണത്തെകല്പിക്കെണം- ധൂ
മംവഹ്നിവ്യാപ്യമാകുന്നു എന്നുള്ളവ്യാപ്തിജ്ഞാനവും ആലൊക
വാൻപൎവ്വതഃ എന്നുള്ള പക്ഷധൎമ്മതാജ്ഞാനവുമുണ്ടായാൽ അനു
മിതി ഉണ്ടാവാമെന്നവെറെയും ഒരുദൊഷമുണ്ടു. അതഹെതുവാ
യിട്ട ജ്ഞാനദ്വയം ഹെതുവായിട്ട അനുമിതിതന്നെ ഉണ്ടാകു
ന്നില്ല സൎവ്വത്രവിശിഷ്ടജ്ഞാനം ഹെതുവായിട്ടാകുന്നു എന്നത
ന്നെകല്പിക്കെണമെന്ന ധരിച്ചുകൊൾകയുംവെണം.

വ്യാപ്തിവാദഃ

വ്യാപ്തിഎന്നത സാദ്ധ്യവദന്യാവൃത്തിത്വമാകുന്നു— (സാദ്ധ്യവ
ദന്യാവൃത്തിത്വം=സാദ്ധ്യവദന്യത്തിങ്കലുള്ള അവൃത്തിത്വം- സാ
ദ്ധ്യവദന്യം=സാദ്ധ്യവത്തിങ്കൽ നിന്നഅന്യം— സാദ്ധ്യവത്തു=
സാദ്ധ്യാധികരണം— അന്യം=അപരം— അവൃത്തിത്വം=വൃത്തി
ത്വാഭാവം—) ഇങ്ങിനെസാദ്ധ്യവദന്യാവൃത്തിത്വപദത്തിന്റെ അ
ൎത്ഥത്തെ ഗ്രഹിച്ചുകൊൾക— വഹ്നിമാൻധൂമാൻ ഇത്യാദിസ്ഥ
ലങ്ങളിൽ സാദ്ധ്യ വഹ്നിയും ഹെതുധൂമവുമാകുന്നു. ധൂമാദിഹെ
തുക്കളിൽ വഹ്ന്യാദികളുടെ വ്യാപ്തിയെ പരീക്ഷിക്കെണം. സാ
ദ്ധ്യം വഹ്നി— സാദ്ധ്യാധികരണം=മഹാനസംമുതലായത- അ
തിങ്കൽനിന്ന അന്യപദാൎത്ഥം ജലാദിയതിങ്കൽ ഇരിക്കായ്ക. ധൂ
മത്തിന്ന ഉണ്ടാകയാൽ ധൂമംവഹ്നിവ്യാപ്തി ഉള്ളതാകുന്നു എ
ന്നഗ്രഹിച്ചുകൊൾക. ഇപ്രകാരം മറ്റുള്ളസ്ഥലങ്ങളിലുംപരീ
ക്ഷിച്ചു കൊൾക ധൂമവാൻ വഹ്നിഃ ഇത്യാദിസ്ഥലങ്ങളിൽസാ
ദ്ധ്യാ ധികരണമായിരിക്കുന്ന വസ്തുക്കളിൽനിന്നു അന്യമായിരി
ക്കുന്നലൊഹപിണ്ഡംമുതലായതുകളിൽ വഹ്നിഉണ്ടാകയാൽഅ
തിവ്യാപ്തിയില്ലെന്നും ഗ്രഹിച്ചുകൊൾക. യാതൊരുസംബന്ധെ
നവഹ്ന്യാദികൾക്ക സാദ്ധ്യത്വം ഭവിക്കുന്നുവൊ ആ സംബ
ന്ധെനതന്നെ സാദ്ധ്യത്തിന്ന അധികരണമായവസ്തുവിനെസാ
ദ്ധ്യവത്ത എന്നുള്ളപദംകൊണ്ടു ഗ്രഹിക്കെണം. വല്ലഒരുസം
ബന്ധംകൊണ്ടു സാദ്ധ്യവത്തായാൽ മതിഎങ്കിൽ വഹ്നിമാൻധൂ
മാൻ എന്നുള്ളെടത്തസാദ്ധ്യം സംയൊഗസംബന്ധത്തൊടു കൂ
ടിയതായിരുന്നാലും സമവായസംബന്ധെന വഹ്നിയുടെ അവ

യവം സാദ്ധ്യാധികരണമാകയാലും അതിങ്കൽനിന്ന അന്യമാ യപാകസ്ഥാനം തുടങ്ങിയുള്ള സ്ഥലത്തിങ്കൻ ധൂമം ഉണ്ടാകയാലും ധൂമത്തിങ്കൽ അവ്യാപ്തിഭവിക്കുംയാതൊരു സംബന്ധേന സാദ്ധ്യതഭവിക്കുന്നുവൊ ആസംബന്ധം കൊണ്ടുതന്നെ സാദ്ധ്യാധികരണത്തെഗ്രഹിച്ചാൽ മെൽപറഞ്ഞസ്ഥലത്തിങ്കൽസാദ്ധ്യത്വം സംയൊഗസംബന്ധംകൊണ്ടാകയാൽ സമവായസംബന്ധേനസാദ്ധ്യവത്തായിരിക്കുന്ന വഹ്ന്യവയവത്തെ സാദ്ധ്യവൽപദംകൊണ്ട ഗ്രഹിച്ചുകൂടായ്കയെന്നില്ലൊവരുന്നത. അപ്രകാരമാകയാൽ അതിനെഗ്രഹിച്ചിട്ടുള്ള അതിവ്യാപ്തിപ്രസംഗമില്ലെന്നറിക. സാദ്ധ്യവദന്യപദംകൊണ്ടസാദ്ധ്യവത്വാവച്ശിന്നപ്രതിയോഗിതാക സാമാന്യഭെദമുള്ളതിനെ ഗ്രഹിക്കെണം. (സാദ്ധ്യവത്വാവച്ശിന്നപ്രതിയൊഗിതാകസാമാന്യഭെദം= സാദ്ധ്യവത്വാവച്ശിന്നപ്രതിയൊഗിതാകമായിരിക്കുന്ന സാമാന്യഭെദം—സാദ്ധ്യവത്വാവച്ശിന്നപ്രതിയൊഗിതാകം=സാദ്ധ്യവത്വാവച്ശിന്നയായിരിക്കുന്ന പ്രതിയൊഗിതയൊട കൂടിയത- സാദ്ധ്യവത്വാവച്ശിന്നാ= സാദ്ധ്യവത്വത്താൽ അവച്ശിന്നാ— സാദ്ധ്യവത്വം= സാദ്ധ്യവത്താവൃത്തിയെന്നുള്ളത— സാദ്ധ്യവത്ത= സാദ്ധ്യാധികരണം- അവച്ശിന്നാ=അവച്ശെദിക്കപ്പെട്ടത— അവച്ശെദിക്ക=നിയമിക്ക— പ്രതിയൊഗിതാ=പ്രതിയൊഗിയാവൃത്തിയെന്നുള്ളത— സാമാന്യഭെദം=സാമാന്യമായിരിക്കുന്ന ഭെദം— ഭെദം=അന്യൊന്യാഭാവം) ഇങ്ങിനെയുള്ള സാദ്ധ്യവദന്യത്തെ ഗ്രഹിക്കെണമെന്നിരിക്കയാൽ ഒരു വഹ്നിയുടെ അധികരണമായ മഹാനസത്തിങ്കൽ നിന്നുള്ളഭെദം മറ്റൊരു വഹ്നിക്കു അധികരണമായ പൎവ്വതാദികളിൽ വരുന്നതാകയാലും അവിടെ ധൂമമുണ്ടാകയാൽ ധൂമത്തിങ്കൽ അവ്യാപ്തിയില്ലെന്നറിക- ഹെതുത്വം യാതൊരു സംബന്ധേന ഭവിക്കുന്നുവൊ അതുകൊണ്ട തന്നെ സാദ്ധ്യവദന്യത്തിങ്കലുള്ള വൃത്തിത്വാഭാവത്തെ ഗ്രഹിക്കെണം- അതു ഹെതുവായിട്ടസാദ്ധ്യവദന്യമായിരിക്കുന്ന ധൂമാവയവത്തിങ്കൽ ധൂമത്തിന്ന സമവായ സംബന്ധേന വൃത്തിത്വമുണ്ടായാലും അവ്യാപ്തിയില്ലെന്നറിക- സാദ്ധ്യവദന്യാവൃത്തിത്വവും സാദ്ധ്യവദന്യത്വാവച്ശിന്നവൃത്തിത്വ പ്രതിയൊഗികാഭാവ രൂപമാകുന്നു- (സാദ്ധ്യവദന്യത്വാവച്ശിന്ന വൃത്തിത്വപ്രതിയൊഗികാഭാവരൂപം=സാദ്ധ്യവദന്യത്വാവച്ശിന്നവൃത്തിത്വപ്രതിയൊഗികാഭാവമാകുന്ന രൂപത്തൊട കൂടിയത— സാദ്ധ്യവദന്യത്വാവച്ശിന്ന വൃത്തിത്വപ്രതി

യോഗികാഭാവം=സാദ്ധ്യവദന്യത്വാവച്ഛിന്നത്തിങ്കലുള്ള വൃത്തിത്വമാകുന്ന പ്രതിയോഗിയോടു കൂടിയതായ അഭാവം— സാദ്ധ്യവദന്യത്വാവച്ഛിന്നം-സാദ്ധ്യവദന്യത്വത്താൽ അവച്ഛിന്നം-സാദ്ധ്യവദന്യത്വം=സാദ്ധ്യവദന്യമാകുന്ന്യതിനുള്ളത— അവച്ഛിന്നം=അവച്ഛേദിക്കപ്പെട്ടത— വൃത്തിത്വം=ആധെയത്വം (ഇരിപ്പ) ഇങ്ങിനെ സാദ്ധ്യവദന്യാ വൃത്തിത്വത്തെ ഗ്രഹിച്ചാൽ ധൂമവാൻ വഹ്നെഃ എന്നുള്ളെടത്ത സാദ്ധ്യവദന്യമായ ഹ്രദം മുതലായതിൽ വഹ്നിക്കു സ്ഥിതിയില്ലാ എംകിലും അതിംകൽ അതിവ്യാപ്തി ഭവിക്കുന്നില്ല— സാദ്ധ്യവദന്യാവച്ഛിന്നമെന്നുള്ള പദം കൊണ്ട സകല സാദ്ധ്യവദന്യങ്ങളെ ഗ്രഹിക്കെണ്ടതായി വന്നിരിക്കുമ്പൊൾ ഒരു സാദ്ധ്യവദന്യത്തിങ്കൽ വൃത്തിത്വമില്ലെന്നതിനെ കാണിച്ച അവ്യാപ്തിയെ പറയുന്നത അസംഗതമാകുന്നുമെല്ലൊ- ദ്രവ്യംഗുണ കൎമ്മാന്യത്വവിശിഷ്ട സത്വാൻഎന്നുള്ള അനുമാനത്തിംകൽ വിശിഷ്ടസത്തക്കും കെവലസത്തക്കും ഐക്യമുണ്ടാകയാൽ സാദ്ധ്യവദന്യമായിരിക്കുന്ന ഗുണം മുതലായതിൽ വിശിഷ്ട സത്ത ഇരിക്കുന്നു എന്നുവരും- എങ്കിലും ഹെതുതാവച്ഛെദക രൂപെണ വൃത്തിത്വം പറയെണം- ഹെതുതാവച്ഛെദകവിശിഷ്ടസത്താത്വമാകുന്നു- അതുവൃത്തിയുടെ അവച്ഛെദകമായി ഭവിക്കരുത- എന്ന മെൽ പ്രകാരം പറഞ്ഞാൽ വന്നു കൂടുകയും ചെയ്യും- അതുകൊണ്ട അവ്യാപ്തിയില്ലെന്നറികയും വെണം- ജ്ഞെയത്വാദി ഹെതുക്കൾ കെവലാന്വയികളാകകൊണ്ട സാദ്ധ്യവദന്യത്തിന്ന അപ്രസിദ്ധി വരുന്നതാകയാൽ അതുകളിൽ മെൽ പറഞ്ഞ ലക്ഷണത്തിന്ന അവ്യാപ്തിയുണ്ട- അത്രതന്നെ അല്ല സത്താവാൻ ജാതെഃ ഇത്യാദി സ്ഥലത്തിങ്കൽ സാദ്ധ്യവദന്യമായിരിക്കുന്ന സാമാന്യാദികളിൽ ഹെതുതാവച്ഛെദമായിരിക്കുന്നസമവായംകൊണ്ടുള്ള വൃത്തിയുടെ അപ്രസിദ്ധി ഹെതുവായിട്ട അവ്യാപ്തിയുമുണ്ട അതഹെതുവായിട്ട ലക്ഷണാന്തരത്തെ ആശ്രയിക്കെണം- (വഹ്നിമാൻധൂമാൻ എന്നതിന്ന വഹ്നിയുള്ളതാകുന്നു ധൂമം ഹെതുവായിട്ട എന്നൎത്ഥം- ധൂമവാൻവഹ്നെഃ എന്നുള്ളതിന്ന ധൂമം ഉള്ളതാകുന്നു വഹ്നിഹെതുവായിട്ട എന്നൎത്ഥം- ദ്രവ്യംഗുണകൎമ്മാന്യത്വവിശിഷ്ടസത്വാൻ എന്നതിന്ന=ദ്രവ്യമാകുന്നു ഗുണകൎമ്മാന്യത്വവിശിഷ്ടസത്വം ഹെതുവായിട്ട എന്നൎത്ഥമാകുന്നു— ഗുണകൎമ്മാന്യത്വവിശിഷ്ടസത്വം=ഗുണകൎമ്മാന്യത്വ വിശിഷ്ടമായിരിക്കുന്നസത്വം— ഗുണകൎമ്മാന്യത്വവിശിഷ്ടം=ഗുണകൎമ്മാന്യത്വത്തൊട

കൂടെ ഇരിക്കുന്നത— ഗുണകൎമ്മാന്യത്വം=ഗുണകൎമ്മാന്യമാവു എന്നുള്ളത ഗുണകൎമ്മാന്യം=ഗുണകൎമ്മങ്ങളിൽ നിന്നന്യം— ഗുണകൎമ്മങ്ങൾ=ഗുണവും കൎമ്മവും— അന്യം=അപരം— ഇങ്ങിനെ മെൽ പറഞ്ഞ അനുമാനവാക്യങ്ങളിലുള്ള പദങ്ങളുടെ അൎത്ഥങ്ങളെ ഗ്രഹിച്ചുകൊൾക- ഇതിന്നും പുറമെ എല്ലാവസ്തുക്കളിലും ഇരിക്കുന്നതായുള്ളതിനെ കെവലാന്വയി എന്ന പറയുന്നുമെന്നും സത്താവാൻജാതെഃ- എന്നുള്ളതിന്ന സത്തയുള്ളതാകുന്നു- ജാതിഹെതുവായിട്ട എന്നൎത്ഥമാകുന്നു എന്നും ഗ്രഹിച്ചു കൊൾക- ഇവിടെ ഉള്ള അവ്യാപ്തിയെ കൂടെ പരിഹരിപ്പാൻ മതിയായതായ ലക്ഷണത്തെ ഇനി പറവാൻ പൊകുന്നു-

൰— അഥവാഹെതുമന്നിഷ്ഠവിരഹാപ്രതിയൊഗിനാസാദ്ധ്യനഹെതൊരൈകാധികരണ്യംവ്യാപ്തിരുച്യതെ ॥

അന്വയം—— അഥവാ— ഹെതുമന്നിഷ്ഠവിരഹാപ്രതിയൊഗിനാ- സാദ്ധ്യന— ഹെതൊഃ- ഐകാധികരണ്യം- വ്യാപ്തിഃ- ഉച്യതെ-

അന്വയാൎത്ഥം—— അല്ലാ എങ്കിൽ ഹെതുമന്നിഷ്ഠവിരഹാപ്രതിയൊഗിയായിരിക്കുന്ന സാദ്ധ്യത്തൊടകൂടെ ഹെതുവിന്റെ ഐകാധികരണ്യം വ്യാപ്തിയെന്ന പറയപ്പെടുന്നു-

പരിഭാഷാ — ഹെതുമന്നിഷ്ഠവിരഹാപ്രതിയൊഗി=ഹെതുമന്നിഷ്ഠവിരഹത്തിന്റെ അപ്രതിയൊഗി— ഹെതുമന്നിഷ്ഠവിരഹം=ഹെതുമന്നിഷ്ഠമായിരിക്കുന്ന വിരഹം— ഹെതുമന്നിഷ്ഠം=ഹെതുമാങ്കൽ നിഷ്ഠയൊടകൂടിയത— ഹെതുമാൻ=ഹെതുവുള്ളത- (ഹെത്വധികരണമെന്നസാരം) നിഷ്ഠാ=സ്ഥിതി- വിരഹം=അഭാവം— അപ്രതിയൊഗി=പ്രതിയൊഗിഅല്ലാത്തത- ഐകാധികരണ്യം= എകാധികരണമാവു എന്നുള്ളത— എകാധികരണം=എകമായിരിക്കുന്ന അധികരണത്തൊടകൂടിയത. എകം=ഒന്ന— അധികരണം=ഇരിപ്പിടം- വചിക്ക=പറക-

സാരം— മെൽ പറഞ്ഞ ലക്ഷണത്തിന്ന ചില സ്ഥലങ്ങളിൽ അവ്യാപ്തി വരുന്നതാകയാൽ ഹെതു സമാനാധികരണാത്യന്താഭാവാപ്രതിയൊഗി സാദ്ധ്യസമാനാധി കരണ്യത്തെ തന്നെ വ്യാപ്തി എന്നറിഞ്ഞു കൊൾക— (ഹെതു സാമാനാധികരണാത്യന്താഭാവാപ്രതിയൊഗി സാദ്ധ്യസാമാനാധികരണ്യം=ഹെതുസമാനാധി കരണാത്യന്താഭാവാ പ്രതിയൊഗിയായിരിക്കുന്ന സാദ്ധ്യത്തൊട കൂടെയുള്ള സാമാനാധികരണ്യം- ഹെതുസമാനാധികരണാത്യന്താഭാവാപ്രതിയൊഗി=ഹെതുസമാനാധി കര

ണമായിരിക്കുന്ന അത്യന്താഭാവത്തിന്റെ അപ്രതിയോഗി–ഹെ
തുസമാനാധികരണം=ഹെതുവിനൊടുസമാനാധികരണം—ഹെ
തു=വഹ്നിമാനാകുന്നു– (ധൂമം ഹെതുവായിട്ടു എന്നുള്ള സ്ഥല
ത്തിങ്കൽ മറവുള്ള സ്ഥലത്തിങ്കൽ ഇതു പൊലെ മറെറാന്ന(സമാ
നാധികരണം=സമാനമായിരിക്കുന്ന അധികരണത്തൊടു കൂടി
യതു– സമാനം=തുല്യം— അപ്രതിയൊഗി=പ്രതിയൊഗിയല്ലാ
ത്തതു– (യാതൊന്നിന്റെ അഭാവം ഒരെടത്തു ഭവിക്കുന്നുവൊ
അതു അവിടെയുള്ള ആ അഭാവത്തിന്റെ പ്രതിയൊഗിയാകു
ന്നു എന്നു സൎവ്വത്രു ഓൎമ്മവെച്ചു കൊൾക– സാദ്ധ്യം=വഹ്നിമാ
നാകുന്നു ധൂമം എന്നുള്ള സ്ഥലത്തിങ്കൽ വഹ്നിമറവുള്ള സ്ഥ
ത്തിങ്കൽ ഇതുപൊലെ മറെറാന്നു– സാമാനാധികരണ്യം–സമാ
നാധികരണമാവുക എന്നുള്ളതു) ഇങ്ങിനെ വ്യാപ്തി സംസ്കൃതപംക്തി
കങ്ങളായ പദാൎത്ഥങ്ങൾ– ഇപ്രകാരം വ്യാപ്തിയെ അംഗീകരിച്ചാ
ൽ കെവലാന്വയിയായിരിക്കുന്ന ഹെതുവിങ്കൽ അവ്യാപ്തി ഭ
വിക്കില്ല സാദ്ധ്യാവ്യാവൃത്തിത്വമെന്നു മുൻ പറകപ്പെട്ടു ല
ക്ഷണം കെവലാന്വയിയായിരിക്കുന്ന ഹെതുവിനെ സ്പൎശിക്കാ
ത്തതുംരണ്ടാമതു പറയപ്പെട്ടലക്ഷണംസ്പൎശിക്കുന്നതുമെങ്ങിനെഎ
ന്നുസുഖമാകംവണ്ണം അറിവാൻരണ്ടിനെയുംഒരു ദൃഷ്ടാന്തത്തെ
കാണിച്ചുഉപപാദിക്കാം–അഭിധെയത്വംസാദ്ധ്യമാകുമ്പൊൾപ്ര
മെയത്വമാകുന്ന ഹെതുകെവലാന്വയിയാകുന്നു–കെവലാന്വയി
എന്നതിന്നു കെവലമായിരിക്കുന്ന അന്വയമുള്ളതെന്നൎത്ഥം അ
ന്വയം=സാദ്ധ്യത്തൊടുകൂടെയുള്ള ഇരിപ്പു– കെവലമെന്ന വിശെ
ഷണമുണ്ടാകയാൽ സാദ്ധ്യത്തൊടു കൂടെയുള്ള ഇരിപ്പു തന്നെ
യായിട്ടുള്ളതു എന്നുള്ള അൎത്ഥത്തെ ഗ്രഹിക്കെണം– ഇതു കൊ
ണ്ടു സാദ്ധ്യത്തൊടു കൂടാതെയുള്ള ഇരിപ്പു ഒരെടത്തുമില്ല– എന്ന
തു കൂടെ സിദ്ധമായിരിക്കുന്നു– അഭിധെയം പ്രമെയത്വാൽ എ
ന്നുള്ള അനുമാനത്തിങ്കൽ പ്രമെയത്വം മെൽ പ്രകാരമാകുന്നു–
പ്രമെയത്വം ഇവിടെയുണ്ടൊ അതു അഭിധെയത്വമുള്ളതാകുന്നു
എന്നുള്ളതിന്നു സകല പദാൎത്ഥങ്ങളും ദൃഷ്ടാന്തമാകുന്നു– അഭി
ധെയത്വമില്ലായ്ക എവിടെ ഉണ്ടൊ അവിടെ പ്രമെയത്വമില്ല–
എന്നിപ്രകാരംഅന്വയത്തിന്നു വിപരീതമായ വ്യതിരെകത്തെ
പറയെണമെങ്കിൽ അതിന്നു ദൃഷ്ടാന്തമില്ല– എന്തുകൊണ്ടെന്നാ
ൽ അഭിധെയത്വവും പ്രമെയത്വവും സൎവ്വപദാൎത്ഥങ്ങളിലുമുണ്ടു
അഭിധെയത്വം=അഭിധെയമാകുക എന്നുള്ളതു– അഭിധെയം=അ
ഭിധാനം ചെയ്യപ്പെട്ടുവാൻ യൊഗ്യം– അഭിധാനംചെയ്ക=പ

റക പ്രമെയത്വം=പ്രമെയമാവു എന്നുള്ളത. പ്രമെയം-അറി
കപ്പെടുവാൻയൊഗ്യം- ഇങ്ങിനെ യാകയാൽ മെൽ പറഞ്ഞ ര
ണ്ടു അവസ്ഥകൾ സൎവ്വസാധാരണമാകുന്നു— ഇപ്രകാരമിരിക്കു
മ്പൊൾ വ്യാപ്തി എന്നത സാദ്ധ്യവദന്യാവൃത്തിത്വമാവു എന്ന
പറഞ്ഞാൽ അഭിധെയമാകുന്നു പ്രമെയത്വം ഹെതുവായിട്ടുഎ
ന്നുള്ള സ്ഥലത്തിങ്കൽ സാദ്ധ്യവദന്യമായ പദാൎത്ഥത്തിൻെറ അ
പ്രസിദ്ധി ഹെതുവായിട്ട സാദ്ധ്യവദന്യത്തിങ്കൽ ഇരിക്കായ്കു എ
ന്നുള്ള അവസ്ഥ ഹെതുവിന്നു ഉണ്ടു എന്നുള്ളതിനെ ഉപപാദി
പ്പാൻ ഗതിയില്ല. അതുകൊണ്ടു അവ്യാപ്തിയെ പറഞ്ഞത ശരി
തന്നെ രണ്ടാമത പറഞ്ഞ ലക്ഷണത്തിന്നു ഒരം ദൊഷം വരുന്ന
തല്ല— എന്തുകൊണ്ടെന്നാൽ ഹെതുസമാനാധി കരണാത്യന്താ
ഭാവപ്രതി യൊഗി സാദ്ധ്യസമാനാധി കരണ്യമെന്നത- അഭി
ധെയം പ്രമെയത്വം എന്നുള്ള സ്ഥലത്തിങ്കലെ ഹെതുവിന്നുമു
ണ്ടു എങ്ങിനെ എന്നാൽ ഹെതു പ്രമെയത്വം ഹെതു സമാനാ
ധികരണമായ അത്യന്താഭാവം അഭിധെയത്വത്തിൻെറ അത്യ
ന്താഭാവ മാകയില്ല- അഭിധെയത്വം അവിടെ ഉണ്ടല്ലൊ അ
ത ഹെതുവായിട്ട ഘടാഭാവം മുതലായതിനെ ഗ്രഹിക്കെണം—
അതിൻെറ പ്രതിയൊഗി ഘടം മുതലായതാകുന്നു. അതിൻെറ
അപ്രതിയായ സാദ്ധ്യം അഭിധെയത്വം അതിനൊട കൂടെയുള്ള
സാമാനാധികരണ്യം പ്രമെയത്വത്തിന്നുഉണ്ടു. അതുകൊണ്ടുര
ണ്ടാമത്തെ ലക്ഷണത്തിന്ന കെവലാന്വയിഹെതുവിങ്കൽ അ
വ്യാപ്തിഇല്ലാ എന്നതും ശരിതന്നെ എന്നഗ്രഹിച്ചു കൊൾക.
സത്തയുള്ളതാകുന്നജാതിഹെതുവായിട്ട എന്നൎത്ഥമായ സത്താവാ
ൻ ജാതെഃ എന്നുള്ളസ്ഥലത്തിങ്കൽ ഹെതുവായിട്ടുള്ളതു ജാതി
ഹെതു സമാനാധികരണമായ അത്യന്താഭവം സത്തയുടെഅഭാ
വമാകയില്ല ഹെത്വധികരണങ്ങൾദ്രവ്യവുംഗുണവും കൎമ്മവും ഇ
ങ്ങിനെ മൂന്നുപദാൎത്ഥങ്ങൾആകുന്നു. അതുകളിൽ സത്താഎന്ന
സാദ്ധ്യമിരിക്കുന്നു. സത്താഎന്ന സാദ്ധ്യമിരിക്കുമ്പൊൾ അതി
ൻെറ അഭാവം അതുകളിലുണ്ടാകയില്ലല്ലൊ അതുഹെതുവാ
യിട്ടമെൽപ്രകാരം വെറെഒരാഭാവത്തെ ഗ്രഹിക്കെണം എന്നാ
ൽ അതിൻെറ പ്രതിയൊഗിത്വം സത്തക്കഭവിക്കായ്കയാൽ
സാദ്ധ്യംഹെതു സമാനാധി കരണാത്യന്താഭാവത്തിന്ന
അപ്രതിയൊഗിതന്നെ അങ്ങിനെയുള്ള സാദ്ധ്യത്തൊട കൂ
ടെയുള്ള സമാനാധികരണ്യം ദ്രവ്യഗുണകൎമ്മങ്ങളിൽ ജാതി
യാകുന്നഹെതുവിന്ന ഉള്ളതുതന്നെ അതുഹെതുവായിട്ട അ

വിടെയും അവ്യാപ്തിയില്ലെന്നറിക. വഹ്നിമാൻ ധൂമഇത്യാദി സ്ഥലങ്ങളിലും മെൽപ്രകാരം ലക്ഷണസംഗതി ഉണ്ടെന്നതി നെപരീക്ഷിച്ച അറിഞ്ഞുകൊൾക. വഹ്നിഉള്ളതാകുന്നു ധൂമം ഹെതുവായിട്ട എന്നുള്ള അൎത്ഥത്തൊട കൂടിയതായവഹ്നിമാൻധൂ മാൻ എന്നുള്ളസ്ഥലത്തിങ്കൽ ഹെത്വധികരണങ്ങളായ പൎവ്വ താദികളിലുള്ള അഭാവത്തിന്റെപ്രതിയൊഗിയാവൂ എന്നുള്ള അവസ്ഥ അതാതവഹ്നിക്കഭവിക്കും. ഹെത്വധികരണംപൎവ്വത മാകുന്നുഎങ്കിൽ അവിടെ ഒരുവഹ്നിയിരുന്നാലും മറ്റൊരുവ ഹ്നിഅവിടെ ഇരിക്കായ്കയാലും അതിന്റെ അഭാവവും വഹ്ന്യ ഭാവമാകയാലും വഹ്ന്യഭാവത്തിന്ന പ്രതിയൊഗിവഹ്നിയാകയാ ലുംആകുന്നു മെൽപ്രകാരം പറഞ്ഞതഎന്നറിക.സമാനാധികര ണങ്ങളായിരിക്കുന്ന വഹ്നിധൂമങ്ങൾക്കതന്നെയാകുന്നു വ്യാപ്തി എന്നപറഞ്ഞാലും അതാതവഹ്നിയുടെ ഉഭയാഭാവത്തെ പിടി ച്ച അവ്യാപ്തിയെപറയാം. എങ്ങിനെയെന്നാൽ ഒന്നുണ്ടഎങ്കി ലും രണ്ടുംകൂടെ ഇല്ലഎന്നറിഞ്ഞുംപറഞ്ഞുംവരുമാറുണ്ട. അത ഹെതുവായിട്ട വഹ്നി ഉണ്ടഎങ്കിലും വഹ്നിഘടങ്ങളാകുന്നരണ്ട വസ്തുക്കളുടെ സമുദായം അതിങ്കലില്ലായ്കയാൽ വഹ്നിഘടൊഭ യാഭാവം ഉണ്ടഎന്നത വഹ്നിഉള്ളസ്ഥലത്തിങ്കലുംപറയാം— വഹ്നിഘടൊഭയാഭാവത്തിന്ന ഘടംയാതൊരു പ്രകാരംപ്രതി യൊഗിയാകുന്നുവൊ അപ്രകാരം വഹ്നിയുംപ്രതിയൊഗിയാകു ന്നു. അതുഹെതുവായിട്ട ഹെതുസമാനാധികരണമായിരിക്കുന്ന അത്യന്താഭാവത്തിന്റെ പ്രതിയൊഗിത്വം സാദ്ധ്യത്തിന്നും വ ന്നുകൂടി. ഇങ്ങിനെയാകുന്നു അവ്യാപ്തിയെപറവാനുള്ളവഴി ഇ പ്രകാരം ഗുണവാനാകുന്നു ദ്രവ്യത്വംഹെതുവായിട്ട എന്നുള്ള അ ൎത്ഥത്തൊട കൂടിയഗുണവാൻ ദ്രവ്യത്വാൽ എന്നുള്ളസ്ഥലത്തിങ്ക ലും ദ്രവ്യത്വമാകുന്നഹെതുവിങ്കൽ അവ്യാപ്തിയെപറയാം. എ ങ്ങിനെഎന്നാൽ മുറത്തിലിട്ട അരികൊഴിക്കുമ്പൊൾ ക്രമത്തി ൽഅരിതാഴെവീഴും അപ്പൊൾ താഴെവീണുപൊയ അരിയുടെ അഭാവം മുറത്തിൽഉണ്ടാകും ആ അഭാവത്തെ അരിയുടെഅഭാ വം എന്നുള്ളവാക്കകൊണ്ട ഗ്രഹിക്കാം. അരിയുടെഅഭാവത്തി ന്ന പ്രതിയൊഗി അരിയാകുന്നു. മുറത്തിലുള്ളതും അരിതന്നെ ഇങ്ങിനെ താഴെവീണഅരിയുടെ അഭാവം ഉണ്ടായിരുന്നാൽ അ തിന്റെപ്രതിയൊഗിത്വം മുറത്തിലുള്ള അരിക്കുപറയാം. ഇപ്ര കാരം ഗുണാധികരണമായ ദ്രവ്യത്തിങ്കൽ ചിലഗുണങ്ങളുടെ അഭാവവുംവരുന്നതാകയാൽ ഉള്ളഗുണങ്ങൾക്കു ഇല്ലാത്തഗുണ

ങ്ങളുടെ അഭാവത്തെപിടിച്ചും ഗുണാഭാവപ്രതിയോഗിത്വ
ത്തെ ഉപാധിക്കാം ഗുണാഭാവം ഹെത്വധികരണത്തിങ്കലുള്ളതാ
കുന്നു. അതിന്റെപ്രതിയോഗിത്വം ഗുണമാകുന്നസാദ്ധ്യത്വത്തിന്ന
എന്നാൽവന്നുകൂട്ടുകയുംചെയ്യും. ഇപ്രകാരമാകുന്നു അതിങ്കൽഅ
വ്യാപ്തിയെപറവാനുള്ളവഴി. ഇങ്ങിനെ ചിലസ്ഥലങ്ങളിൽ ര
ണ്ടാമത്തെലക്ഷണത്തിന്ന വരുന്നതായദൊഷത്തെ പരിഹരി
പ്പാനായിട്ടുണ്ടഹെതുസമാനാധികരണാത്യന്താഭാവ പ്രതിയൊ
ഗിതാനവച്ഛെദകസാദ്ധ്യതാവച്ഛെദകാവച്ഛിന്ന സാദ്ധ്യസാമാ
നാധികരണ്യം വ്യാപ്തിഃ എന്നപറകയുംവെണം. (ഹെതുസാ
മാനാധികരണാത്യന്താഭാവ പ്രതിയോഗിതാനവച്ഛെദകസാദ്ധ്യ
താവകച്ഛെദകാവച്ഛിന്നസാമാനാധികരണ്യംഹെതു=സമാനാധി
കരണാത്യന്താഭാവപ്രതിയൊഗിതാനവച്ഛെദകസാദ്ധ്യതാവച്ഛെ
ദകാവച്ഛിന്നത്തൊടകൂടിയുള്ള സമാനാധികരണ്യം- ഹെതുസ
മാനാധികരണാത്യന്താഭാവപ്രതിയൊഗിതാനവച്ഛെദകസാദ്ധ്യ
താവകച്ഛെദകാവച്ഛിന്നം= ഹെതുസമാനാധികരണമായിരി
ക്കുന്ന അത്യന്താഭാവത്തിന്റെ പ്രതിയൊഗിതയുടെഅനവച്ഛെ
ദകമായിരിക്കുന്ന സാദ്ധ്യതാവകച്ഛെദകത്താൽ അവച്ഛിന്നം
ഹെതു സമാനാധികരണം= ഹെത്വധികരണത്തിങ്കൽഇരിക്കുന്ന
ത- ഹെത്വധികരണം=ഹെതുവിന്റെ അധികരണം- ഹെതു=
ധൂമംമുതലായത. അധികരണം=ഇരിപ്പിടം—പ്രതിയൊഗിതാ=
പ്രതിയൊഗിയാവു എന്നുള്ളത- അനവച്ഛെദകം=അവച്ഛെദ
കമല്ലാത്തത- അവച്ഛെദകം=നിയാമകധമ്മം— പ്രതിയൊഗി
താ ഉള്ളെടത്ത ഇരിക്കുന്നതായിയും പ്രതിയൊഗിതയില്ലാത്തെ
ടത്ത ഇരിക്കാത്തതായിയും ഉള്ളധമ്മമെന്നസാരം- സാദ്ധ്യതാ
വച്ഛെദകം= സാദ്ധ്യതയുടെ അവച്ഛെദകം— സാദ്ധ്യതാ= സാ
ദ്ധ്യമാവു എന്നുള്ളത— സാദ്ധ്യം=വഹ്നിമുതലായത- അവച്ഛെ
ദകപദാൎത്ഥത്തെമെൽപ്രകാരം ഗ്രഹിച്ചുകൊൾക. മററുള്ളസ്ഥ
ലങ്ങളിലും ഇപ്രകാരംതന്നെ എന്നുധരിക്കുകയും ഓൎമ്മവെച്ചു
കൊൾകയുംവെണം. അവച്ഛിന്നം=അവച്ഛെദിക്കപ്പെട്ടത- അ
വച്ഛെദിക്ക=നിയമിക്ക- മെൽപ്രകാരമുള്ള സാദ്ധ്യതാവകച്ഛെദ
ധമ്മത്തൊടകൂടിയത എന്നസാരം- ഇപ്രകാരം അവച്ഛിന്ന
പദാൎത്ഥത്തെമററുള്ളസ്ഥലങ്ങളിലും ഗ്രഹിച്ചുകൊൾക.സാമാനാ
ധികരണ്യം=സമാനാധികരണമാവു എന്നുള്ളത ഒരെടത്തവൎത്തി
ച്ചിട്ടുള്ള ഇരിപ്പെന്നസാരം- ഇങ്ങിനെ മററുള്ള സ്ഥലങ്ങളി
ലുംഗ്രഹിച്ചുകൊൾക- ഇങ്ങിനെ സമാനാധികരണ്യമാകുന്നുവ്യാ

പ്തിഎന്നപറകപ്പെട്ടനാത-) ഇങ്ങിനെമെൽപറഞ്ഞ വാക്യത്തി
ൻെറ അൎത്ഥത്തെ ഗ്രഹിക്കെണം- ഇതുകൊണ്ടമെൽപറഞ്ഞഅ
വ്യാപ്തികളെ പരിഹരിച്ചിരിക്കുന്നു. എങ്ങിനെഎന്നാൽ വ
ഹ്നിമാൻ ധൂമാൻ എന്നുള്ളസ്ഥലത്തിങ്കൽ ഹെത്വധികരണത്തി
ങ്കൽ ഉള്ളഅഭാവം ഹെത്വധികരണംപൎവ്വതമാകുമ്പൊൾ മഹാ
നസത്തിങ്കലുള്ള വഹ്നിയുടെ അഭാവമാകുന്നു. അതിൻെറ പ്ര
തിയൊഗിതാമഹാനസത്തിങ്കലുള്ള വഹ്നിയിങ്കൽ ഇരിക്കുന്നു-അ
തിൻെറ അവച്ശെദകം മഹാനസീയവഹ്നിത്വമാകുന്നു. മഹാ
നസീയവഹ്നിത്വമെന്നത= മഹാനസീയവഹ്നിയിങ്കൽ തന്നെ
ഇരിക്കുന്ന ഒരുധൎമ്മമാകുന്നു- മഹാനസീയവഹ്നിഎന്നതിന്നമ
ഹാനസീയമായിരിക്കുന്ന വഹ്നിഎന്നും മഹാനസീയമെന്നതി
ന്ന മഹാനസത്തെ സംബന്ധിച്ചതെന്നും മഹാനസമെന്നതി
ന്ന പാകസ്ഥലമെന്നും അൎത്ഥത്തെഗ്രഹിച്ചുകൊൾക- മഹാന
സീയവഹ്നിത്വമെന്നധൎമ്മം മഹാനസീയവഹ്നിയിങ്കൽ മാത്രം
ഇരിക്കുന്നതാകയാൽ സകലവഹ്നിസാധാരണമായ വഹ്നിത്വം
മഹാനസീയവഹ്നിത്വമല്ലായ്കയാൽ ഹെതുസമാനാധികരണാത്യ
ന്താഭാവപ്രതിയൊഗിതയുടെ അനവച്ശെദകമാകുന്നു അങ്ങിനെ
യുള്ള വഹ്നിത്വംതന്നെ മെൽപറഞ്ഞ സ്ഥലത്തിങ്കൽ സാദ്ധ്യ
താവച്ശെദമാകയാലും അതിനാൽ അവച്ശിന്നമായ വഹ്നിയൊ
ടുകൂടെ ഒരെടത്തുള്ള ഇരിപ്പ ധൂമത്തിന്ന ഉണ്ടാകയാലും ധൂമത്തി
ങ്കൽഅവ്യാപ്തി ഭവിക്കില്ലാഎന്നും ഇപ്രകാരംതന്നെ ഗുണവാ
ൻ ദ്രവ്യത്വാൽഎന്നുള്ള സ്ഥലത്തിങ്കലുമെന്നും ഗ്രഹിച്ചുകൊൾ
ക- ഹെതുസമാനാധികരണമെന്നതിന്ന ഹെത്വധികരണത്തി
ങ്കൽ ഇരിക്കുന്നത എന്നുള്ള അൎത്ഥം പറകപ്പെട്ടു അവിടെഹെ
ത്വധികരണം എന്നപദത്തിന്ന യഥാശ്രുതമായ അൎത്ഥംഹെ
തുവിൻെറ അധികരണമെന്നുതന്നെ ആകുന്നു എങ്കിലും ഹെ
തുതാവച്ശെദകവിശിഷ്ടാധികരണം എന്നുള്ള അൎത്ഥഗ്രഹണ
ത്തിന്ന ആവശ്യകത്വമുണ്ടാകയാൽ ഹെതുപദം ഹെതുതാവക
ച്ശെദവിശിഷ്ടത്തെ പറയുന്നതാകുന്നു എന്നഗ്രഹിച്ചു കൊ
ൾക- ഹെതുതാവകച്ശെദവിശിഷ്ടാധികരണം= ഹെതുതാ
വകച്ശെദവിശിഷ്ടത്തിൻെറ അധികരണം ഹെതുതാവകച്ശെ
ദവിശിഷ്ടം=ഹെതുതാവകച്ശെദംകൊണ്ടവിശിഷ്ടം ഹെതുതാവ
കച്ശെദകം=ഹെതുതയുടെ അവച്ശെദകമായധൎമ്മം_ വിശിഷ്ടം=
വിശെഷത്തൊടുകൂടിയത-ഹെതുതാവകച്ശെദകവിശിഷ്ടാധികര
ണത്തെ ഗ്രഹിക്കാതെ ഹെതുവിൻെറ അധികരണം എന്നുള്ള

യഥാശ്രുതാൎത്ഥത്തെതന്നെ ഗ്രഹിച്ചാൽദ്രവ്യം ഗുണകൎമ്മാന്യവി
ശിഷ്ടസത്വാൽ എന്നുള്ളസ്ഥലത്തിങ്കൽ അവ്യാപ്തിഭവിക്കും.
മെൽപറഞ്ഞ സ്ഥലത്തിങ്കൽ ദ്രവ്യത്വം സാദ്ധ്യമാകുന്നു. ഗുണ
കൎമ്മാന്യത്വവിശിഷ്ടസത്വം ഹെതുവാകുന്നു. ഗുണകൎമ്മാന്യത്വ
വിശിഷ്ടസത്വമെന്നതിന്ന ഗുണകൎമ്മങ്ങളിൽനിന്ന വെറെയാ
വൃ എന്നുള്ള അവസ്ഥയൊടുകൂടെ ഇരിക്കുന്നസത്താ എന്ന
അൎത്ഥമാകുന്നു. ഗുണകൎമ്മങ്ങളിൽ നിന്നവെറെയാവൃ എന്നുള്ള
അവസ്ഥയും സത്തയുംകൂടെ ദ്രവ്യത്തിങ്കൽ ഇരിക്കുന്നു. അതു
കൊണ്ട ഗുണകൎമ്മാന്യവിശിഷ്ടസത്താ എവിടെഭവിക്കുന്നുവൊ
അവിടെദ്രവ്യത്വമുണ്ട എന്നുള്ളവ്യാപ്തിഗ്രഹണം ഹെതുവായിട്ടാ
കുന്നു. ദ്രവ്യംഗുണകൎമ്മാന്യത്വവിശിഷ്ടസത്വാൽ എന്നുള്ളഅനു
മാനത്തിന്റെ പുറപ്പാടസത്താഎന്ന ജാതിക്കു ദ്രവ്യവുംഗുണ
വുംകൎമ്മവും ഇങ്ങിനെമൂന്നു അധികരണങ്ങളുണ്ടാകയാൽ ഒന്നി
ങ്കൽ സത്താ എന്നജാതിഭവിക്കുന്നു എന്നതുകൊണ്ട എങ്കിലതു
ദ്രവ്യമാകുന്നുഎന്ന അനുമിച്ചുകൂടാ. ദ്രവ്യമല്ലാതെയുള്ള ഗുണത്തി
ങ്കലും കൎമ്മത്തിലും സത്താഎന്നജാതി ഉണ്ടല്ലൊ. അതഹെ
തുവായിട്ട ഗുണകൎമ്മാന്യത്വവിശിഷ്ടസത്തയെതന്നെ ഹെതു
വാക്കിപറയെണം. ഗുണകൎമ്മങ്ങളിൽനിന്ന വെറെഒരുവസ്തു
വാവൃ എന്നുള്ളഅവസ്ഥ ഗുണകൎമ്മങ്ങളിൽ ഇരിക്കയില്ല. ദ്ര
വ്യത്തിങ്കൽമാത്രംഇരിക്കും അങ്ങിനെയുള്ളമെൽപറഞ്ഞ അവ
സ്ഥയൊടുകൂടെയുള്ളസത്തയും ദ്രവ്യത്തിങ്കൽതന്നെ ഇരിക്കുന്നു.
ഇപ്രകാരമാകുന്നു അനുമാനപ്രയൊക്താവിന്റെയുക്തിഎങ്കിലും
ശുദ്ധസത്തയുടെ അധികരണങ്ങളായ ഗുണാദികളിൽഉള്ള ദ്രവ്യ
ത്വാഭാവത്തിന്റെ പ്രതിയൊഗിത്വം ദ്രവ്യത്വത്തിങ്കൽ വരുന്ന
താകയാലും വിശിഷ്ടശുദ്ധങ്ങൾക്കു ഐക്യമുണ്ടാകയാൽ ശുദ്ധ
സത്താധികരണങ്ങളായ ഗുണകൎമ്മങ്ങൾക്കും ഹെത്വധികരണ
ത്വമുണ്ട എന്നപറവാൻ വഴിയുള്ളതാകയാലും ദ്രവ്യത്വത്തിങ്കൽ
അവ്യാപ്തിഭവിക്കാം. ഹെതുതാവഛെദക വിശിഷ്ടാനധികര
ണമെന്നുള്ള അൎത്ഥത്തെഗ്രഹിച്ചാൽ വിശിഷ്ട ശുദ്ധങ്ങൾക്കു
ഐക്യമുണ്ടായാലും ഹെതുതാവഛെദകമായ ഗുണകൎമ്മാന്യത്വ
വിശിഷ്ടത്വമാകുന്നധൎമ്മം കൊണ്ടുള്ളവിശെഷം ദ്രവ്യത്തിങ്കലി
രിക്കുന്ന സത്തക്കു എന്നപൊലെ ഗുണാകൎമ്മങ്ങളിൽഇരിക്കു
ന്നസത്തക്കുഭവിക്കായ്കയാൽ ഹെത്വധികരണപദംകൊണ്ട ദ്ര
വ്യത്തെതന്നെഗ്രഹിക്കെണമെന്നാവരും എന്നാൽ മെൽപറഞ്ഞ
അവ്യാപ്തിക്കുള്ളപഴുത അടയുന്നതാകുന്നു— ഹെതുവിന്റെ അ

ധികരണമാകുന്നതു ഹെതുതാവഛെദകസംബന്ധം കൊണ്ടുത
ന്നെവെണം. അതുവെണ്ടാ എങ്കിൽ വഹ്നിമാൻ ധൂമാൻ എന്നു
ള്ള സ്ഥലത്തിങ്കൽ ഹെതുവായിരിക്കുന്ന ധൂമം സമവായസംബ
ന്ധെന ധൂമാവയവങ്ങളിൽ ഇരിക്കയാലും അവിടെ വഹ്നി ഇ
ല്ലായ്കയാലും ഹെത്വധികരണത്തിങ്കലുള്ള അഭാവത്തിന്റെ പ്രതി
യൊഗിയാം വഹ്നി എന്നുള്ള അവസ്ഥ വഹ്നിക്കതന്നെ വരുന്നതാക
യാൽ അവ്യാപ്തി ഭവിക്കും. അത്യന്താഭാവപദം കൊണ്ടും വല്ലതൊരു
അത്യന്താഭാവത്തെ ഗ്രഹിച്ചാൽ പൊരാ ഗ്രഹിക്കപ്പെടുന്ന അ
ഭാവം പ്രതിയൊഗിവ്യധികരണമായിരിക്കെണം— (പ്രതിയൊ
ഗിവ്യധികരണമെന്നതിന്ന പ്രതിയൊഗിക്ക വിരുദ്ധമായ
അധികരണത്തൊടു കൂടിയതെന്ന അൎത്ഥമാകുന്നു ) അതു
ഹെതുവായിട്ടു കപിസംയൊഗീ എതദ്വൃക്ഷത്വാൽ എന്നു
ള്ള സ്ഥലത്തിങ്കൽ എതദ്വൃക്ഷത്വമാകുന്ന ഹെതുവിങ്കൽ അവ്യാ
പ്തി ഭവിക്കുന്നില്ല. കപിസംയൊഗീ എതദ്വൃക്ഷത്വാൽ എ
ന്നുള്ളതിന്ന കപിസംയൊഗിയാകുന്നു എതദ്വൃക്ഷത്വം ഹെതു
വായിട്ടു എന്നൎത്ഥമാകുന്നു. കപിസംയൊഗി=കപിസംയൊഗം
ഉള്ളത— കപിസംയൊഗം=വാനരസംയൊഗം എതദ്വൃക്ഷ
ത്വം=എതദ്വൃക്ഷമാകുന്നു എന്നുള്ള അവസ്ഥ- എതദ്വൃക്ഷം=ഒരുവൃ
ക്ഷം— ഇങ്ങിനെ മെൽ പറഞ്ഞ അനുമാനവാക്യത്തിങ്കലുള്ള പ
ദങ്ങളുടെ അൎത്ഥങ്ങൾ- ഇവിടെ അവ്യാപ്തിയെ പറയാം— ഒരു
വൃക്ഷത്തിന്റെ അഗ്രത്തിങ്കൽ കപിസംയൊഗം ഉള്ളപ്പൊൾത
ന്നെ മധ്യമൂലങ്ങളായ അന്യപ്രദെശങ്ങളിൽ കപിസംയൊഗ
ത്തിന്റെ അഭാവവും ഇരിക്കും. വൃക്ഷത്വം എന്നുള്ള ഹെതുമൂ
ലമധ്യാഗ്രഹങ്ങളിൽ സാധാരണമായി ഇരിക്കുന്നതുമാകുന്നു- അ
തു ഹെതുവായിട്ടു ഹെത്വധികരണത്തിംകലുള്ള അഭാവം ക
പിസംയൊഗാഭാവം തന്നെ എന്നു പറയാം— എന്നാൽ അ
വ്യാപ്തിക്ക സംഗതി വരുമെല്ലൊ- ഗ്രഹിക്കപ്പെടുന്ന അഭാവം
പ്രതിയൊഗി വ്യധികരണമായിരിക്കെണമെന്നു വരുമ്പൊൾക
പി സംയൊഗാഭാവത്തെ ഗ്രഹിക്ക എന്നത സംഭവിക്കില്ല- ക
പിസംയൊഗാഭാവത്തിന്റെ പ്രതിയൊഗിയായ കപിസം
യൊഗവും കപിസംയൊഗാഭാവത്തിന്റെ അധികരണമായവൃ
ക്ഷത്തിംകലിരിക്കകയാൽ കപിസംയൊഗാഭാവം പ്രതിയൊ
ഗി വ്യധികരണമല്ല- അതുകൊണ്ടു അതിനെ ഗ്രഹിപ്പാൻ വ
ഴി ഇല്ലല്ലൊ- വെറെ ഒരു അഭാവത്തെ ഗ്രഹിച്ചാൽ ലക്ഷണ
സംഗതി ഭവിക്കുന്നതല്ലാതെ അതിവ്യാപ്തിക്കവകാശവുമില്ല-

അതു ഹെതുവായിട്ടു മെൽ പറഞ്ഞ പ്രകാരമുള്ള അഭാവത്തെ തന്നെ ഗ്രഹിക്കെണമെന്നറിക- പ്രതിയൊഗിവ്യധികരണമായിരിക്കുന്ന അഭാവത്തെത്തന്നെ ഗ്രഹിക്കെണമെങ്കിൽ അഭാവത്തിന്ന വിശെഷണമായിട്ട പ്രതിയൊഗി വ്യധികരണ പദത്തെ കൂടെ അഭാവ വിശെഷണമാക്കി ഹെതു സമാനെത്യാധി കരണത്യാദി മെൽപറഞ്ഞ വാക്യത്തിന്റെ ആദിയിൽ ചെക്കെണം അങ്ങിനെ ചെത്താലും പ്രതിയൊഗിവ്യധി കരണപദത്തിന്റെ അത്ഥമെന്താകുന്നു എന്ന ഒരു നിഷ്കൎഷത്തെ ചെയ്യുന്നതു യുക്തമാകുന്നു- പ്രതിയൊഗിയുടെ അധികരണമല്ലാത്തതിംകൽ ഇരിക്കെണമെന്ന അതിന്റെ അത്ഥമായാൽ കപിസംയൊഗി എതദ്വൃക്ഷത്വാൽ എന്നുള്ളെടത്തുള്ള അവ്യാപ്തി അപ്രകാരം തന്നെ ഇരിക്കും എങ്ങിനെ എന്നാൽ പ്രതിയൊഗിയായിരിക്കുന്ന കപിസംയൊഗം ഗുണാദികളിൽ ഇരിക്കാത്തതാകയാൽ ഗുണം മുതലായ വസ്തുക്കൾ പ്രതിയൊഗ്യനധി കരണങ്ങളാകുന്ന അവിടെയുള്ള കപിസംയൊഗാഭാവം തന്നെ വൃക്ഷത്തിന്റെ മൂല പ്രദെശത്തിങ്കലും ഭവിക്കുന്നു- അധികരണഭെദം ഹെതുവായിട്ട അഭാവഭെദമില്ലല്ലൊ ഇങ്ങിനെ യാകയാൽ പ്രതിയൊഗ്യനധി കരണ വൃത്തിയായ അഭാവമെന്നത കപിസംയൊഗാഭാവവുമാം- കപിസംയൊഗാഭാവത്തിന്റെ അപ്രതിയൊഗിത്വം കപിസംയൊഗ രൂപ സാദ്ധ്യത്തിങ്കൽ വരുന്നതുമല്ലല്ലൊ അത ഹെതുവായിട്ട മുമ്പെ ഉള്ള അവ്യാപ്തി ഇപ്പൊഴും ഉള്ളതു തന്നെ- ഇനി പ്രതിയൊഗ്യധി കരണത്തിംകൽ ഇരിക്കാത്തത എന്നുള്ള അത്ഥത്തെ ഗ്രഹിച്ചാൽ സംയൊഗിസത്വാൽ എന്നുള്ള സ്ഥലത്തിങ്കൽ അതിവ്യാപ്തി ഭവിക്കും- എങ്ങിനെ എന്നാൽസത്താ എന്ന ജാതിയുടെ അധികരണമായ സത്താ എന്ന ജാതിയാകുന്ന ഹെതുവിന്റെ അധികരണമായ ഗുണത്തിംകൽ യാതൊരു സംയൊഗാഭാവം ഭവിക്കുന്നുവൊ അ[illegible] അതിന്റെ പ്രതിയൊഗിയായ സംയൊഗത്തിന്റെ അധികരണമായ ദ്രവ്യത്തിങ്കലിരിക്കയാൽ പ്രതിയൊഗ്യധി കരണത്തിംകൽ ഇരിക്കാത്തതല്ല- അങ്ങിനെയുള്ള അഭാവത്തെ ഗ്രഹിച്ചു കൂടായ്കയാലും മറവുള്ള അഭാവത്തെ ഗ്രഹിച്ചാൽ അവിടെയും ലക്ഷണം ചെല്ലുന്നതാകയാലും അവ്യാപ്തിയെ പറയാം- ഇങ്ങിനെയാകുന്നു- ഇങ്ങിനെ രണ്ടു വിധ മല്ലാതെ പ്രതിയൊഗി വ്യധികരണ പദത്തിന്റെ അത്ഥത്തെ ഗ്രഹിപ്പാൻ വഴിയും ഇല്ല- ഇങ്ങിനെ ശം

കിക്കുന്നവർ ഗ്രഹിപ്പാനായ്കൊണ്ട അഭാവം പ്രതിയോഗി വ്യ
ധികരണമായിരിക്കെണം എന്ന പറഞ്ഞതിന്റെ ആശയത്തെ
പറയാം- പ്രതിയോഗിയുടെ അധികരണമല്ലാത്തതിംകൽ ഇ
രിക്കെണമെന്നു തന്നെ അതിന്റെ അൎത്ഥമാകുന്നു- അപ്രകാര
മുള്ള ഇരിപ്പു ഹെതുവിന്റെ അധികരണത്തിംകൽ ആയിരിക്കെ
ണമെന്നു കൂടെ ഉള്ളിലുണ്ട- യാതൊരു അഭാവത്തെ അഭാവപ
ദം കൊണ്ട ഗ്രഹിക്കുന്നുവൊ ആ അഭാവത്തിന്റെ പ്രതിയൊ
ഗിക്കു ഹെത്വധികരണം തന്നെ ഇരിപ്പിടമാവരുത എന്ന സാ
രം പ്രതിയോഗിക്കു അധികരണമായി ഭവിക്കരുത എന്നുള്ളതി
ന്നും പ്രതിയോഗിതാവച്ഛെദകാവച്ഛിന്നത്തിന്ന അധികര
ണമായി ഭവിക്കരുത എന്നുള്ള അൎത്ഥത്തെ ഗ്രഹിക്കെണം-(പ്ര
തിയോഗിതാവച്ഛെദകാവച്ഛിന്നം=പ്രതിയോഗിതാവച്ഛെദക
ത്താൽ അവച്ഛിന്നം) അത ഹെതുവായിട്ട വിശിഷ്ടസത്താവാൻ
ജാതെഃ എന്നുള്ള സ്ഥലത്തിംകൽ അവ്യാപ്തി ഭവിക്കുന്നില്ല-വി
ശിഷ്ടസത്താ എന്നത സാദ്ധ്യമാകുമ്പൊൾ ജാതി എന്ന പദാ
ൎത്ഥം സദ്ധെതുവാകുന്നു- (സദ്ധെതു=നല്ലഹെതു) അതിങ്കൽ അ
വ്യാപ്തി വരുന്നത ദൊഷം തന്നെ- അവ്യാപ്തി വന്നത എങ്ങി
നെ എന്ന പറയാം- മെൽ പറഞ്ഞ സ്ഥലത്തിങ്കൽ ഹെതുവാ
യ ജാതിയുടെ അധികരണമാവു എന്നുള്ള അവസ്ഥാ ഗുണം
മുതലായതുകളിൽ ഉണ്ട- അവിടെ വിശിഷ്ട സത്തയുടെ അഭാ
വത്തിന്റെ പ്രതിയോഗിയായ സത്തയുമുണ്ട അത ഹെതുവാ
യിട്ട അവ്യാപ്തി ഭവിക്കുമെന്നറിക- വിശിഷ്ടസത്താവാൻ ജാ
തെഃ എന്നുള്ളതിന്ന വിശിഷ്ടസത്തയുള്ളതാകുന്നു ജാതി ഹെ
തുവായിട്ട എന്നൎത്ഥമാകുന്ന വിശിഷ്ട സത്താ എന്നത ഗുണക
ൎമ്മാന്യത്വ വിശിഷ്ട സത്തയാകുന്നു എന്നും ഗ്രഹിച്ചു കൊൾ
ക- ഇങ്ങിനെ വരുന്ന അവ്യാപ്തിയും പ്രതിയോഗിതാവച്ഛെ
ദകാവച്ഛിന്നത്തിന്ന അധികരണമായി ഭവിക്കരുത- എന്നുള്ള
അൎത്ഥ ഗ്രഹണത്തിങ്കൽ നശിച്ചുപൊകും- വിശിഷ്ടസത്താഭാ
വത്തിന്റെ പ്രതിയോഗിയായ സത്താ വിശിഷ്ടസത്താത്വമെ
ന്നുള്ള പ്രതിയോഗിതാവച്ഛെദക സ്വരൂപത്തൊട കൂടെ ഗുണം
മുതലായതിൽ ഇരിക്കുന്നില്ല എല്ലൊ- അത ഹെതുവായിട്ട വി
ശിഷ്ട സത്താഭാവം ഗുണാദികളിൽ ഇരുന്നാലും പ്രതിയൊ
ഗ്യധികരണത്തിങ്കൽ ഇരിക്കുന്നതാകയില്ല എന്ന ഗ്രഹിച്ചു
കൊൾക- ഇത്ര എല്ലാം പറഞ്ഞതിനെ കൊണ്ടും മതിയായില്ല-
സാദ്ധ്യതാവച്ഛെദക സംബന്ധെന പ്രതിയോഗിയുടെ അധിക

രണമായി ഭവിക്കരുത എന്നാകുന്നു പ്രതിയൊഗ്യ നധികരണ
മെന്ന പദത്തിന്റെ താല്പൎയ്യം- എന്നും കൂടെ ഗ്രഹിക്കെണം—
അത ഹെതുവായിട്ട ജ്ഞാനവാൻ സത്വാൽ എന്നുള്ള സ്ഥലത്തി
ങ്കൽ അതിവ്യാപ്തി ഭവിക്കുന്നില്ല ജ്ഞാനവാൻ സത്വാൽ എന്നു
ള്ളതിന്ന ജ്ഞാനവാനാകുന്നു സത്വം ഹെതുവായിട്ട എന്നൎത്ഥ
മാകുന്നു- സത്വമെന്നത സത്തതന്നെ ഒരം ഹെതു സദ്ധെതുവാ
യി വരെണമെങ്കിൽ സത്തയുള്ളെടത്തൊക്കെയും ജ്ഞാനമുണ്ടാ
യിരിക്കെണം- മെൽ പറഞ്ഞ അനുമാനംകൊണ്ട സാദ്ധ്യമാ
യിട്ടുള്ളത സമവായ സംബന്ധത്തൊട്ട കൂടെയുള്ള ജ്ഞാനമാകു
ന്നു- അത സത്ത ഇരിക്കുന്നെടത്തൊക്കെ ഇരിക്കുന്നില്ല സ
ത്താ എന്നത ഘടത്തിങ്കൽ ഉണ്ട അവിടെ സമവായ സംബ
ന്ധെന ജ്ഞാനമില്ലല്ലൊ- അതഹെതുവായിട്ട മെൽ പറഞ്ഞഅ
നുമാനം ദുഷ്ട ഹെതുവായിട്ടുള്ളതാകുന്നു ദുഷ്ട ഹെതുവിങ്കൽ ല
ക്ഷണം ചെന്നത എങ്ങിനെയെന്നാൽ അവിടെ ലക്ഷണംചെ
ല്ലാതെ ഇരിക്കെണമെങ്കിൽ അഭാവപദം കൊണ്ട ജ്ഞാനാഭാവ
ത്തെ ഗ്രഹിക്കാമെന്നു വരെണം- സാദ്ധ്യതാവഛെദസംബ
ന്ധത്തെ മെൽ പ്രകാരം ലക്ഷണത്തിൽ നിവെശിപ്പിക്കാതെഇ
രുന്നാൽ അതു വരുന്നതല്ല- സത്താധികരണമായ ഘടാദിയിലു
ള്ള അഭാവം ജ്ഞാനാഭാവം തന്നെ എന്ന പറഞ്ഞു കൂടാ ജ്ഞാ
നാഭാവത്തിന്റെ പ്രതിയൊഗിയായ ജ്ഞാനം വിഷയതാ സം
ബന്ധെന ഘടത്തിങ്കലുണ്ടാകയാൽ ഘടം പ്രതിയൊഗ്യധികര
ണമായി അത ഹെതുവായിട്ട വെറെ ഒരു അഭാവത്തെ ഗ്രഹി
ക്കെണം. എന്നാൽ ലക്ഷണ സംഗതി വരുന്നതാകയാൽ അതി
വ്യാപ്തിവരുമെന്നതശരിതന്നെഎന്നഗ്രഹിച്ചുകൊൾക- സാദ്ധ്യ
താവഛെദകസംബന്ധത്തെ മെൽ പ്രകാരം നിവെശിപ്പിച്ചാ
ൽ വിഷയതാസംബന്ധെനജ്ഞാനാധെയതാധികരണമായ ഘടം
മുതലായതിൽഇരുന്നാലുംസാദ്ധ്യതാവഛെദകസംബന്ധമായസാ
മവായം കൊണ്ട ജ്ഞാനത്തിന്ന അധികരണമല്ലായ്കയാൽഅഭാ
വപദംകൊണ്ടജ്ഞാനാഭാവത്തെ ഗ്രഹിക്കാം-എന്നാൽഅതിവ്യാ
പ്തിഭവിക്കയുമില്ല- ഇപ്രകാരംവഹ്നിമാൻ ധൂമാൻ എന്നുള്ള സ്ഥ
ലത്തിങ്കൽ ധൂമാധികരണമായ പാകസ്ഥലം മുതലായതുകളിൽ
സമവായ സംബന്ധെന വഹ്നി ഇരിക്കായ്കകൊണ്ടുള്ള അവ്യാ
പ്തിയുമില്ല- എങ്കിലും പ്രതിയൊഗിതാവഛെദകാവഛിന്ന
ത്തിന്റെ അധികരണമല്ലാതെ ഇരിക്കെണം- ഹെത്വധികരണ
മെന്നു പറഞ്ഞതിന്ന അൎത്ഥം- പ്രതിയൊഗിതാവഛെദകാവ

ഛിന്നമായ ഏതെങ്കിലുമൊന്നു ഹെത്വധികരണത്തിങ്കൽ ഇരിക്കരുത എന്നൊ- പ്രതിയോഗിതാവഛെദകാവഛിന്ന മായിട്ടുള്ളത ഒന്നും ഹെത്വധികരണത്തിംകൽ ഇരിക്കരുതഎന്നൊ- പ്രതിയോഗിതാവഛെദകമായിരിക്കുന്ന ഒന്നിനാൽ അവഛിന്നമായിട്ടുള്ളതു ഹെത്വധികരണത്തിംകൽ ഇരിക്കരുത എന്നൊ ആദ്യപക്ഷത്തെ ഗ്രഹിച്ചാൽ കപിസംയോഗീ എതദ്വൃക്ഷത്വാൽ എന്നുള്ള സ്ഥലത്തിങ്കൽ അവ്യാപ്തി ഭവിക്കും- എന്നാൽ കപിസംയോഗാഭാവത്തിന്റെ പ്രതിയോഗിതാവഛെദകാവഛിന്നമെന്നാതുകൊണ്ടു വൃക്ഷത്തിങ്കലിരിക്കാത്തതായൊരു കപിസംയോഗത്തെ ഗ്രഹിക്കാം- അതിന്റെ അധികരണം വൃക്ഷമല്ല ഇങ്ങിനെ ആകുന്നു- ദ്വിതീയപക്ഷത്തെ ഗ്രഹിച്ചാൽ പ്രതിയോഗി വ്യധികരണമായ അഭാവത്തിന്റെ അപ്രസിദ്ധി ഹെതുവായിട്ട അസംഭവമെന്ന ലക്ഷണ ദൊഷം ഭവിക്കും. മെൽപറഞ്ഞ പ്രകാരമുള്ള അഭാവപ്രസിദ്ധി ഭവിക്കുന്നതിന്റെ കാരണത്തെ പറയാം- എല്ലാ അഭാവത്തിനും പൂൎവ്വക്ഷണവൃത്തിയായ തന്റെ അഭാവമാകുന്ന സ്വരൂപത്തൊടു കൂടിയ പ്രതിയോഗിയൊടുകൂടി ഉള്ള ഇരിപ്പുണ്ട. ഇതുകാരണമാകുന്നു- ഒന്നിനെ ദൃഷ്ടാന്തമാക്കിപ്പറയാം- ഘടാഭാവമെന്നൊരഭാവം ആയതു ഇപ്പൊൾ ഉള്ളതു തന്നെ എന്നു ധരിച്ചുകൊൾക- ഇപ്പൊൾ ഉള്ള ഘടാഭാവം ഒരു ക്ഷണത്തിന്റെ പൂൎവ്വക്ഷണത്തിങ്കൽ ഇരിക്കാ എന്നുള്ള ഒരു വിശെഷത്തൊടുകൂടി ഇപ്പൊൾ ഇല്ല- പൂൎവ്വക്ഷണത്തിങ്കൽ ഉണ്ടായിരുന്നു അതുഹെതുവായിട്ട ഇപ്പൊൾ ഉള്ളതു പൂൎവ്വക്ഷണവൃത്തിയായ ഘടാഭാവത്തിന്റെ അഭാവമാകുന്നു- ഘടാഭാവത്തിന്റെ അഭാവമെന്നതു ഘടസ്വരൂപമാകുന്നു- ഘടാഭാവത്തിന്നു ഘടം പ്രതിയോഗിയുമാകുന്നു മെൽപറഞ്ഞതു സകലാഭാവങ്ങൾക്കും സാധാരണമായിട്ടുള്ളതാകയാൽ പ്രതിയോഗി വ്യധികരണമായ അഭാവം ദുൎല്ലഭംതന്നെ- ഇവിടെ വഹ്നിമാൻ ധൂമാൻ എന്നുള്ള സ്ഥലത്തിങ്കൽ പൂൎവ്വക്ഷണവൃത്തിയായ വഹ്നിയുടെ അഭാവത്തിന്റെ അഭാവമാകുന്ന വഹ്ന്യഭാവപ്രതിയോഗി പൎവ്വതാദികളിൽ ഇരിക്കുന്നു എങ്കിലുംസാദ്ധ്യതാവഛെദക സംബന്ധമായ സംയോഗത്തൊടു കൂടിയതല്ലല്ലൊ അതു ഹെതുവായിട്ടു പൎവ്വതാദികൾ അതിന്റെ അധികരണമല്ലെന്നു പറവാൻവഴിയുള്ളപ്പൊൾ പ്രതിയോഗി വ്യധികരണമായ അഭാവത്തിന്റെ അപ്രസിദ്ധിയെ പറഞ്ഞത എങ്ങിനെ എന്നു ചൊദിക്കുന്നുവൊ എന്നാൽ അതിന്റെ സംഗ

തിയെ പറയാം- ഘടാഭാവത്തിംകൽ യാതൊരു വഹ്ന്യഭാവമി
രിക്കുന്നുവൊ അതുഘടാഭാവ സ്വരൂപമാകയാൽ ഘടാഭാവത്തി
ന്നു വഹ്നിക്കുടെ പ്രതിയൊഗിയായി ഭവിക്കും വഹ്നിക്കു പൎവ്വ
താദികളും അധികരണമാകുന്നു- ഇപ്രകാരം പ്രതിയൊഗിവ്യ
ധികരണമായ അഭാവത്തിന്റെ അപ്രസിദ്ധി ഭവിക്കാം- ഇ
താകുന്നു സിദ്ധാന്തമായിട്ടുള്ളത എന്നു ധരിച്ചു കൊൾക- ഒരു
അഭാവത്തിങ്കൽ ഇരിക്കുന്നതായ മറെറാരഭാവം തന്റെ ഇരിപ്പി
ടമായ അഭാവത്തിംകൽ നിന്നു വെറെ അല്ല എന്നുള്ള മതത്തെ
സ്വീകരിച്ചിട്ടു മെൽ പ്രകാരം പറഞ്ഞു അതിനെ സ്വീകരിക്കു
ന്നില്ല എംകിൽ ദ്വിതീയ പക്ഷത്തെ ഗ്രഹിച്ചാൽ വരുന്ന ദൊ
ഷം ധൂമാഭാവവാൻ വഹ്ന്യഭാവാൽ എന്നുള്ള സ്ഥലത്തിങ്കൽ
അവ്യാപ്തിതന്നെ- ഇവിടെ സാദ്ധ്യം ധൂമാഭാവമെല്ലൊ ആകുന്ന
ത. അത അഭാവങ്ങളിൽ അന്തൎഭവിച്ചതാകയാൽ സാധ്യതാവ
ച്ഛെദക സംബന്ധം സ്വരൂപ സംബന്ധമാകുന്നു- സൎവ്വമായി
രിക്കുന്ന അഭാവവും പൂൎവ്വക്ഷണ വൃത്തിയായിരുന്ന തന്റെ
അഭാവമാകുന്ന പ്രതിയൊഗി സ്വരൂപ സംബന്ധെന യാതൊ
രെടത്തിരിക്കുന്നുവൊ അവിടെ തന്നെ ഇരിക്കുന്നതാകയാൽപ്ര
തിയൊഗി വ്യധികരണമായ അഭാവത്തെ പിടിച്ചു ലക്ഷണം
കൊണ്ടു ചെല്ലുവാൻ നിൎവ്വാഹമില്ല അതുകൊണ്ടു മെൽ പറഞ്ഞ
അവ്യാപ്തി ഉള്ളതു തന്നെ എന്നറിഞ്ഞു കൊൾക- തൃതീയപ
ക്ഷത്തെ ഗ്രഹിച്ചാൽ കപിസംയൊഗാഭാവവാൻ ആത്മത്വാൽ
എന്നുള്ള സ്ഥലത്തിംകൽ അവ്യാപ്തിഭവിക്കും- ഇവിടെ ആത്മാ
വിങ്കൽ ഇരിക്കുന്ന കപിസംയൊഗാഭാവത്തിന്റെ അഭാവംക
പിസംയൊഗരൂപമാകുന്നു- എന്നതിങ്കൽ സൎവ്വസമ്മതിയുണ്ടു-
കപിസംയൊഗവും സംയൊഗത്തിൽ ചെൎന്നതാകയാൽ ഗുണ
ങ്ങളിൽ അന്തൎഭവിച്ചതാകുന്നു അതു ഹെതുവായിട്ടും ഗുണസാ
മാന്യാഭാവത്വവും പ്രതിയൊഗിതാവച്ഛെദകമാകുന്നു- അതിനാ
ൽ അവച്ഛിന്നമായിട്ടുള്ള ഗുണസാമാന്യാഭാവത്തിന്നു ആത്മാ
വ അധികരണമല്ല- യാതൊരു ഗുണവുമില്ലാത്തതല്ലാതെ വെ
റെ ഒന്നു ഗുണസാമാന്യാ ഭാവത്തിന്നു അധികരണമാവുന്നത
ല്ല- ഗുണസാമാന്യാ ഭാവമെന്നത എല്ലാഗുണങ്ങളുടെയും അഭാവ
മാകുന്നു- ആത്മാവിങ്കൽ ജ്ഞാനാദിഗുണങ്ങൾ ഉണ്ടാകയാൽ ഗു
ണസാമാന്യാഭാവമുണ്ടെന്നും പറഞ്ഞുകൂടാ- ഇപ്രകാരമാകയാൽ
മെൽ പറഞ്ഞ സ്ഥലത്തിംകൽ അവ്യാപ്തി ഭവിക്കുമെന്നു പറ
ഞ്ഞതു ശരിതന്നെ എന്നറിഞ്ഞുകൊൾക ഇങ്ങിനെ മൂന്നു പ്ര

കാരമായാലും പ്രതിയൊഗിതാ വച്ഛെദകാവച്ഛിന്നത്തിന്റെ അധികരണ മല്ലാത്തതായിരിക്കെണം ഹെത്വധികരണമെന്നാത്തു ചെരുന്നില്ലല്ലൊ- ഇനി എന്താകുന്നു ഗതി എന്നു ചൊദിക്കുന്നുവൊ എന്നാൽ പറയാം- കെട്ടുകൊൾക- യാതൊരുപ്രകാരമുള്ള പ്രതിയൊഗിതയുടെ അവച്ഛെദകത്താൽ അവച്ഛിന്നമായിട്ടുള്ളതിന്ന അധികരണ മല്ലാത്തതായിട്ട ഹെത്വധി കരണം ഭവിക്കുന്നുവൊ അപ്രകാരമുള്ള പ്രതിയൊഗിതയുടെ അവച്ഛെദകമാവു എന്നുള്ള അവസ്ഥാസാദ്ധ്യതാ വച്ഛെദകത്തിന്ന ഭവിക്കരുത- ഇത്രതന്നെ ഇവിടെ ആവശ്യകമായിട്ടുള്ളതെന്ന ഗ്രഹിച്ചു കൊൾക- ഇനി ഘടം സാദ്ധ്യമായിട്ടും കാലത്തിങ്കൽ ഉള്ള പരിമാണമെന്ന ഗുണം ഹെതുവായിട്ടും ഉള്ളതായഘടവാൻകാലപരിമാണാൽ- എന്നുള്ള സ്ഥലത്തിങ്കൽ പ്രതിയൊഗി വ്യധികരണമായ അഭാവത്തിന്റെ അപ്രസിദ്ധി ഹെതുവായിട്ടുള്ള അവ്യാപ്തിയാകുന്ന ശിഷ്ടമായിട്ടുള്ളത മെൽ പറഞ്ഞ സ്ഥലത്തിങ്കൽ ഹെതുവിന്റെ അധികരണമായ മഹാകാലത്തിന്ന സൎവ്വങ്ങളുടെയും ആധാരമാവു എന്നുള്ള അവസ്ഥ ഉള്ളതാകയാൽ സൎവ്വങ്ങളായിരിക്കുന്ന അഭാവങ്ങൾക്കും സാദ്ധ്യതാവച്ഛെദക സംബന്ധമായ കാലിക വിശെഷണതാ എന്നുള്ള സംബന്ധം കൊണ്ടു തന്നെ പ്രതിയൊഗിയൊട കൂടെ ഉള്ള ഇരിപ്പിന്ന ബാധ ഇല്ലായ്ക നിമിത്തമായിട്ട മെൽപ്രകാരമുള്ള അഭാവം ദുൎല്ലഭമാകുന്നു എല്ലൊ ഇതിനെ കുറിച്ചു ചിലർ സമാധാനത്തെ പറയുന്നു മഹാകാലാന്യത്വ വിശിഷ്ട ഘടാഭാവ പ്രതിയൊഗിവ്യതി കരണമാകയാൽ അതിനെ ഗ്രഹിക്കാം- മഹാകാലത്തിങ്കൽ ഘടമുണ്ടെങ്കിലും മഹാകാലത്തിങ്കൽ നിന്ന അന്യമാവു എന്നുള്ള അവസ്ഥ ഇല്ലായ്കയാൽ മഹാകാലാന്യത്വത്തൊട കൂടെയുള്ള ഘടം ഭവിക്കുന്നില്ല ഇപ്രകാരമാകുന്നു അവർ സമാധാനത്തെ പറയുന്നത യുക്തമായ വഴിവെറെ ഇരിക്കുന്നു അതിനെ കാണിക്കാം- പ്രതിയൊഗിതാവച്ഛെദക സംബന്ധംകൊണ്ടു പ്രതിയൊഗിക്കു അധികരണ മല്ലാത്തതായ ഹെത്വധികരണത്തിങ്കൽ ഇരിക്കുന്ന അഭാവങ്ങളുടെ പ്രതിയൊഗിതാസാമാന്യത്തിങ്കൽ യാതൊരു സംബന്ധത്താൽ ഉള്ള അവച്ഛിന്നമാവു എന്നുള്ള അവസ്ഥയും യാതൊരു ധൎമ്മത്താൽ അവച്ഛിന്നമാവു എന്നുള്ള അവസ്ഥയും ഇങ്ങിനെ ഉള്ള ഉഭയത്തിന്റെ അഭാവം ഭവിക്കുന്നുവൊ അതുതന്നെയാകുന്ന സംബന്ധത്താലും അതുതന്നെയാകുന്ന ധൎമ്മത്താലും അവച്ഛിന്നമാ

യിരിക്കുന്നസാദ്ധ്യത്തിന്ന യാതൊരു ഹെതുവിനെകൊണ്ടു ഹെ
ത്വധികരണത്തെ ഗ്രഹിച്ചുവൊ അങ്ങിനെ ഉള്ള ഹെതു ഇരി
ക്കുന്നെടത്തുള്ള അഭാവത്തിന്റെ പ്രതിയൊഗിത്വം ഭവിക്കരു
ത- ഈ പറഞ്ഞ പ്രകാരമുള്ള സാദ്ധ്യത്തൊടുകൂടെ ഉള്ള സാമാ
നാധികരണ്യം തന്നെ വ്യാപ്തിയാകുന്നത-

മെൽ പറഞ്ഞെടത്ത യാതൊരു സംബന്ധത്താൽ എന്നും യാ
തൊരു ധമ്മത്താൽ എന്നും പറഞ്ഞതകൊണ്ടു ഗ്രഹിക്കെണ്ടത
സാദ്ധ്യതാവച്ശെദക സംബന്ധവും സാദ്ധ്യതാവച്ശെദക ധമ്മ
വുമാകുന്നു. ധൂമം സാദ്ധ്യമായിട്ടും വഹ്നി ഹെതുവായിട്ടും ഉള്ള
ധൂമവാൻ വഹ്നെഃ എന്നുള്ള സ്ഥലത്തിങ്കൽ അതിവ്യാപ്തി ഭവി
ക്കരുത- ധൂമവാൻ വഹ്നെഃ എന്നുള്ളതിന്ന ധൂമവാനാകുന്നു വ
ഹ്നി ഹെതുവായിട്ട എന്നൎത്ഥമാകുന്നു (ധൂമവാൻ=ധൂമമുള്ളത) എ
വിടെ വഹ്നി ഭവിക്കുന്നുവൊ അവിടെ ധൂമമുണ്ടെന്ന നിയമ
മില്ല തീക്കല്ലിന്മെൽ വഹ്നിയുണ്ടായിട്ടും ധൂമമില്ലാത്തതായിട്ടുംകാ
ണുന്നു അത ഹെതുവായിട്ട ധൂമം സാദ്ധ്യമാകുമ്പൊൾ വഹ്നി
യെ ഹെതുവാക്കിയാൽ അതിന്ന പെർ ദുഷ്ടഹെതു എന്നാകു
ന്നു. വ്യാപ്തി ലക്ഷണംചെല്ലെണ്ടത സദ്ധെതുക്കളിൽ തന്നെആ
കുന്നു. അതു ദുഷ്ടഹെതുക്കളിൽ ചെന്നാൽ അതിവ്യാപ്തിഎന്ന
ദൊഷം വരുമെല്ലൊ മെൽ പറഞ്ഞ സ്ഥലത്തിങ്കൽ ഹെതുവായ
വഹ്നിക്ക ഇരിപ്പിടമായ വസ്തുക്കളിൽ തീക്കല്ലും ചെരുന്നതാക
യാൽ അതു ഹെത്വധികരണമാകുന്നു എന്നിപ്രകാരംഗ്രഹിച്ചാ
ലും പ്രതിയൊഗിതാവച്ശെദക സംബന്ധമാകുന്ന സംയൊഗം
കൊണ്ടു ജലരൂപ പ്രതിയൊഗിക്ക അധികരണ മല്ലാത്തതായ
തീക്കല്ലിങ്കൽ ഇരിക്കുന്നതായ അഭാവം യാതൊന്നൊ അതുജലാ
ഭാവവുമാകുന്നു ജലാഭാവത്തിന്റെ പ്രതിയൊഗിയായ ജലത്തിം
കൽ ഇരിക്കുന്ന പ്രതിയൊഗിതക്ക സാദ്ധ്യതാവച്ശെദകസംബ
ന്ധ മായിരിക്കുന്ന സംയൊഗ സംബന്ധം തന്നെ അവച്ശെദക
മായിരുന്നാലും സാദ്ധ്യതാവച്ശെദക ധമ്മമായിരിക്കുന്ന ജലത്വ
ത്താൽ അവച്ശിന്നമാവൃ എന്നുള്ള അവസ്ഥ ഇല്ലായ്കയാൽ ഒന്നു
ണ്ടു എങ്കിലും രണ്ടും കൂടയില്ലാ എന്നുള്ള ബുദ്ധിയെ അനുസ
രിച്ചിട്ട സാദ്ധ്യതാവച്ശെദക സംബന്ധത്താൽ ഉള്ള അവച്ശിന്ന
ത്വവും സാദ്ധ്യതാവച്ശെദക ധമ്മത്താൽ ഉള്ള അവച്ശിന്നത്വ
വും ആകുന്ന ഉഭയത്തിന്റെ അഭാവമുണ്ടു എന്ന പറയാം.അതു
സിദ്ധമായാൽ സംയൊഗ സംബന്ധത്താലും ധൂമത്വമാകുന്ന ധ
മ്മത്താലും അവച്ശിന്നമായ ധൂമമാകുന്ന സാദ്ധ്യത്തിന്ന വഹ്നി

ഇരിക്കുന്നെടത്തുള്ള അഭാവം ഭവിക്കായ്കയാലും വഹ്നിയാകു
ന്ന ഹെതുവിന്ന ധൂമത്തൊടു കൂടെ ഒരുമിച്ചിട്ടുള്ള ഇരുമ്പു പാക
സ്ഥലത്തിങ്കൽ ഉള്ളതാകയാലും മെൽ പറഞ്ഞ ലക്ഷണം ചെല്ലു
ന്നതിന്ന വിരൊധമില്ലായ്കയാൽ അതിവ്യാപ്തി ഭവിക്കുമെന്ന
ത ശരിതന്നെ എന്നറിഞ്ഞുകൊൾക- സാമാന്യപദം കൂടെ ഉണ്ടാ
യിരുന്നാൽ എല്ലാ അഭാവപ്രതിയൊഗിതയെയും സ്വീകരിച്ചു
പരീക്ഷിക്കെണമെന്ന വരും. എന്നാൽ തീക്കല്ലു എന്ന കാണി
ക്കപ്പെട്ട ഹെത്വധികരണത്തിങ്കൽ ഉള്ള ധൂമാഭാവത്തിന്റെ പ്ര
തിയൊഗിതയെയും ഗ്രഹിക്കെണമെല്ലൊ അവിടെ ഉള്ള ധൂമാഭാ
വപ്രതിയൊഗിതയുടെ അവച്ഛെദക സംബന്ധം സംയൊഗമാ
കുന്ന അവച്ഛെദകധൎമ്മം ധൂമത്വമാകുന്നു. ഇതുകൾ സാധ്യതാവ
ച്ഛെദക സംബന്ധമായിട്ടും സാധ്യതാവച്ഛെദക ധൎമ്മമായിട്ടും വ
ന്നിരിക്കയാൽ സാമാന്യപദത്തെ സ്വീകരിച്ചാൽ മെൽ പ്രകാ
രം അതിവ്യാപ്തിയെ പറവാൻ വഴിയില്ലെന്നറിക- ഇവിടെ
യദ്ധൎമ്മാവച്ഛിന്നത്വത്തിന്റെ അഭാവത്തെത്തന്നെ നിവെശി
പ്പിച്ചാൽ വഹ്നിമാൻ ധൂമാൻ എന്നുള്ള സ്ഥലത്തിങ്കൽ അവ്യാ
പ്തി ഭവിക്കും- സമവായ സംബന്ധെന ഉള്ള വഹ്നി ഭാവം യാ
തൊന്നൊ അതിന്റെ പ്രതിയൊഗിതാ വച്ഛെദക സംബന്ധം
സമവായമെല്ലൊ ആകുന്നത അങ്ങിനെ ഉള്ള സമവായസംബ
ന്ധം കൊണ്ട പൎവ്വതാദികൾ പ്രതിയൊഗിയായ വഹ്നിക്കു അ
ധികരണങ്ങളായി ഭവിക്കുന്നില്ല. സമവായസംബന്ധെന വഹ്നി
ഭാവം പൎവ്വതാദികളിലിരിക്കുന്നതുമാകുന്നു അതിന്റെ പ്രതിയൊ
ഗിതാവച്ഛെദകമായ വഹ്നിത്വം തന്നെ പ്രതിയൊഗിതാവച്ഛെ
ദകമായിട്ടുമിരിക്കുന്നു- ഇങ്ങിനെ അവ്യാപ്തിക്കു അവസര ലാഭ
മുണ്ടെന്നറിക. യത്സംബന്ധാവച്ഛിന്നത്വത്തിന്റെ അഭാവമാത്ര
ത്തെ പറഞ്ഞാൽ സംയൊഗ സംബന്ധെന ഉള്ള ഘടാഭാവത്തി
ന്റെ പ്രതിയൊഗിതക്കു അവച്ഛെദകം സംയൊഗ സംബന്ധമാ
കയാലും അതു പൎവ്വതാദികളിൽ ഉള്ളതാകയാലും മെൽപ്രകാ
രമുള്ള സംയൊഗസംബന്ധം തന്നെ സാധ്യതാവച്ഛെദക സം
ബന്ധമായിരിക്കയാലും വഹ്നിമാൻ ധൂമാൻ എന്നുള്ള സ്ഥലത്തി
ങ്കൽ അവ്യാപ്തി ഭവിക്കും- അതുഹെതുവായിട്ട രണ്ടും പറയെണ
മെന്ന അറിഞ്ഞുകൊൾക- ഈ പ്രകാരമായപ്പൊൾ ഘടവാൻകാ
ല പരിണാമാൽ എന്നുള്ള സ്ഥലത്തിങ്കൽ സംയൊഗസംബന്ധെ
ന ഉള്ള ഘടാഭാവത്തിന്റെ പ്രതിയൊഗിയായ ഘടത്തിന്ന അ
ധികരണമല്ലാതെ ഉള്ള മഹാകാലത്തിങ്കൽ സംയൊഗ സംബ

ന്ധിനഉള്ള ഘടാഭാവത്തിന്റെ പ്രതിയോഗിതക്ക കാലിക സം
ബന്ധത്താൽ അവച്ശിന്നമാവൃ എന്നുള്ള അവസ്ഥയും ഘടത്താ
ൽ അവച്ശിന്നമാവൃ എന്നുള്ള അവസ്ഥയും രണ്ടു മില്ലാത്തതാക
യാൽ അവ്യാപ്തി ഭവിക്കുന്നില്ല എന്ന അറിഞ്ഞു കൊൾക- പ്ര
മെയവഹ്നിമാൻ ധൂമാൻ എന്നുള്ള സ്ഥലത്തിങ്കൽ ഇനിയും അവ്യാ
പ്തി ഭവിക്കാം. പ്രമെയവഹ്നിതാവച്ശിന്ന മായിട്ടുള്ളത അപ്ര
സിദ്ധമാകുന്നു ഗുരു ധൎമ്മത്തിന്ന അവച്ശെദകതയെ സ്വീകരി
ച്ചിട്ടില്ല എന്ന ശങ്കിക്കുന്നു എങ്കിൽ അപ്രകാരം ശങ്കിക്കരുതു
കംബുഗ്രീവാദിമത്തായിട്ടു ഉപാദാൎത്ഥം ഇവിടെ ഭവിക്കുന്നില്ല-എ
ന്നുള്ള പ്രതീതി ഉണ്ടാകയാൽ അതിങ്കൽ കംബുഗ്രീവാദിമത്വമാ
കുന്ന ഗുരുധൎമ്മത്താൽ അവച്ശിന്നയായിരിക്കുന്ന പ്രതിയോഗിത
ക്കുവിഷയതയെ സ്വീകരിക്കാതെ കഴികയില്ല അതുഹെതുവായിട്ടു
ഗുരുധൎമ്മവും അവച്ശെദകമായി ഭവിക്കാം പ്രമെയവഹ്നിമാൻ ധൂമാ
ൻ എന്നുള്ളതിന്ന പ്രമെയവഹ്നിഉള്ളതാകുന്നു. ധൂമം ഹെതുവാ
യിട്ടു എന്നും പ്രമെയവഹ്നി എന്നതിന്ന പ്രമെയമായിരിക്കുന്ന
വഹ്നി എന്നും അൎത്ഥമാകുന്നു. കംബുഗ്രീവാദിമത്ത എന്നതിന്ന
കംബുപൊലെ ഇരിക്കുന്ന ഗ്രീവയൊടു കൂടിയതെന്നും അൎത്ഥ
ത്തെ ഗ്രഹിച്ചുകൊൾക കംബു എന്നത ശംഖാകുന്നു. ഗ്രീവാ എ
ന്നത കഴുത്താകുന്നു കംബുഗ്രീവാദിമത്വം എന്നുള്ള പദം കൊണ്ടു
ഗ്രഹിക്കെണ്ടുന്നത ഘടമാകുന്നു. ഇങ്ങിനെ മെൽപറകപ്പെട്ട പദ
ങ്ങളുടെ അൎത്ഥത്തെ ഗ്രഹിച്ചുകൊൾക ഇനിമെൽപറകപ്പെട്ടതി
നെക്കാൾ ലഘുവായ വ്യാപ്തിലക്ഷണത്തെ പറയാം- ഹെതു
സാമാനാധികരണ്യാന്യൊന്യാഭാവ പ്രതിയോഗിതാവച്ശെദകതാ
നവച്ശെദക സാദ്ധ്യതാവച്ശെദകാവച്ശിന്ന സാദ്ധ്യസാമാനാധി
കരണ്യമാകുന്നു. വ്യാപ്തിയെന്നത ഹെതുസമാനാധി കരണാ
ന്യൊന്യാഭാവപ്രതിയൊഗിതാവച്ശെദക താനവച്ശെദകസാദ്ധ്യ
താവച്ശെദകാവച്ശിന്നസാദ്ധ്യ സാമാനാധികരണ്യം ഹെതുസ
മാനാധികരണമായിരിക്കുന്ന അന്യൊന്യാഭാവത്തിന്റെ പ്രതി
യോഗിതയുടെ അവച്ശെദകതയുടെ അവച്ശെദകമല്ലാതെ ഇ
രിക്കുന്ന സാദ്ധ്യതാവച്ശെദകത്താൽ അവച്ശിന്ന മായിരിക്കുന്ന
സാദ്ധ്യത്തിന്റെ സമാനാധികരണ്യം ഹെതുസമാനാധി കര
ണം ഇത്യാദിയായ ശെഷപദാൎത്ഥങ്ങളെ മെൽപ്രകാരം ഗ്രഹിച്ചു
കൊൾക. അന്യൊന്യാഭാവം ഒരുവസ്തുവിങ്കൽ എല്ലാപ്രദെശ
ത്തിങ്കലും വ്യാപിച്ചിരിക്കുന്നതാകയാൽ പ്രതിയോഗിവ്യധികര
ണപദം അതിന്ന വിശെഷണമാക്കി ചെൎത്തുപറകവെണ്ടാ എ

ന്നൊരുലാഘവം ഈ ലക്ഷണത്തിന്നുണ്ട. മററുള്ളതൊക്കെയും മെൽപറഞ്ഞ ലക്ഷണത്തൊടു സമാനമാകുന്നു- ഇങ്ങിനെവ്യാപ്തിവാദസമാപ്തി— ഇനിവ്യാപ്യസ്യപക്ഷവൃത്തിതാധീഃ പരാമൎശഉച്യതെ എന്നതുകൊണ്ട പക്ഷമെന്നത എന്തഎന്നുള്ള ആകാംക്ഷജനിച്ചിരിക്കയാൽ സിസാധയിഷയാശൂന്യാ ഇത്യാദിയായ കാരികകൊണ്ട പക്ഷതയെപറയുന്നു-

൭൦- സിസാധയിഷയാശൂന്യാസിദ്ധിൎയ്യത്രനതിഷ്ഠതി। സപക്ഷസ്തത്രവൃത്തിതാജ്ഞാനാദനുമിതിൎഭവെൽ॥

അന്വയം—— സിസാധയിഷയാ- ശൂന്യാ- സിദ്ധിഃ യത്ര- ന- തിഷ്ഠതി- സഃ- പക്ഷഃ- തത്ര- വൃത്തിതാജ്ഞാനാൽ- അനുമിതിഃ— ഭവെൽ-

അന്വയാൎത്ഥം—— സിസാധയിഷയൊട ശൂന്യയായിരിക്കുന്ന സിദ്ധിയാതൊന്നിങ്കൽ സ്ഥിതിചെയ്യുന്നില്ലയൊ അതപക്ഷമാകുന്നു- അതിങ്കൽവൃത്തിതാജ്ഞാനം ഹെതുവായിട്ട അനുമിതിഭവിക്കും.

പരിഭാഷാ—— സിസാധയിഷാ= സാധിപ്പാനായികൊണ്ടുള്ള ഇച്ശാ- സാധിക്കു=അനുമാനംകൊണ്ടു സിദ്ധമാക്കുക-സിദ്ധി=ഉണ്ട എന്നിപ്രകാരമുള്ള അറിവിന്ന വിഷയമാവു എന്നുള്ള അവസ്ഥയുടെപ്രാപ്തി— സ്ഥിതിചെയ്ക- ഇരിക്കുക- പക്ഷം= പക്ഷമെന്ന പെരൊട്ടുകൂടിയത- അത=പക്ഷം- വൃത്തിതാജ്ഞാനം=വൃത്തിതായിന്റെജ്ഞാനം- വൃത്തിതാ=വ്യാപ്യമായിട്ടുള്ളതിന്റെസ്ഥിതി- ജ്ഞാനം=അറിവ— അനുമിതി=അനുമിതിഎന്ന അനുഭവം

പക്ഷതാ

സാരം—— അനുമാനംകൊണ്ടു വഹ്നിമുതലായതിനെസിദ്ധമാക്കെണമെന്നുള്ള ഇച്ശയുടെ അഭാവത്തൊടു സഹിതയായിരിക്കുന്ന സിദ്ധിയുടെ അഭാവം യാതൊരെടത്ത ഭവിക്കുന്നുവൊ അതപക്ഷതയാകുന്നു. അതുള്ളതിനെ പക്ഷമെന്നുഗ്രഹിച്ചുകൊൾക. സിസാധയിഷതന്നെ പക്ഷതയായി ഭവിക്കുന്നില്ല സിസാധയിഷയൊടുകൂടാതെയും ഇടിനാദംകൊണ്ട മെഘത്തെ അനുമിക്കുമാറുണ്ട ഇതുഹെതുവായിട്ട തന്നെസാദ്ധ്യസന്ദെഹവും പക്ഷതയല്ലാ എന്നത സിദ്ധമായി ചിലർ സാദ്ധ്യസന്ദെഹത്തെതന്നെ പക്ഷതയാകുന്നു എന്നുപറഞ്ഞിട്ടുണ്ടഅവരുടെ മതത്തിങ്കൽ സന്ദെഹത്തൊടുകൂടാതെ തന്നെ ഇടിനാദംകൊണ്ട സംഭവിക്കുന്നതായ മെഘാനുമിതിക്കു ഗതിയില്ലന്നു

വരും. സിദ്ധിഉണ്ടെങ്കിലും സിസാധയിഷ ഉണ്ടായാൽ അനുമി
തിഭവിക്കാം. അതുഹെതുവായിട്ട സിസാധയിഷയുടെ അഭാവ
ത്തൊട സഹിതയാവൂ എന്നുള്ള അവസ്ഥയെ സിദ്ധിയുടെവി
ശെഷണമാക്കിപറഞ്ഞു. സിദ്ധി ഉണ്ടെങ്കിലും സിസാധയിഷഉ
ള്ളപ്പൊൾ സിസാധയിഷയുടെ അഭാവമിരിക്കായ്കയാൽ വി
ശെഷണാഭാവംഹെതുവായിട്ടുള്ള വിശിഷ്ടാഭാവംഭവിക്കുന്നതാ
കകൊണ്ടുപക്ഷതയെ നിൎവ്വഹിക്കാം. യാതൊരെടത്തു സിദ്ധി
ഭവിക്കുന്നില്ലയൊ അവിടെസിസാധയിഷ ഉണ്ടായാലും ഇല്ലാ
തെ ഇരുന്നാലും പക്ഷതഉണ്ട സിസാധയിഷ ഉണ്ടെങ്കിൽസി
ദ്ധി ഇല്ല എന്നതഹെതുവായിട്ട വിശെഷ്യാ ഭാവത്താൽ ഉ
ണ്ടാകപ്പെടുന്ന വിശിഷ്ടാഭാവം ഭവിക്കും സിസാധയിഷ ഇല്ലാ
എങ്കിൽ വിശെഷണവും വിശെഷ്യവുമില്ലാഎന്നത ഹെതുവാ
യിട്ട ഉഭയാഭാവത്താൽ ഉണ്ടാകപ്പെട്ടതായവിശിഷ്ടാഭാവം ഭ
വിക്കും. യാതൊരെടത്തുസിസാധയിഷഭവിക്കുന്നുവൊ അവിടെ
സിദ്ധി ഉണ്ടായാലും ഇല്ലാഎങ്കിലും പക്ഷതഭവിക്കും. യാതൊരെ
ടത്തസിദ്ധിഭവിക്കുന്നു എന്നും സിസാധയിഷ ഇല്ലഎന്നുംവരു
ന്നവൊ അവിടെപക്ഷതഭവിക്കില്ല സിസാധയിഷയുടെ അഭാ
വത്തൊട സഹിതയായ സിദ്ധിഭവിക്കുകതന്നെ അതിന്നഹെ
തു എന്നറിക.

ഒരുപുരുഷന്നുപരാമൎശമെന്നജ്ഞാനം ഭവിച്ചതിന്റെ ശെ
ഷം സാദ്ധ്യപ്രത്യക്ഷവും അതിന്റെശെഷം സിസാധയിഷയുമു
ണ്ടായാൽ സിസാധയിഷാകാലത്തിങ്കൽ പരാമൎശം നശിക്കുക
യാൽ താവന്നാഅനുമിതി ഭവിക്കില്ല. സിദ്ധിപരാമശസിസാധ
യിഷകൾ ക്രമെണഭവിച്ചാൽ സിസാധയിഷാ കാലത്തിങ്കൽ
സിദ്ധിനശിക്കും സിദ്ധിഎന്നത സാദ്ധ്യവിഷയകപ്രത്യക്ഷമാകു
ന്നു എന്നാൽ അനുമിതിഭവിക്കാം. അനുമിതിയെകുറിച്ച പ്രതി
ബന്ധകംസിദ്ധിയാകുന്നു. അതുനശിച്ചാൽ അനുമിതിക്കു വി
രൊധമില്ലല്ലൊ സിസാധയിഷാസിദ്ധിപരാമൎശങ്ങൾ ക്രമെ
ണഉണ്ടാകുന്നു എങ്കിൽ പരാമൎശകാലത്തിങ്കൽ സിസാധയി
ഷനശിക്കും. ഇങ്ങിനെ മറെറാരു പ്രകാരമായാലും സിദ്ധികാല
ത്തിങ്കലും പരാമൎശകാലത്തിങ്കലും സിസാധയിഷ ഭവിക്കില്ല
യൊഗ്യങ്ങളായി വിഭുതപമുള്ളതിൽ ഇരിക്കുന്നതായ വിശെഷ
ഗുണങ്ങൾരണ്ടും കൂടെ എകകാലത്തിങ്കൽ ഉണ്ടാകഇല്ല. അതുക
ൾക്ക തന്റെഅനന്തരം ഉണ്ടാകുന്ന ഗുണത്താൽ നശിപ്പിക്ക
പ്പെടുക എന്നുള്ള അവസ്ഥ ഉണ്ടല്ലൊ അതുഹെതുവായിട്ടസി

സാധയിഷയുടെ അഭാവമാകുന്നവിശെഷണം സിദ്ധിക്കെ ഏ ന്തിനായികൊണ്ടുകൊടുത്തു എന്ന ശങ്കിക്കുന്നു എംകിൽപറ യാം കെട്ടുകൊൾക. വഹ്നിവ്യാപ്യധൂമവാൻ പൎവ്വതൊവഹ്നിമാ ൻ ഇതരെജ്ഞാനത്തിന്റെ സ്വരൂപമാകുന്നു. ഇതിന്റെ അന്വ യാൎത്ഥത്തെയുംപരിഭാഷയെയും കാണിക്കാം. വഹ്നിവ്യാപ്യധൂമ വാനായിരിക്കുന്ന പൎവ്വതം വഹ്നിമാനാകുന്നു. (പരിഭാഷ) വ ഹ്നിവ്യാപ്യധൂമവാൻ= വഹ്നിവ്യാപ്യമായിരിക്കുന്ന ധൂമം ഉള്ള ത. വഹ്നിവ്യാപ്യം=വഹ്നിയുടെവ്യാപ്തിഉള്ളത-വഹ്നി= അഗ്നി- വ്യാപ്തി=സാഹചൎയ്യനിയമം— ധൂമം=പുക- പൎവ്വതം=കുന്ന- വഹ്നിമാൻ=വഹ്നിഉള്ളത— ഇങ്ങിനെ അന്വയാൎത്ഥപരിഭാഷക ൾ ൟ ജ്ഞാനം പ്രത്യക്ഷമായിട്ടും സ്മരണമായിട്ടും ഭവിക്കാം. ഇങ്ങിനെ ഉള്ള ജ്ഞാനം ഒരുത്തന്ന സിസാധയിഷഭവിച്ചുഎങ്കി ൽ അനുമിതി ഉണ്ടാകെണം അനുമിതി ഉണ്ടാകെണമെംകിൽ പൎവ്വതത്തിന്ന പക്ഷതവെണം അതിനുവെണ്ടി മെൽപറഞ്ഞ വിശെഷണം സിദ്ധിക്കെ കൊടുക്കുന്നത ആവശ്യകംതന്നെ എ ന്നറിഞ്ഞുകൊൾക. ഇവിടെ മുഖ്യമായി ഗ്രഹിക്കെണ്ടതായ അം ശത്തെപറയാം യാതൊരുപ്രകാരം ഉള്ള സിസാധയിഷയും സി ദ്ധിയുംഉള്ളപ്പൊൾ യാതൊരുഹെതുവൊട്ട കൂടിയതായ അനുമി തിഭവിക്കുന്നുവൊ അപ്രകാരമുള്ള സിസാധയിഷയുടെ അഭാവ ത്തൊട്ട സഹിതയായ സിദ്ധിയുടെ അഭാവം അതാകുന്ന ഹെ തുവൊടുകൂടിയ അനുമിതിയെകുറിച്ച പക്ഷതയാകുന്നു. അതു ഹെതുവായിട്ട സിദ്ധിപരാമൎശങ്ങൾ ഉള്ളപ്പൊൾ യാതൊരുപ്ര കാരമൊ അപ്രകാരം അതുള്ളപ്പൊൾ തന്നെ വല്ലൊരുജ്ഞാനം ഇനിക്കെ ഭവിക്കട്ടെ എന്നുള്ള ഇച്ശ ഉണ്ടായാലും അനുമിതിഭവി ക്കുന്നില്ല. വഹ്നിവ്യാപ്യധൂമവാൻ പൎവ്വതൊവഹ്നിമാൻ— എന്നു ള്ളപ്രത്യക്ഷമുള്ളപ്പൊൾ പ്രത്യക്ഷമല്ലാതെ ഉള്ളജ്ഞാനമുണ്ടാക ട്ടെ എന്നുള്ള ഇച്ശഭവിച്ചാൽ അനുമിതിഭവിക്കുകയുംചെയ്യും. ഇപ്രകാരം ധൂമത്തെവിഷയീകരിച്ചിട്ടുള്ളപരാമൎശം ഉള്ളപ്പൊൾ ആലൊപംകൊണ്ടുവഹ്നിയെ അനുമിക്കെണമെന്നുള്ള ഇച്ശഉ ണ്ടായാലും അനുമിതിഭവിക്കില്ല സിസാധയിഷയൊട്ട കൂടാതെ ഉള്ളകാലത്തിങ്കൽ യാതൊരുപ്രകാരമുള്ളസിദ്ധിഭവിച്ചാൽ അ നുമിതിഭവിക്കുന്നില്ലയൊ അപ്രകാരമുള്ളസിദ്ധിഎന്നവിശെഷി പ്പിച്ചയൊജിപ്പിക്കെണം. അതുഹെതുവായിട്ടപൎവ്വതം തെജസി യാകുന്ന പാഷാണമയമായിട്ടുള്ളത വഹ്നിമാനാകുന്നു ഇങ്ങിനെ ഉള്ളജ്ഞാനമുണ്ടായാലും അനുമിതിക്കവിരൊധമില്ല. ഇനിയുംഒരു

വിശെഷമുണ്ട പക്ഷതാവച്ശെദക സാമാനാധികരണ്യെനസാ ദ്ധ്യം സിദ്ധമായിരുന്നാലും പക്ഷതാവച്ശെദകമുള്ളെടത്തൊക്കക്കൂടെ ഉള്ള അനുമിതിസംഭവിക്കുന്നതാകയാൽ പക്ഷതാവച്ശെദകമുള്ളെടത്തൊക്കക്കൂടെ ഉള്ള അനുമിതിയെ കുറിച്ച പക്ഷതാവച്ശെദകമുള്ളെടത്തൊക്കക്കൂടെ ഉള്ളസിദ്ധിതന്നെ വിരൊധിനിയായിട്ടുള്ളത പക്ഷതാവച്ശെദകസാമാനാധികരണ്യെനഉള്ള അനുമിതിയെകുറിച്ച സിദ്ധിമാത്രം പ്രതിബന്ധകമാകുന്നു- ഇനി വെറെഒരു വിശെഷത്തെപറയാം ആദിയിൽഇതുസ്ഥാണൊപുരുഷനൊ എന്നുള്ള സംശയവും അനന്തരം പുരുഷതത്വത്തൊട്കൂടത്തന്നെ ഇരിക്കുന്നതുകളായ കരാദികൾ ഇവനുണ്ട എന്നുള്ള ജ്ഞാനവും ഭവിച്ചാൽ അനുമിതി ഉണ്ടാകെണമെന്നുള്ള ഇച്ശഇല്ലാഎങ്കിൽ ഉണ്ടാകുന്നതു പുരുഷപ്രത്യക്ഷമാകുന്നു- അനുമിതി അല്ല അതുഹെതുവായിട്ട അനുമിക്കെണമെന്നുള്ള ഇച്ശയുടെ വിരഹത്തൊട സഹിതമായ സമാനവിഷയക പ്രത്യക്ഷത്തിന്റെ കാരണത്തിനുള്ളതികവ അനുമിതിയെ പ്രതിബന്ധിക്കുമെന്ന കല്പിക്കെണം- ഇപ്രകാരം പരാമൎശമുണ്ടായതിന്റെ ശെഷം ഇച്ശയൊടുകൂടാതെ പക്ഷാദിപ്രത്യക്ഷം ഭവിക്കായ്കയാൽ പ്രത്യക്ഷെച്ശാവിരഹമുള്ളപ്പൊൾ ഉള്ളഅനുമിതികാരണത്തിന്റെ തികവ ഭിന്നവിഷയകപ്രത്യക്ഷത്തെകുറിച്ചു പ്രതിബന്ധകമാകുന്നു- (സമാനവിഷയകപ്രത്യക്ഷം= സമാനവിഷയകമായിരിക്കുന്നപ്രത്യക്ഷം- സമാനവിഷയകം=സമാനമായിരിക്കുന്നവിഷയത്തൊടുകൂടിയത-സമാനം=തുല്യം— ഭിന്നവിഷയകപ്രത്യക്ഷം=ഭിന്നവിഷയകമായിരിക്കുന്ന പ്രത്യക്ഷം— ഭിന്നവിഷയകം-ഭിന്നമായിരിക്കുന്നവിഷയത്തൊടുകൂടിയ- ഭിന്നം= വെറെഒന്ന- ഇങ്ങിനെസംക്ഷെപമെന്നറിക- ഇനിഹെതുപ്രസംഗം ഹെതുവായിട്ട ഹെത്വാഭാസങ്ങളെ കുറിച്ചുപറയുന്നു)

൫൦ അനെകാന്തൊവിരുദ്ധശ്ചാപ്യസിദ്ധഃപ്രതിപക്ഷകഃ। കാലാത്യയാപദിഷ്ടശ്ചഹെത്വാഭാസശ്ചപഞ്ചധാ॥

അന്വയം____ അനെകാന്തഃ- വിരുദ്ധഃ അപി- ച- അസിദ്ധഃ— പ്രതിപക്ഷകഃ— കാലാത്യായാപദിഷ്ടഃ ച-ഇതി-പഞ്ചധാ— ഹെത്വാഭാസാഃ- ച-

അന്വയാൎത്ഥം ___ അനെകാന്തവും വിരുദ്ധവും അസിദ്ധവും പ്രതിപക്ഷകവും കാലാത്യയാപദിഷ്ടവുംഇങ്ങിനെ അഞ്ചുപ്രകാരെണ ഹെത്വാഭാസങ്ങൾഭവിക്കുന്നു-

പരിഭാഷാ____ അനെകാന്തം=അനെകാന്തമെന്ന പെരൊ

ട്ടകൂടിയത-( ഇങ്ങിനെമററുള്ളതുകളുടെയും പരിഭാഷയെ ഗ്രഹി ച്ചുകൊൾക- അനെകാന്തത്തിന്നനെകാന്തികമെന്ന ഒരുപെ രുകൂടെഉണ്ട- പ്രതിപക്ഷത്തിന്ന സൽപ്രതിപക്ഷമെന്നും പെ രുണ്ട) ഹെത്വാഭാസങ്ങൾ=ഹെതുക്കളെന്നപൊലെ ആഭാസിക്ക ന്നവ— ആഭാസിക്ക=ശൊഭിക്ക—

സാരം—— അനെകാന്തം, വിരുദ്ധം, അസിദ്ധം, സൽപ്രതി പക്ഷം കാലാത്യയാവദിഷ്ടം ഇങ്ങിനെ അഞ്ചുപ്രകാരെണഹെ ത്വാഭാസങ്ങൾ ഭവിക്കുന്നു ഹെത്വാഭാസങ്ങൾ എന്നതിന്നുദുഷ്ട ഹെതുക്കൾ എന്നുള്ളഅൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഹെതുക്ക ളിലിരിക്കുന്ന ദൊഷങ്ങളുടെ സാമാന്യലക്ഷണം കാരികയിൽ പറഞ്ഞിട്ടില്ല മുക്താവലിയിൽ ഉണ്ട.

മുക്താവലിവാക്യം— യദ്വിഷയകത്വെന ജ്ഞാനസ്യാനുമിതി വിരൊധിത്വം തത്വം എന്നാകുന്നു. യാതൊന്നാകുന്ന വിഷയ ത്തൊടുകൂടെഉള്ള ജ്ഞാനത്തിന്ന അനുമിതിയെകുറിച്ചുപ്രതിബ ന്ധകമാവുഎന്നുള്ള അവസ്ഥഭവിക്കുന്നുവൊ അതാവു എന്നു ള്ളത ദൊഷസാമാന്യലക്ഷണമാകുന്നു. എന്നതിന്റെ അഭി പ്രായമാകുന്നു സാദ്ധ്യത്തൊടു കൂടാതെയും ഹെതുവിന്റെ സ്ഥി തിയാകുന്ന സ്വരൂപത്തൊടു കൂടിയ വ്യഭിചാരമാകുന്ന വിഷയ ത്തൊടുകൂടിയതായിട്ട ജ്ഞാനമുണ്ടായാൽ ആ ജ്ഞാനം അനുമി തിയെ വിരൊധിക്കും. അതുഹെതുവായിട്ട വ്യഭിചാരവും അതു പൊലെ മററുള്ളതുകളും ഹെതുദൊഷങ്ങളാകുന്നു എന്നറിഞ്ഞു കൊൾക. യദ്വിഷയകത്വമെന്നതിന്നയാതൊരുപ്രകാരം ഉള്ള വിശിഷ്ടമാകുന്ന വിഷയത്തൊടു കൂടിയതാവു എന്നുള്ളത എ ന്നൎത്ഥമാകുന്നു. അതുഹെതുവായിട്ട ബാധഭ്രമംഅനുമിതിയെ വി രൊധിച്ചാലും തരക്കെടില്ല. അവിടെ വിശിഷ്ടം പ്രസിദ്ധമല്ലാ യ്കയാൽ ഹെതുദൊഷം ഭവിക്കുന്നില്ല. എന്നാൽ വഹ്നിയുടെ അഭാവത്തൊടു കൂടെവ്യാപ്തിയുള്ളതായ ശിലാമയമാവു എന്നു ള്ളതായ അവസ്ഥ ഉള്ളതാകുന്നു. പൎവ്വതമെന്നുള്ള പരാമൎശ കാലത്തിങ്കൽ വഹ്നിവ്യാപ്യമായ ധൂമത്തിന്ന ദുഷ്ടത്വം ഭവിക്ക യില്ലല്ലൊ അവിടെയും വിശിഷ്ടത്തിന്ന അപ്രസിദ്ധി ഉണ്ട ല്ലൊ എന്നുപറയുന്നുഎങ്കിൽ അതു ഇഷ്ടംതന്നെ അല്ലാഎങ്കിൽ ബാധമെന്നദൊഷത്തിന്ന അനിത്യത്വം പ്രസംഗിക്കും. അതു ഹെതുവായിട്ടുഅപ്രകാരമുള്ള ഭ്രമംഭവിച്ചാൽ അനുമിതിപ്രതിബ ന്ധം തന്നെഭവിക്കും- ഹെതുദൊഷത്തൊടു കൂടാത്തതുതന്നെ- ഇപ്രകാരമായപ്പൊൾ സാദ്ധ്യത്തൊടു കൂടാത്തതായസ്ഥലത്തിങ്ക

ലിരിക്കുന്നഹെതു ആവൂ എന്നുള്ള അവസ്ഥമുതലായത ദൊഷ
മാകുന്നുഎന്ന ഫലിതാൎത്ഥമായി അങ്ങിനെ ഉള്ളദൊഷ
ത്തൊടുകൂടിയതാവൂഎന്നുള്ള അവസ്ഥഹെതുവിങ്കൽ വല്ലൊരു
സംബന്ധെന ഉണ്ടായാൽ മതിഎന്നു നവീനന്മാർപറയുന്നു-അ
ന്യന്മാർ യാതൊന്നാകുന്ന വിഷയത്തൊടു കൂടിയതാവൂ എന്നു
ള്ളഅവസ്ഥയൊടു കൂടെ ഉള്ള ജ്ഞാനത്തിന്ന അനുമിതിയെകു
റിച്ച വിരൊധിത്വം ഭവിക്കുന്നുവൊ അതുള്ളതാവൂ എന്നുള്ളഅ
വസ്ഥ ഹെത്വാഭാസലക്ഷണമാകുന്നു- സൽപ്രതിപക്ഷത്തിങ്ക
ൽ വിരൊധിവ്യാപ്തിമുതലായതു തന്നെ അപ്രകാരംഭവിക്കുന്നുഅ
ങ്ങിനെഉള്ളഹെത്വാഭാസങ്ങൾ ഹെതുവിന്നുണ്ടാകുന്നതജ്ഞാന
ത്രുപസംബന്ധത്താൽ ആകുന്നു എന്നാൽ വഹ്നിമാൻധൂമാൻഎ
ന്നുള്ളസ്ഥലത്തിങ്കൽ പക്ഷത്തിങ്കൽ സാദ്ധ്യംഭവിക്കുന്നില്ലാഎ
ന്നുള്ളജ്ഞാനത്തിന്ന അനുമിതിവിരൊധിത്വമുണ്ടാകയാലുംജ്ഞാ
നത്രുപസംബന്ധംകൊണ്ടുധൂമത്തിങ്കലും അതു ഭവിക്കുന്നതാക
യാലും സദ്ധെതുവിന്നും ബാധിതത്വം വരുമെല്ലൊഎന്നാശങ്കി
ക്കരുത അവിടെ ജ്ഞാനത്തിന്ന സംബന്ധത്വത്തെകല്പിക്കുന്നി
ല്ല- ഇവിടെ സൽപ്രതിപക്ഷമെന്നുള്ള വ്യവഹാരം ഉള്ളതാക
യാൽ അതിനെകല്പിക്കുന്നു എന്നുപറയുന്നു-

അനുമിതി വിരൊധിത്വമെന്നത അനുമിതിയെയൊ അതി
ന്റെകരണത്തെയൊ വിരൊധിക്കുന്നതാവൂ എന്നുള്ള അവ
സ്ഥയാകുന്നു അതുഹെതുവായിട്ടു വ്യഭിചാരിഹെതുവിങ്കൽഅ
വ്യാപ്തിഭവിക്കുന്നില്ല ദൊഷജ്ഞാനംയാതൊരു ഹെതുവി
നെ വിഷയമാക്കി ഉത്ഭവിച്ചുവൊ അതാകുന്നഹെതുവൊടുകൂടി
യ അനുമിതിയെകുറിച്ച അതുവിരൊധിയാകയെന്നല്ലാതെ മ
റ്റൊരുഹെതുകൊണ്ടുള്ള അനുമിതിയെകുറിച്ച വിരൊധിയായി
ഭവിക്കില്ല അതുഹെതുവായിട്ടു ഒരുഹെതുവിങ്കൽ വ്യഭിചാരജ്ഞാ
നമുണ്ടായാലും ഹെത്വന്തരംകൊണ്ടു അനുമിതി ഭവിക്കാം-

യാതൊരുപ്രകാരമുള്ള സാദ്ധ്യപക്ഷഹെതുക്കളൊടുകൂടിയ അ
നുമാനത്തിങ്കൽ എത്രദൊഷങ്ങൾ ഭവിക്കുന്നുവൊ അത്രയുള്ളഅ
തുകളിൽനിന്ന അന്യങ്ങൾയാതൊരുവസ്തുക്കളൊ അതുകളിൽ
നിന്നഅന്യമാവൂ എന്നുള്ള അവസ്ഥ അപ്രകാരമുള്ള സാദ്ധ്യാ
ദികളൊടു കൂടിയതായ അനുമാനത്തിങ്കൽ ഹെത്വാഭാസലക്ഷ
ണമാകുന്നു ഇപ്രകാരം സാധാരണംമുതലായതുകളിൽവെച്ച ഒ
ന്നാവൂ എന്നുള്ള അവസ്ഥഅനൈകാന്തികലക്ഷണമാകുന്നുഅനൈ
കാന്തികമെന്നത അനൈകാന്ത്യന്നു- അതിന്റെ വിഭാഗ

ത്തെപറയുന്നു-

നെ—ആദ്യസ്സാധാരണസ്സ്യാൽ സത്വസാധാരണോപരഃ। തഥൈവാനുപസംഹാരീത്രിധാനൈകാന്തികോഭവെൽ॥

അന്വയം—— നൈകാന്തികഃ-ത്രിധാ- ഭവെൽ- ആദ്യാ- തു- സാധാരണഃ- സ്യാൽ അപരഃ സഃ- തു- അസാധാരണഃ സ്യാൽ— തഥാ- ഏവ- അനുപസംഹാരീ ച-

അന്വയാൎത്ഥം —— നൈകാന്തികം മൂന്നുപ്രകാരമെണ്ണ ഭവിക്കും ആദ്യമായിട്ടുള്ളതാകട്ടെ സാധാരണമായിഭവിക്കും അപരമായിട്ടുള്ളതാകട്ടെഅസാധാരണമായിഭവിക്കും അപ്രകാരം തന്നെ അനുപസംഹാരിയായിട്ടും ഭവിക്കും-

പരിഭാഷാ— നൈകാന്തികം=അനെകാന്തം ആദ്യം ഒന്നാമത്തത- സാധാരണം സാധാരണമെന്നപെരൊടുകൂടിയ- അപരം= മററുള്ളത- അസാധാരണം=അസാധാരണമെന്നപെരൊടുകൂടിയത- അനുപസംഹാരീ=അനുപസംഹാരി എന്നപെരൊടുകൂടിയത-

സാരം—— സാധാരണം, അസാധാരണം, അനുപസംഹാരീ- ഇങ്ങിനെ അനെകാന്തമെന്ന ഹെത്വാഭാസം മൂന്ന പ്രകാരെണ ഭവിക്കുന്നു-സാധാരണമെന്നത സാധ്യത്തൊടു കൂടാത്തതായ സ്ഥലത്തിങ്കൽ ഇരിക്കുന്നതാകുന്നു അതിന്റെസാധ്യത്തൊടുകൂടാത്തതായ സ്ഥലത്തിങ്കൽ ഉള്ള ഇരിപ്പിനാൽ വ്യാപ്തിജ്ഞാനവിരൊധം ഉണ്ടാകപ്പെടുന്നു അസാധാരണമെന്നത സാധ്യത്തൊടുകൂടെ ഇരിക്കാത്തതാകുന്നു- അതിന്റെ സാധ്യത്തൊടുകൂടെ ഇരിക്കായ്ക എന്നുള്ളതിനാൽ സാധ്യസാമാനാധികരണ്യത്തിന്റെ ഗ്രഹണം മുടക്കപ്പെടുന്നു എന്നു ധരിച്ചുകൊൾക- ചിലർ സപക്ഷാവൃത്തിയായിരിക്കുന്നതു സാധാരണമെന്നും സപക്ഷമെന്നതു നിശ്ചിതമായ സാധ്യത്തൊടു കൂടിയതായ സ്ഥലമാകയാൽ പക്ഷത്തിങ്കൽ യാതൊരു സമയം സാധ്യനിശ്ചയം ഭവിക്കുമൊ അപ്പൊൾ അസാധാരണ്യം ഭവിക്കയില്ലെന്നും പറയുന്നു അത്യന്താഭാവത്തിന്ന പ്രതിയൊഗിയായി ഭവിക്കാത്തതായ സാധ്യത്തൊടു കൂടിയത അനുപസംഹാരിയായി ഭവിക്കുന്നു- അതിന്റെ സാധ്യം അത്യന്താഭാവത്തിന്നു പ്രതിയൊഗിയായി ഭവിക്കായ്ക എന്നുള്ള അവസ്ഥയാൽ വ്യതിരെകവ്യാപ്തിയുടെ ഗ്രഹണം മുടക്കപ്പെടുന്നു- വിരുദ്ധമെന്നതു സാധ്യത്തിരിക്കുന്നെടത്തുള്ള അത്യന്താഭാവത്തിന്ന പ്രതിയൊഗിയായി ഭവിക്കാത്തതായ അത്യന്താഭാവത്തിന്ന പ്രതിയൊഗിയായിട്ടുള്ളതാകു

ന്നു- ഇതു സാദ്ധ്യാഭാവത്തെ ഗ്രഹിപ്പിപ്പാൻ മതിയായ കാരണമായി ഭവിക്കുന്നതാകയാൽ തന്റെ ദോഷത്തിന്റെ അറിവ ഉള്ളവന്നു സാദ്ധ്യവത്താഗ്രഹണരൂപയായ അനുമിതിയെ പ്രതിബന്ധിക്കുന്നതാകുന്നു- സൽപ്രതി പക്ഷസ്ഥലത്തിങ്കൽ പ്രതിഹേതു സാദ്ധ്യത്തിന്റെ അഭാവത്തെ സാധിക്കുന്നു- വിരുദ്ധ സ്ഥലത്തിങ്കൽ ഹേതു ഒന്നുതന്നെ എന്നുള്ള വിശേഷം ഭവിക്കുന്നു- സാദ്ധ്യാഭാവത്തെ സാധിക്കുന്നതായ ഹേതുതന്നെ സാദ്ധ്യത്തെ സാധിപ്പാനായിക്കൊണ്ടു പറകപ്പെട്ടു എന്നു എന്നി പ്രകാരം വക്താവിന്നുള്ള അസാമൎത്ഥ്യവിശേഷത്തെ വ്യക്തമാക്കുമെന്നതുമുണ്ടു- സൽപ്രതിപക്ഷമെന്നതു സാദ്ധ്യാഭാവ വ്യാപ്യവത്തായിരിക്കുന്ന പക്ഷമാകുന്നു- (സാദ്ധ്യാഭാവവ്യാപ്യവത്ത=സാദ്ധ്യാഭാവവ്യാപ്യമുള്ളത— സാദ്ധ്യാഭാവവ്യാപ്യം=സാദ്ധ്യാഭാവവ്യാപ്തിയുള്ളത—സാദ്ധ്യാഭാവവ്യാപ്തി=സാദ്ധ്യാഭാവത്തിന്റെ വ്യാപ്തി—പക്ഷം=പക്ഷത്വമുള്ളതു) ചിലർ അപ്രമ എന്നുള്ള ഗ്രഹണത്തിന്നു വിഷയമായി ഭവിക്കാത്തതായ സാദ്ധ്യവത്താപസ്ഥിതി ഉള്ളപ്പോൾ ഉണ്ടായതായ സാദ്ധ്യാഭാവവ്യാപ്യവത്താപസ്ഥിതിക്കു വിഷയമായിട്ടുള്ളതു സൽപ്രതിപക്ഷമാകുന്നു എന്നു പറയുന്നു-(സാദ്ധ്യവത്താപസ്ഥിതി=സാദ്ധ്യവത്താത്തിന്റെ ഉപസ്ഥിതി സാദ്ധ്യവത്താം=സാദ്ധ്യവത്താവു എന്നുള്ളത. സാദ്ധ്യവത്ത=സദ്ധ്യമുള്ളത ഉപസ്ഥിതി=ജ്ഞാനം— സാദ്ധ്യാഭാവവ്യാപ്യവത്താപസ്ഥിതി=സാദ്ധ്യാഭാവവ്യാപ്യവത്താത്തിന്റെ ഉപസ്ഥിതി. സാദ്ധ്യാഭാവവ്യാപ്യവത്താം=സാദ്ധ്യാഭാവവ്യാപ്യവത്താവു എന്നുള്ളത— സാദ്ധ്യാഭാവവ്യാപ്യവത്ത=സാദ്ധ്യാഭാവവ്യാപ്യമുള്ളത— സാദ്ധ്യാഭാവവ്യാപ്യം= സാദ്ധ്യാഭാവത്തിന്റെ വ്യാപ്യം- സാദ്ധ്യാഭാവം സാദ്ധ്യത്തിന്റെ അഭാവം— വ്യാപ്യം=വ്യാപ്തിഉള്ളത— ഉപസ്ഥിതി=ജ്ഞാനം) ഇവിടെ പരസ്പരങ്ങളുടെ അഭാവത്തിന്റെ വ്യാപ്യമായ രണ്ടുവസ്തുക്കളും പക്ഷങ്കൽ ഇരിക്കുന്നു എന്നുള്ള അറിവു കൊണ്ടുണ്ടാകുന്ന ഫലം പരസ്പരാനുമിതി പ്രതിബന്ധമാകുന്നു- ഇവിടെ ൟ സ്ഥലത്തിങ്കൽ ഘടാഭാവത്തിന്റെ വ്യാപ്തിയുള്ളതായ ഒരു പദാൎത്ഥം ഭവിക്കുന്നു എന്നുള്ള ജ്ഞാനം ഉള്ളപ്പോൾ തന്നെ ഘടത്തോടു ചക്ഷുരിന്ദ്രിയത്തിന്നു സംയോഗം ഭവിച്ചാൽ ഇവിടെ ഘടമുണ്ടു എന്നുള്ള ബോധം ഭവിക്കുന്നതു യാതൊരു പ്രകാരമൊ അപ്രകാരവും മഞ്ഞൾ നിറമാവു എന്നുള്ളതിന്റെ അഭാവത്തിന്റെ വ്യാപ്തിയുള്ളതായ ശംഖത്വം ഇതിങ്കലുണ്ടു എന്നുള്ള ജ്ഞാനമുള്ളപ്പോൾ തന്നെ പിത്താധിക്യം

ഷയശാൽ ഒരുത്തനു ശംഖ മഞ്ഞൾ നിറത്തൊടു കൂടിയതാകു
ന്നു എന്നുള്ളബൊധമുണ്ടാകുന്നതു യാതൊരു പ്രകാരമൊ അപ്ര
കാരവും പരസ്പര വിരുദ്ധങ്ങളായ രണ്ടു വസ്തുക്കളുടെ വ്യാപ്തിയു
ള്ളതുകളായ രണ്ടു വസ്തുക്കളെക്കണ്ടാൽ അതൊ ഇതൊ എന്നു
ള്ള സംശയരൂപ പ്രത്യക്ഷം ഭവിക്കുന്നതു യാതൊരു പ്രകാര
മൊ അപ്രകാരവും സൽപ്രതിപക്ഷസ്ഥലത്തിങ്കൽ സംശയ
രൂപയായിരിക്കുന്ന അനുമിതി ഭവിക്കുന്നു- സംശയ കൊടിക
ളിൽ വെച്ചു ഒന്നിന്റെ വ്യാപ്തിയുള്ളതായ ഒരു പദാൎത്ഥത്തിന്റെ
ദൎശനം യാതൊരെടത്തു ഭവിക്കുന്നുവൊ അവിടെ അതിനാൽ ബ
ലാധിക്യം ഹെതുവായിട്ടു അന്യകൊടിയുടെ ബൊധം പ്രതിബ
ന്ധിക്കപ്പെടുന്നു- അതു ഹെതുവായിട്ടു സംശയം ഭവിക്കുന്നു-
ഫലത്തെ അനുസരിച്ചിട്ടു ബലാധിക്യത്തെയും ബലഹാനിയെ
യും അങ്ങിനെ ഉള്ള സ്ഥലങ്ങളിൽ കല്പിക്കുന്നു എന്നു ചിലർപ
റയുന്നു- അതുയുക്തമല്ല- ഒന്നിന്റെ അഭാവത്തിന്റെ വ്യാപ്തിയു
ള്ളതായ ഒരു വസ്തു ഇവിടെ ഉണ്ടു എന്നുള്ള ജ്ഞാനം ഭവിക്കു
മ്പൊൾയാതൊന്നിന്റെ അഭാവവ്യാപ്യമുണ്ടഎന്നുതൊന്നിയൊ
അതുതന്നെ അവിടെ ഉള്ള പ്രകാരം തൊന്നില്ലടാ- ലൌകിക
സന്നികൎഷത്താൽ ജനിപ്പിക്കപ്പെടുന്നതല്ലാതെയുംദൊഷവിശെ
ഷത്താൽ ജനിപ്പിക്കപ്പെടുന്നതല്ലാതെയും ആഹാൎയ്യമല്ലാതെയുമി
രിക്കുന്ന എല്ലാസ്ഥലങ്ങളിലും അതൊടുകൂടിയതാവൂ എന്നുള്ള
ത എന്ന അംശം തൊന്നുന്നതിനെക്കുറിച്ചു അതിന്റെ അഭാവ
വ്യാപ്യമായ വസ്തുവിനൊടു കൂടിയതാകുന്നു എന്നുള്ള ജ്ഞാനം
പ്രതിബന്ധകമാകുന്നുപ്രതിബന്ധകമുള്ളപ്പൊൾസംശയ രൂപ
യായിട്ടുംഅനുമിതിഭവിക്കുന്നതല്ലല്ലൊ-ലൌകിക സന്നികൎഷ
സ്ഥലത്തിങ്കൽസംശയ പ്രത്യക്ഷമെന്നപൊലെ സൽപ്രതിപ
ക്ഷസ്ഥലത്തിങ്കൽസംശയാനുമിതിയുംപ്രമാണസിദ്ധമായിരുന്നാ
ൽമെൽപ്രകാരമുള്ളസമാനത്തിന്ന മെൽ പറകപ്പെട്ടതു കളെയും
അപ്രകാരമുള്ള അനുമിതിയെയുംകഴിച്ചു് ശിഷ്ടമായിട്ടുള്ളതിനെ
ക്കുറിച്ചു തന്നെ ഞാൻ പ്രതിബന്ധകത്തെ സ്വീകരിക്കുമായിരി
ന്നു- അങ്ങിനെ ഒരു അനുമിതിയെ സ്വീകരിച്ചെ കഴിയൂ എന്നു
ത ഒന്നും കൊണ്ടും വന്നിട്ടില്ല- കൊടിദ്വയ വ്യാപ്യങ്ങളായ ര
ണ്ടു വസ്തുക്കളുമുണ്ട എന്ന തൊന്നുന്ന സ്ഥലത്തിങ്കൽ രണ്ടുജ്ഞാ
നങ്ങളും യഥാൎത്ഥങ്ങളല്ലെന്നു എന്നിപ്രകാരം അപ്രാമാണ്യ
ബൊധമുണ്ടാകയാൽ സംശയം ഭവിക്കുന്നു- അതുകളുടെ അ
പ്രാമാണ്യത്തെ ഗ്രഹിച്ചിട്ടില്ല എങ്കിൽ അതുകൾ അന്യൊന്യ

കാൎയ്യപ്രതി ബന്ധമാത്രത്തെ ജനിപ്പിക്കും. അത്രു ഹെതുവായിട്ടു സൽപ്രതിപക്ഷസ്ഥലത്തിംകൽ പരസ്പരാനുമിതി പ്രതിബന്ധം തന്നെ ഫലമായിട്ടുള്ളത എന്നു ഗ്രഹിച്ചു കൊൾക- അസിദ്ധമെന്നത ആശ്രയാസിദ്ധം മുതലായതാകുന്നു ആശ്രയാസിദ്ധമെന്നുള്ളതിന്ന ആശ്രയാസിദ്ധി ഉള്ളത എന്നുള്ള അൎത്ഥത്തെഗ്രഹിക്കെണം- ആശ്രയാസിദ്ധി എന്നത പക്ഷത്തിങ്കൽ പക്ഷതാവച്ഛെദകമില്ലായ്കയാകുന്നു- അത്രു കാഞ്ചനമയഃ പൎവ്വതൊ വഹ്നിമാൻ ഇത്യാദി സ്ഥലങ്ങളിലാകുന്നു- കാഞ്ചനമയഃ പൎവ്വതൊ വഹ്നിമാൻ എന്നതിന്ന സ്വൎണ്ണമയമായ പൎവ്വതം വഹ്നിമയമാകുന്നു എന്ന അൎത്ഥമാകുന്നു- ഇവിടെ പക്ഷമായ പൎവ്വതത്തിങ്കൽ സ്വൎണ്ണമയത്വമാകുന്ന പക്ഷതാവച്ഛെദകം ഭവിക്കുന്നില്ല അത ആശ്രയാസിദ്ധിയാകുന്നു. അന്യസ്ഥലങ്ങളിലും ഇങ്ങിനെ ആശ്രയാസിദ്ധിയെ ഗ്രഹിച്ചു കൊൾക. പൎവ്വതം സ്വൎണ്ണമയമല്ല- എന്നുള്ള ജ്ഞാനമുള്ളപ്പൊൾ സ്വൎണ്ണമയമായ പൎവ്വതം വഹ്നിവ്യാപ്യമായ ധൂമത്തൊടു കൂടിയതാകുന്നു- എന്നുള്ള ജ്ഞാനം ഭവിക്കായ്കയാൽ ആശ്രയാസിദ്ധിയുടെ ഫലം ഇവിടെ പരാമൎശജ്ഞാനപ്രതിബന്ധമാകുന്നു- മറ്റുള്ള സ്ഥലത്തിങ്കലുമിപ്രകാരം തന്നെ ഫലമെന്ന ധരിക്കുകയും വെണം- സ്വരൂപാസിദ്ധമെന്നതും അസിദ്ധം തന്നെ അതിങ്കലെ സ്വരൂപാസിദ്ധി എന്നത പക്ഷത്തിങ്കൽ വ്യാപ്യമായി ഗ്രഹിച്ച. പറകപ്പെട്ട ഹെതുവിന്റെ അഭാവമാകുന്നു- അത ഹ്രദൊദ്രവ്യം ധൂമാൻ ഇത്യാദി സ്ഥലങ്ങളിലാകുന്നു. ഹ്രദൊദ്രവ്യം ധൂമാൻ എന്നതിന്ന ഹ്രദം ദ്രവ്യമാകുന്നു ധൂമം ഹെതുവായിട്ട എന്ന അൎത്ഥമാകുന്നു. ഹ്രദം=അഗാധമായ ജലത്തൊടു കൂടിയ പ്രദെശം- ധൂമം=പുക—) ഇവിടെ ദ്രവ്യത്വമാകുന്ന സാധ്യത്തിന്റെ വ്യാപ്തിയൊടു കൂടിയതായി ഗ്രഹിച്ച പറകപ്പെട്ട ധൂമമാകുന്ന ഹെതു ഹ്രദമാകുന്ന പക്ഷത്തിങ്കൽ ഇരിക്കുന്നില്ല എന്നതു യാതൊന്നൊ അതു സ്വരൂപാസിദ്ധിയാകുന്നു- മറ്റുള്ളസ്ഥലങ്ങളിലുമിപ്രകാരം സ്വരൂപാസിദ്ധിയെ ഗ്രഹിച്ചു കൊൾക- സ്വരൂപാസിദ്ധിയുടെ ഫലം സൎവ്വത്ര മെൽ പ്രകാരം പരാമൎശപ്രതി ബന്ധമാത്രമാകുന്നു- ഇതുകൾക്കും പുറമെ വ്യാപ്യത്വാസിദ്ധമെന്നൊരു അസിദ്ധമുണ്ടു. വ്യാപ്യത്വാസിദ്ധി എന്നതു സാധ്യാപ്രസിദ്ധി മുതലായതാകുന്നു. സാധ്യത്തിങ്കൽ സാധ്യതാവച്ഛെദക ധൎമ്മമിരിക്കായ്ക എന്നതിനെ സാധ്യാപ്രസിദ്ധി എന്നു ഗ്രഹിച്ചു കൊൾക- അതു കാഞ്ചനമായ വഹ്നിമാൻ ധൂമാൻ ഇത്യാദി സ്ഥലങ്ങ

ളിലാകുന്നു- അവിടെ കാഞ്ചനമയമായിരിക്കുന്ന വഹ്നി എ
ന്നി പ്രകാരം സാധ്യ നിർദ്ദെശത്തൊടു കൂടിയതായ സ്ഥലത്തിം
കൽ കാഞ്ചനമയത്വമെന്ന ധർമ്മം വഹ്നിയിങ്കൽ ഇരിക്കായ്കയാൽ എ
ന്നതുസാധ്യാപ്രസിദ്ധിയാകുന്നു- മററുള്ള സ്ഥലങ്ങളിലും ഇപ്ര
കാരം ഗ്രഹിച്ചു കൊൾക- സർവ്വത്ര ഫലം മെൽപ്രകാരം പരാ
മശം പ്രതിബന്ധം തന്നെ- പക്ഷത്തിങ്കലിരിക്കുന്നതായിട്ടുപറ
കപ്പെട്ട ഹെതു പക്ഷത്തിങ്കലിരിക്കാത്തതാകുന്നു എംകിൽ അ
വിടെ സ്വരൂപാസിദ്ധി ഭവിക്കുന്നു. ഇതിൻെറ ഫലം മെൽപ്ര
കാരം പരാമശപ്രതിബന്ധം തന്നെ എന്നു ധരിച്ചുകൊൾക—
യാതൊരെടത്തു കാഞ്ചനമധൂമം മുതലായതിനെ ഹെതുവാക്കി
പറയുന്നുവൊ അവിടെ ഹെതുവിങ്കൽ ഹെതുതാവച്ഛെദകമായ
കാഞ്ചനമയത്വം മുതലായതുകൾ ഇല്ലായ്കയും വ്യാപ്യത്വാ
സിദ്ധിയാകുന്നു- ഇപ്രകാരം വഹ്നിമാൻ നീലധൂമവാൽ എന്നു
ള്ള സ്ഥലത്തിങ്കൽ നീലധൂമത്വം ഗുരുധർമ്മമാകയാൽ അതുഹെ
തുതയുടെ അവച്ഛെദകമായി ഭവിക്ക ഇല്ല എന്നതും വ്യാപ്യത്വാ
സിദ്ധിയാകുന്നു- എന്നും ചിലർ പറയുന്നു- വ്യാപ്യത്വാസി
ദ്ധിയുടെ ഫലവും പരാമശപ്രതിബന്ധം തന്നെ എന്നു ധരിച്ചു
കൊൾക- കാലാത്യയാപദിഷ്ടമെന്നതിനെ ബാധമെന്നുംപറ
ഞ്ഞു വരുമാറുണ്ടു- ബാധമെന്നത പക്ഷത്തിങ്കലുള്ള സാധ്യാഭാ
വം മുതലായതാകുന്നു- അതിൻെറ ഫലം അനുമിതിപ്രതിബ
ന്ധമാകുന്നു- ഹ്രദം വഹ്നിയൊടുകൂടിയതാകുന്നു എന്നുള്ള അനു
മിതി ഹ്രദം വഹ്ന്യഭാവവാനാകുന്നു എന്നുള്ള ജ്ഞാനമുള്ളപ്പൊ
ൾ ഉണ്ടാകയില്ല- ഹ്രദത്തിങ്കലെവഹ്ന്യഭാവം ഹ്രദംവഹ്ന്യഭാവ
വാനാകുന്നു എന്നുള്ള ജ്ഞാനത്തിന്നു അനുകൂലമായിട്ടുള്ളതുമാ
കുന്നു- അതു ഹെതുവായിട്ടു ബാധത്തിൻെറ ഫലം അനുമിതി
പ്രതിബന്ധം തന്നെ എന്നു ധരിച്ചു കൊൾക-

ഇങ്ങിനെ പ്രസംഗവശാൽ ഹെത്വാഭാസവിഷയത്തിങ്കൽ പ
റകപ്പെടുവാൻ യൊഗ്യമായിട്ടുള്ളതു മിക്കതും പറകപ്പെട്ടു- അധി
കമായി വിസ്തരിച്ചാൽ അല്പബുദ്ധികൾക്ക അറിവാൻ ഭാരമായ്ക്കു
രുമെന്നു വിചാരിച്ചു തെളയുന്നു- ഇവിടെ അവശിഷ്ടമായ അം
ശത്തിങ്കൽ ആഗ്രഹമുള്ളവർ മുക്താവലി മുതലായതുകളെ നൊ
ക്കി ഗ്രഹിച്ചു കൊൾക-

ഇനി മൂലശ്ലൊകത്തെ ഗ്രഹിച്ചു മിക്കതും പൂർവ്വൊക്തമായഅ
ത്ഥത്തെ സംക്ഷെപിച്ചുപറവാൻ പൊകുന്നു—

൭൮. യസ്സപക്ഷെവിപക്ഷെചഭവെൽസാധാരണസ്തുസഃ

യസ്തൂഭയസ്മാദ്വ്യാവൃത്തസ്സ ത്വസാധാരണൊമതഃ ।।
൭൨. തഥൈവാനുപസംഹാരീ കെവലാന്വയിപക്ഷകഃ । യസ്സാദ്ധ്യവതി നൈവാസ്തി സ വിരുദ്ധ ഉദാഹൃതഃ ।।
൭൩. ആശ്രയാസിദ്ധിരാദ്യാസ്യാൽ സ്വരൂപാസിദ്ധിരപ്യഥ । വ്യാപ്യത്വാസിദ്ധിരപരാ സ്യാദസിദ്ധി രതസ്ത്രിധാ ।।
൭൪. പക്ഷാസിദ്ധിര്യത്ര പക്ഷൊ ഭവെന്മണിമയൊ ഗിരിഃ, ഹ്രദൊ ദ്രവ്യം ധൂമവത്വാദത്രാസിദ്ധിരഥാപരാ ।।
൭൫. വ്യാപ്യത്വാസിദ്ധിരപരാ നീലധൂമാദികെ ഭവെൽ । വിരുദ്ധയോഃ പരാമർശൊ ഹെത്വോസ്സൽപ്രതിപക്ഷതാ ।।
൭൬. സാദ്ധ്യശൂന്യൊ യത്ര പക്ഷസ്ത്വസൌ ബാധ ഉദാഹൃതഃ । ഉൽപത്തികാലീനഘടെ ഗന്ധാദിര്യത്ര സാദ്ധ്യതെ ।।

അന്വയം — യഃ—സപക്ഷെ— വിപക്ഷെ— ച—ഭവതി— സഃ— തു— സാധാരണഃ— ഭവെൽ— യഃ—തു—ഉഭയസ്മാൽ- വ്യാവൃത്തഃ— സഃ—തു- അസാധാരണഃ— ഭവെൽ— തഥാ—എവ- അനുപസംഹാരീ— കെവലാന്വയിപക്ഷകഃ—ഭവെൽ— യഃ— സാദ്ധ്യവതി—എവ-ന-അസ്തി- സഃ വിരുദ്ധഃ- ഉദാഹൃതഃ- ആശ്രയാസിദ്ധിഃ- ആദ്യാ- സ്യാൽ— അഥ-സ്വരൂപാസിദ്ധിഃ—അപി— അപരാ— വ്യാപ്യത്വാസിദ്ധിഃ— അതഃ-അസിദ്ധിഃ- ത്രിധാ- ഭവതി— യത്ര മണിമയഃ – ഗിരിഃ—പക്ഷഃ- ഭവതി— തത്ര -പക്ഷാസിദ്ധിഃ- ഭവതി— തഥാ- ഹ്രദഃ- ദ്രവ്യം- ധൂമവത്വാൽ—ഇതി- അത്ര— അപരാ— അസിദ്ധിഃ- ഭവതി- അപരാ—വ്യാപ്യത്വാസിദ്ധിഃ-നീലധൂമാദികെ-ഭവെൽ-വിരുദ്ധയോഃ-ഹെത്വോഃ-പരാമർശഃ—സൽപ്രതിപക്ഷതാ ഭവെൽ- യത്ര— പക്ഷഃ- സാദ്ധ്യശൂന്യഃ—ഭവതി—തത്ര —അസൌ—ബാധഃ—ഉദാഹൃതഃ-യത്ര ഉൽപത്തികാലീനഘടെ— ഗന്ധാദിഃ—സാദ്ധ്യതെ—തത്ര- ബാധഃ- ഭവതി-

അന്വയാർത്ഥം—— യാതൊന്നു സപക്ഷത്തിങ്കലും വിപക്ഷത്തിങ്കലും ഭവിക്കുന്നുവൊ അതാകട്ടെ സാധാരണമായി ഭവിക്കും യാതൊന്ന ഉഭയത്തിങ്കൽനിന്നും വ്യാവൃത്തമായി ഭവിക്കുന്നുവൊ അതാകട്ടെ അസാധാരണമായി ഭവിക്കും- അപ്രകാരം തന്നെ അനുപസംഹാരി കെവലാന്വയിയി പക്ഷകമായി ഭവിക്കും- യാതൊന്നു സാദ്ധ്യവത്തിങ്കൽ തന്നെ ഭവിക്കുന്നില്ലയൊ അതു വിരുദ്ധമെന്ന ഉദാഹൃതമായി ഭവിക്കുന്നു- ആശ്രയാസിദ്ധി ആദ്യയായി ഭവിക്കും- അനന്തരം സ്വരൂപാസിദ്ധിയും ഭവിക്കും- അപരയായിട്ടു വ്യാപ്യത്വാസിദ്ധിയും ഭവിക്കും- ഇതു

ഹെതുവായിട്ട അസിദ്ധി മൂന്നു പ്രകാരെണ ഭവിക്കുന്നു- യാതൊരു സ്ഥലത്തിംകൽ മണിമയമായിരിക്കുന്ന ഗിരിപക്ഷമായി ഭവിക്കുന്നുവൊ അവിടെ പക്ഷാസിദ്ധിഭവിക്കുന്നു- അപ്രകാരം ഹ്രദം ദ്രവ്യമായി ഭവിക്കുന്നു- ധൂമം ഹെതുവായിട്ട എന്നുള്ള ഇതിങ്കൽ അപരയായിരിക്കുന്ന അസിദ്ധിഭവിക്കുന്നു- അപരയായിരിക്കുന്ന വ്യാപ്യത്വാസിദ്ധി നീലധൂമാദി കത്തിങ്കൽഭവിക്കും- വിരുദ്ധങ്ങളായിരിക്കുന്ന ഹെതുക്കളുടെ പരാമൎശം സൽപ്രതി പക്ഷതയായി ഭവിക്കുന്നു- യാതൊരു സ്ഥലത്തിംകൽ പക്ഷം സാധ്യശൂന്യമായി ഭവിക്കുന്നുവൊ അവിടെ ഇതു ബാധമെന്നു ഉദാഹരണമാകുന്നു- യാതൊരു അനുമാനത്തിംകൽ ഉൽപത്തി കലീനഘടത്തിങ്കൽ ഗന്ധാദിസാധിക്കപ്പെടുന്നുവൊ അവിടെ ബാധം ഭവിക്കുന്നു-

പരിഭാഷാ—— സപക്ഷം=സാധ്യത്തൊടുകൂടിയത- വിപക്ഷം=സാധ്യത്തൊടുകൂടാത്തത- സാധാരണം=സാധാരണമെന്ന അനൈകാന്തം— ഉഭയം=രണ്ടു- (സപക്ഷവും വിപക്ഷവുമെന്നുസാരം) വ്യാവൃത്തം=നിവൃത്തം- (മടങ്ങിയത)അസാധാരണം=അസാധാരണമെന്ന അനൈകാന്തം- അനുപസംഹാരി=അനുപസംഹാരി എന്ന അനൈകാന്തം- കെവലാന്വയിപക്ഷകം=കെവലാന്വയി ധൎമ്മാവച്ഛിന്ന മായിരിക്കുന്ന പക്ഷത്തൊടുകൂടിയത- കെവലാന്വയിധൎമ്മാവച്ഛിന്നം=കെവലാന്വയി ധൎമ്മത്താൽ അവച്ഛിന്നം— കെവലാന്വയിധൎമ്മം=കെവലാന്വയിയായിരിക്കുന്നധൎമ്മം- കെവലാന്വയി=കെവലാന്വയമുള്ളത— കെവലാന്വയം=കെവലമായിരിക്കുന്ന അന്വയം— (സൎവ്വത്രയൊന്നിരിക്കക എന്നുസാരം) പക്ഷം=പക്ഷതയുള്ളത സാധ്യവത്ത=സാധ്യമുള്ളത- (സാധ്യത്തിന്റെ ഇരിപ്പിടം) വിരുദ്ധം=വിരുദ്ധമെന്നുപെരൊടുകൂടിയത- ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത ഉദാഹരിക=പറക- ആദ്യാ=ഒന്നാമത്തെത- അപരാ=അന്യാ- മണിമയം=രത്നമയം- ഗിരി=പൎവ്വതം- പക്ഷാസിദ്ധി=ആശ്രയാസിദ്ധി- ഹ്രദം=അഗാധജലപ്രദെശം- ധൂമവത്വം=ധൂമവത്താവു എന്നുള്ളത- ധൂമവത്വം=ധൂമംഉള്ളത- ധൂമം=പുക- അപരാ=അന്യാ- നീലധൂമാദികം=നീലധൂമം തുടങ്ങിഉള്ളത-നീലധൂമം നീലമായിരിക്കുന്നധൂമം- നീലം=കറുത്തത- ധൂമം=പുക- വിരുദ്ധങ്ങൾ=വിരൊധമുള്ളവ- പരാമൎശം=പക്ഷത്തിങ്കൽഭവിക്കുന്നു എന്നിപ്രകാരമുള്ളജ്ഞാനം- സൽപ്രതിപക്ഷതാ=സൽപ്രതി പക്ഷമാവുഎന്നുള്ളത- സൽപ്രതിപക്ഷം=സൽപ്രതി

പക്ഷമെന്നു പെരൊടുകൂടിയ ഹെത്വാഭാസം- സാധ്യശൂന്യം= സാധ്യത്തൊടുകൂടാത്തത- ബാധം=ബാധമെന്നുപെരൊടുകൂടിയ ത- (കാലാത്യയാപദിഷ്ടമെന്നതിനെ ബാധമെന്നും പറയുമെ ന്നു മുമ്പെ പറഞ്ഞിട്ടുണ്ട-) ഉൽപത്തികാലീന ഘടം ഉൽപത്തി കാലീന മായിരിക്കുന്നഘടം- ഉൽപത്തികാലീനം=ഉൽപത്തി കാലത്തിങ്കൽ ഭവിച്ചത- ഉൽപത്തികാലം= ഉൽപത്തിയുടെകാ ലം- (ആദ്യക്ഷണമെന്നുസാരം) ഗന്ധാദി=ഗന്ധംതുടങ്ങിഉള്ളത- സാധിക്കു=സാധ്യമാക്കിപ്പറക— ബാധം=ബാധമെന്ന ഹെത്വാ ഭാസം-

സാരം—— സാധാരണമെന്നതു സപക്ഷത്തിങ്കലും വിപക്ഷ ത്തിങ്കലു മിരിക്കുന്നതാകുന്നു. വിപക്ഷത്തിങ്കലിരിക്കുന്നതുസാ ധാരണമെന്നുതന്നെപറഞ്ഞാൽ വിരുദ്ധഹെതുവും വിപക്ഷത്തി ങ്കലിരിക്കുന്നതാകയാൽ അതിവ്യാപ്തിഭവിക്കും. അതുഹെതുവാ യിട്ട സപക്ഷത്തിങ്കലും വിപക്ഷത്തിങ്കലു മിരിക്കുന്നത എന്ന ഇവിടെ പറഞ്ഞുഎങ്കിലും അതുകൂടിയെകഴിയുഎന്നില്ല.വിരുദ്ധ ഹെതുവിന്നു സാധാരണങ്ങളിൽ അന്തൎഭാവം ഭവിച്ചാലും ദുഷ്ട തക്കുള്ളബീജം വെറെയാകയാൽ വിരുദ്ധമെന്നൊരു ഹെത്വാഭാ സമില്ലെന്നവരികയില്ലല്ലൊ- സപക്ഷത്തിങ്കലും വിപക്ഷത്തി ങ്കലുമിരിക്കാത്തത അസാധാരണമാകുന്നു. അത എതെന്നാൽ ശ ബ്ദഃ അനിത്യഃ- ശബ്ദത്വാൽ എന്നുള്ള സ്ഥലത്തിങ്കൽ ഉള്ളശബ്ദ ത്വമാകുന്ന ഹെതുവാകുന്നു എന്നറിക. ശബ്ദത്വമെന്നത അനി ത്യമാകുന്നു എന്നുനിശ്ചയിക്കപ്പെട്ടതായ ഘടംമുതലായതിൽനി ന്നും. അനിത്യമല്ലെന്നു നിശ്ചയിക്കപ്പെട്ട ഗഗനാദികളിൽനി ന്നും മടങ്ങി നിത്യമൊ അനിത്യമൊ എന്നുള്ളസംശയത്തിന്നുവി ഷയമായ ശബ്ദത്തിങ്കൽതന്നെ ഇരിക്കുന്നതാകയാൽ സപക്ഷ വിപക്ഷവ്യാവൃത്തമാകുന്നു. പ്രാചീനമതത്തിങ്കൽ സപക്ഷമെ ന്നതിന്ന സാധ്യത്തൊടുകൂടിയതാകുന്നു എന്നുനിശ്ചയിക്കപ്പെ ട്ടിരിക്കുന്ന സ്ഥലമെന്നും. വിപക്ഷമെന്നതിന്നു സാധ്യത്തൊ ടുകൂടാത്തതാകുന്നു എന്ന നിശ്ചയിക്കപ്പെട്ടസ്ഥലമെന്നും.അൎത്ഥ മാകയാൽ ശബ്ദത്വത്തിന്ന അനിത്യത്വം സാധ്യമാകുംപൊൾ അസാധാരണത ഉണ്ട. ഇപ്രകാരം മറ്റുള്ള സ്ഥലങ്ങളിലുമാക യാൽ ഇപ്പറഞ്ഞത അവരുടെ മതത്തെ അനുസരിച്ചിട്ടാകുന്നു. എന്നും മുൻപറകപ്പെട്ടതുനവീനമതമാകുന്നു എന്നുംധരിച്ചുകൊ ൾക. സൎവ്വമഭിധെയം പ്രമെയത്വാൽ എന്നുള്ള സ്ഥലത്തിങ്ക ൽ സൎവ്വങ്ങളിലും ചെന്നിരിക്കുന്നതായ സൎവ്വത്വം പക്ഷതാ

വച്ഛേദകധൎമ്മമാകയാൽ ഹേതുഅനുപസംഹാരിയാകുന്നു. ഇ
തും പ്രാചീനമതത്തെ അനുസരിച്ചുപറഞ്ഞതാകുന്നു. സൎവ്വവും
പറകപ്പെടുവാൻ യോഗ്യമായിട്ടുള്ളതാകുന്നു. അറിവിന്നുവിഷയ
മായിട്ടുള്ളതാകയാൽ എന്നുമേൽപറകപ്പെട്ട അനുമാന വാക്യ
ത്തിന്റെ അൎത്ഥമാകുന്നു. ഇവിടെ എല്ലാവസ്തുവും പക്ഷമാക
യാൽ ഹേതുസാദ്ധ്യങ്ങളുടെ സാമാനാധികരണ്യത്തെ ഗ്രഹിപ്പാ
ൻ വേറെ സ്ഥലമില്ലായ്കയാൽ അനുമിതി ഉണ്ടാകുന്നില്ലെന്നുപ
ണ്ടുള്ളവർപറഞ്ഞിരിക്കുന്നതു യുക്തമല്ല. പക്ഷൈകദേശത്തി
ങ്കൽ ഹേതുസാദ്ധ്യങ്ങളുടെ സാമാനാധികരണ്യത്തെ ഗ്രഹിച്ചാ
ൽ അനുമിതി ഭവിക്കാമല്ലോ. സാമാനാധികരണ്യം ഗ്രഹിക്ക
പ്പെടാത്തതായിട്ടു തന്നെ ഇരുന്നാലും അജ്ഞാനരൂപമായി
രിക്കുന്ന അസിദ്ധിയല്ലാതെ ഹേത്വാഭാസത്വം ചേരാത്തതാകു
ന്നു. അതുഹേതുവായിട്ടു അത്യന്താഭാവത്തിന്നു പ്രതിയോഗി
യായിഭവിക്കാത്തതായ സാദ്ധ്യത്തോടു കൂടിയതായഹേതു അനു
പസംഹാരിയാകുന്നു എന്നുമുൻപറകപ്പെട്ടതുതന്നെയുക്തമായി
ട്ടുള്ളത എന്നുധരിച്ചുകൊൾകയുംവേണം. സാദ്ധ്യമുള്ളസ്ഥലങ്ങ
ളിലൊരെടത്തുംഇരിക്കാത്തതായഹേതുവിരുദ്ധമാകുന്നു. സാദ്ധ്യ
മിരിക്കുന്ന സ്ഥലങ്ങളിലുള്ള അത്യന്താഭാവത്തിന്നു യാതൊരഭാ
വം പ്രതിയോഗിയായിഭവിക്കുന്നില്ലയോ അങ്ങിനെയുള്ള അഭാ
വത്തിന്നു പ്രതിയോഗിയായഹേതുവിരുദ്ധമാകുന്നു. എന്നുമേ
ൽപറഞ്ഞതിന്റെസാരമാകുന്നു. ആശ്രയാസിദ്ധി സ്വരൂപാസി
ദ്ധി. വ്യാപ്യത്വാസിദ്ധി. ഇങ്ങിനെ അസിദ്ധി മൂന്നുപ്രകാരമാ
കയാൽ അസിദ്ധവും മൂന്നുപ്രകാരമാകുന്നു. മണിമയപൎവ്വതം
വഹ്നിയുള്ളതാകുന്നു. എന്നിപ്രകാരമുള്ള സ്ഥലത്തിൽ മണിമയ
ത്വമെന്ന ധൎമ്മം പൎവ്വതത്തിങ്കൽ ഇരിക്കാത്തതാകയാൽ ആശ്ര
യാസിദ്ധിഭവിക്കുന്നു. ഹ്രദം [illegible]കുന്നു. ധൂമംഹേതുവായിട്ടു
എന്നിപ്രകാരമുള്ള സ്ഥലത്തിങ്കൽ ധൂമമാകുന്ന ഹേതുപക്ഷത്തി
ങ്കൽ ഇരിക്കാത്തതാകയാൽ സ്വരൂപാസിദ്ധിഭവിക്കുന്നു. നീല
ധൂമാദികളായ ഹേതുക്കളിൽ വ്യാപ്യത്വാസിദ്ധി ഭവിക്കുന്നു.
നീലധൂമത്വമെന്നതു ഗുരുധൎമ്മമാകയാൽ ഹേതുതാവച്ഛേദകമാ
യിഭവിക്കയില്ല. ഹേതുവ്യാപ്യമാകയാൽ വ്യാപ്യതാവച്ഛേദ
കമായിട്ടുള്ളതുതന്നെ ഹേതുതാവച്ഛേദകമായി ഭവിക്കേണം.
സ്വസമാനാധികരണവ്യാപ്യതാവച്ഛേദകധൎമ്മാന്തരാഘടിതമാ
യിട്ടുള്ളതല്ലാതെ വേറെഒന്നു വ്യാപ്യതയുടെ അവച്ഛേദകമായി
ഭവിക്കില്ല (സ്വസമാനാധികരണവ്യാപ്യതാവച്ഛേദകധൎമ്മാന്ത

ദാഘടിതം= സ്വസമാനാധികരണമായിരിക്കുന്ന വ്യാപ്യതാവ ച്ഛേദകധൎമ്മാന്തരത്തൊടു കൂടാത്തത- സ്വസമാനാധികരണം= സ്വാധികരണവൃത്തി- (താനിരിക്കുന്നെടത്തിരിക്കുന്നത) വ്യാപ്യ താവച്ഛേദകധൎമ്മം=വ്യാപ്യതാവച്ഛേദകമായിരിക്കുന്ന ധൎമ്മം- വ്യാപ്യതാവച്ഛേദകം=വ്യാപ്യതയുടെ അവച്ഛേദകം- വ്യാപ്യ താവ്യാപ്യമാവൂ എന്നുള്ളത- ധൎമ്മാന്തരം-അന്യധൎമ്മം- നീല ധൂമത്വംമെല്പ്രകാരമല്ല ധൂമത്വമാകുന്നാവെറെ ഒരു വ്യാപ്യതാവ ച്ഛേദകംഅതിങ്കൽഘടകമായിട്ടിരിക്കുന്നു- അതിന്റെറജ്ഞരി പ്പ നീലധൂമത്വം ഇരിക്കുന്നെടത്തു തന്നെയാകയാൽ നീലധൂമ ത്വത്തൊടു സമാനാധികരണമായിട്ടും അതുഭവിക്കുന്നു- കപി സംയൊഗത്തിന്റെയും കപിസംയൊഗാഭാവത്തിന്റെയും വ്യാ പ്യങ്ങളുള്ളതാകുന്നു എന്നുള്ളപരാമൎശം ഭവിച്ചാലും ഹെതുക്കൾ ക്കു സൽപ്രതിപക്ഷത്വംഭവിക്കുന്നില്ല- അതുഹെതുവായിട്ടു സാ ദ്ധ്യവിരുദ്ധമായസാദ്ധ്യാഭാവത്തിന്റെ വ്യാപ്തിയുള്ള പദാൎത്ഥംപ ക്ഷത്തിങ്കലുണ്ടു എന്നുള്ള ജ്ഞാനമുള്ളപ്പൊൾ ഉണ്ടായതായിയും സാദ്ധ്യവ്യാപ്തിയൊടു കൂടിയതായപദാൎത്ഥം പക്ഷത്തിങ്കലുണ്ടുഎ ന്നിപ്രകാരമുള്ളതായിയും ഇരിക്കുന്ന പരാമൎ ന്ന വിഷയമാ യിട്ടുള്ളതു സൽപ്രതി പക്ഷമാകുന്നു- സാദ്ധ്യ ൊടു കൂടാത്ത തായപക്ഷം ബാധമാകുന്നു- പക്ഷമെന്നതുകൊണ്ടു പക്ഷതാ വച്ഛേദക വിശിഷ്ടത്തെ ഗ്രഹിച്ചുകൊൾക- എന്നാൽഘട ത്തിങ്കൽ ഗന്ധമുണ്ടായാലും ആദ്യക്ഷണൊവച്ഛിന്നഘടത്തിങ്കൽ ഗന്ധംസാദ്ധ്യമാകുമ്പൊൾ ഉള്ളതായ ബാധത്തിങ്കൽ അവ്യാപ്തി ഭവിക്കില്ല- ഇപ്രകാരം മൂലാവച്ഛിന്നവൃക്ഷഃ കപിസംയൊഗീ എന്നുള്ളസ്ഥലത്തിങ്കലും ഗ്രഹിച്ചുകൊൾക- ഇങ്ങിനെ അനുമാ നപ്രകരണം സമാപ്തമായി-

വ്യാ ഗ്രാമീണസ്യപ്രഥമതഃപശ്യതൊഗവയാദികം। സാദൃശ്യ ധീൎഗ്ഗവാദീനാം യാസ്യാൽസാകരണംമതം॥

വൃ- വാക്യാൎത്ഥസ്യാതിദെശസ്യസ്മൃതിൎവ്വ്യാപാരഉച്യതെ। ഗ വയാദിപദാനാന്തുശക്തിധീരുപമാഫലം॥

അന്വയം ____ ഗവയാദികം- പ്രഥമതഃ- പശ്യതഃ- ഗ്രാമീണ സ്യ-യാ- ഗവാദീനാം- സാദൃശ്യധീഃ സ്യാൽ-സാ- ഉപമിതെഃ കരണം- അതിദെശസ്യ- വാക്യാൎത്ഥസ്യ-സ്മൃതിഃ- വ്യാപാരഃ- ഉ ച്യതെ ഗവയാദിപദാനാം- ശക്തിധീഃ— തു ഉപമാ-ഫലം- ഭ വതി-

അന്വയാൎത്ഥം ____ ഗവയാദികത്തെ മുമ്പെ പശ്യന്നായിരി

ക്കുന്ന ഗ്രാമീണന്നു യാതൊരു ഗവാദികളുടെ സാദൃശ്യധീഭവി
ക്കുമൊ അതു ഉപമിതിയിങ്കൽ കരണമായിഭവിക്കുന്നു അ
തിദെശമായിരിക്കുന്ന വാക്യാൎത്ഥത്തിന്റെസ്മൃതി വ്യാപാരമായി
ഭവിക്കുന്നു. ഗവയാദിപദങ്ങളുടെ ശക്തിധീയായിത്തന്നെഇരി
ക്കുന്ന ഉപമാഫലമായിഭവിക്കുന്നു.

പരിഭാഷാ—— ഗവയാദികം=ഗവയം തുടങ്ങിയുള്ളത ഗവ
യഃ=ഗവയമെന്നമൃഗം-പശ്യൻ=ദശിച്ചിയങ്ങുന്നവൻ. ദശിക്കു
കാണ്കെ-ഗ്രാമീണൻ= ഗ്രാമത്തിങ്കൽ ഭവിച്ചവൻ- ഗവാദികൾ =
ഗൊവു തുടങ്ങിയുള്ളവ— ഗൊവ=പശു- സാദൃശ്യധീ= സാദൃശ്യ
ത്തിന്റെധീ- സാദൃശ്യം=സാമ്യം- ധീ=ജ്ഞാനം— ഉപമിതി=ഉപ
മിതിഎന്നഅനുഭവം- കരണം=കാരണവിശെഷം- അതിദെ
ശം=സാദൃശ്യപ്രതിപാദനം. വാക്യാൎത്ഥം= വാക്യത്തിന്റെഅ
ൎത്ഥം- സ്മൃതി= സ്മരണം വചിക്കു=പറക- ഗവയാദിപദങ്ങൾ=
ഗവയാദികളായിരിക്കുന്നപദങ്ങൾ- ഗവയാദികൾ=ഗവയംതു
ടങ്ങി ഉള്ളത- ഗവയം=ഗവയമെന്നപദം- ശക്തിധീ=ശക്തി
ജ്ഞാനം ഉപമാ=ഉപമിതി

ഉപമിതിപ്രകരണം

സാരം——— ഒരുത്തൻ ഗ്രാമമാത്രത്തിങ്കൽ പരിജയിച്ചവനാ
കയാൽ ഗവയപദാൽ വാച്യമായ മൃഗവിശെഷത്തെ അറിഞ്ഞി
ട്ടില്ല അങ്ങിനെ ഇരിക്കുമ്പൊൾ ഒരുദിവസം കാട്ടിൽ പരിജയി
ച്ചവനായ ഒരുത്തന്റെ ഗവയമെന്നതു ഗൊസദൃശമാകുന്നു എ
ന്നുള്ള വാക്കുകൊണ്ടു ഗവയപദം ഗൊസാദൃശ്യമുള്ളതായ ഒരുമൃ
ഗത്തെ പറയുന്നതാകുന്നു എന്നു ഗ്രഹിച്ചു- ഇങ്ങിനെ ഉള്ളഅ
വസ്ഥ സാംഭവിക്കുകയും അന്തരം ഒരുകാലത്തിങ്കൽ അവന്റെ
അരണ്യഗമനവും ഗവയദശനമുണ്ടാകയും ചെയ്യാൽ ഗൊവി
നൊടു സദൃശമായൊരു മൃഗത്തെകാണുമ്പൊൾ ഇത ഗൊസ
ദൃശമാകുന്ന എന്നിപ്രകാരം അവനുണ്ടാകുന്ന ഗൊസാദൃശ്യ
ജ്ഞാനം ഉപമിതിയുടെ കരണമായി ഭവിക്കും- വ്യാപാരം എ
ന്താകുന്നു എന്നുണ്ടു എങ്കിൽ ഗൊസദൃശമാകുന്നു ഗവയമെന്നു
ള്ളഅതിദെശവാക്യാൎത്ഥസ്മരണത്തെ ജനിപ്പിക്കുതന്നെ എന്നഅ
റിഞ്ഞുകൊൾക- മെൽപ്രകാരമുള്ള അതിദെശവാക്യാൎത്ഥസ്മര
ണമുണ്ടായതിന്റെ ശെഷം ഈ മൃഗവും ഇതുപൊലെഉള്ളതും
ഗവയപദത്താൽ പറകപ്പെടുന്നതാകുന്ന എന്നിപ്രകാരം ഭവി
ക്കുന്ന ബൊധം യാതൊന്നൊ അതു ഉപമിതിയാകുന്നു- അതു
മെൽപറഞ്ഞ കരണത്തിന്റെ ഫലവുമാകുന്നു- ഇപ്രകാരം മറ്റ

ള്ളതുകളെയും ഗ്രഹിച്ചുകൊൾക—

ഇത്യുപമിതിപ്രകരണസമാപ്തിഃ

വൃ— പദജ്ഞാനംതുകരണം ദ്വാരം തത്രപദാൎത്ഥധീഃ। ശാബ്ദ ബൊധഃഫലംതത്രശക്തിധീസ്സഹകാരിണീ

അന്വയം— ശാബ്ദബൊധെ—പദജ്ഞാനം-തു— കരണം— തത്ര— പദാൎത്ഥധീഃ ദ്വാരം- ശാബ്ദബൊധഃ ഫലം— തത്ര-ശക്തിധീഃ- സഹകാരിണീ-

അന്വയാൎത്ഥം— ശാബ്ദബൊധത്തിങ്കൽ പദജ്ഞാനംതന്നെ കരണമാകുന്നു. അതിങ്കൽ പദാൎത്ഥധീദ്വാരമാകുന്നു. ശാബ്ദബൊധംഫലമാകുന്നു. അതിങ്കൽ ശക്തിധീസഹകാരിണിയാകുന്നു.

പരിഭാഷാ— ശാബ്ദബൊധം= ശാബ്ദമായിരിക്കുന്ന ബൊധം=ശാബ്ദം=ശബ്ദത്തെസംബന്ധിച്ചത— (ശബ്ദത്തിങ്കൽനിന്നുണ്ടാകുന്നതെന്നുസാരം—) പദജ്ഞാനം=പദങ്ങളുടെജ്ഞാനം- കരണം=കാരണവിശെഷം- പദാൎത്ഥധീ=പദാൎത്ഥജ്ഞാനം— ദ്വാരം=ഉപായം അത്ര=ശാബ്ദബൊധം- ശക്തിധീ=ശക്തിയുടെ ധീ— ശക്തി=പദാൎത്ഥങ്ങളുടെ സംബന്ധം— ധീ=ജ്ഞാനം— സഹകാരണി=സഹായിക്കുന്നതു—

ശാബ്ദബൊധപ്രകരണം

സാരം— ശാബ്ദബൊധത്തിങ്കൽ കരണം പദജ്ഞാനം തന്നെയാകുന്നു- പദജന്യമായ പദാൎത്ഥസ്മരണം വ്യാപാരമാകുന്നു. അതു ഹെതുവായിട്ട പദജ്ഞാനവും പ്രത്യക്ഷം മുതലായതുകൊണ്ടുള്ള പദാൎത്ഥ ജ്ഞാനവു മുണ്ടായാൽ ശാബ്ദബൊധം ഭവിക്കുന്നില്ല- പദാൎത്ഥസ്മരണം വല്ലൊരു പ്രകാരം പദത്താൽ ഉണ്ടാക്കപ്പെട്ടതായിരുന്നാലും മതിയാകയില്ല- വൃത്തികൊണ്ടായിരിക്കെണം. അതുവെണ്ട എങ്കിൽ ഘടാദി പദത്തിങ്കൽ നിന്ന അതിന്റെ സമവായ സംബന്ധം ആകാശത്തിങ്കൽ ഉള്ളതിനാൽ ആകാശസ്മരണം ഭവിച്ചിരിക്കുംപൊൾ ആകാശവും ശാബ്ദബൊധത്തിന്ന വിഷയമായി ഭവിക്കെണമെന്നുവരും അതുഹെതുവായിട്ടു മെൽ പ്രകാരം തന്നെ പറയെണം- വൃത്തി എന്നതു ശക്തിയൊലക്ഷണയൊ ആകുന്ന സംബന്ധമാകുന്നു- ശക്തിജ്ഞാനംകൊണ്ടുള്ള ഉപയൊഗം ഇവിടെത്തന്നെയാകുന്നു- മുമ്പെ ശക്തിയെ ഗ്രഹിച്ചിട്ടില്ല എങ്കിൽ പദജ്ഞാനമുണ്ടായാലും തൽസംബന്ധെന പദാൎത്ഥസ്മരണത്തിന്ന ചെൎച്ചയില്ലായ്കവരുമെല്ലൊ- പദജ്ഞാനം ഒരു സംബന്ധിയുടെ ജ്ഞാനം ആപ

രസംബന്ധിയുടെ ജ്ഞാനത്തിന്നു ഹേതുവാകയാൽ അൎത്ഥത്തെ സ്മരിപ്പിക്കുന്നതാകുന്നു. ശക്തി എന്നതു പദത്തോടു കൂടെ പദാൎത്ഥത്തിന്നുള്ള സംബന്ധമാകുന്നു. പദപദാൎത്ഥങ്ങളുടെ സംബന്ധം ഈ ശബ്ദത്തിങ്കൽ നിന്ന ഈ അൎത്ഥത്തെ ജനങ്ങൾ ബോധിക്കട്ടെ എന്നുള്ള ഈശ്വരെച്ശാ സ്വരൂപമാകുന്നു. ആധുനികമായ നാമത്തിന്നും ശക്തി ഉണ്ട. പതിനൊന്നാം ദിവസം പിതാവു നാമകരണത്തെ ചെയ്യെണമെന്ന ഈശ്വരെച്ശയുണ്ടാകയാൽ പിതാവിനാൽ നിശ്ചയിക്കപ്പെടുന്ന നാമശബ്ദങ്ങൾക്കെല്ലാം ആരെക്കുറിച്ച അതുകൾ വാചകങ്ങളായി നിശ്ചയിച്ചുവൊ അവരിൽ ശക്തിയൊടെ കൂടിയതുകളല്ലൊ ആകുന്നത. ഇങ്ങിനെ ഉള്ള നാമങ്ങളെ ഒഴിച്ച അവരവരുടെ ഇച്ശതന്നെ ഹെതുവായിട്ട ഇന്നാളുവർ ഇന്നതിന്നു പെർ ഇന്നതെന്നു നിശ്ചയിച്ചാൽ അതുകൾ ശക്തിയുള്ളതുകളായി ഭവിക്കില്ല ഇങ്ങിനെ പണ്ടുള്ളവർ പറഞ്ഞിരിക്കുന്നു. നവീനന്മാർ ശക്തി എന്നത ഈശ്വരെച്ശയാകുന്നു എന്നുള്ളതിന്നു പ്രമാണമില്ല. അതുഹെതുവായിട്ട ഇച്ശതന്നെ എന്നു പറയുന്നതു യുക്തമാകുന്നു. അതു ഹെതുവായിട്ടഇന്നൊരുത്തൻഇന്നപദംഇന്നതിനെപറയുന്നതായി ഭവിക്കട്ടെ എന്നു നൂതനമായിട്ടു തന്നെ ഇച്ശിച്ചാലും അതു ശക്തിതന്നെ എന്നു പറയുന്നു. ശക്തി ഉണ്ടായിരുന്നാലും ശക്തിയെ ഗ്രഹിക്കാത്തവൎക്ക ശാബ്ദബൊധം ഭവിക്കില്ല. അതു കൊണ്ടു ശക്തിഗ്രഹണം ആവശ്യകമാകുന്നു. ശക്തിഗ്രഹണമുണ്ടാകുന്നതു വ്യാകരണം മുതലായതുകളിൽ നിന്നാകുന്നു. അപ്രകാരം അറിവെറിയവർ പറഞ്ഞിട്ടുണ്ട അവരുടെ വചനം—

ശക്തിഗ്രഹംവ്യാകരണൊപമാനകൊശാപ്തവാക്യ വ്യവഹാരതശ്ച വാക്യസ്യശെഷാദ്വിവൃതെൎവ്വദന്തിസാന്നിധ്യതസ്സിദ്ധപദസ്യവൃദ്ധാഃ എന്നാകുന്നു. ഇതിന്റെ അന്വയം മുതലായതിനെ താഴെ കാണിക്കുന്നു.

അന്വയം—— ശക്തിഗ്രഹഃ—വ്യാകരണൊപമാനകൊശാപ്തവാക്യവ്യവഹാരതഃ. വാക്യസ്യ- ശെഷാൽ- വിവൃതെഃ. സിദ്ധപദസ്യ-സാന്നിദ്ധ്യതഃ- ച—ഭവതി. ഇതി—വൃദ്ധാഃ-വദന്തി-

അന്വയാൎത്ഥം——ശക്തിഗ്രഹം വ്യാകരണൊപമാനകൊശാപ്തവാക്യവ്യവഹാരങ്ങളിൽനിന്നും വാക്യത്തിന്റെ ശെഷത്തിങ്കൽനിന്നും വിവൃതിയിങ്കൽനിന്നും സിദ്ധപദത്തിന്റെ സാന്നിധ്യത്തിങ്കൽ നിന്നും ഭവിക്കുന്നു എന്ന വൃദ്ധന്മാർപറയുന്നു.

പരിഭാഷാ — ശക്തിഗ്രഹം=ശക്തിഗ്രഹണം- വ്യാകരണൊ

പമാനകോശാപ്തവാക്യവ്യവഹാരങ്ങൾ വ്യാകരണവും ഉപമാനവും കോശവും ആപ്തവാക്യവും വ്യവഹാരവും വ്യാകരണം=വ്യാകരണമെന്നശാസ്ത്രം. ഉപമാനം=ഉപമാനമെന്നപ്രമാണം- കോശം=അമരകോശം മുതലായ അഭിധാനം- ആപ്തവാക്യം=ആപ്തന്റെവാക്യം- ആപ്തൻ=യഥാൎത്ഥവക്താവ- (ഉള്ളവണ്ണംപറയുന്നവൻ) വാക്യം=വചനം വ്യവഹാരം=ഉത്തരവും പ്രത്യുത്തരമായ ലൌകികവചനം- വാക്യം-സമാനാധികരണങ്ങളായപദങ്ങളുടെ സമൂഹം- ശെഷം=ശിഷ്ടമായവാക്യം വിവൃതി=വിവരണം. വ്യാഖ്യാനമെന്നൎത്ഥം) സിദ്ധപദം സിദ്ധമായിരിക്കുന്നപദം- സിദ്ധം=ജ്ഞാതാൎത്ഥം— (അറിയപ്പെട്ടതായ അൎത്ഥത്തൊടുകൂടിയത) സാന്നിദ്ധ്യം=അടുപ്പം— വൃദ്ധന്മാർ=പണ്ടുള്ളവർ— വദിക്കു=പറക-

സാരം — ശക്തിഗ്രഹണം വ്യാകരണശാസ്ത്രത്തിങ്കൽ നിന്നും ഉപമാനമാകുന്ന പ്രമാണത്തിങ്കൽ നിന്നും അമരകോശം മുതലായ കോശത്തിങ്കൽനിന്നും യഥാൎത്ഥവക്താവായവിദ്വാൻ കൽനിന്നും ലൌകികവ്യവഹാരത്തിങ്കൽനിന്നും വാക്യശെഷത്തിങ്കൽനിന്നും വ്യാഖ്യാനത്തിങ്കൽ നിന്നും പ്രസിദ്ധമായ അൎത്ഥത്തൊടു കൂടിയതായ പദത്തിന്റെ അടുക്കെയുള്ള പ്രയൊഗത്തിങ്കൽനിന്നും ഭവിക്കുന്നു-

പ്രകൃതിപ്രത്യയാദികളുടെ ശക്തിഗ്രഹണം വ്യാകരണ ശാസ്ത്രത്തിങ്കൽ നിന്നു ഭവിക്കുന്നു- വ്യാകരണ ശാസ്ത്രത്തിംകൽനിന്നു ഗ്രഹിക്കപ്പെട്ട ശക്തി ബാധകമുണ്ടായാൽ ഉപെക്ഷിക്കപ്പെടുകയും ചെയ്യും വൈയാകരണന്മാർ ആഖ്യാതത്തിന്ന കൎത്താവിങ്കലാകുന്നു ശക്തി എന്നു ചൈത്രഃ പചതി ഇത്യാദി സ്ഥലങ്ങളിൽ പറയുന്നു- (ആഖ്യാതമെന്നതു പചതി ഇത്യാദിസ്ഥലങ്ങളിൽ കെൾക്കപ്പെടുന്നതിന്ന ഇത്യാദി പ്രത്യയങ്ങളാകുന്നു) വൈയാകരണന്മാർ മെൽ പ്രകാരം പറയുന്നതിനെ നൈയായികന്മാർ സഹിക്കുന്നില്ല. ആഖ്യാതത്തിന്നു കൎത്താവിങ്കൽശക്തിയെ സ്വീകരിച്ചാൽ ശക്യതാവഛെദകധൎമ്മം കൎത്തൃത്വമായിട്ടുവരും- കൎത്തൃത്വമെന്നതു കൃതിമത്വമാകുന്നു- അതുഗുരുവാകയാൽ നൈയായികന്മാർ അതിന്നു കൃതിയിംകൽ ശക്തിയെ സ്വീകരിച്ചിരിക്കുന്നു അപ്രകാരമായാൽ കൃതിത്വമെന്ന ലഘുവായ ധൎമ്മം ശക്യതാവഛെദകമായി ഭവിക്കും. ലഘുധൎമ്മത്തിന്ന അവഛെദകത്വം സംഭവിക്കുംപൊൾ ഗുരുധൎമ്മത്തിങ്കൽ അതിനെ സ്വീകരിക്കുന്നതു യുക്തമല്ല- കൃതി എന്നതു യത്നം തന്നെ

അതു ചൈത്രാദികളിൽ വിശേഷണമായിട്ട ശാബ്ദബോധത്തിങ്കൽപ്രകാശിക്കുന്നചൈത്രഃ പചതിഎന്നതിംകൽനിന്നുചൈത്രൻപാകത്തിന്ന അനുകൂലയായ കൃതിഉള്ളവനാകുന്നു എന്നുള്ള ബോധമാകുന്നത വൈയാകരണന്മാർ പറയും പ്രകാരം ചൈത്രനാകുന്ന കത്താവിനൊട്ട കൂടിയതാകുന്ന പാകമെന്നല്ല എന്നാൽ മെൽ പറഞ്ഞ സ്ഥലത്തിങ്കൽ കത്താവ ഒന്നിനാലും പറകപ്പെടാത്തതാകയാൽ ചൈത്രപദത്തിങ്കൽനിന്ന പരമായിട്ട തൃതീയാവിഭക്തിതന്നെ വെണമെന്നു വരും- (കത്തൃകരണയൊസ്തൃതീയാ എന്നുള്ള സൂത്രംകൊണ്ട അനഭിഹിതങ്ങളായ കത്തൃകരണങ്ങളിൽ തൃതീയാവിഭക്തി വിധിക്കപ്പെട്ടിരിക്കുന്നു- അനഭിഹിതങ്ങൾ എന്നതിന്ന വെറെ ഒന്നിനാലും പറകപ്പെടാത്തവ എന്നെല്ലൊ അത്ഥമാകുന്നത എന്നു പറയുന്നുവൊ എന്നാൽ അവിടെ തൃതീയാ വിഭക്തി വരികയില്ല എന്നതിനെ സാധിക്കാം- അനഭിഹിതെ എന്ന സൂത്രത്തിന്ന അനഭിഹിത സംഖ്യാകെ എന്ന അത്ഥമാകുന്നു- (അനഭിഹിതസംഖ്യാകം=അനഭിഹിതയായിരിക്കുന്ന സംഖ്യയൊടു കൂടിയത അനഭിഹിതാ=അഭിഹിതയല്ലാത്തത അഭിഹിതാ=അഭിധാനംചെയ്യപ്പെട്ടത— അഭിധാനംചെയ്ക=പറക- സംഖ്യാ=എകത്വാദി) ചൈത്രഃപചതി എന്നുള്ള സ്ഥലത്തിങ്കൽ തികത്താവിങ്കൽ ഇരിക്കുന്നതായ കൃതിയെ യാതൊരു പ്രകാരം പറയുന്നുവൊ അപ്രകാരം കത്താവിംകൽ ഇരിക്കുന്നതായസംഖ്യയെയുംപറയുമെന്നുസ്വീകരിച്ചിരിക്കുന്നു- എന്നാൽകത്താവിന്റെ സംഖ്യ ഒന്നിനാലും പറകപ്പെട്ടതല്ലെന്നു വരിക ഇല്ല എല്ലൊ അതു ഹെതുവായിട്ട ചൈത്ര പദത്തിങ്കൽനിന്നു പരമായിട്ട തൃതീയാ ഭവിക്കില്ല എന്നറിക- ആഖ്യാതത്താൽ പറകപ്പെട്ടതായ സംഖ്യാന്വയം എവിടെ എന്നുണ്ട എംകിൽ അതിന്റെ അന്വയത്തിന്നു യൊഗ്യമായിട്ടുള്ളതു കമ്മത്വം മുതലായതിനാൽ സ്പൎശിക്കപ്പെടാത്തതായിട്ടുംപ്രഥമാന്ത പദത്താൽബൊധിപ്പിക്കപ്പെടുന്നതായിട്ട മിരിക്കുന്ന അത്ഥമാകുന്നു എന്നു ധരിച്ചു കൊൾക- കമ്മത്വാദികളാൽ സ്പൎശിക്കപ്പെടാത്തതായിരിയുമെന്നു പറഞ്ഞതിന്നുവിശെഷണതാ താൽപൎയ്യത്തെക്കുറിച്ചു വിഷയമാവരുത എന്നതു മാത്രം സാരമാകയാൽ ചൈത്ര ഇവ ഗച്ഛതി എന്നുള്ള സ്ഥലത്തിങ്കൽ ആഖ്യാതത്താൽ ബൊധിപ്പിക്കപ്പെട്ടതായ എകത്വസംഖ്യാന്വയം ഭവിക്കുന്നില്ല യാതൊരു കമ്മാദികളിൽ വിശെഷണതാ താൽപൎയ്യം ഭവിക്കുന്നില്ലയൊ അതുകളിൽ സംഖ്യാന്വ

യം ഭവിക്കരുത എന്നതു ഹെതുവായിട്ടു പ്രഥമാന്ത പദത്താൽ ബൊധിപ്പിക്കപ്പെട്ടതായിയുമെന്നുള്ള അംശവും സഫലമാകുന്നു എന്നു ധരിച്ചു കൊൾക- അല്ലാ എംകിൽ ധാത്വൎത്ഥമല്ലാതെ ഉള്ളതിനെക്കുറിച്ചു വിശെഷണമായി ഭവിക്കാത്തത എന്നുതന്നെ അതിൻെറ സാരത്തെ ഗ്രഹിച്ചു കൊൾക- എന്നാലും ചൈത്ര ഇവഗച്ഛതി എന്നുള്ളസ്ഥലത്തിംകൽ ചൈത്രനു സംഖ്യാന്വയ യൊഗ്യത്വം ഭവിക്കയില്ല- സ്തൊകം പചതി എന്നുള്ളസ്ഥലത്തിംകൽ സ്തൊകപദാൎത്ഥത്തിംകൽ സംഖ്യാന്വയം ഭവിക്കരുത അതിനായിക്കൊണ്ടാകുന്നു ശിഷ്ടമെന്നു ധരിച്ചു കൊൾക- (ചൈത്രഃപചതി എന്നതിന്നു ചൈത്രൻ പചിക്കുന്നു എന്നൎത്ഥം- ചൈത്രൻ=ചൈത്രനെന്നു പെരൊട്ടുകൂടിയ ഒരുത്തൻ— പചിക്ക=വെവിക്ക. ചൈത്രഇവഗച്ഛതി എന്നതിന്നു ചൈത്രനെന്നപൊലെ ഗമിക്കുന്നു എന്ന അൎത്ഥമാകുന്നു- സ്തൊകം പചതി എന്നതിന്നു സ്തൊകമാകുംവണ്ണം പചിക്കുന്നു- എന്ന അൎത്ഥമാകുന്നു സ്തൊകം=അല്പം— സ്തൊകമെന്നതു ദ്വിതീയാന്തമാകുന്നു എന്നും ഗ്രഹിച്ചുകൊൾക- ഇപ്രകാരം വ്യാപാരത്തിംകലും ആഖ്യാതത്തിന്നു ശക്തി ഭവിക്കുന്നില്ല- അപ്രകാരമായാലും ഗൌരവമുണ്ട- രഥൊഗച്ഛതി ഇത്യാദി സ്ഥലങ്ങളിൽ വ്യാപാരത്തിംകലൊ ആശ്രയത്വത്തിംകലൊ ലക്ഷണയാകുന്നു- ജാനാതി ഇത്യാദി സ്ഥലത്തിംകൽ ആശ്രയത്വത്തിംകൽ ലക്ഷണയാകുന്നു- നശ്യതി ഇത്യാദിസ്ഥലത്തിംകൽ പ്രതിയൊഗിത്വത്തിംകൽ നിരൂഢ ലക്ഷണയാകുന്നു- ഉപമാനത്തിംകൽ നിന്നശക്തിഗ്രഹം ഭവിപ്പാനുള്ള വഴി മുമ്പെപറകപ്പെട്ടു— ഇപ്രകാരം കൊശത്തിംകൽനിന്നും ശക്തിഗ്രഹം ഭവിക്കുന്നു- കൊശത്തിംകൽനിന്നു ഗ്രഹിക്കപ്പെട്ട ശക്തിയും ബാധക മുണ്ടായാൽ ഉപെക്ഷിക്കപ്പെടുന്നതാകുന്നു. നീലാദി പദങ്ങൾക്കു നീലരൂപം മുതലായതുകളിലും നീലരൂപം മുതലായതുള്ളതു കളിലും ശക്തികൊശങ്ങളിൽ നിന്നുഗ്രഹിക്കപ്പെട്ടുഎംകിലും ലാഘവം ഹെതുവായിട്ടു നീലരൂപാദികളിൽ ശക്തിയും അതുള്ളതുകളിൽ ലക്ഷണയുമാകുന്നു എന്നുമതമാകയാൽനീലാദിവിശിഷ്ടങ്ങളിൽ ഗ്രഹിക്കപ്പെട്ടശക്തിയെ ഉപെക്ഷിച്ചിരിക്കുന്നു ഇങ്ങിനെ സ്ഥലാന്തരങ്ങളിലും ഗ്രഹിച്ചുകൊൾക. യഥാൎത്ഥമായി പറയുന്നവൻെറ വാക്കിങ്കൽനിന്നും ശക്തിഗ്രഹണം ഭവിക്കും. അതിന്നു ഉപകരിക്കുന്നതായവാക്കു കൊകിലഃ പികപദവാച്യഃ ഇത്യാദിയാകുന്നു. കൊകിലഃ പികപദവാച്യഃ എന്നതിന്നു

കൊകിലം പികപദവാച്യമാകുന്നു എന്നൎത്ഥമാകുന്നു. കൊകിലം=കുയില— പികപദവാച്യം=പികപദത്താൽവാച്യം—പികപദം=പികമെന്നുള്ളപദം— വാച്യം=വചിക്കപ്പെടുവാൻയൊഗ്യം— വചിക്ക=പറക— ഇങ്ങിനെ മെൽപറഞ്ഞ ആപ്തവാക്യത്തിന്റെ അൎത്ഥത്തെഗ്രഹിച്ചുകൊൾക— ഇതിങ്കൽനിന്ന പികപദത്തിന്ന കുയിലിങ്കൽ ശക്തിഉണ്ടഎന്നത്തു ഗ്രഹിക്കപ്പെട്ടു ന്നു— ഇങ്ങിനെ ശെഷമുള്ളതുകൾക്കുമാമെന്നു ധരിച്ചുകൊൾക-വ്യവഹാരത്തിങ്കൽ നിന്നും ശക്തിഗ്രഹം ഭവിക്കുന്നു. എങ്ങിനെ എന്നുണ്ടെങ്കിൽ പറയാം കെട്ടുകൊൾക—

സ്വാമിഭൃത്യഭാവത്തൊടു കൂടിയരണ്ടുവൃദ്ധന്മാരിൽ സ്വാമിയായ വൃദ്ധൻ ഭൃത്യനായവൃദ്ധനൊടു ഘടമാനയ എന്നുപറഞ്ഞതിനെകെൾക്കുകയും അപ്രകാരം പറഞ്ഞതിന്റെശെഷം ഭൃത്യൻ പൊയി ഒരുകുടംകൊണ്ടുവന്നതുകാണുകയും കൂടെഅടുക്കെനില്ക്കുന്ന ഒരുബാലന്നു ഭവിച്ചാൽ കുടംകൊണ്ടുവരിക എന്നുള്ളകാൎയ്യം ഘടമാനയ എന്നുള്ളശബ്ദത്താൽ ഉണ്ടാക്കപ്പെട്ടുമെന്നുള്ള ബൊധം അവന്നുഭവിക്കുന്നു. അനന്തരം മറെറാരുസമയത്തിങ്കൽ ഘടംനയ ഗാമാനയ എന്നുപറഞ്ഞതിനെ കെൾക്കുകയും കുടം കൊണ്ടുപൊയതിനെയും പശുവിനെകൊണ്ടുവന്നതിനെയും കാണുകയുംകൂടിഭവിച്ചാൽ അവന്നു ഘടാദിപദങ്ങളുടെ ശക്തിഗ്രഹണം ഭവിക്കും. എങ്കിലും അതുകാൎയ്യത്തൊടു സംബന്ധിച്ചിരിക്കുന്ന ഘടം മുതലായതിങ്കലാകുന്നു. കാൎയ്യമെന്നതു കൊണ്ടുപൊക— കൊണ്ടുവരിക ഇങ്ങിനെ തുടങ്ങിയുള്ളക്രിയയാകുന്നു- അങ്ങിനെ ഉള്ളക്രിയയൊടു സംബന്ധിച്ചതുകളായ കുടം മുതലായതുകളിൽ തന്നെ ഘടാദിപദശക്തിഗ്രഹണംവൃദ്ധവ്യവഹാരത്തിങ്കൽ നിന്നുതന്നിക്കു സംഭവിച്ചിരിക്കയാൽ ആ ബാലന്നു ഭൂതലെഘടഃ എന്നുള്ളവാക്യത്തിങ്കൽനിന്നു ഒരുബൊധവുമുണ്ടാകുന്നില്ല- കാൎയ്യത്തൊട അന്വിതങ്ങളായ പദാൎത്ഥങ്ങളിലല്ലാതെ അവൻ ഘടാദിപദങ്ങളുടെ ശക്തിയെ ഗ്രഹിച്ചിട്ടില്ല- ഘടാദിപദങ്ങൾക്കുകാൎയ്യാന്വയികളായ കുടം മുതലായതുകളെ ഗ്രഹിപ്പിപ്പാൻ സാമൎത്ഥ്യമുണ്ട എന്നാകുന്നു അവൻഗ്രഹിച്ചിട്ടുള്ളത- എന്തുകാൎയ്യത്തൊട അന്വയത്തൊടു കൂടിയതുകളിലാകുന്നു ഗ്രഹിച്ചിട്ടുള്ളത എന്നുബൊധിക്കുന്നുഎങ്കിൽ പറയാം- കാൎയ്യങ്ങൾ അതാതുസ്ഥലങ്ങളിൽ അതാതുകളായിരിക്കും- അതുകൊണ്ട സാമാന്യേനപറയുമ്പൊൾ കാൎയ്യാന്വിതങ്ങളിലെന്നല്ലാതെ പറഞ്ഞുകൂടാ- കാൎയ്യാന്വിതങ്ങളിൽ ഗ്രഹിച്ചിരി

ക്കുന്ന ശക്തിയുടെസ്മരണം ഭവിക്കെണമെങ്കിൽ അതാതുകാ
ൎയ്യങ്ങളെ ബൊധിപ്പിക്കുന്നതായ പദങ്ങൾ ഉണ്ടായിരിക്കെണം-
ഭൂതലെഘടഃ എന്നുള്ളപദങ്ങൾക്കു കാൎയ്യബൊധനത്തിങ്കൽസാ
മൎത്ഥ്യമില്ല- ലിങ്, ലൊട്, തവ്യൽഇത്യാദികളായ പ്രത്യയങ്ങ
ൾ അവസാനത്തിങ്കലാക്കി ഉച്ചരിക്കപ്പെട്ട ശബ്ദങ്ങളാകുന്നുകാ
ൎയ്യബൊധത്തെ ജനിപ്പിക്കുന്നത— നയെഃ ആനയെഃ- ഇത്യാദി
കൾ ലിങ് എന്ന പ്രത്യയത്തെ അവസാനത്തിങ്കലാക്കി ഉച്ച
രിക്കപ്പെട്ടതുകളാകുന്നു. നയ, ആനയ ഇത്യാദികൾ- ലൊഡ
ന്തങ്ങളാകുന്നു. നെതവ്യം ആനെതവ്യം ഇത്യാദികൾ തവ്യൽ
പ്രത്യയാന്തങ്ങളാകുന്നു ഇങ്ങിനെ ഉള്ളശബ്ദങ്ങൾ അതാതുകാ
ൎയ്യങ്ങളെ ബൊധിപ്പിക്കുന്നതാകുന്നു എന്നുള്ള അറിവ അവനു
സിദ്ധമായിട്ടുണ്ട എങ്കിലും അങ്ങിനെഉള്ളശബ്ദങ്ങൾ ഭൂതലെ
ഘടഃ എന്നുള്ളതുകളിൽനിന്ന അന്യങ്ങളാകയാൽ അതുകളിൽ
നിന്നു കാൎയ്യബൊധം ഭവിക്കുന്നില്ല അതുഹെതുവായിട്ടുശക്തി
സ്മരണത്തിന്ന കാരണമില്ല എന്നുവന്നിരിക്കുന്നു. അപ്പൊൾ
ഭൂതലെഘടഃ ഇത്യാദിവാക്യങ്ങളിൽ [illegible] ശാബ്ദബൊധംഭവി
ക്കുന്നതെങ്ങിനെ അതിന്നുവഴിയില്ലെല്ലൊ എന്നുചിലർപറയു
ന്നു- അതുനിസ്സാരമാകുന്നു. ആദിയിൽ കാൎയ്യാന്വിതപദാൎത്ഥങ്ങ
ളിൽ ശക്തിയെഗ്രഹിച്ചാലും ലാഘവംഹെതുവായിട്ടു കാൎയ്യാ
ന്വയമുണ്ടായിരിക്കെണമെന്നുള്ളനിയമത്തെ ഉപെക്ഷിക്കരുത
എന്ന രാജാജ്ഞയില്ലെല്ലൊ. കാൎയ്യാന്വിതങ്ങളിലല്ലാതെ ശക്തി
ഗ്രഹണമില്ലെന്നുള്ള നിയമം സൎവ്വത്രചെരുന്നതുമല്ല. ചൈത്ര,
പുത്രസ്തെജാതഃ, കന്യാതെഗൎഭിണീ എന്നിപ്രകാരം ചൈത്രനെ
ന്നുപെരൊടു കൂടിയ ഒരുത്തനൊടുപറഞ്ഞാൽ അവന്റെമുഖ
ത്തിങ്കൽ പ്രസാദവും വാട്ടവുമുണ്ടാകും- ആ രണ്ട അവസ്ഥകളെ
യും സമീപസ്ഥനായഒരുബാലൻകാണുകയും അതിന്നുമുമ്പെമെ
ൽപ്രകാരംപറയപ്പെട്ട രണ്ടുവാക്യങ്ങൾകെൾക്കുകയു മുണ്ടായാൽമു
ഖപ്രസാദംകൊണ്ടും മുഖംവാട്ടകകൊണ്ടും സുഖദുഃഖങ്ങളെ
അനുമിച്ചിട്ടു സുഖത്തിന്നു ഹെതുപുത്രസ്തെജാതഃ എന്നുള്ളവാ
ക്കിൽനിന്നുണ്ടായ അറിവും ദുഃഖത്തിന്നുഹെതു കന്യാതെഗൎഭി
ണീ എന്നുള്ളവാക്കിൽനിന്നുണ്ടായഅറിവുമാകുന്നു എന്നുനിശ്ച
യിക്കുന്നു- കാൎയ്യാന്വിതങ്ങളിലല്ലാതെ വ്യവഹാരത്തിങ്കൽനിന്നു
ശക്തിഗ്രഹണമില്ല എങ്കിൽ ഇതുചെരുകയില്ലെല്ലൊ. അതു
ഹെതുവായിട്ടു കാൎയ്യാന്വിതങ്ങളിലാകുന്നു ശക്തിഎന്നതുയുക്ത
മല്ല എന്ന അറിഞ്ഞുകൊൾക— (പുത്രസ്തെജാതഃ- എന്നതിന്നു

നിനക്കുപുത്രനുണ്ടായിഎന്നും കന്യാതൈഗൎഭിണീ എന്നതിന്ന വിവാഹംകഴിയാത്തവളായനിന്റെ ഒരു മകൾ ഗൎഭിണിയായിഭ വിക്കുന്നു എന്നും അൎത്ഥമാകുന്നു) മെൽപറഞ്ഞരണ്ടുവാക്യങ്ങളി ലും കാൎയ്യബൊധകശബ്ദമില്ല. എംകിലും അവനെക്കണ്ടാലുമെ ന്നും അവളെഉപെക്ഷിച്ചാലുമെന്നും ക്രമെണഅൎത്ഥമായ രണ്ട അംശങ്ങളെ അധ്യാഹരിച്ചിട്ടാകുന്നു അതുകളിൽനിന്ന്ബൊധം ഭവിക്കുന്നത എന്നുംപറഞ്ഞുകൂടാ അതിന്നുപ്രമാണമില്ലെല്ലൊ. അതുഹെതുവായിട്ട ഭൂതലെഘടഃ എന്നുള്ളവാക്യത്തിങ്കൽനിന്നും വൃദ്ധവ്യവഹാരത്തിങ്കൽനിന്ന ശക്തിയെ ഗ്രഹിച്ചവൎക്കബൊധം ഭവിക്കുമെന്നറിക. ഭൂതലെഘടഃ എന്നതിങ്കൽനിന്ന ഭൂതലത്തി ങ്കൽ ഘടമുണ്ട എന്നുള്ളബൊധം അനുഭവസിദ്ധമായിട്ടുള്ളതുമാകു ന്നു. വാക്യശെഷത്തിങ്കൽനിന്നും ശക്തിഗ്രഹണംഭവിക്കുന്നു. യവശബ്ദത്തിങ്കൽനിന്നുദിൎഘശൂകത്തൊട കൂടിയതായഒരു ധാ ന്യവിശെഷത്തിന്റെയും തിനയുടെയുംബൊധം ലൊകത്തിങ്കൽ ഒരെമതക്കാൎക്കുഭവിക്കുന്നു. അങ്ങിനെഇരിക്കുംപൊൾ (യവമയ ശ്ചരുൎഭവതി) എന്നൊരുവാക്യംകെട്ടാൽഇവിടെ യവശബ്ദംകൊ ണ്ട എതിനെ ഗ്രഹിക്കെണമെന്നുസംശയിക്കാം. അങ്ങിനെഉ ള്ളസംശയനിവൃത്തിവാക്യശെഷത്തിങ്കൽ നിന്നുഭവിക്കുന്നു. യ വമയശ്ചരുൎഭവതിഎന്നവാക്യത്തിന്റെ ശെഷമായിട്ടുള്ളത (വസ ന്തെസൎവ്വസസ്യാനാം ജായതെപത്രശാതനം മൊദമാനാശ്ചതി ഷ്ഠന്തിയവാഃകണിശശാലിനഃ) എന്നാകുന്നു ഇതിന്റെഅന്വ യംമുതലായതുകളെതാഴെ കാണിക്കാം—

അന്വയം — വസന്തെസൎവ്വസസ്യാനാം— പത്രശാതനം-ജാ യതെ— യവാഃ— കണിശശാലിനഃ— മൊദമാനാഃ— ച—തി ഷ്ഠന്തി—

അന്വയാൎത്ഥം— വസന്തത്തിങ്കൽ സൎവ്വസസ്യങ്ങൾക്കുപത്ര ശാതനം ജനിക്കുന്നു. യവങ്ങൾകണിശശാലികളായിട്ടുംമൊദ മാനങ്ങളായിട്ടും സ്ഥിതിചെയ്യുന്നു.

പരി—വസന്തം=വസന്തമെന്ന ഋതു- സൎവ്വസസ്യങ്ങൾ=സ ൎവ്വങ്ങളായിരിക്കുന്ന സസ്യങ്ങൾ- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉ ള്ളവ— സസ്യങ്ങൾ=ധാന്യാദികൾ- പത്രശാതനം=പത്രങ്ങളുടെ ശാതനം- പത്രങ്ങൾ=ഇലകൾ. ശാതനം=പതനം-(കൊഴിയു ക) യവങ്ങൾ=യവനാമധെയങ്ങളായിരിക്കുന്ന സസ്യങ്ങൾ— ക ണിശശാലികൾ=കണിശങ്ങൾ ഹെതുവായിട്ടശൊഭിക്കുന്നവ. കണിശങ്ങൾ=കതിരുകൾ. മൊദമാനങ്ങൾ=മൊദിച്ചിയങ്ങുന്ന

വ- മോദിക്ക=സന്തോഷിക്ക- (പുഷ്ടിയോടുകൂടിയതുകളായി ഭ
വിക്ക എന്നസാരം) സ്ഥിതിചെയ്ക=നില്ക്കുക—

സാരം—വസന്തമെന്ന ഋതുവിംകൽ സകലസസ്യങ്ങളുടെ ഇ
ലകൾ കൊഴിയും- യവമാകുന്ന ഒന്നുതന്നെ കതിരുകൊണ്ടു
ശോഭിക്കുന്നതായിട്ടും ഇലകൾ കൊഴിയാതെയും നില്ക്കും- ഇ
പ്രകാരമായ സാരത്തൊടുകൂടിയതായ മെൽപറഞ്ഞ വാക്യത്തി
ന്റെ സാരത്തെഗ്രഹിച്ചാൽ യവമെന്നതു ഇന്നതാകുന്നു എന്ന
അറിയാം- ഇതുതന്നെ വാക്യശെഷത്തിംകൽനിന്നുള്ള ശക്തിഗ്ര
ഹണമാകുന്നത—

വ്യാഖ്യാനത്തിംകൽനിന്നും ശക്തിഗ്രഹണം ഭവിക്കും- ഘ
ടൊസ്തി എന്നതിന്ന കലശൊസ്തി എന്നുള്ള വിവരണത്തെ അ
റിഞ്ഞാൽ കലശമെന്നുള്ളത കുടത്തെ പറയുന്നതാകുന്നു എന്നു
ള്ള ബൊധമുള്ളവന്ന ഘടശബ്ദവും കുടത്തെ പറയുന്നതാകുന്നു
എന്നു ഗ്രഹിക്കാമെല്ലൊ· പ്രസിദ്ധാൎത്ഥപദത്തിന്റെ അടുപ്പവും
ശക്തിയെ ഗ്രഹിപ്പിക്കുന്നു· ഇഹസഹകാരതരൌമധുരംപികൊ
രൌതി—എന്നുള്ള സ്ഥലത്തിംകൽ പികപദത്തിന്റെ ശക്തികു
യിലിംകലാകുന്നു എന്ന ഗ്രഹിക്കുന്നു· അതിന്നുസഹകാരതരു
എന്നതു തെന്മാവാകുന്നു· മധുരമെന്നതിന്ന കണ്ണിന്നസുഖത്തെ ഉ
ണ്ടാക്കുന്നത എന്ന അൎത്ഥമാകുന്നു· രൌതി എന്നതിന്ന ശബ്ദി
ക്കുന്നു എന്നഅൎത്ഥമാകുന്നു- ഇത്രമാത്രമുള്ള അറിവുതന്നെ കാര
ണമായിഭവിക്കുന്നതാകുന്നു- ഒരുത്തന്നു സഹകാര എന്നുള്ള
അംശം ഒഴിയെശിഷ്ടങ്ങളുടെ അൎത്ഥബൊധമാണ ഉള്ളതഎംകി
ൽ അവന്ന സഹകാരപദത്തിന്നു തെന്മാവിംകലാകുന്നു ശ
ക്തി എന്നതുമററുള്ളപദങ്ങളുടെ അടുപ്പം ഹെതുവായിട്ടു ഗ്രഹി
ക്കാമെന്നുംധരിച്ചുകൊൾക-

മെൽപ്രകാരം ഗ്രഹിക്കപ്പെടുന്നതായ ശക്തിജാതിയിങ്കൽത
ന്നെയാകുന്നു- വ്യക്തിയിങ്കൽഅല്ല വ്യക്തികൾക്ക അവസാന
മില്ലായ്കയാൽ ശക്തികല്പനക്കും അവസാനമില്ലെന്നുവരും അ
തുഹെതുവായിട്ടു ഗവാദിപദങ്ങൾക്കു ഗൊത്വംതുടങ്ങിയുള്ളജാതി
യിങ്കൽതന്നെ ശക്തിഎന്നറിയെണം· വ്യക്തിയൊടുകൂടാതെജാ
തിഅറിവിന്നു വിഷയമല്ലായ്കയാൽ വ്യക്തിയുടെബൊധവുംഭവി
ക്കുന്നു എന്നുചിലർപറയുന്നു· അതുയുക്തമല്ല ശക്തിയില്ലാ
തെവ്യക്തിബൊധം ഭവിക്കുന്നതല്ല· വ്യക്തിയിങ്കൽ ലക്ഷണ
യാകുന്നു എന്നുംപറഞ്ഞുകൂടാ· ഒന്നിന്നൊരു ചെൎച്ചയില്ലായ്കഭ
വിച്ചാൽ അതിനെപരിഹരിപ്പാനായിക്കൊണ്ടുലക്ഷണയെസ്വീകരി

ക്കാം· ഇവിടെ അനുഭവിച്ചിട്ടില്ലാ വ്യക്തിയിങ്കൽ ശക്തിയെ
സ്വീകരിച്ചാൽ ശക്തിക്ക അവസാനമില്ലായ്ക എന്നുള്ള ദൊഷം
എല്ലാവ്യക്തികളിലുംകൂടി ഒരു ശക്തിയെ സ്വീകരിച്ചാൽ തീരു
ന്നതാകുന്നു

എല്ലാവ്യക്തികളിലും ഒന്നായിട്ടു ശക്തികല്പിക്കുംപൊൾശ
ക്യതാവച്ഛെദകത്തിന്ന ഐക്യംവെണമെന്നല്ലെ പിന്നെഉള്ള
തു- അതുകൊണ്ടുഭാരമില്ല- സകലവ്യക്തികളിലും അനുഗത
ങ്ങളായ ഗൊത്വാദികൾഉണ്ടല്ലൊ- അത്രതന്നെ അല്ല ഗൌ
ശ്ശക്യാ എന്നാകുന്നു- ശക്തിഗ്രഹണമെങ്കിൽ എന്നാൽ ശക്തി
യെഗ്രഹിച്ചതു വ്യക്തിയിങ്കലാകുന്നു എന്നുവരും- ഗൊത്വംശ
ക്യാ എന്നാകുന്നുഎങ്കിൽ ഗൊത്വപ്രകാരകമായ പദാൎത്ഥസ്മര
ണവുംശാബ്ദബൊധവും ഭവിക്കില്ല- സമാനപ്രകാരകമായിട്ടല്ലാ
തെ ശക്തിജ്ഞാനം പദാൎത്ഥസ്മരണത്തെ കുറിച്ചും ശാബ്ദബൊ
ധത്തെക്കുറിച്ചും കാരണമായിഭവിക്കില്ല— (ഗൊത്വപ്രകാരകം=
ഗൊത്വമാകുന്ന പ്രകാരത്തൊടുകൂടിയത- ഗൊത്വം=ഗൊത്വമെ
ന്നജാതി പ്രകാരം=വിശെഷണം- സമാനപ്രകാരകം=സമാന
മായിരിക്കുന്ന പ്രകാരത്തൊടുകൂടിയത സമാനം=സാദൃശം-)
ഇനിവെറെയും ദൊഷമുണ്ട· ഗൊപദത്തിന്ന ഗൊത്വത്തിങ്കലാ
കുന്നുശക്തിഎങ്കിൽ ശക്യതാവച്ഛെദകം ഗൊത്വത്വമാകുന്നു
എന്നുപറയെണം- ഗൊത്വത്വമെന്നത ഗവെതരാസമവെത
മായിട്ടും സകലകളായിരിക്കുന്ന ഗൊക്കളിലും സമവെതമായി
ട്ടും ഉള്ളതുയാതൊന്നൊഅതാവുഎന്നുള്ളത എന്നുംപറയെണം.
ഗൊത്വത്വമെന്നതു ഒരുഉപാധി എല്ലൊആകുന്നത എന്നാൽ
ഗൊവ്യക്തികൾക്കശക്യതാവച്ഛെദകത്തിംകൽ അനുപ്രവെശം
ഭവിക്കുന്നതാകയാൽ ഗൌരവമുള്ളജാതിശക്തിവാദികൾക്ക ത
ന്നെസമ്മതമല്ല· അതുഹെതുവായിട്ടു ജാത്യാകൃതിവിശിഷ്ടത്തെവ്യ
ക്തിബൊധംവെറെഒരുപ്രകാരം ചെരാത്തതാകയാൽ സ്വീകരി
ക്കപ്പെട്ടതായപദശക്തിജാത്യാകൃതിവിശിഷ്ടവ്യക്തിയിൽവിശ്രമി
ക്കുന്നു ശക്തിയുള്ളതിനെപദമെന്നുപറയുന്നു· അങ്ങിനെഉള്ള
പദം ചിലതു യൌഗികമായിട്ടും ചിലതുരൂഢമായിട്ടും ചിലതു
യൊഗരൂഢമായിട്ടും ചിലതുയൌഗികരൂഢമായിട്ടും ഉണ്ട യാ
തൊന്നിംകൽനിന്നുതന്റെഅവയവങ്ങളുടെ അൎത്ഥംതന്നെഅറി
കപ്പെടുന്നുവൊ അതുയൌഗികമാകുന്നു· ഇതിന്റെഉദാഹരണം.
പാചകാദിപദമാകുന്നു· പാചകപദത്തിംകൽനിന്നു പചനക
ൎത്താവ എന്നഅൎത്ഥംതന്നെ ഗ്രഹിക്കപ്പെടുന്നു· പചനകൎത്താവ

എന്നുള്ള അൎത്ഥം അതിന്റെ അവയവമായ പാച എന്നതിന്റെയും അക എന്നതിന്റെയും കൂടിയാകുന്നു പാച എന്നതു പചധാതുതന്നെ ആകയാൽ അതിന്റെ അൎത്ഥം പചനമാകുന്നു. അക എന്നപ്രത്യയം കൎത്താവ എന്ന അൎത്ഥത്തിംകൽ വിധിക്കപ്പെട്ടതാകുന്നു. അതുഹെതുവായിട്ട പാചകപദത്തിംകൽ നിന്ന അതിന്റെ അവയവങ്ങളുടെ അൎത്ഥമല്ലാതെ വെറെ ഒന്നും ഗ്രഹിക്കപ്പെടുന്നില്ല എന്നറിക ഇപ്പറഞ്ഞതു യാജകാദിപദങ്ങൾക്കും തുല്യമാകുന്നു. അവയവശക്ത്യപെക്ഷയൊടുകൂടാതെ സമുദായശക്തിഹെതുവായിട്ടതന്നെ യാതൊന്നിങ്കൽ നിന്ന അൎത്ഥബൊധം ഭവിക്കുന്നുവൊ അതുരൂഢമാകുന്നു. ഇതിന്ന ഉദാഹരണം- ഗൌഃ- മണ്ഡപം ഇത്യാദികളായ പദങ്ങളാകുന്നു- ഗൌഃ എന്നപദത്തിങ്കൽനിന്ന പശു എന്നുള്ള അൎത്ഥത്തെ ഗ്രഹിപ്പാൻ കാരണം അതിന്റെ അവയവശക്തി അല്ല സമുദായശക്തിഹെതുവായിട്ട അതിന്റെ ബൊധമുണ്ടാകുന്നു- മണ്ഡപപദത്തിങ്കൽനിന്ന ദെവാലയത്തിന്റെ അംഗമായിയും ചതുരശ്രമായിയും ഗൈൽപുരയൊടുകൂടിയും ശ്രീകൊവിലിന്റെ പുരൊഭാഗത്തിങ്കൽ ഉള്ളതായിയും ഇരിക്കുന്ന സ്ഥലവിശെഷത്തെ ഗ്രഹിക്കുന്നതു മെൽപ്രകാരംതന്നെ- യാതൊന്നിന്ന അവയവാൎത്ഥം ശക്തിവിഷയത്തിങ്കൽ തന്നെ സമുദായശക്തികൂടെ ഭവിക്കുന്നുവൊ അതുയൊഗരൂഢമാകുന്നു- ഇതിന്റെ ഉദാഹരണം പംകജാദിപദമാകുന്നു- പംകജമെന്നപദം അവയവശക്തികൊണ്ടു പംകത്തിങ്കൽനിന്ന ജനിച്ചതിനെ പറയുന്നു- (പംകം=ചളി—) സമുദായശക്തികൊണ്ടു പംകത്തിംകൽ നിന്നു ജനിച്ചതുകളിൽ ഒന്നായ പത്മത്തെ പത്മത്തെ തന്നെ പറയുന്നു- എങ്കിലും അവയവശക്തിമാത്രത്തെ അപെക്ഷിച്ചിട്ടു കുമുദത്തിങ്കലും പ്രയൊഗിക്കാമെന്നു വരുന്നു- അതിനെ പരിപ്പാൻ പ്രാചീനന്മാർ പറഞ്ഞിരിക്കുന്നതു രൂഢിജ്ഞാനം യൌഗികാൎത്ഥബൊധത്തെ പ്രതിബന്ധിക്കുമെന്നാകുന്നു- പത്മമെന്നുള്ള അൎത്ഥത്തിന്നു ബാധം ഭവിക്കുന്നസ്ഥലത്തിംകൽ ലക്ഷണകൊണ്ടും കുമുദത്തെ ന കുമുദബൊധം ഭവിക്കെണമെന്നു താൽപൎയ്യമില്ല എങ്കിൽ അവയവശക്തികൊണ്ടും കുമുദബൊധത്തെ നിൎവ്വഹിക്കാമെന്നു ധരിച്ചുകൊൾകയും വെണം-

സ്ഥലപത്മത്തിന്റെ ബൊധം ഇതിങ്കൽനിന്നു ഭവിക്കെണമെന്നുള്ള ഇച്ശയൊടു കൂടി പ്രയൊഗിക്കപ്പെട്ടതായ പംകജപദത്തിങ്കൽനിന്നു സമുദായശക്തികൊണ്ടുതന്നെ പത്മത്തെ ന

സ്ഥലപത്മത്തിന്റെ ബൊധംഭവിക്കുന്നു- അവയവശക്തിഅ ങ്ങിനെ ഉള്ളപംകജപദത്തിന്ന ഭവിക്കുന്നില്ല- അതിന്നുബാ ധമുണ്ടല്ലൊ- സ്ഥലപത്മം വിജാതീയമാകുന്നു എംകിൽലക്ഷ ണാശ്രയണംതന്നെ ശരണമായിട്ടുള്ളത- യാതൊന്നിങ്കൽനി യൌഗികാൎത്ഥത്തിന്നും രൂഢ്യൎത്ഥത്തിന്നും സ്വാതന്ത്ര്യെണബൊ ധം ഭവിക്കുന്നുവൊ അതുയൌഗികരൂഢമാകുന്നു- ഇതിന്റെഉ ദാഹരണം ഉൽഭിദാദിപദമാകുന്നു ഉൽഭിത്ത എന്നപദത്തിങ്ക ൽനിന്ന ഊൎദ്ധ്വഭെദനത്തെ ചെയ്യുന്നതായ വൃക്ഷലതാദികളു ടെയും യാഗവിശെഷത്തിന്റെയും ബൊധം ഭവിക്കുന്നു- ഇ പ്രകാരം മറ്റുള്ള യൌഗികാദിപദങ്ങളെയും ഗ്രഹിച്ചുകൊൾ ക— ഇങ്ങിനെ ഉള്ളപദങ്ങളുടെ ശക്തിജ്ഞാനം ശാബ്ദബൊധ ത്തെക്കുറിച്ചു സഹായിക്കുന്നതാകുന്നു എന്ന മുമ്പെ പറകപ്പെ ട്ടു ഇനിമറ്റുള്ളകാരണത്തെ പറയുന്നു-

വൃ൮- ലക്ഷണാശക്യസംബന്ധസ്താൽ പൎയ്യാനുപപത്തിതഃ। ആസത്തിയൊഗ്യതാകാംക്ഷാതാൽപൎയ്യജ്ഞാനമിഷ്യതെ॥

വൃ൯— കാരണം സന്നിധാനംതുപദസ്യാസത്തിരുച്യതെ। പ ദാൎത്ഥെതത്രതദ്വത്താ‌യൊഗ്യതാപരികീൎത്തിതാ॥

വൃ൰- തൽപദെനവിനാന്യസ്യാനനുഭാവകതാഭവെൽ। ആകാം ക്ഷാവക്തുരിച്ഛാതുതാൽപൎയ്യംപരികീൎത്തിതം॥

അന്വയം — താൽപൎയ്യാനുപപത്തിതഃ ശക്യസംബന്ധഃ- ലക്ഷണാ- ആസത്തിയൊഗ്യതാകാംക്ഷാതാൽപൎയ്യജ്ഞാനം-ച- കാരണം— ഇഷ്യതെ-പദസ്യ- സന്നിധാനം- തു ആസത്തിഃ-ഉ ച്യതെ- തത്രപദാൎത്ഥെ- തദ്വത്താ- യൊഗ്യതാ- പരികീൎത്തി താ- ഭവതി- തൽപദെന- വിനാ അന്യസ്യ- അനനുഭാവകതാ— ആകാംക്ഷാ ഭവതി- വക്തുഃ. ഇച്ഛാ- തു- പരികീൎത്തിതം- താ ൽപൎയ്യം ഭവതി-

അന്വയാൎത്ഥം — താൽപൎയ്യാനുപപത്തിഹെതുവായിട്ടശക്യ സംബന്ധമാകുന്നലക്ഷണയും ആസത്തിയൊഗ്യതാകാംക്ഷാതാൽ പൎയ്യജ്ഞാനവും കാരണമാക്കി ഇച്ഛിക്കപ്പെടുന്നു- പദത്തിന്റെ സന്നിധാനമാകട്ടെ ആസത്തിഎന്ന പറകപ്പെടുന്നു- ആ- പ ദാൎത്ഥത്തിങ്കൽ ഉള്ളതദ്വത്താ‌യൊഗ്യത എന്ന പരികീൎത്തിതയാ യിഭവിക്കുന്നു- തൽപദത്തൊടു കൂടാതെ ഉള്ള അന്യപദത്തി ന്റെ അനനുഭാവകതാ ആകാംക്ഷയായി ഭവിക്കുന്നു- വക്താവി ന്റെ ഇച്ഛയാകട്ടെ പരികീൎത്തിതമായിരിക്കുന്ന താൽപൎയ്യമാ യിഭവിക്കുന്നു-

പരിഭാഷാ——താൽപൎയ്യാനുപപത്തി=താൽപൎയ്യത്തിന്റെ അനുപപത്തി- താൽപൎയ്യം=വാക്യാൎത്ഥത്തിന്റെ ഇഷ്ടതാ- അനുപപത്തി ചെൎച്ചയില്ലായ്ക— ശക്യസംബന്ധം= ശക്യത്തൊടുള്ളസംബന്ധം— ശക്യം=ശക്തികൊണ്ടുബൊധിപ്പിക്കപ്പെട്ടതായ അൎത്ഥം- ആസത്തിയൊഗ്യതാ കാംക്ഷാതാൽപൎയ്യജ്ഞാനം=ആസത്തിയൊഗ്യതാകാംക്ഷാതാൽപൎയ്യങ്ങളെ=ആസത്തിയും യൊഗ്യതയും ആകാംക്ഷയും താൽപൎയ്യവും- സന്നിധാനം=അടുപ്പം- ആസത്തി=ആസത്തിഎന്ന പെരൊടുകൂടിയത- വചിക്ക=പറക— തദ്വത്താ=തദ്വത്താവു എന്നുള്ളത തദ്വത്ത=അതുള്ളത- യൊഗ്യതാ=യൊഗ്യത എന്നപെരൊടുകൂടിയത- പരികീൎത്തിതാ=പരികീൎത്തിക്കപ്പെട്ടത- പരികീൎത്തിക്ക=പറക- തൽപദം=ആ പദം- അന്യം=മറ്റൊരുപദം- അനനുഭാവകതാ=അനുഭാവകതയുടെഅഭാവം— അനുഭാവകതാ=അനുഭാവകമാവു എന്നുള്ളതു- അനുഭാവകം=അന്വയബൊധജനകം• (അന്വയബൊധ=ശാബ്ദബൊധം അതിനെ ഉണ്ടാക്കുന്നത എന്നുസാരം) ആകാംക്ഷാ=ആകാംക്ഷാ എന്നപെരൊടുകൂടിയത-വക്താവ=വചിച്ചവൻ—വചിക്ക=പറക— പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത— പരികീൎത്തിക്ക=പറക—

സാരം——ഗംഗായാംഘൊഷ ഇത്യാദി സ്ഥലത്തിങ്കൽ ശക്യസംബന്ധരൂപലക്ഷണാജ്ഞാനം കാരണമാകുന്നു ലക്ഷണയുടെ സ്വീകാരത്തിനു ഹെതു ശക്യാൎത്ഥ സംബന്ധിനിയായ അന്വയാനുപപത്തിയൊതാൽപൎയ്യാനുപപത്തിയൊ ആകുന്നു- ഗംഗായാംഘൊഷഃ എന്നതിന്ന ഗംഗയിങ്കൽ ഘൊഷം ഭവിക്കുന്നു എന്ന അന്വയാൎത്ഥമാകുന്നു- ഘൊഷമെന്നത ഗൊപന്മാരുടെ ഗൃഹമാകുന്നു- ഗംഗാ എന്ന പദത്തിങ്കൽ നിന്നു ശക്തിലഭ്യമായ അൎത്ഥം ഒരു നദിയാകയാൽ പ്രവാഹരൂപമാകുന്നു- അതിങ്കൽ ഘൊഷാന്വയത്തിന്ന ചെൎച്ചയില്ലായ്കയും താൽപൎയ്യത്തിന്ന ചെൎച്ചയില്ലായ്കയും അവിടെ ഉണ്ടു- അതു ഹെതുവായിട്ട അവിടെ ലക്ഷണകൊണ്ടു തീരത്തിന്റെ ബൊധം ആവശ്യകമാകുന്നു- ശക്യാൎത്ഥ സംബന്ധത്തെ തീരത്തിങ്കൽ ഗ്രഹിച്ചിരിക്കകൊണ്ടു തീരത്തിന്റെ സ്മരണമുണ്ടാകുന്നു- (തീരം=വക്ക) അനന്തരം ശാബ്ദബൊധമുണ്ടാകുന്നു- ഇവിടെ ഒരു വിശെഷം• അന്വയാനുപപത്തിയാകുന്നു ലക്ഷണകൊണ്ടുള്ള അൎത്ഥഗ്രഹണത്തിന്നുബീജമെങ്കിൽ (യഷ്ടീഃ പ്രവെശയ)എന്നുള്ളസ്ഥലത്തിങ്കൽ ലക്ഷണകൊണ്ടുള്ള അൎത്ഥബൊധമില്ലെന്നു വരും- യഷ്ടി

കളിൽപ്രവെശാന്വയയൊഗ്യതയില്ലായ്കയില്ലല്ലൊ-(യഷ്ടികൾ=
വടികൾ— പ്രവെശിപ്പിക്ക=അകത്താക്കുകടത്തുക) താൽപൎയ്യാനു
പപത്തിയെ ബീജമാക്കി വെച്ചാൽ മെൽ പറഞ്ഞ സ്ഥലത്തിങ്ക
ലും അതിന്നു വിരൊധമില്ല- പറഞ്ഞവന്റെ താൽപൎയ്യ യഷ്ടി
ശബ്ദം കൊണ്ടു യഷ്ടിധരന്മാരെ പ്രവെശിപ്പിക്കെണമെന്നാകു
ന്നു- അതിന്നു ചെൎച്ചയുണ്ടാകെണമെങ്കിൽ യഷ്ടിപദംകൊ
ണ്ടു യഷ്ടിധരന്മാരെ ഗ്രഹിക്കെണമെല്ലൊ- യഷ്ടിധരന്മാരെഗ്ര
ഹിക്കുന്നതു ലക്ഷണ കൊണ്ടാകുന്നു- താൽപൎയ്യാനുപപത്തി
എന്നത ഗംഗായാംഘൊഷഃ എന്നുള്ള സ്ഥലത്തിങ്കലുമുള്ളതാകു
ന്നു- ൨ം അവസ്ഥക്കു താൽപൎയ്യാനുപപത്തി തന്നെ ലക്ഷണ
കൊണ്ടുള്ള അൎത്ഥബൊധത്തെ ആശ്രയിപ്പാൻ കാരണമെന്നു
ധരിക്കെണം- ഇതാകുന്നു വിശെഷമുണ്ടെന്നു പറഞ്ഞത- താ
ൽപൎയ്യാനുപപത്തി തന്നെ അതിന്നു കാരണമായിരുന്നാൽ (കാ
കെഭ്യൊദധിരക്ഷ്യതാം) എന്നുള്ള സ്ഥലത്തിങ്കൽ കാകപദം
കൊണ്ടു വക്താവിന്റെ താൽപൎയ്യത്തിന്നു വിഷയമായ അൎത്ഥത്തെ
ഗ്രഹിക്കാം- വക്താവിന്റെ താല്പൎയ്യത്തിന്നു വിഷയമായഅൎത്ഥം
ദധ്യുപഘാതുകന്മാരാകുന്നു- കാകെഭ്യൊദധിരക്ഷ്യതാം എന്നതി
ന്നു അൎത്ഥം യഥാശ്രുതമായിട്ടുള്ളതുകാക്കകളിൽനിന്ന തൈരെ ര
ക്ഷിക്കപ്പെടെണമെന്നാകുന്നു- തൈരിനെ നശിപ്പിക്കുകയൊ
കൊള്ളരുതാതെ ആക്കുകയൊ ആർ ചെയ്യുന്നുവൊ അവരിൽ
നിന്നു രക്ഷിക്കപ്പെടെണമെന്ന പറഞ്ഞവന്നു താൽപൎയ്യമുണ്ടു
അതു ചെരെണമെങ്കിൽ കാകപദത്തിന്നു ദധിയെ ഉപഘനി
ക്കുന്നവർ എന്നു തന്നെ അൎത്ഥമാകുന്നു എന്നു കല്പിക്കെണം. ഇ
പ്പൊൾ അതിന്നു വിരൊധമില്ല- കാകപദത്തിന്ന കാക്ക എ
ന്നു തന്നെ അൎത്ഥമായാലും അന്വയത്തിന്നു വിരൊധമില്ലായ്ക
യാൽ അന്വയാനുപപത്തിയെ ഹെതുവാക്കിയാൽ അതിന്നു
വിരൊധംവരുന്നതാകുന്നു ഇപ്രകാരം (ഛത്രിണൊഗച്ഛന്തി) എ
ന്നുള്ള സ്ഥലത്തിങ്കൽ ഛത്രിപദംകൊണ്ടു എകസാൎത്ഥവാഹിക
ളെ ഗ്രഹിക്കാം- (ഛത്രിണൊഗച്ഛന്തി) എന്നതു വളരെ ജനങ്ങ
ൾ എക സംഘത്തിൽ ചെൎന്നവരായി പൊകുന്നതു കണ്ടിട്ടു ഒ
രുത്തൻ പറഞ്ഞതാകുന്നു. അവർ മുഴുവൻ ഛത്രികളല്ല- (ഛത്രി
കൾ=ഛത്രമുള്ളവർ—ഛത്രം=കുട— ഛത്രമുള്ളവൎക്കു ഗമനമുള്ളു എ
ന്നില്ല- ഛത്രമുള്ളവരുടെ ഗമനത്തെ മാത്രം പറയെണമെന്നല്ലാ
പറഞ്ഞവന്റെ താൽപൎയ്യം- അതു ഹെതുവായിട്ടു ചിലർ ഛത്രി
കളല്ലാതെയും ചിലർ ഛത്രികളായിട്ടും ഒരു സംഘത്തിൽ ചെ

ന്നവരായ ജനങ്ങൾ പൊരുന്നു എന്നി പ്രകാരം വക്താവിന്റെ
താല്പൎയ്യവിഷയമായ അൎത്ഥം തൊന്നെണമെങ്കിൽ മെൽ പ്ര
കാരം ഛത്രി പദം ലാക്ഷണികമായിരിക്കെണം- (ലാക്ഷണി
കം=ലക്ഷണകൊണ്ട അൎത്ഥബൊധത്തെ ഉണ്ടാക്കുന്നത- ഏക
സാൎത്ഥവാഹികൾ=ഒരു സാൎത്ഥത്തെ വഹിക്കുന്നവർ- സാൎത്ഥം=
സംഘം) ഇതിങ്കൽനിന്ന ഏകസാൎത്ഥവാഹിത്വം പ്രകാരമാ
യിട്ട കുടയുള്ളവരുടെയും കുടയില്ലാത്തവരുടെയും ബൊധം ഹെതു
വായിട്ടുള്ള ഈ ലക്ഷണയെ അജഹൽസ്വാൎത്ഥാ എന്നു പറയുന്നു- അ
ജഹൽസ്വാൎത്ഥാ എന്നതിന്ന യാതൊന്നിങ്കൽ പദം സ്വാൎത്ഥ
ത്തെ അജഹത്തായി ഭവിക്കുന്നുവൊ അത എന്ന അൎത്ഥമാകുന്നു
(അജഹത്ത=ഉപെക്ഷിക്കാത്തത) അന്വയാനുപപത്തിലക്ഷണാ
ബീജമായാൽ ഇവിടെയും ദൊഷമുണ്ട (ഗംഗായാംഘൊഷഃ) എന്നു
ള്ള സ്ഥലത്തിങ്കൽ ഗംഗാപദത്തിന്ന തീരത്തിങ്കലുള്ള ലക്ഷ
ണകൊണ്ട തീരബൊധത്തെയൊ ഘൊഷപദത്തിന്ന മത്സ്യാദി
കളിലുള്ള ലക്ഷണകൊണ്ട മത്സ്യം മുതലായതിന്റെ ബൊധ
ത്തെയൊ അന്വയാനുപപത്തിയെ പരിഹരിപ്പാനായിക്കൊ
ണ്ട ആശ്രയിക്കാമെന്നിപ്രകാരം ഒരു അവ്യവസ്ഥയാകും- ആയ
തു മുതലായതെല്ലാം അതു ഹെതുവായിട്ട (മുഖ്യാൎത്ഥാന്വയാനുപപ
ത്തില്ലക്ഷണാബീജമെന്നുള്ള പൂൎവ്വപ്രവാദം- സൎവ്വത്രലക്ഷണാ
ബീജം മുഖ്യാൎത്ഥാനുപപത്തിയാകുന്നു എന്നുള്ള അഭിപ്രായത്തൊട
കൂടിയതല്ല എന്ന കല്പിച്ചാലും പണിപ്പെട്ട ബൊദ്ധ്യകൊണ്ടുവെ
റെണ്ടതാകുന്നു എന്ന ഗ്രഹിച്ചു കൊൾകയും വെണം- (ഗംഗാ
യാംഘൊഷഃ) എന്നുള്ള സ്ഥലത്തിങ്കൽ ശക്യാൎത്ഥസംബന്ധ
ത്തിന്റെ സ്മരണമുണ്ടായത്തു തീരത്വമാത്രമാകുന്ന വിശെഷണ
ത്തൊടു കൂടിയതായിട്ടാകുന്നു എങ്കിൽ തീരത്തിങ്കൽ ഘൊഷം ഭ
വിക്കുന്നു എന്നു അതിങ്കൽനിന്ന ബൊധം ഭവിക്കും- ഗംഗാതീര
ത്വത്തെ വിശെഷണമാക്കി ഉണ്ടായതാകുന്നു എങ്കിൽ ഗംഗാതീ
രത്തിങ്കൽ എന്നുള്ള ബൊധം ഭവിക്കും- ശക്യസംബന്ധസ്മര
ണം രണ്ടു പ്രകാരമാവുന്നതിന്ന കാരണം ശക്യസംബന്ധ ഗ്ര
ഗ്രഹണത്തിന്നു രണ്ടു പ്രകാരവുമുള്ള സംഭവം തന്നെ- ശക്യാ
ൎത്ഥത്തിന്റെ പരമ്പരാസംബന്ധരൂപയായിരിക്കുന്ന ലക്ഷ
ണയെ ലക്ഷിതലക്ഷണാ എന്നു പറയുന്നു- ദ്വിരെഫ പദ
ത്തിങ്കൽനിന്നു വണ്ടിന്റെ ബൊധം ഭവിക്കുന്നതു ലക്ഷിതല
ക്ഷണ കൊണ്ടാകുന്നു- ദ്വിരെഫപദം രണ്ടു രെഫങ്ങളൊടു കൂ
ടിയത എന്നുള്ള അൎത്ഥത്തെ അനുസരിച്ചിട്ട ഭ്രമരമെന്ന പദ

ത്തെ ബൊധിപ്പിച്ചിട്ട അതിൻെറ അൎത്ഥമായ വണ്ടിനെ ഗ്രഹിപ്പിക്കുന്നു- ഇപ്രകാരമാകയാൽ രെഫദ്വയവത്ത എന്നുള്ള ശക്യാൎത്ഥത്തിൻെറ സംബന്ധം ഭ്രമര പദത്തിങ്കലാകുന്നു അങ്ങിനെ ഉള്ള ഭ്രമരപദത്തൊട സംബന്ധം വണ്ടിന്നുമുണ്ട. ഇങ്ങിനെ യാകയാൽ ശക്യാൎത്ഥത്തിൻെറ സംബന്ധംപരംപരാ രൂപമായിട്ടെല്ലൊ ഇരിക്കുന്നത- അതു ഹെതുവായിട്ട ദ്വിരെഫപദത്തിന്നു വണ്ടിങ്കൽ ഉള്ള ലക്ഷണാലക്ഷിത ലക്ഷണയാകുന്നു എന്ന അറിഞ്ഞുകൊൾക- ഇങ്ങിനെ നാനാ പ്രകാരെണ ലാക്ഷണികങ്ങളായ പദങ്ങൾ താനെ തന്നെ ലക്ഷ്യമായ അതാത അൎത്ഥത്തെ ബൊധിപ്പിക്ക ഇല്ല- വെറെ ചില പദങ്ങൾ സഹായങ്ങളായി ഉണ്ടായിരിക്കെണം എന്നാൽ ബൊധിപ്പിക്കും. ശക്തിയൊ ലക്ഷണയൊ ആകുന്ന സംബന്ധം കൊണ്ട ഇതരപദാൎത്ഥത്തൊട സംബന്ധിച്ചതായ ശക്യാൎത്ഥത്തെ ബൊധിപ്പിപ്പാനാകുന്നു പദങ്ങൾക്കുസാമൎത്ഥ്യമുള്ളത- വാക്യത്തിന്നു ശക്തിയില്ലായ്കയാൽ ലക്ഷണയുമില്ല- (ഗംഗായാംഘൊഷഃ) എന്നുള്ള സ്ഥലത്തിങ്കൽ നദീപദത്തിന്ന ലക്ഷണ ഹെതുവായിട്ടു നദീതീരമെന്ന അൎത്ഥമാകുന്ന ഗംഗീരപദാൎത്ഥത്തിന്നനദീതീരമെന്ന പദാൎത്ഥത്തിൻെറ എകദെശമായ നദിയൊട കൂടയാകുന്നുഅന്വയം— ഇങ്ങിനെഉള്ള സ്ഥലങ്ങളിലും എകദെശാന്വയത്തെ സ്വീകരിക്കുന്നതു സമ്മതമല്ല എങ്കിൽ നദീപദം ഗംഭീര നദീതീരത്തെ ലക്ഷണകൊണ്ടു ബൊധിപ്പിക്കുന്ന എന്നും ഗംഭീരപദം താൽപൎയ്യത്തെ ഗ്രഹിപ്പിക്കുന്നതാകുന്നു എന്നും ഗ്രഹിച്ചുകൊൾക— ചിത്രകളായിരിക്കുന്ന ഗൊക്കളൊട കൂടിയവൻ എന്ന അൎത്ഥമായ (ചിത്രഗു) എന്ന സമസ്ത പദത്തിങ്കൽ ചിത്രപദത്തിന്ന നാനാ വൎണ്ണങ്കൾ എന്നൎത്ഥമാകുന്നു- ഗൊപദത്തിന്നു പശുക്കൾ എന്നൎത്ഥമാകുന്നു- ഒന്ന വിശെഷണവും മററതു വിശെഷ്യവും അതുകൾ രണ്ടും സമാനവിഭക്തികളുമാകയാൽ ആയിരിക്കുന്ന എന്നുള്ള അംശംഅതുകളുടെ രണ്ടിൻെറയും കൂടെയുള്ള പ്രയൊഗ വശാലും സിദ്ധമാകുന്നു എങ്കിലും ചിത്രകളായിരിക്കുന്ന ഗൊക്കളുള്ളവൻ എന്നിപ്രകാരം അന്യപദാൎത്ഥത്തെ കൂടെബൊധിപ്പിപ്പാൻപദമില്ല- അന്യപദാൎത്ഥത്തിൻെറ ബൊധം സമാസശക്തി ഹെതുവായിട്ടാകുന്നു എന്ന വൈയാകരണന്മാർ പറയുന്നു. താൎക്കികന്മാർ സമാസശക്തിയെ സ്വീകരിച്ചിട്ടില്ല. അതു ഹെതുവായിട്ടു ഗൊപദം ലക്ഷണം കൊണ്ടു ഗൊക്കളുള്ളവനെ ഗ്രഹിപ്പിക്കുന്നു എന്നും ഗൊക്കളുള്ളവൻ എന്നുള്ള അൎത്ഥത്തി

ന്റെ ഏകദെശമായ ഗൊക്കളൊടു കൂടെയാകുന്നു ചിത്രപദാൎത്ഥ
ത്തിന്റെ അന്വയമെന്നും അതുകൾപദാൎത്ഥൈക ദെശത്തിൽ
ചെരുന്നതു കളാകയാൽ അതുകളിൽ അന്വയത്തെസ്വീകരിച്ചു
കൂടാ എങ്കിൽ ഗൊപദം തന്നെ ചിത്രകളായിരിക്കുന്ന ഗൊ
ക്കളുള്ളവനെ ലക്ഷണകൊണ്ടു ബൊധിപ്പിക്കുന്നു എന്നും ചി
ത്രപദം താൽപൎയ്യത്തെ ഗ്രഹിപ്പിക്കുന്നതാകുന്നു എന്നും ഗ്ര
ഹിച്ചുകൊൾക— ഇപ്പറഞ്ഞതു ബഹുവ്രീഹി സമാസ സ്ഥലങ്ങ
ളിലൊക്കെയും തുല്യമാകുന്നു— ചിത്രഗു എന്നത അതുകളിൽചെ
രുന്നതായ ഒരു ഉദാഹരണമാകുന്നു അവിടെഗൊപദംഇല്ലല്ലൊ.
പിന്നെ മെൽ പറഞ്ഞത എങ്ങിനെ ചെരുമെന്നചൊദിക്കുന്നു
എങ്കിൽ പറയാം-ഗൊപദംതന്നെ വ്യാകരണശാസ്ത്രത്താൽവി
ഹിതമായൊരു കാൎയ്യവശാൽ ഗു എന്നുള്ള രൂപത്തെ ആശ്രയി
ച്ചിരിക്കുന്നു അതു ഹെതുവായിട്ടു ഗൊപദമുണ്ട എന്നഗ്രഹിച്ചു
കൊൾക- തൽപുരുഷസമാസസ്ഥലങ്ങളായ (രാജാശ്വഃ) ഇത്യാ
ദികളിൽ രാജപദം ലക്ഷണകൊണ്ടു രാജസംബന്ധി എന്നുള്ള
അൎത്ഥത്തെ ഗ്രഹിപ്പിക്കുന്നു- (രാജ്ഞഃഅശ്വഃ) ഇങ്ങിനെ ഉള്ളസ്ഥി
തിയിൽ രാജസംബന്ധത്തെ ബൊധിപ്പിപ്പാൻ ഷഷ്ഠീവിഭക്തി
തന്നെ മതിയായിരുന്നു- മെൽ വിവരിക്കപ്പെട്ട പദങ്ങൾ രണ്ടും
കൂടെ രാജാശ്വഃ എന്നായപ്പൊൾ ഷഷ്ഠീവിഭക്തിക്കു ലൊപം
വ്യാകരണ ശാസ്ത്രവശാൽ ഭവിച്ചിരുന്നാലും നമുക്കു അതിനെ
സ്മരിക്കാമെല്ലൊ പിന്നെ രാജപദത്തെ എന്തിനായിക്കൊണ്ടു
ലാക്ഷണികമാക്കുന്നു എന്നു ചൊദിക്കുന്നു എങ്കിൽ പറയാം
ഷഷ്ഠീവിഭക്തി അവിടെ ഉണ്ടായിരുന്നു എന്നുള്ള ബൊധമില്ലാ
ത്തവൎക്കും രാജസംബന്ധിയായ അശ്വം എന്നുള്ള ബൊധം അ
തിങ്കൽനിന്നു ണ്ടാകുന്നു- അതു ഹെതുവായിട്ടു മുമ്പെ ഉണ്ടായി
രുന്ന വിഭക്തിയുടെ സ്മരണത്തെകാരണമാക്കി കല്പിച്ചുകൂടാ-എ
ന്നാലും ഏകപദാൎത്ഥത്തിങ്കൽ അപരപദാൎത്ഥത്തിന്റെ സംബ
ന്ധം പൌൎവ്വാപൎയ്യേണ ഉള്ള ഉച്ചാരണവശാൽ തന്നെ തൊന്നു
മെല്ലൊ അതുകൊണ്ടു രാജപദം രാജാവെന്നുള്ള അൎത്ഥത്തെയും
അശ്വപദം കുതിര എന്നുള്ള അൎത്ഥത്തെയും ഗ്രഹിപ്പിക്കുന്നതു
പൊലെ രാജാശ്വ എന്നിപ്രകാരമുള്ള പൌൎവ്വാപൎയ്യത്തൊടുകൂ
ടിയ ഉച്ചാരണം തന്നെ അവരുടെ സംബന്ധത്തെ ഗ്രഹിപ്പി
ക്കട്ടെ. ലക്ഷണ കൊണ്ടുള്ള അൎത്ഥബൊധനം വെണ്ട എന്ന പ
റയുന്നുവൊ- എന്നാൽ ഇവിടെ രാജപദത്തെ ലാക്ഷണികമാക്കി
യതിന്നുള്ള കാരണത്തെ പറയാം. ഉച്ചാരണ വിശെഷവശാ

ൽ ഇവിടെ അഭെദ സംബന്ധത്തെ ഗ്രഹിച്ചെ കഴിയൂ അതുകൊ
ണ്ടു സംബന്ധ ബൊധത്തെക്കുറിച്ചു മെൽപ്രകാരമുള്ള ഉച്ചാരണം
കാരണമല്ലെന്നു ഞാൻ പറയുന്നില്ല. അഭെദ സംബന്ധത്തെ
ഉച്ചാരണ വിശെഷണവശാൽ ഗ്രഹിച്ചിട്ടു രാജസാംബന്ധ്യഭിന്ന
മാകുന്ന അശ്വം എന്നുള്ള ബൊധമെന്നതുപൊലെ സംബന്ധാ
ന്തരത്തെ ഗ്രഹിക്കാമെന്നു വന്നാലും ഒരു ബൊധം സിദ്ധിക്കെ
ണമെല്ലൊ അതു എതു പ്രകാരമാകുന്നു രാജസ്വത്വവാനാകു
ന്നു എന്നുള്ളബൊധമാകുന്നു ഇഷ്ടമായിട്ടുള്ളത എങ്കിൽ അതുദു
ൎല്ലഭമാകുന്നു—നിപാതഭിന്നങ്ങളായിരിക്കുന്ന നാമാൎത്ഥങ്ങൾക്കു അ
ഭെദ സംബന്ധമല്ലാതെ വെറെ ഉള്ളൊരു സംബന്ധത്തെ ഗ്രഹി
ച്ചിട്ടുള്ള ബൊധം അപ്രസിദ്ധമാകുന്നു. (നിപാതഭിന്നങ്ങൾ=
നിപാതങ്ങളല്ലാത്തവ— നിപാതങ്ങൾ=ന— ഇത്യാദികളായ അ
വ്യയങ്ങൾ- നാമാൎത്ഥങ്ങൾ=നാമങ്ങളുടെ അൎത്ഥങ്ങൾ- നാമങ്ങൾ=
പ്രാതിപദികങ്ങൾ- ധാതുപ്രത്യയം കൃൽപ്രത്യയാന്തങ്ങളും ത
ദ്ധിതപ്രത്യയാന്തങ്ങളുമല്ലാതെ ഉള്ള സുബന്തങ്ങൾ തിങന്തങ്ങ
ൾ ഇത്യാദി പ്രത്യയാന്തങ്ങൾ— ഇതുകളെ ഒഴിച്ചു മററുള്ള അ
ൎത്ഥത്തൊടു കൂടിയ ശബ്ദങ്ങളെന്നുസാരം) നിപാതഭിന്നങ്ങളായ
നാമാൎത്ഥങ്ങൾക്കു അഭെദ സംബന്ധമല്ലാതെ വെറെ ഒരു സംബ
ന്ധത്തെ ഗ്രഹിച്ചിട്ടു ബൊധത്തെ സ്വീകരിക്കാമെങ്കിൽ (രാ
ജാശ്വഃ) എന്നുള്ള സ്ഥലത്തിങ്കൽ എന്ന പൊലെ (രാജാ—അ
ശ്വഃ- രാജാ- പുരുഷഃ ഇത്യാദി സ്ഥലങ്ങളിലുമാമെന്നാവരും—അ
തുകൊണ്ടു മെൽ പ്രകാരം ബൊധത്തെ അംഗീകരിച്ചുകൂടാ ബൊ
ധത്തെ സ്വീകരിക്കെണ്ടത അഭെദ സംബന്ധത്തെ ഗ്രഹിച്ചിട്ടാ
കുന്നു അഭെദ സംബന്ധത്തെഗ്രഹിച്ചു ബൊധത്തെ പറയുന്ന
തിന്നും ലക്ഷണാപെക്ഷ വെണ്ടാ എങ്കിൽ ബൊധസ്വരൂപം
രാജാഭിന്നമാകുന്ന അശ്വമെന്നായിത്തീരുകയും ചെയ്യും. ആയ
തനിഷ്ടമാകയാൽ രാജപദത്തെ ലാക്ഷണികമാക്കെണമെന്ന
റിക ഇങ്ങിനെ മററുള്ള സ്ഥലങ്ങളിലും ഗ്രഹിച്ചുകൊൾക. ധ
വഖദിരൌഇത്യാദിദ്വന്ദ്വസ്ഥലങ്ങളിൽ ലക്ഷണാശ്രയണാകൊ
ണ്ടുഫലമില്ല-(ധവം=ഞമ എന്നവൃക്ഷം—ഖദിരം കരിങ്ങാലിഎ
ന്നവൃക്ഷം) ഇതുകൾ രണ്ടും വിക്ത്യൎത്ഥമായ ദ്വിത്വമാകുന്ന വി
ശെഷണത്തൊടുകൂടിയതുകളായിട്ടു ധവഖദിരൌ എന്നുള്ളപ
ദത്തിങ്കൽ നിന്ന ശക്തികൊണ്ടുതന്നെ ഗ്രഹിക്കപ്പെടുന്നു എ
ന്നാലും സാഹിത്യമെന്നുള്ള വിശെഷത്തൊടു കൂടിയതുകളായി
രിക്കുന്ന ധവഖദിരങ്ങളുടെ ബൊധത്തിന്നായിക്കൊണ്ടു ലക്ഷ

ണാശ്രയണം വെണമെന്നു വിചാരിക്കുന്നവൊ അങ്ങിനെവി
ചാരിക്കുന്നു എംകിൽ അതും വെണ്ട- സാഹിത്യം അനുഭവ
ഗൊചരമാകുന്നില്ല- എകക്രിയാന്വയിത്വ രൂപമായ സാഹിത്യ
ത്തെ ഗ്രഹിച്ചാലും ഒരു ക്രിയയൊടു കൂടെഉള്ള അന്വയമാകുന്ന
അതു സൎവ്വത്രകാണ്മാനില്ല-(ധവഖദിരൌപശ്യഛിന്ധി) എന്നു
ള്ള സ്ഥലത്തിംകൽ പശ്യ എന്നുള്ള ക്രിയക്കു ധവപദാൎത്ഥത്തൊ
ടും ഛിന്ധി എന്നുള്ള ക്രിയക്കു ഖദിരത്തൊടു അന്വയമാകയാ
ൽ എകക്രിയാന്വയിത്വ രൂപ സാഹിത്യവും ദ്വന്ദ്വസമാസത്തെ
നിയമിക്കുന്നതല്ല- ദ്വന്ദ്വസമാസത്തിംകൽ ലക്ഷണയെ സ്വീക
രിച്ചാൽ (രാജപുരൊഹിതൌ എന്നുള്ള പദം ദ്വന്ദ്വമാകുന്നു എ
ന്നതിനെ ആശ്രയിക്കുന്നതു നല്ലതാകുന്നു വെറെ ഒരു സമാസ
മായാൽ ലക്ഷണാശ്രയണം വെണ്ടി വരുമെന്നുള്ള മീമാംസക
സിദ്ധാന്തവും പ്രതികൂലമായി ഭവിക്കും- സമാഹാരദ്വന്ദ്വസ്ഥല
മായ അഹിനകുലമെന്നുള്ളെടത്തു സമാഹാരവും അനുഭവഗൊ
ചരമാകുന്നു എങ്കിൽ നകുലപദത്തിന്നു അഹിനകുലങ്ങളുടെ സ
മാഹാരമെന്നുള്ള അൎത്ഥത്തെ ലക്ഷണകൊണ്ടു ഗ്രഹിച്ചു കൊൾ
ക- അഹിപദം താൽപൎയ്യത്തെ ഗ്രാഹിപ്പിക്കുന്നതാകുന്നു- ഭെ
രീമൃദംഗംവാദയ) എന്നുള്ള സ്ഥലത്തിംകൽ ഭെരീമൃദംഗമെന്ന
തിന്നു ഭെരിയുടെയും മൃദംഗത്തിന്റെയും സമാഹാരമെന്ന അ
ൎത്ഥമായാൽ അതിങ്കൽ വാദന ക്രിയ എങ്ങിനെ അന്വയിക്കും-
ഭെരി എന്നതും മൃദംഗമെന്നതും ഒരെവക വാദ്യങ്ങളാകയാൽ
അതുകളെ ശബ്ദിക്കാം എംകിലും അതുകളുടെ സമാഹാരമെന്ന
ത അപെക്ഷാബുദ്ധി വിശെഷരൂപമാകയാൽ അതിനെ ശബ്ദി
പ്പിപ്പാൻ കഴിയുമൊ അതു ശബ്ദിക്കുമൊ എന്നു ചൊദിക്കുന്നു
എംകിൽ അവിടെ വാദനക്രിയയുടെ സാക്ഷാൽ അന്വയം ഭെ
രീമൃദംഗങ്ങളിൽതന്നെ എംകിലും പരംപരാ സംബന്ധനഭെ
രീമൃദംഗസമാഹാരവും അതിന്റെ സംബന്ധമുള്ള പദാൎത്ഥമായി
ഭവിക്കുമെല്ലൊ- അതുകൊണ്ടു അതിങ്കൽ അന്വയിക്കാമെന്നു ഗ്ര
ഹിച്ചു കൊൾക- പിതരൌശ്വശുരൌ) ഇത്യാദികളായ എക
ശെഷസ്ഥലങ്ങളിൽ ലക്ഷണാശ്രയണം ആവശ്യകമായിട്ടുള്ളതു
തന്നെ- അതുകളിൽവെച്ചു പിതരൌ എന്ന സ്ഥലത്തിങ്കൽപി
തൃപദം ലക്ഷണകൊണ്ടു തന്റെ ജനനത്തിന്നു ഹെതുവായി
ഭവിച്ചവരായ ഭാൎയ്യാഭൎത്താക്കന്മാരെ ബൊധിപ്പിക്കുന്നതാകുന്നു-
ശ്വശുരപദം ഭാൎയ്യയുടെയൊ ഭൎത്താവിന്റെയൊ ജനനത്തിന്നു
ഹെതുവായി ഭവിച്ചവരായ ഭാൎയ്യാഭൎത്താക്കന്മാരെ ലക്ഷണകൊ

ണ്ടു ബൊധിപ്പിക്കുന്നതാകുന്നു- ഇപ്രകാരം തന്നെ മറ്റുള്ളെട
ത്തു മെന്നറിക- ഘടാഃ എന്നുള്ള സ്ഥലത്തിംകൽ ഘടത്വമാകു
ന്ന വിശെഷണത്തൊടു കൂടിയതായിട്ടു നാനാഘടങ്ങളുടെ ബൊ
ധം സംഭവിക്കുന്നതാകയാൽ ലക്ഷണാശ്രയണം വെണ്ട- കൎമ്മ
ധാരയസ്ഥലങ്ങളായ (നീലൊൽപലം) ഇത്യാദികളിലും ലക്ഷ
ണവെണ്ട- നീലൊൽപലമെന്ന പദത്തിംകൽനിന്നു നീലാഭി
ന്നമായ ഉൽപലമെന്നാകുന്നു ബൊധമുണ്ടാകുന്നത- അവിടെഉ
ള്ള നീലപദാൎത്ഥത്തെ പറവാൻ നീലപദം തന്നെ മതി- ഉൽ
പലപദാൎത്ഥത്തെ പറവാൻ ഉൽപലപദവും മതി അഭെദാംശം
രണ്ടു കൂടെ ഉള്ള പ്രയൊഗബലാൽ ലഭ്യമായിട്ടുള്ളതാകുന്നു- അ
തു ഹെതുവായിട്ടു ലക്ഷണയെ ആശ്രയിക്കുന്നില്ല- സ്ഥലാന്തര
ങ്ങളിലും ഇപ്രകാരം തന്നെ- ഇതു ഹെതുവായിട്ടു തന്നെ നിഷാ
ദസ്ഥപതി എന്നതു കൎമ്മധാരയ സമാസമാകുന്നു എന്നു മീമാം
സകന്മാരാൽ നിശ്ചയിക്കപ്പെട്ടത എന്ന ധരിച്ചു കൊൾക- നി
ഷാദൻ സംകര ജാതിയിൽ ചെൎന്നതാകയാൽ അവന്നു നിഷാദ
സ്ഥപതി എന്ന പദത്തൊടു കൂടിയ വിധിവാക്യത്താൽ വിധി
ക്കപ്പെട്ട യാജനം ചെരുന്നതല്ല- അതു ഹെതുവായിട്ടു വെ
റെ തന്നെ വല്ലൊരു സമാസത്തെ ആശ്രയിക്കെണം- എന്നാൽ
ലക്ഷണയെ ആശ്രയിക്കെണമെന്നല്ലൊ ഒരു ദൊഷമുള്ളത- അ
തെത്രയും ലഘുവായിട്ടുള്ളതാകുന്നു- യാഗത്തിന്ന അധികാരിയ
ല്ലാത്തവനെ യജിപ്പിച്ചാൽ ഉള്ള ദൊഷം വലുതായ അനിഷ്ട
ത്തെ ഉണ്ടാക്കും യാഗത്തിംകൽ ഉള്ള അധികാരത്തിൻെറയും
അനധികാരത്തിൻെറയും നിശ്ചയത്തിന്നു വെദമെല്ലൊ മൂലമാ
കുന്നത. അങ്ങിനെ ഇരിക്കുന്ന വെദം തന്നെ നിഷാദ സ്ഥപതി
യെ യജിപ്പിക്കെണമെന്നു വിധിച്ചുഎല്ലൊ- അതു കൊണ്ടുനി
ഷാദനെ യജിപ്പിക്കാം- അവന്നു യാഗാധികാരമുണ്ട എന്നതു
യാജനത്തെ വിധിക്കുക ഹെതുവായിട്ടു തന്നെ സിദ്ധമായി എ
ങ്കിലും അതുനിഷാദ സ്ഥപതിയെ യജിപ്പിക്കെണമെന്നുള്ള വി
ധിക്കു വിഷയമായ യാജനത്തിംകൽ കരണമായ യാഗം യാ
തൊന്നൊ അതിങ്കൽ മാത്രമെഉള്ളൂ എന്നുനിശ്ചയിക്കുന്നു- അ
തു ഹെതുവായിട്ടു മറ്റുള്ള യാഗങ്ങളിൽ അതിപ്രസക്തി ഇല്ല എ
ന്നു പറയുന്നതു യുക്തമല്ല- നിഷാദസ്ഥപതി പദത്തിൻെറ അ
ൎത്ഥത്തെക്കുറിച്ചുള്ള സന്ദെഹമാകുന്നു ഇവിടെ ഉപസ്ഥിതമായി
ട്ടുള്ളത -അതു തീൎന്നല്ലാതെ വിധാനത്തിൻെറ അന്യഥാനുപപ
ത്തിയെ ആശ്രയിച്ചിട്ടു അപ്രാപ്തമായ അധികാരത്തെ പ്രാപി

ഷ്പിച്ചു കൂടാ അതു ഹെതുവായിട്ടു കൎമ്മധാരയ സമാസമാകുന്നു എന്നു നിശ്ചയിപ്പാൻ എപ്പൊൾ ഭാവിക്കുന്നുവൊ അപ്പൊൾആ യാജ്യയാജനം ഹെതുവായിട്ടുള്ള ദുരിതത്തിംകൽ നിന്നുള്ള ശംകാ അതി പ്രബലതയൊടു കൂടിയതായി ഭവിക്കും അതിനെ ജയിച്ചിട്ടും നിഷാദസ്ഥപതി എന്നതു കൎമ്മധാരയസമാസമാകുന്നു എന്നുള്ള ബൊധത്തെ ഉറപ്പിപ്പാൻ തക്കവണ്ണം ഉള്ള ഒരു സാമൎത്ഥ്യം ലക്ഷണാ സ്വീകാരത്തിന്റെ ഇല്ലായ്മക്കു എങ്ങിനെ ഉണ്ടായതാകുന്നു എന്നു ഞാൻ അറിയുന്നില്ല- കൎമ്മധാരയസമാസം ലക്ഷണാനിരപെക്ഷമാകയാൽ ലഘുവാകുന്നു- ശിഷ്ടസമാസങ്ങളിൽ ലക്ഷണാപെക്ഷയുണ്ടാകയാൽ അതുകൾ ഗുരുക്കളാകുന്നു ലഘുവായ തിരിക്കുംപൊൾ സൎവ്വഥാഗൌരവത്തെ സഹിക്കരുത- ഇങ്ങിനെ ഉള്ള യുക്തികൾ ഒക്കെയും വെദത്താലൊ വെദകൎത്താവിനാലൊ ബൊധിപ്പിക്കപ്പെട്ടതുകളായിരുന്നാൽ അതുകളെ പ്രമാണിക്കാം- ഇതുകളിൽ ഒന്നിനെയും വെദമൊ വെദകൎത്താവായ ഈശ്വരനൊ ബൊധിപ്പിച്ചിട്ടില്ലെല്ലൊ— ലക്ഷണാസ്വീകാരത്തിന്റെ അനാവശ്യകതത്തെ ഒഴിച്ചു വാക്യശെഷാദികകളായ ഹെതുക്കൾ പുറമെ ഉണ്ടാകയാൽ നിഷാദസ്ഥപതിപദത്തിന്നനിഷാദജാതിയിൽ ചെൎന്നവനായിയും നിഷാദജാതിയിൽചെൎന്നവരുടെസ്വാമിയായിയുമുള്ളവൻ എന്നുള്ള അൎത്ഥത്തിന്റെഗ്രഹണംപ്രാപ്യമാകുന്നു എംകിൽഅപ്രകാരമിരിക്കട്ടെ അതുമാത്രംകൊണ്ടു കൎമ്മധാരയത്വ സ്വീകാരം ലക്ഷണാനാശ്രയണമൂലകമായിട്ടുള്ളതാകുന്നു എന്നുള്ളസ്വമത രക്ഷക്കു മാൎഗ്ഗംപ്രാപ്യമാസ്സരികഇല്ലല്ലൊ- പിന്നെ എന്തിനായിക്കൊണ്ടു വാക്യവശെഷാദികളെക്കുറിച്ചു പറയുന്നു- ഇങ്ങിനെ ശംകിക്കുന്നു എംകിൽ അതിനെക്കുറിച്ചുഞാൻ അഭിനന്ദിക്കുന്നു- എംകിലും ഹെത്വന്തരസിദ്ധയായസമാസവ്യവസ്ഥയെ ലക്ഷണയുടെ അനപെക്ഷ ഹെതുവായിട്ടുള്ള ലാഘവം കൂടെ സഹകാരിയായിട്ടുജനിപ്പിപ്പാൻമതിയായി വരുന്നതാകയാൽ മെൽ പ്രകാരം പറഞ്ഞതാകുന്നു എന്നു അറിഞ്ഞുകൊൾകയും വെണം—

ഉപകുംഭം അൎദ്ധപിപ്പലി ഇത്യാദികളിൽ ഉത്തരപദം ലക്ഷണകൊണ്ടു കുംഭാദിസംബന്ധികളെ ഗ്രഹിപ്പിക്കുന്നു. പൂൎവ്വപദാൎത്ഥം പ്രധാനമാകയാൽ കുംഭസംബന്ധ്യഭിന്നമായ സമീപത്തിങ്കൽ എന്നും പിപ്പലീസംബന്ധ്യഭിന്നമായ അൎദ്ധമെന്നും തുടങ്ങിയുള്ള അൎത്ഥത്തെ അതുകളിൽ നിന്നുക്രമെണ ഗ്രഹിക്കപ്പെടുന്നു.

മെൽപറഞ്ഞ പ്രകാരം സൎവ്വത്രപദശക്തികൊണ്ടു തന്നെ ബൊധനിൎവ്വാഹത്തിന്ന സൌകൎയ്യമുള്ളതാകയാൽ സമാസങ്ങളിലൊരെടത്തുംസമുദായശക്തിസ്വീകാരംകൊണ്ടു സാദ്ധ്യമില്ലായ്കയാൽ അതിനെസ്വീകരിച്ചിട്ടില്ലെന്ന അറിഞ്ഞു കൊൾകയും വെണം.

ആസത്തിജ്ഞാനവും യൊഗ്യതാജ്ഞാനവും ആകാംക്ഷാജ്ഞാനവും താൽപൎയ്യജ്ഞാനവും ശാബ്ദബൊധത്തെ കുറിച്ചു കാരണമാകുന്നു.

യാതൊരുപദം യാതൊരുപദത്തൊടുകൂടെ അന്വയിക്കെണമെന്നു ഇച്ശഭവിക്കുന്നുവൊ അതുകളെ മദ്ധ്യത്തിങ്കൽ വെറെ ഒരുശബ്ദത്തിന്റെ ഉച്ചാരണത്തൊടുകൂടാതെഉച്ചരിക്കെണം. അതുതന്നെ ആസത്തിയാകുന്നത അതുശാബ്ദബൊധത്തിന്ന കാരണമാകുന്നു. ആസത്തി ഇല്ലാഎങ്കിലും ബൊദ്ധാവിന്ന മറെറാരുശബ്ദം ഇടയിൽ പെടാത്തവണ്ണം അതുകളുടെ ബൊധം ഉണ്ടായാൽ ശാബ്ദബൊധം ഭവിക്കും. (ഗിരിൎഭുക്തമഗ്നിമാൻദെവദത്തഃ) എന്നുള്ള സ്ഥലത്തിങ്കൽ ആസത്തി ഇല്ലായ്കയാൽ ശാബ്ദബൊധം ഭവിക്കുന്നില്ല അവിടെത്തന്നെ വക്തൃതാൽപൎയ്യജ്ഞാനം ഹെതുവായിട്ട ഗിരിഃഅഗ്നിമാൻ ദെവദത്തേന ഭുക്തമെന്നിപ്രകാരം വിവക്ഷിത ക്രമവിശിഷ്ടയായപദൊപസ്ഥിതി ഭവിച്ചാൽ ശാബ്ദബൊധമുണ്ടാകയും ചെയ്യും. (നീലൊഘടഃ ദ്രവ്യംപടഃ) എന്നുള്ളസ്ഥലത്തിങ്കൽ ആസത്തിഭ്രമംഹെതുവായിട്ട നീലാഭിന്നമാകുന്നഘടമെന്നും ദ്രവ്യാഭിന്നമാകുന്ന പടമെന്നും ബൊധം ഭവിക്കുന്നു. ഇതു വക്തൃതാൽപൎയ്യത്തെ അനുസരിക്കുന്നില്ല. നീലാഭിന്നമാകുന്നപടമെന്നും ദ്രവ്യാഭിന്നമാകുന്ന ഘടമെന്നും ഉള്ള ബൊധം ഭവിക്കെണമെന്നാകുന്നു വക്താവിന്റെതാൽപൎയ്യം. അതുഹെതുവായിട്ട മെൽപറഞ്ഞപ്രകാരം ഉണ്ടായബൊധംഭ്രമമാകുന്നു. ആസത്തിഭ്രമംഹെതുവായിട്ട ശാബ്ദഭ്രമം ഭവിച്ചുതന്നെ ഇല്ലാഎങ്കിലുംദൊഷമില്ല.

ഇവിടെ ഒന്നുനിശ്ചയിക്കെണ്ടതുണ്ടു. ഛത്രീകുണ്ഡലീവാസസ്വീദെവദത്തഃ ഇത്യാദിവാക്യങ്ങളിൽ പൂൎവ്വപദത്തിന്റെ സ്മരണം ഉത്തരപദസ്മരണത്താൽ നശിപ്പിക്കപ്പെടുന്നതാകയാൽ അവ്യവധാനെന തത്തൽപദങ്ങളുടെ സ്മരണം എങ്ങിനെഭവിക്കും എന്നുചൊദിക്കുന്നു എങ്കിൽ ഏകൈകപദങ്ങളുടെ അനുഭവത്താൽ ഉണ്ടാക്കപ്പെട്ടതായ സംസ്കാരങ്ങളൊടു കൂടിയചരമപദജ്ഞാനത്താൽ ഒട്ടുക്കും അനുഭൂതങ്ങളായിരിക്കുന്ന പദങ്ങളുടെസ്മ

ണോ വ്യവധാനത്തോടു കൂടാതെ ഉണ്ടാക്കപ്പെടുന്നു- നാനാസ
ന്നികൎഷങ്ങളാൽ എകപ്രത്യക്ഷം ജനിപ്പിക്കപ്പെടുന്നതുപൊലെ
നാനാസംസ്കാരങ്ങളാൽ അനുഭൂതവൎണ്ണങ്ങൾ എത്രയൊ അതുക
ളെ അത്രയെയും വിഷയീകരിച്ചിട്ട എകമായിരിക്കുന്നസ്മരണം
ജനിപ്പിക്കപ്പെടുന്നതു യുക്തംതന്നെ· അനുഭവഗൊചരങ്ങളായി
ഭവിച്ചപദങ്ങളിൽനിന്നജനിച്ചതുകളായ സംസ്കാരങ്ങളൊടുകൂടി
യ ചരമവൎണ്ണജ്ഞാനം ഉൽബൊധകമാകയാൽ അതു എപ്പൊൾ
അനുഭവവിഷയമായിഭവിക്കുന്നുവൊ അപ്പൊൾ ആകുന്നമെൽ
പ്രകാരമുള്ളസ്മരണം ഭവിക്കുന്നതു· ഇങ്ങിനെയുള്ളസ്മരണം അ
സംഭവമാകുന്നു എങ്കിൽ നാനാവൎണ്ണങ്ങളൊടുകൂടിയതായഎക
പദത്തിന്റെ സ്മരണവും അസംഭവമായിഭവിക്കും· എകപദ
സ്മരണത്തിന്ന മെൽപറഞ്ഞതു പ്രകാരം തന്നെ ഗതിഎങ്കിൽ
അനെകപദസ്മരണത്തിന്ന മെൽപറഞ്ഞതുതന്നെ ഗതി എ
ന്നറിഞ്ഞുകൊള്ളുക· എകപദസ്മരണത്തിങ്കൽ അനുഭവബലാൽ
അതാതുവൎണ്ണങ്ങളുടെ അനുഭവവശാൽ ഉണ്ടായതുകളായ സം
സ്കാരങ്ങളൊടുസഹിതമായ ചരമവൎണ്ണത്താൽ മുമ്പെ അനുഭൂത
ങ്ങളായ വൎണ്ണങ്ങളെ അപ്രകാരംതന്നെ വിഷയങ്ങളാക്കി എക
മായസ്മരണം ജനിപ്പിക്കപ്പെടുന്നു എന്നുള്ള കല്പനയെ സ്വീക
രിക്കുന്നു എങ്കിൽ അനെക പദസ്മരണത്തിങ്കലും അനുഭവബ
ലാൽ മെൽപ്രകാരമുള്ള കല്പനയെ സ്വീകരിക്കാം· അതുഹെ
തുവായിട്ട ആസത്തിജ്ഞാനത്തിന്നു കാരണത്വം സംഭവി
ക്കുന്നതും ആവശ്യകത്വമുള്ളതുമാകുന്നു എന്നുധരിച്ചുകൊൾ
ക ഇനിഒരുവിശെഷമുണ്ട എത്രപദാൎത്ഥങ്ങൾ ഭവിക്കുന്നുവൊ
അത്രപദാൎത്ഥങ്ങളെ വിഷയമാക്കി എകമായസ്മരണം ഭവിച്ച
തിന്റെശെഷം എകകാലത്തിങ്കൽതന്നെ പലെകപൊതന്യാ
യെന അതുകൾ പരസ്പരം സംബന്ധിക്കുന്നു എന്നുചിലർപറയു
ന്നു അവരുടെവചനം ഇതിന്നുതാഴെ കാണിക്കപ്പെടുന്നു

(ശ്ലൊകം) വൃദ്ധായുവാനശ്ശിശവഃ കപൊതാഃ ഖലെയഥാമീ
യുഗവൽ പതന്തി, തഥൈവസൎവ്വെയുഗവൽ പദാൎത്ഥാഃ പരസ്പ
രെണാന്വയിനൊഭവന്തി॥

അന്വയം— വൃദ്ധാഃ— യുവാനഃ— ശിശവഃ— അമീ—കപൊ
താഃ— ഖലെ— യഥാ— യുഗവൽ- പതന്തി— തഥാ- എവ—
സൎവ്വെ— പദാൎത്ഥാഃ— യുഗവൽ— പരസ്പരെണ— അന്വയിനഃ-
ഭവന്തി—

അന്വയാൎത്ഥം—— വൃദ്ധന്മാരായിട്ടും ശിശുക്കളായിട്ടുമിരിക്കുന്ന

ളരം കപൊതങ്ങൾഖലത്തിങ്കൽ യാതൊരുപ്രകാരം എകകാല ത്തിങ്കൽ പതിക്കുന്നുവൊ അപ്രകാരംതന്നെ സവ്വങ്ങളായിരി ക്കുന്ന പദാത്ഥങ്ങൾ എകകാലത്തിങ്കൽ പരസ്പരംത്തൊടഅനു യികളായിഭവിക്കുന്നു.

പരിഭാഷാ— വൃദ്ധന്മാർ=വളരെവയസ്സായവർ- യുവാക്കന്മാർ=യൌവനത്തൊടുകൂടിയവർ-ശിശുക്കൾ=ബാലന്മാർ— കപൊതങ്ങൾ= കപൊതപക്ഷികൾ (മാടപ്രാവുകൾ ) ഖലം=കളം- (നെല്ലുണക്കവാനായിക്കൊണ്ടനിലംനന്നാക്കിതെച്ചുവെടിപ്പാക്കപ്പെട്ട മിററമെന്നുസാരം-) എകകാലം=എകമായിരിക്കുന്ന കാലം- എകം=ഒന്ന- കാലം=സമയം- പതിക്ക=പറന്നുചെന്നിരിക്കുക- സവ്വങ്ങൾ= ഒട്ടൊഴിയാതെ ഉള്ളവ- പരസ്പരം= അന്യൊന്യം- അനുയികൾ= അനുയമുള്ളതുകൾ-

സാരം— വയസ്സുവളരെയായിട്ടും യൌവനത്തൊടുകൂടിട്ടും ശിശുക്കളായിട്ടുമുള്ള മാടപ്രാവുകൾ ഒരുമിച്ചുതന്നെ ഒരുകളത്തിങ്കൽ പറന്നുചെന്നിരിക്കുന്നതു യാതൊരുപ്രകാരമൊ അപ്രകാരം തന്നെഎല്ലാപദാത്ഥങ്ങളും ഒരുമിച്ചു പരസ്പരം അനുയത്തെ ലഭിക്കും. അന്യന്മാർപറയുന്നതു വെറെഒരു പ്രകാരമാകുന്നു-അവരുടെ വചനം-(ശ്ലൊകം) യദ്യദാകാംക്ഷിതം യൊഗ്യംസന്നിധാനം പ്രപദ്യതെ തെനതെനാനുിതസ്സ്വാത്ഥഃ പദൈരെവാവഗമ്യതെ) എന്നാകുന്നു.

അനുയം— യൽ യൽ- ആകാംക്ഷിതം- യൊഗ്യം- സന്നിധാനം— പ്രപദ്യതെ— തെന - തെന— അനുിതഃ- സ്വാത്ഥഃ- പദൈഃ— എവ- അവഗമ്യതെ—

അനുയാത്ഥം— യാതൊന്ന യാതൊന്ന ആക്ഷാംക്ഷിതമായിട്ടും യൊഗ്യമായിട്ടും സന്നിധാനത്തെ പ്രാപിക്കുന്നുവൊ അതിനൊടും അതിനൊടും അനുിതമായിരിക്കുന്ന സ്വാത്ഥംപദങ്ങളാൽ തന്നെഅവഗമിപ്പിക്കപ്പെടുന്നു.

പരിഭാഷാ— ആകാംക്ഷിതം=ആക്ഷാംക്ഷയുള്ളത- യൊഗ്യം=യൊഗ്യതയുള്ളത- സന്നിധാനം=അടുപ്പം- പ്രപദിക്ക=പ്രാപിക്ക— സ്വാത്ഥം=സ്വമായിരിക്കുന്ന അത്ഥം- സ്വം=തന്നെ സംബന്ധിച്ചത- (സ്വാത്ഥമെന്നതിന്നു വാക്യാത്ഥമെന്നുസാരമാകുന്നു-) അവഗമിപ്പിക്ക=ബൊധിപ്പിക്ക-

സാരം— ആകാംക്ഷയൊടും യൊഗ്യതയൊടും കൂടിയപദങ്ങൾ ക്രമെണസ്മരണംകൊണ്ടു അടുപ്പത്തെ പ്രാപിക്കുംപൊൾ അപ്രകാരംതന്നെ അതുകളൊടു സംബന്ധിച്ചതായ വാക്യാ

ൎത്ഥത്തെ പദങ്ങൾതന്നെ ബൊധിപ്പിക്കുന്നു. വാക്യശക്തിയുടെ അപെക്ഷവെണ്ടാ.

അപ്രകാരമാകയാൽ ക്രമെണ അവാന്തരവാക്യാൎത്ഥവും അതിന്റെ ശെഷം അപ്രകാരം തന്നെ പദാൎത്ഥസ്മൃതിഹെതുവായിട്ടു മഹാവാക്യാൎത്ഥവും പദങ്ങളിൽനിന്നു തന്നെ ബൊധവിഷയമാകുന്നു എന്നും അവരുടെ അഭിപ്രായമാകുന്നു എന്നു ഗ്രഹിച്ചുകൊൾക.

വാക്യൈകദെശപ്രയൊഗത്തിങ്കലും പദജ്ഞാനംതന്നെഹെതുവാകുന്നു അതിന്നും അവ്യവധാനെന ഉള്ളഉപസ്ഥിതി ഉണ്ടായിരിക്കുകയും വെണം. അതുഹെതുവായിട്ടു ഒരുത്തൻ(ദ്വാരംപിധെഹി) എന്നിപ്രകാരം വിവക്ഷിതമായ വാക്യത്തിന്റെ എകദെശമായ ദ്വാരമെന്നതിനെത്തന്നെ പ്രയൊഗിച്ചാൽ അതു ഗ്രഹിച്ചതിന്റെപിധെഹിഎന്ന പദത്തിന്റെ ജ്ഞാനം ശ്രൊതാവിന്നു ഭവിച്ചുഎങ്കിൽ അതിങ്കൽനിന്നു ബൊധമുണ്ടാകും. വെറെഒരുപ്രകാരം സംഭവിക്കില്ല പിധാനരൂപാൎത്ഥജ്ഞാനം ബൊധം പ്രതികാരണമായി ഭവിക്കാത്തതാകുന്നു. അതാതുപദങ്ങളാൽ ഉണ്ടാക്കപ്പെട്ട പദാൎത്ഥസ്മരണം അതാതുശാബ്ദബൊധം പ്രതികാരണമായി ഭവിക്കുമെന്നാകുന്നു സിദ്ധാന്തം. പിധെഹി എന്ന പദത്തിന്റെ ജ്ഞാനവും വല്ലൊരുകാലത്തിങ്കൽ ഉണ്ടായാൽ മതിയാകയില്ല. താമസംകൂടാതെ ഉണ്ടായതായിരിക്കെണം. ഇപ്രകാരം പുഷ്പെഭ്യഃ എന്നതുമാത്രം ഒരുത്തനാൽ പറകപ്പെട്ടു എങ്കിൽ അതിനെ ശ്രവിച്ചവന്നു സ്പൃഹയതി എന്നുള്ള പദജ്ഞാനമുണ്ടായാൽ ബൊധം ഭവിക്കുമെന്നും വെറെഒരുവിധത്തിലും ഭവിക്കില്ലഎന്നും സ്പൃഹയതി എന്ന പദജ്ഞാനവും താമസംകൂടാതെ ഉണ്ടായതായിരിക്കെണമെന്നും ഗ്രഹിച്ചുകൊൾക.

യൊഗ്യതാഎന്നത എകപദാൎത്ഥത്തിങ്കൽഅപരപദാൎത്ഥത്തിന്റെ സംബന്ധമാകുന്നു. (വഹ്നിനാസിഞ്ചെൽ) എന്നുള്ള സ്ഥലത്തിങ്കൽ യൊഗ്യതാജ്ഞാനമില്ലായ്കയാൽ ശാബ്ദബൊധംഭവിക്കുന്നില്ല. അവിടെ വഹ്നി എന്നപദത്തിന്റെ അൎത്ഥത്തിങ്കൽ തൃതീയാവിഭക്ത്യൎത്ഥമായ കരണത്വം സെചനക്രിയയെക്കുറിച്ചു സംഭവിക്കാത്തതാകയാൽ യൊഗ്യതയില്ല. യൊഗ്യതയില്ലായ്കകൊണ്ടു യൊഗ്യതാജ്ഞാനവുമുണ്ടാകുന്നില്ല. ഇവിടെ ഇങ്ങിനെയുള്ളയൊഗ്യതയുടെ ജ്ഞാനം ശാബ്ദബൊധംഭവിക്കുന്നതിന്നുമുമ്പിൽ സൎവ്വത്ര ദുൎല്ലഭമാകുന്നു. അപൂൎവ്വമായിട്ടല്ലാതെ വാക്യാൎത്ഥമില്ലല്ലൊ എന്നുശംകിക്കുന്നു എങ്കിൽ അപ്രകാരം ശംകി

വ്യ †

കൂരുത. അതാതു പദാൎത്ഥങ്ങളുടെ സ്മരണമുണ്ടായാൽ ചിലവസ്തു ക്കളിൽ സംശയരൂപമായിട്ടൊ ചിലതിൽ നിശ്ചയരൂപമായിട്ടൊ യൊഗ്യതയുടെ അറിവുഭവിക്കാം. അഥവായൊഗ്യതാജ്ഞാനം ശാബ്ദബൊധത്തെക്കുറിച്ചു കാരണമല്ല എന്നുതന്നെ ഇരിക്കട്ടെ— എന്നാലും (വഹ്നിനാസിഞ്ചെൽ) ഇത്യാദിസ്ഥലങ്ങളിൽ ശാബ്ദബൊധംഭവിക്കില്ല— സെകത്തിങ്കൽ തിയ്യിന്നകരണത്വമില്ലഎന്നുള്ളനിശ്ചയമുണ്ടല്ലൊ. അതുവഹ്നിസെകകരണമാകുന്നു എന്നുള്ള ബുദ്ധിയെ പ്രതിബന്ധിക്കുന്നതാകുന്നു. (സെകം=നനവ-) തദഭാവനിശ്ചയം ലൌകിക സന്നികൎഷത്താലും ദൊഷവിശെഷത്താലും ജനിപ്പിക്കപ്പെടാത്തതായ എല്ലാജ്ഞാനത്തെയും പ്രതിബന്ധിക്കുമെന്നുള്ളനിയമം ശാബ്ദബൊധസാധാരണമാകയാൽ അതുകൊണ്ടുതന്നെ നിൎവ്വഹിക്കാം. യൊഗ്യതാജ്ഞാനത്തിന്നു കാരണത്വം സ്വീകരിക്കെണ്ട ഇങ്ങിനെനവീനന്മാർപറയുന്നു. ആകാംക്ഷ എന്നത ഒരുപദത്തിന്ന മറെറാരു പദമില്ലാ എങ്കിൽഉള്ള അന്വയ ബൊധത്തെ ജനിപ്പിക്കായ്കയാകുന്നു. ഇതുകൊണ്ടു ഗ്രഹിക്കെണ്ടതു മെൽപ്രകാരമുള്ള പദങ്ങൾ തമ്മിൽസംബന്ധിപ്പാൻ യൊഗ്യങ്ങളാകുന്നു എന്നുള്ള ജ്ഞാനം ശാബ്ദബൊധത്തെക്കുറിച്ചു കാരണമാകുന്നു എന്നുതന്നെ എന്ന അറിഞ്ഞുകൊൾക. ക്രിയാപദം കാരകപദത്തൊടും കാരകപദംക്രിയാപദത്തൊടും കൂടാതെ അന്വയബൊധത്തെ ജനിപ്പിക്കായ്കയാൽ അതുകൾ അന്യൊന്യം ആകാംക്ഷയൊടു കൂടിയതുകളാകുന്നു എന്നുള്ള ബൊധമുള്ളവന്ന അതുകൾ പരസ്പരം വെണ്ടതുകളാകുന്നു എന്നുള്ള അറിവുണ്ടാകും. അതുഹെതുവായിട്ടു അതുകൾക്കുഅന്യൊന്യം അന്വയത്തെ ഗ്രഹിക്കാം എന്നാൽശാബ്ദബൊധവുമുണ്ടാകും. ആകാംക്ഷയുടെ സ്വരൂപമായാൽ ആസത്തികൊണ്ടുതന്നെ ആകാംക്ഷാഫലം അന്യഥാസിദ്ധമായി ഭവിക്കുന്നതാകയാൽ ഘടത്തിങ്കൽ യാതൊരുകൎമ്മത്വമൊ അതിന്റെ ബൊധത്തെ കുറിച്ചു ഘടപദത്തിങ്കൽനിന്നു അനന്തരമുള്ള ദ്വിതീയാവിഭക്തിജ്ഞാനത്തിന്റെ അപെക്ഷയുണ്ടാകകൊണ്ടു അതിന്റെജ്ഞാനമാകുന്നു ആകാംക്ഷജ്ഞാനമെന്നത എന്നുഗ്രഹിക്കെണം. അതുഹെതുവായിട്ടു (ഘടഃകൎമ്മത്വമാനയതി) എന്നുള്ളസ്ഥലത്തിങ്കൽ (ഘടമാനയതി) എന്നുള്ള സ്ഥലത്തിങ്കലെന്നപൊലെ ഉള്ള ബൊധം ഭവിക്കുന്നില്ല. ഇങ്ങിനെസ്ഥലാന്തരങ്ങളിലും ആകാംക്ഷാജ്ഞാനം ഇതുപൊലെ ഉള്ളതുതന്നെ എന്നുഗ്രഹിച്ചുകൊ

ാക- താല്പൎയ്യമെന്നതു വക്താവിന്റെ ഇച്ശയാകുന്നു എന്നും അതിന്റെ ശാബ്ദബൊധത്തെക്കുറിച്ചു കാരണമാകുന്നു എന്നും ധരിക്കെണം. താൽപൎയ്യജ്ഞാനത്തിന്നു കാരണത്വത്തെ സ്വീകരിക്കുന്നില്ല എംകിൽ (സൈന്ധവമാനയ) എന്നുള്ള സ്ഥലത്തിങ്കലെ സൈന്ധവപദംകൊണ്ടു ഒരുസമയത്തിങ്കൽ അശ്വത്തെയും മറെറാരു സമയത്തിങ്കൽ ലവണത്തിന്റെയും ബൊധംഉവിക്കയില്ല. താൽപൎയ്യഗ്രഹണത്തെക്കുറിച്ചു കാരണങ്ങളായപ്രകരണാദികൾ ശാബ്ദബൊധത്തെക്കുറിച്ചു കാരണങ്ങളാകുന്നു എന്നു നിശ്ചയിച്ചിട്ടില്ല. അതുകൾ ഇന്നവിധങ്ങളാകുന്നു എന്ന എകാകാരെണ പറവാൻ നിൎവ്വാഹമില്ലെല്ലൊ. താൽപൎയ്യഗ്രഹജനകം കാരണമാകുന്നു എന്നുപറയരുതെ എന്നു ചൊദിക്കുന്നു എംകിൽ എന്നാൽ താൽപൎയ്യ ജ്ഞാനംതന്നെ കാരണമെന്നു പറഞ്ഞാൽ ഇതിനെക്കാൾ ലാഘവമുണ്ട. അതുകൊണ്ടുതാൽപൎയ്യജ്ഞാന ജനകമായിട്ടുള്ളതിന്നു കാരണത്വത്തെ സ്വീകരിച്ചിട്ടില്ലെന്നു ഗ്രഹിച്ചുകൊൾക. വൈദികസ്ഥലത്തിങ്കൽ ആരുടെതാൽപൎയ്യമാകുന്നു ഗ്രഹിക്കെണ്ടത എന്നു ചൊദിക്കുന്നു എംകിൽ അവിടെ ഈശ്വരതാൽപൎയ്യഗ്രഹണം കാരണമാകുന്നു എന്നറിഞ്ഞുകൊൾക. അധ്യാപകതാൽപൎയ്യഗ്രഹം ബൊധപ്രതികാരണമെന്നു കല്പിച്ചാൽ മതി എന്നുപറഞ്ഞുകൂടാ- സൃഷ്ടിയുടെ ആദികാലത്തിങ്കൽ അധ്യാപകനായിട്ട ഒരുത്തൻ ഉണ്ടായിരുന്നില്ല. പിന്നെ എങ്ങിനെഞാൻ അധ്യാപകതാൽപൎയ്യ ഗ്രഹത്തെ കാരണമാക്കിയാൽ മതി എന്നതിനെ സമ്മതിക്കെണ്ടു. സൃഷ്ടിയുടെ ആദി എന്നതു സിദ്ധമല്ല പ്രളയംതന്നെ ഇല്ല. പിന്നെ എങ്ങിനെ സൃഷ്ടിയുടെ ആദി ഉണ്ടായത എന്നു പറകയും വെണ്ട. പ്രളയമുണ്ട എന്നതിനെ വെദങ്ങൾതന്നെ പറയുന്നു.

ഇതിശാബ്ദപ്രകരണംസമാപ്തം-

അനുഭൂതിയും സ്മൃതിയുമിങ്ങിനെ ബുദ്ധിരണ്ടുവിധമാകുന്നു എന്നും അനുഭൂതി ചതുൎവ്വിധമാകുന്നു എന്നും പറഞ്ഞിട്ട അനുഭൂതിയുടെ ചാതുൎവ്വിധ്യത്തെവെണ്ടുംവണ്ണം ഉപപാദിച്ചു സ്മൃതിയെക്കുറിച്ചു ഒന്നുംകാരികപറഞ്ഞിട്ടില്ല- അതുഹെതുവായിട്ടുള്ളന്യൂനതയെ പരിഹരിപ്പാനായിക്കൊണ്ടു ഇതിന്നുതാഴെ സ്മൃതിയുടെ ലക്ഷണത്തെ വിചാരിക്കുന്നു.

സ്മൃതി എന്നത അനുഭവത്താൽ ജനിപ്പിക്കപ്പെടുന്നതായജ്ഞാനമാകുന്നു- ഇവിടെ ചിലർ അനുഭവത്വേനകാരണതയെ സ്വീകരിക്കുന്നില്ല- ജ്ഞാനത്വേനകാരണതയെ സ്വീകരിക്കുന്നു അ

നുഭവത്വെനകാരണതയെസ്വീകരിച്ചാൽ ഒരുപ്രാവശ്യം ഒന്നി
ൻെറസ്മരണം ഭവിക്കും പിന്നെ അതിൻെറ സ്മരണം ഭവിക്ക
യില്ല- എന്തുഹെതുവായിട്ട എന്നുചൊദിക്കുന്നു എങ്കിൽപറ
യാം അനുഭവത്തിന്നകാരണതയെപറഞ്ഞാലും സംസ്കാരത്തെ
ദ്വാരമാക്കിനിശ്ചയിക്കെണം സംസ്കാരങ്ങൾ അനുഭവത്തൊടുസ
മാനപ്രകാരകമായസ്മരണത്തെ ഉണ്ടാക്കിയതിൻെറ ശെഷംന
ശിക്കും ഞങ്ങളുടെ മതത്തിങ്കൽ സ്മരണത്തിങ്കൽനിന്നുണ്ടായ
സംസ്കാരദ്വാരെണ പിന്നെഉണ്ടാകുന്ന സ്മരണത്തിന്നുമുമ്പിൽ
ഉണ്ടായസ്മരണം കാരണമാകുന്നു എന്നതുചെരും ജ്ഞാനത്തെ
കാരണമാക്കിയവൎക്കു സ്മൃതിയും ജ്ഞാനമാകയാൽ പിന്നെ ഉ
ണ്ടാകുന്നസ്മരണത്തിനുഹെത്വഭാവം പ്രസംഗിക്കില്ല- മതാന്തര
ത്തിങ്കൽ ഹെത്വഭാവത്തിൻെറ പ്രസക്തിയുണ്ടു എന്നാമെൽപറ
ഞ്ഞവരുടെഅഭിപ്രായമാകുന്നു- എങ്കിലും അനുഭവംതന്നെകാ
രണമെന്നു ഗ്രഹിക്കെണം- സമാനപ്രകാരകമായസ്മരണം സം
സ്കാരനാശത്തെ ഉണ്ടാക്കുമെന്നതിന്നു വ്യവസ്ഥകാണുന്നില്ല- ഒ
രുത്തന്നു (ഘടൊയംപടശ്ച) എന്നിപ്രകാരം ഘടപടങ്ങളുടെ
സമൂഹത്തെ ആശ്രയിച്ചതായിട്ടു മുമ്പെപ്രത്യക്ഷവും ഘടത്തി
ൻെറ സ്മരണമാത്രം ഭവിക്കയുമുണ്ടായാൽ സമൂഹാലംബനപ്ര
ത്യക്ഷത്തിങ്കൽ പ്രകാരമായ ഘടത്തിങ്കൽപ്രകാരമായഘടത്വം
തന്നെ— (സഘടഃ എന്നിപ്രകാര മുണ്ടായതായ സ്മരണത്തി
ങ്കലും പ്രകാരമായി ഭവിക്കകൊണ്ടു സമാനപ്രകാരകസ്മരണമാ
യനാശകാരണം അതുഹെതുവായിട്ടുതന്നെ സിദ്ധമായിഎന്ന
തുഹെതുവായിട്ടു സമൂഹാലംബന പ്രത്യക്ഷരൂപമായ അനുഭ
വത്താൽ ജനിപ്പിക്കപ്പെട്ടതായ സംസ്കാരം അപ്പൊൾതന്നെന
ശിക്കെണം- നശിക്കെണമെന്നല്ല അതുനശിക്കുമൊകിൽപട
ത്തിൻെറ സ്മരണം പിന്നെ ഉണ്ടാകയുമരുത- പടത്തിൻെറ
സ്മരണം പിന്നെ ഉണ്ടാകുമെന്നതിന്ന യാതൊരുസംശയവുമി
ല്ല- അതുഹെതുവായിട്ടു സംസ്കാരനാശത്തിന്നു കാരണം സമാ
നപ്രകാരകസ്മരണമല്ല- കാലമൊ രൊഗമൊ ചരമഫലമൊ
അതിന്നുകാരണമായിഭവിക്കും (ചരമഫലം= ചരമമായിരിക്കു
ന്നഫലം- ചരമം=ഒടുക്കത്തെ- സംസ്കാരത്തിൻെറ ഫലംസ്മര
ണരൂപമാകുന്നു)— ഇപ്രകാരമായാൽ ക്രമെണ ഉള്ളസ്മരണ
ത്തിന്നും ചെച്ച്യയില്ലായ്കയില്ലാ എന്നറിഞ്ഞുകൊൾകയും വെ
ണം- എന്നാലും പിന്നെയും പിന്നെയുമുള്ള സ്മരണംഹെതുവാ
യിട്ടു സംസ്കാരത്തിന്നു ദൃഢതഭവിക്കുന്നതു ചെരുന്നില്ല എന്നു

ശംകിക്കുന്നുവൊ അങ്ങിനെശംകിക്കുന്നു എംകിൽഅതിന്നും വഴിപറയാംസംസ്കാരത്തിൻെറഉദ്ബൊധതാഎന്നു പറയുന്നതിന്നു-വിഷയം താമസത്തൊടു കൂടാതെ ഉള്ളഉൽബൊധകപദാൎത്ഥലാഭ മാത്രമാകുന്നു എന്നുഗ്രഹിച്ചുകൊൾക- ഇങ്ങിനെ സ്മൃതിയെകുറിച്ചു പറയെണ്ടതും സംക്ഷെപെണ ഇവിടെ പറകപ്പെട്ടുഇനിമനൊനിരൂപണത്തിന്നായിക്കൊണ്ടു ആരംഭിക്കുന്നു-

വൃ— സാക്ഷാൽകാരെസുഖാദീനാം കരണംമനഉച്യതെ।അയൌഗപദ്യാൽ ജ്ഞാനാനാംതസ്യാണുത്വമിഹെഷ്യതെ॥

അന്വയം — സുഖാദീനാം- സാക്ഷാൽകാരെ- കരണം- മനഃ- ഉച്യതെ— ജ്ഞാനാനാം അയൌഗപദ്യാൽ- ഇഹ— തസ്യ— അണുത്വം— ഇഷ്യതെ-

അന്വയാൎത്ഥം—— സുഖാദികളുടെ സാക്ഷാൽ കാരത്തിംകൽ കരണമായിട്ടുള്ളതു മനസ്സ എന്നു വചിക്കപ്പെടുന്നു- ജ്ഞാനങ്ങളുടെ അയൌഗപദ്യം ഹെതുവായിട്ടു അതിന്നു അണുത്വം ഇവിടെ ഇച്ഛിക്കപ്പെടുന്നു-

പരിഭാഷാ—— സുഖാദികൾ=സുഖംതുടങ്ങിയുള്ളവ- സാക്ഷാൽകാരം=സാക്ഷാൽകരണം— (അനുഭവ വിഷയമാക്കുക) വചിക്ക=പറക—ജ്ഞാനങ്ങൾ=അറിവുകൾ— അയൌഗപദ്യം=യൌഗപദ്യമില്ലായ്ക- യൌഗപദ്യം=എകകാലാനുൽപത്തി- (ഒരുകാലത്തിംകൽ ഉണ്ടാവായ്ക- അതു മനസ്സ— അണുത്വം=അണുവാവുക എന്നത- അണു=എററവും ചെറുതായത- ഇവിടെഎന്നതിന്നു ഒരം ശാസ്ത്രത്തിങ്കൽ എന്നു അൎത്ഥമാകുന്നു-

മനൊനിരൂപണം

സാരം —— സുഖദുഃഖാദി സാക്ഷാൽ കാരത്തിന്നു കരണമായിട്ടുള്ളതു മനസ്സാകുന്നു- സുഖദുഃഖാദി സാക്ഷാൽ കാരത്തിന്നു കരണമുണ്ടായിരിക്കെണമെന്നുണ്ടൊ എന്നു ചൊദിക്കുന്നു എംകിൽ- ജന്യസാക്ഷാൽ കാരങ്ങളൊക്കെയും ചാക്ഷുഷസാക്ഷാൽ കാരമെന്നു പൊലെ ഒരു കരണത്തൊടു കൂടിയതുകളായി ഭവിക്കുന്നു സുഖാദിസാക്ഷാൽകാരവും ജന്യ സാക്ഷാൽകാരത്തിങ്കൽ അന്തൎഭവിച്ചതാകുന്നു [illegible]തു ഹെതുവായിട്ടു അതും കരണത്തൊടുകൂടിയതായിരിക്കെണമെന്നു ഗ്രഹിച്ചുകൊൾക- സുഖാദികളുടെ അസമവായി കാരണമായ സംയൊഗത്തിന്നു ആശ്രയമായിട്ടുള്ളതു മനസ്സാകുന്നു എന്നിപ്രകാരം മെൽ പറഞ്ഞതിൻെറ ആശയത്തെഗ്രഹിച്ചു കൊൾക- ചാക്ഷുഷാദി ജ്ഞാനങ്ങൾ എകകാലത്തിംകൽ അനെകങ്ങളായി ഉണ്ടാകയാൽ മന

സ്സ അണുവായിട്ടുള്ളതുതന്നെ എന്നു ഗ്രഹിക്കെണം- മഹത്താ
യിരുന്നാൽ ചാക്ഷുഷാദി ജ്ഞാനങ്ങൾ എകകാലത്തിങ്കൽ ത
ന്നെ അനെകങ്ങളായിട്ടു സംഭവിക്കാം അങ്ങിനെ സംഭവിച്ചു
കാണായ്കയാൽ മെൽപ്രകാരം നിശ്ചയിക്കപ്പെട്ടിരിക്കുന്നു- മന
സ്സിന്നും വിഭുത്വംതന്നെ ഭവിക്കട്ടെ- അനെക ജ്ഞാനങ്ങൾ
ഒരുമിച്ചു ഭവിക്കാത്തതിന്നു കാരണം അദൃഷ്ട വിശെഷങ്ങൾ അ
ല്ലൊ വന്നു ചെരായ്കതന്നെ എന്നു പറയരുതെ എന്നു ചൊ
ദിക്കുന്നു എങ്കിൽ നിനക്കു കണ്ണില്ല- എന്ന ഞാൻ പറയുന്നു.
നീ സമ്മതിക്കകയും വെണം കാണുന്നത എങ്ങിനെ എന്നാൽ
അദൃഷ്ട വിശെഷം ഹെതുവായിട്ടു തന്നെ എന്നു ഗ്രഹിച്ചുകൊ
ൾക— എന്നാൽ ദീൎഘശഷ്കുലീഭക്ഷണത്തിങ്കൽ നമുക്കും- അവ
ധാനികൾക്കു അവധാനത്തിങ്കലും നാനാ ജ്ഞാനങ്ങൾ ഒരുമി
ച്ചു ഭവിക്കുന്നത എങ്ങിനെ എന്നു ചൊദിക്കുന്നു എങ്കിൽ അ
വൎക്കു നാനാ ജ്ഞാനങ്ങൾ ഒരുമിച്ചു ഭവിക്കുന്നതു തന്നെ ഇല്ല-
ഒരുമിച്ചു ഭവിക്കുന്നു എന്നു തൊന്നുന്നത. ശതപത്രപത്ര ശത
ഭെദനത്തിന്റെ യൌഗപദ്യ ബുദ്ധി എന്ന പൊലെ ഭ്രമമാകു
ന്നു എന്നു ധരിച്ചു കൊൾക- (ശതപത്രശതഭെദനം=ശതപ
ത്രപത്ര ശതത്തിന്റെ ഭെദനം— ശതപത്രപത്രശതം=ശതപ
ത്രത്തിന്റെ പത്രശതം- ശതപത്രം=താമരപ്പൂവ- പത്രശതം=പ
ത്രങ്ങളുടെശതം- പത്രങ്ങൾ=ഇതളുകൾ ശതം=നൂറ- ഭെദനം=
വെധനം- (തുളക്കുക) (യൌഗപദ്യബുദ്ധി യൌഗപദ്യ ബൊ
ധം-) നൂറ താമരപൂവ്വിന്റെ ഇതളുകൾ ഒന്നിന്റെ ഉപരി ഭാ
ഗത്തിങ്കൽ ഒന്നു വരുമാറ അടക്കിവെച്ചു ഒരു സൂചികൊണ്ടുകു
ത്തിയാൽ എക കാലത്തിങ്കൽ നൂറിനെയും ഭെദിച്ചു എന്നുതൊ
ന്നും ഭെദിച്ചതൊക്കെയും അതാതു കാലത്തിങ്കലാകുന്നു അതു
വെഗം ഹെതുവായിട്ടു ചിലൎക്ക അനുഭവ ഗൊചരമാകുന്നില്ല-
അതു പൊലെ ദീൎഘശഷ്കുലീ ഭക്ഷണത്തിങ്കലും അവധാനാദി
കളിലും ഉണ്ടാകുന്ന ജ്ഞാനങ്ങൾക്കു കാലഭെദമുണ്ട എങ്കിലും
മനൊവെഗാതിശയം ഹെതുവായിട്ടു ചിലൎക്ക അത അനുഭവ
ഗൊചരമായി ഭവിക്കുന്നില്ല- ഇങ്ങിനെയാകുന്നു പരമാൎത്ഥം—
മനസ്സിന്നും ചില സമയത്തിങ്കൽ സങ്കൊചവും ചില സമയ
ത്തിങ്കൽ വികാസവു മുണ്ടായാൽ മെൽ പറഞ്ഞതുകൾ രണ്ടും ചെ
രും അതു ഹെതുവായിട്ടു സങ്കൊച വികാസങ്ങളൊടു കൂടിയ
തായിയും മദ്ധ്യപരിമാണമായിട്ടുള്ളതുമാകുന്നു എന്നു കല്പിക്കരു
തെ എന്നു ചൊദിക്കുന്നുവൊ എന്നാൽ അപ്രകാരം കല്പിക്കാ

തെ ഇരുന്നതിന്റെയും സംഗതിയെ ഗ്രഹിപ്പിക്കാം. സാകൊചവികാസങ്ങൾ ഭവിക്കുന്നെങ്കിൽ മനസ്സിന്നു അനെകങ്ങളായ അവയവങ്ങൾ ഉണ്ടെന്നും അതുകൾക്കുംനാശമുണ്ടെന്നും പറയെണം. അതിനെക്കാൾ ഭാരം കുറഞ്ഞതു നിരവയവമാകുന്നു എന്നും നിത്യമായിട്ടുള്ളതാകുന്നു എന്നും പറയുന്നതു തന്നെ എന്നു ഗ്രഹിച്ചു കൊൾക.

ഇതി വാദശാസൊപനാമകരാമാനന്ദനാഥപണ്ഡിത പാരശവെന്ദ്രകൃതൌ കാരികാവലീ വ്യാഖ്യാനെ വൈശെഷിക രക്ഷാരത്നെ ദ്രവ്യനിരൂപണ സമാപ്തിഃ

---

## ഇനി ഗുണനിരൂപണത്തെ ആരംഭിക്കുന്നു.

൧. അഥദ്രവ്യാശ്രിതാജ്ഞെയാനിൎഗ്ഗുണാനിഷ്ക്രിയാഗുണാഃ। രൂപംരസസ്പൎശഗന്ധൌപരത്വമപരത്വകം ॥

൨. ദ്രവൊഗുരുത്വംസ്നെഹൊവെഗൊമൂൎത്തഗുണാഅമീ । ധൎമ്മാധൎമ്മൌഭാവനാചശബ്ദൊബുദ്ധ്യാദയൊപിച ॥

൩. എതെമൂൎത്തഗുണാസ്സൎവ്വെവിദ്വദ്ഭിഃ പരികീൎത്തിതാഃ। സംഖ്യാദിശ്ചവിഭാഗാന്തഉഭയെഷാംഗുണൊമതഃ ॥

അന്വയം—— അഥ— ഗുണാഃ-നിരൂപ്യന്തെ- ഗുണാഃ ദ്രവ്യാശ്രിതാഃ— നിൎഗ്ഗുണാഃ— നിഷ്ക്രിയാഃ- ജ്ഞെയാഃ—രൂപം- രസഃ- സ്പൎശഗന്ധൌ-പരത്വം- അപരത്വകം- ദ്രവഃ—ഗുരുത്വം— സ്നെഹഃ— അഥ—വെഗഃ- അമീ—മൂൎത്തഗുണാഃ—ധൎമ്മാധൎമ്മൌ- ഭാവനാ- ച- ശബ്ദഃ— ബുദ്ധ്യാദയഃ- അപി ച- എതെ— സൎവ്വെ- അമൂൎത്തഗുണാഃ—വിദ്വദ്ഭിഃ—പരികീൎത്തിതാഃ— സംഖ്യാദിഃ— വിഭാഗാന്തഃ- ച- ഉഭയെഷാം- ഗുണഃ- മതഃ-

അന്വയാൎത്ഥം—— അനന്തരം ഗുണങ്ങൾ നിരൂപിക്കപ്പെടുന്നു ഗുണങ്ങൾ ദ്രവ്യാശ്രിതങ്ങളായിട്ടും നിൎഗ്ഗുണങ്ങളായിട്ടും നിഷ്ക്രിയങ്ങളായിട്ടുമുള്ളതാകുന്നു എന്നിപ്രകാരം ജ്ഞെയങ്ങളായി ഭവിക്കുന്നു. രൂപവും രസവും സ്പൎശഗന്ധങ്ങളും പരത്വവും അപരത്വകവും ദ്രവവും ഗുരുത്വവും സ്നെഹവും വെഗവുമാകുന്ന ഇതുകൾ മൂൎത്ത ഗുണങ്ങളായി ഭവിക്കുന്നു. ധൎമ്മാധൎമ്മങ്ങളും ഭാ

വനയും ശബ്ദവും ബുദ്ധ്യാദി കളുമാകുന്ന ഇതുകൾ സൎവ്വങ്ങളുമായിട്ട അമൂൎത്ത ഗുണങ്ങളായി ഭവിക്കുന്നു എന്ന വിദ്വാന്മാരാൽ പരികീൎത്തിതങ്ങളായി ഭവിക്കുന്നു- സംഖ്യാദിയായിയും വിഭാഗാന്തമായിയുംഇരിക്കുന്നതു മൂൎത്താമൂൎത്തങ്ങളുടെ ഗുണമെന്നു മതമായി ഭവിക്കുന്നു-

പരിഭാഷാ —— ഗുണങ്ങൾ=രൂപാദികൾ- നിരൂപിക്ക=വിചാരിക്ക- ദ്രവ്യാശ്രിതങ്ങൾ=ദ്രവ്യത്തെ ആശ്രയിച്ചവ- നിൎഗ്ഗുണങ്ങൾ=ഗുണത്തൊടു കൂടാത്തവ- നിഷ്ക്രിയങ്ങൾ=ക്രിയയൊടുകൂടാത്തവ- ക്രിയാ=കൎമ്മം— ജ്ഞെയങ്ങൾ=അറിയപ്പെട്ടുവാൻ യൊഗ്യങ്ങൾ- സ്പൎശഗന്ധങ്ങൾ=സ്പൎശവും ഗന്ധവും പരത്വം=പരത്വമെന്നഗുണം— അപരത്വകം=അപരത്വമെന്നഗുണം ദ്രവം=ദ്രവത്വമെന്ന ഗുണം- വെഗം=വെഗമെന്ന സംസ്കാരം- മൂൎത്തഗുണങ്ങൾ=മൂൎത്തങ്ങളുടെ ഗുണങ്ങൾ മൂൎത്തങ്ങൾ=അപകൃഷ്ടപരിമാണങ്ങളായ ദ്രവ്യങ്ങൾ- ധൎമ്മാധൎമ്മങ്ങൾ=ധൎമ്മവും അധൎമ്മവും. ഭാവനാ=ഭാവനാ എന്ന സംസ്കാരം ബുദ്ധ്യാദികൾ=ബുദ്ധിതുടങ്ങിയുള്ളവ- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- അമൂൎത്തഗുണങ്ങൾ=മൂൎത്തഗുണങ്ങളല്ലാത്തവ— മൂൎത്തഗുണങ്ങൾ=മൂൎത്തങ്ങളുടെ ഗുണങ്ങൾ— മൂൎത്തങ്ങൾ=അപകൃഷ്ടപരിമാണങ്ങൾ- പരികീൎത്തിതങ്ങൾ=പരികീൎത്തിക്കപ്പെട്ടവ-പരികീൎത്തിക്ക=പറക-സംഖ്യാദി=സംഖ്യതുടങ്ങിയുള്ളത- വിഭാഗാന്തം=വിഭാഗമാകുന്ന അന്തത്തൊടുകൂടിയത- വിഭാഗം=വിഭാഗമെന്നഗുണം- അന്തം=ഒടുക്കത്തെത- മൂൎത്താമൂൎത്തങ്ങൾ=മൂൎത്തങ്ങളുംഅമൂൎത്തങ്ങളും- മതം=അറിയപ്പെട്ടുന്നത

സാരം —— ഗുണങ്ങൾ എന്നതിന്നു ഗുണത്വമുള്ളതുകൾ എന്നൎത്ഥമാകുന്നു- ഗുണത്വമെന്നത ഒരു ജാതിയാകുന്നു അങ്ങിനെ ഒരു ജാതി ഉണ്ട എന്നത ദ്രവ്യങ്ങളിൽനിന്നും കൎമ്മങ്ങളിൽനിന്നും ഭിന്നമായി ജാത്യാശ്രയമായിരിക്കുന്നതു യാതൊന്നൊ അതിങ്കൽ ഇരിക്കുന്ന കാരണതയുടെ അവച്ഛെദകമായിട്ടൊരു ധൎമ്മം വെണമെല്ലൊ അതു ഹെതുവായിട്ടു സിദ്ധമാകുന്നു- ദ്രവ്യത്തിംകൽ ഉള്ള കാരണത യാതൊരു പ്രകാരമൊ അപ്രകാരം സകല കാരണതയും അവച്ഛെദക ധൎമ്മത്തൊടു കൂടിയതാകുന്നു. അതു ഹെതുവായിട്ടു രൂപാദികളിൽ ഉള്ളിക്കുന്ന കാരണതയും അപ്രകാരമായിരിക്കെണമെന്നത അനുമാന ബലാൽ പ്രാപ്യമായിരിക്കുന്നു- രൂപത്വാദി ജാതിക്കും സത്താജാതിക്കും അതിന്റെ അവച്ഛെദകത്വം സംഭവിക്കില്ല- രൂപത്വജാതി രൂപാദി

കളായ ഇരുപത്തുനാലിലുമിരിക്കാതെ രൂപമാത്രത്തിങ്കൽ ഇരിക്കുന്നതാകയാൽ ന്യൂനദെശവൃത്തിയാകുന്നു- സത്താജാതിരൂപാദികളായ ഇരുപത്തുനാലു വസ്തുക്കളിലെന്നപൊലെ ദ്രവ്യകൎമ്മങ്ങളിലുമിരിക്കുന്നതാകയാൽ അധിക ദെശവൃത്തിയാകുന്നു- ന്യൂനാധികദെശവൃത്തികളായ ധൎമ്മങ്ങൾ അവച്ഛെദകമായി ഭവിക്ക ഇല്ല- അതു ഹെതുവായിട്ടു രൂപാദികളായ ഇരുപത്തുനാലു വസ്തുക്കളിലു മുള്ളതായിട്ടും അന്യത്രഇല്ലാത്തതായിട്ടും ഒരു ധൎമ്മം വെണം അതു ഗുണത്വമാകുന്നു- അതിങ്കൽ ജാതിലക്ഷണത്തിന്റെ പ്രവെശം ഭവിക്കയാൽ ജാതി തന്നെ എന്നു ധരിച്ചു കൊൾക- ഗുണങ്ങൾ ഒക്കെയും ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്നതാകുന്നു- എങ്കിലും ദ്രവ്യാശ്രിതത്വം കൎമ്മത്തിങ്കലുമുണ്ടാകയാൽ ഗുണങ്ങളുടെ ലക്ഷണമാകയില്ല അതു ഹെതുവായിട്ടുദ്രവ്യാശ്രിതത്വമെന്നതിന്നു ദ്രവ്യത്വവ്യാപകതാവച്ഛെദക സത്താഭിന്ന ജാതി മത്ത്വമെന്നുള്ള ആശയത്തെ കല്പിച്ചു കൊൾക—(ദ്രവ്യത്വവ്യാപകതാവച്ഛെദക സത്താഭിന്നജാതിമത്ത്വം=ദ്രവ്യത്വവ്യാപകതാവച്ഛെദികയായി സത്താഭിന്നയായിരിക്കുന്ന ജാതിഉള്ളതകളാവൂ എന്നുള്ളത- ദ്രവ്യത്വവ്യാപകതാവച്ഛെദികാ= ദ്രവ്യത്വവ്യാപകതയുടെ അവച്ഛെദികാ ദ്രവ്യത്വവ്യാപകതാ= ദ്രവ്യത്വവ്യാപകങ്ങളാവൂഎന്നുള്ളത- ദ്രവ്യത്വവ്യാപകങ്ങൾ=ദ്രവ്യത്വമിരിക്കുന്ന സ്ഥലത്തിങ്കലുള്ള അത്യന്താഭാവത്തിന്റെ പ്രതിയൊഗികളല്ലാത്തവ— അവച്ഛെദികാ=നിയാമികാ- സത്താഭിന്നാ സത്തയിങ്കൽ നിന്നുഭിന്നാ- സത്താ=സത്താഎന്ന ജാതി) ഇങ്ങിനെ ഗ്രഹിച്ചാൽ അതു ലക്ഷണമായി ഭവിക്കും- ഗുണങ്ങൾ ദ്രവ്യത്വവ്യാപകങ്ങളാകയാൽ ഗുണത്വം ദ്രവ്യത്വ വ്യാപകതാവച്ഛെദകമാകുന്നു- അതു ഗുണത്തിങ്കൽ ഇരിക്കുന്നു- ഗുണമല്ലാത്തതിങ്കൽ ഇരിക്കുന്നില്ല- അതു ഹെതുവായിട്ടു ലക്ഷണമായി ഭവിക്കാം- ഭവത്വവും കൎമ്മത്വവും ദ്രവ്യത്വവ്യാപകതയുടെ അവച്ഛെദകമായി ഭവിക്കില്ല- ആകാശാദികളിൽദ്രവ്യകൎമ്മങ്ങളില്ലായ്കതന്നെ അതിന്നു കാരണമാകുന്നത- ദ്രവ്യത്വം ദ്രവ്യത്വവ്യാപകതയുടെ അവച്ഛെദകമായി ഭവിക്കാം എങ്കിലും അതു ജാതിയല്ലായ്കയാൽ അതിങ്കൽ അതിവ്യാപ്തി ഭവിക്കയില്ല- ഇപ്രകാരം സാമാന്യത്വവും ജാതിയല്ലായ്കയാൽ അതിങ്കലുമില്ല- ഗുണങ്ങൾ നിൎഗ്ഗുണങ്ങളാകുന്നു- നിൎഗ്ഗുണത്വമെന്നതു കൎമ്മാദികളിലുമുണ്ട അതു ഹെതുവായിട്ടു സാമാന്യവത്ത്വെ കൎമ്മാന്യത്വെ ച സതി നിൎഗ്ഗുണത്വമെന്നു വിശിഷ്ടമാക്കി പറയെണം.

എന്നാൽ സാമാന്യവത്വവും കൎമ്മാന്യത്വവും സത്തായിരിക്കുന്ന സമയത്തിങ്കൽ ഉള്ള നിൎഗ്ഗുണത്വമെന്ന അൎത്ഥമായി ഭവിക്കും അതുഗുണലക്ഷണമായിട്ടുള്ളതാകുന്നു എന്നറിഞ്ഞുകൊൾക-(സാമാന്യവത്വം=സാമാന്യവത്താവു എന്നുള്ളത- സാമാന്യവത്ത=സാമാന്യമുള്ളത— സാമാന്യം=സാമാന്യമെന്നപദാൎത്ഥം- (ജാതി എന്നസാരം) കൎമ്മാന്യത്വം=കൎമ്മാന്യമാവു എന്നുള്ളത- കൎമ്മാന്യം=കൎമ്മത്തിങ്കൽനിന്ന അന്യം) സാമാന്യവത്വെസതി എന്ന അംശം കൊണ്ട സാമാന്യാദികളിൽ ഉണ്ടായിരുന്ന അതിവ്യാപ്തിയും കൎമ്മാന്യത്വെസതി എന്ന അംശംകൊണ്ട കൎമ്മത്തിങ്കൽ ഉണ്ടായിരുന്ന അതിവ്യാപ്തിയും പരിഹരിക്കപ്പെട്ടു— ദ്രവ്യത്തിങ്കൽ അതിവ്യാപ്തി ഭവിക്കാതെ ഇരിപ്പാനായിക്കൊണ്ട നിൎഗ്ഗുണത്വമെന്നതിനെ വിട്ടതുമില്ല എന്ന ധരിച്ചു കൊൾകയും വെണം— ഗുണങ്ങളിൽ ക്രിയയിരിക്കുന്നില്ല അതു ഹെതുവായിട്ട ഗുണങ്ങൾ നിഷ്ക്രിയങ്ങളാകുന്നു ഇതു സ്വരൂപകഥനമെന്നല്ലാതെ നിൎഗ്ഗുണത്വം ലക്ഷണമാകുന്നു എന്നുള്ള അഭിപ്രായത്തൊട കൂടിയതല്ല- നിഷ്ക്രിയത്വമെന്നതു ഗഗനാദികളിലുമിരിക്കുന്നതാകയാൽ അതിനെ ലക്ഷണമാക്കുംപൊൾ അവ്യാപ്തി ഭവിക്കുമെന്നറിക-രൂപം,രസം,സ്പൎശം,ഗന്ധം,പരത്വം,അപരത്വം, ദ്രവത്വം, ഗുരുത്വം, സ്നെഹം, വെഗം- ഇതുകൾ ഒന്നിനെ അപെക്ഷിച്ചിട്ടുള്ള താഴ്ചയൊടുകൂടിയ പരിമാണത്തൊട കൂടിയതുകളായ ദ്രവ്യങ്ങളിൽ ഇരിക്കുന്നതുകളാകുന്നു- ധൎമ്മം അധൎമ്മം ഭാവനാ ശബ്ദം ബുദ്ധി സുഖം ദുഃഖം ഇച്ശാ ദ്വെഷം പ്രയത്നം ൟ ഗുണങ്ങൾ മൂൎത്തങ്ങളിൽ ഇരിക്കാത്തതുകളാകുന്നു-സംഖ്യാപരിമാണ പൃഥക്ത്വസംയൊഗ വിഭാഗങ്ങൾ മൂൎത്തങ്ങളിലും മൂൎത്തങ്ങളല്ലാത്തതുകളിലും ഇരിക്കുന്നതുകളാകുന്നു-

മെൽ പറഞ്ഞഗുണങ്ങളിൽ വെഗഭാവനകൾ രണ്ടും സംസ്കാരാന്തൎഭൂതങ്ങളാകുന്നു- ഗുണവിഭാഗത്തിങ്കൽ സംസ്കാരമെന്നൊരു ഗുണത്തെ പരിഗണിച്ചിട്ടുണ്ട വെഗം ഭാവനാ ഇങ്ങിനെപരിഗണനം ചെയ്തിട്ടില്ല— എംകിലും വെഗഭാവനകളുടെ ഇരിപ്പു ഇന്ന ദ്രവ്യത്തിങ്കൽ എന്ന ഇവിടെ പറയുന്നതു യുക്തം തന്നെ ആ അവസ്ഥാ സ്ഥിതസ്ഥാപകമെന്നതിന്നു മുണ്ടായിരിക്കുംപൊൾ സ്ഥിതസ്ഥാപക സംസ്കാരത്തെ വിട്ടതു എന്തുനിമിത്തമായിട്ടാകുന്നു എന്നു ചൊദിക്കുന്നു എങ്കിൽ സ്ഥിതസ്ഥാപകമെന്നതിന്ന അല്പമായൊരു വിശെഷമുണ്ട- അത സ്ഥിതസ്ഥാപക നിരൂപണത്തിംകൽ സ്പഷ്ടമായി ഭവിക്കുമെന്നു ധരിച്ചുകൊ

ൾക—

൮. സംയോഗശ്ചവിഭാഗശ്ചസംഖ്യാദ്വിത്വാദികാതഥാദ്വി
പൃഥക്ത്വാദയസ്തദ്വദെതെനെകാശ്രിതാഗ്ഗുണാഃ ॥

൯ അതശ്ശെഷാഗ്ഗുണാസ്സൎവ്വെമതാഏ്യകൈകവൃത്തയഃ । ബു
ദ്ധ്യാദിഷൾകംസ്പൎശാന്താഃസ്നെഹസ്സാംസിദ്ധികൊദ്രവഃ ॥

൧൦. അദൃഷ്ടഭാവനാശബ്ദാഅമീവൈശെഷികാഗ്ഗുണാഃ । സം
ഖ്യാദിരപരത്വാന്തൊദ്രവൊസാംസിദ്ധികസ്തഥാ ॥

൧൧. ഗുരുത്വവെഗൌസാമാന്യഗുണാഏതെപ്രകീൎത്തിതാഃ। സം
ഖ്യാദിരപരത്വാന്താദ്രവത്വംസ്നെഹഏവച ॥

൧൨. ഏതെദ്വിരിന്ദ്രിയഗ്രാഹ്യാഅഥസ്പൎശാന്തശബ്ദകാഃ । ബാ
ഹ്യൈകൈകെന്ദ്രിയഗ്രാഹ്യാഗുരുത്വാദൃഷ്ടഭാവനാഃ ॥

൧൩. അതീന്ദ്രിയാവിഭൂനാന്തുയെസ്യുൎവ്വൈശെഷികാഗ്ഗുണാഃ ।
അകാരണഗുണൊൽപന്നാഏതെതുപരികീൎത്തിതാഃ ।

അന്വയം—— സംയോഗഃ— ച- വിഭാഗഃ- ച- തഥാ- ദ്വി
ത്വാദികാ--സംഖ്യാ- തദ്വൽ- ദ്വിപൃഥക്ത്വാദയഃ- ച ഏതെ-
ഗുണാഃ- അനെകാശ്രിതാഃ ഭവന്തി- അതഃ- ശെഷാഃ-സൎവ്വെ-
ഗുണാഃ- ഏകൈകവൃത്തയഃ- മതാഃ ബുദ്ധ്യാദിഷൾകം- സ്പൎശാ
ന്താഃ— സ്നെഹഃ- സാംസിദ്ധികഃ-ദ്രവഃ-അദൃഷ്ടഭാവനാശബ്ദാഃ-
അമീ- വൈശെഷികാഃ- ഗുണാഃ ഭവന്തി സംഖ്യാദിഃ- അപര
ത്വാന്തഃ- അസാംസിദ്ധികഃ ദ്രവഃ— തഥാ— ഗുരുത്വവെഗൌഏ
തെ- സാമാന്യഗുണാഃ- പ്രകീൎത്തിതാഃ—സംഖ്യാദിഃ—അപരത്വാ
ന്തഃ- ദ്രവത്വം— സ്നെഹഃ- ച ഏതെ- ഏവ- ദ്വിഃ— ഇന്ദ്രിയ
ഗ്രാഹ്യാഃ—ഭവന്തി— അഥ— സ്പൎശാന്തശബ്ദകാഃ— ബാഹ്യൈ
കൈകെന്ദ്രിയഗ്രാഹ്യാഃ- ഭവന്തി—ഗുരുത്വാദൃഷ്ടഭാവനാഃ- അ
തീന്ദ്രിയാഃ- ഭവന്തി- വിഭൂനാം-തു- യെ—വൈശെഷികാഃ- ഗു
ണാഃ- സ്യുഃ അകാരണഗുണൊല്പന്നാഃ- പരികീൎത്തിതാഃ— ഭ
വന്തിഃ—

അന്വയാൎത്ഥം — സംയോഗവും വിഭാഗവും അപ്രകാരം ദ്വി
ത്വാദികയായിരിക്കുന്ന സംഖ്യയും അപ്രകാരം ദ്വിപൃഥക്ത്വാ
ദികളും ആകുന്ന ൭ം ഗുണങ്ങൾ അനെകാശ്രിതങ്ങളായിട്ട ഭ
വിക്കുന്നു ഇതുകളിൽനിന്ന ശെഷങ്ങളായി സൎവ്വങ്ങളായിരിക്കു
ന്ന ഗുണങ്ങൾ ഏകൈകവൃത്തികളാകുന്നു എന്ന മതങ്ങളായി
ഭവിക്കുന്നു ബുദ്ധ്യാദിഷൾകവുംസ്പൎശാന്തങ്ങളായിരിക്കുന്ന ഗുണ
ങ്ങളും സ്നെഹവും സാംസിദ്ധികമായിരിക്കുന്ന ദ്രവത്വവും അദൃ
ഷ്ടഭാവനാശബ്ദങ്ങളുമാകുന്ന ഇതുകൾ വൈശെഷികങ്ങളായിരി

ക്കുന്ന ഗുണങ്ങളായി ഭവിക്കുന്നു. സാഖ്യാദിയായിട്ടും അവര ത്വാന്തമായിട്ടിരിക്കുന്നതും അസാംസിദ്ധികമായിരിക്കുന്ന ദ്രവും അപ്രകാരം ഗുരുത്വവെഗങ്ങളുമാകുന്ന ഇതുകൾ സാമന്യഗുണങ്ങളാകുന്നു എന്ന പരികീൎത്തിതങ്ങളായി ഭവിക്കുന്നു സംഖ്യാദിയായിട്ടും അവരത്വാന്തമായിട്ടുള്ളതും ദ്രവത്വവും സ്നെഹവും ഇതുകൾ തന്നെ രണ്ടു പ്രാവശ്യം ഇന്ദ്രിയ ഗ്രാഹ്യങ്ങളായി ഭവിക്കുന്നുകാൎത്സ്ന്യസ്പൎശാന്തശബ്ദകങ്ങൾ ബാഹ്യൈകൈകെന്ദ്രിയഗ്രാഹ്യങ്ങളായി ഭവിക്കുന്നു ഗുരുത്വാദൃഷ്ടഭാവനകൾ അതീന്ദ്രിയകളായി ഭവിക്കുന്നു വിഭുക്കൾക്കു യാവ ചില വൈശെഷികങ്ങളായിരിക്കുന്ന ഗുണങ്ങൾ ഭവിക്കുമൊ ഇതുകളാകട്ടെ അകാരണഗുണൊല്പന്നകളാകുന്നു എന്ന പരികീൎത്തിതങ്ങളായി ഭവിക്കുന്നു-

പരിഭാഷാ —— സംയൊഗം=സംയൊഗമെന്നഗുണം- വിഭാഗം=വിഭാഗമെന്നഗുണം- ദ്വിത്വാദികാ=ദ്വിത്വംതുടങ്ങിയുള്ളത- ദ്വിപൃഥക്ത്വാദികൾ=ദ്വിപൃഥക്ത്വം തുടങ്ങിയുള്ളവ- ദ്വിപൃഥക്ത്വം=രണ്ടുവസ്തുക്കളുടെ പൃഥക്ത്വം- അനെകാശ്രിതങ്ങൾ=ഏകാശ്രിതങ്ങളല്ലാത്തവ- ഏകാശ്രിതങ്ങൾ=ഒന്നിനെത്തന്നെആശ്രയിച്ചവ— ഇതുകൾ മെൽപറഞ്ഞഗുണങ്ങൾ- ശെഷങ്ങൾ=ശെഷിച്ചവ- ഏകൈകവൃത്തികൾ=ഏകൈകത്തിങ്കൽ വൃത്തിയൊടുകൂടിയവ- ഏകൈകം=ഓരൊന്ന- വൃത്തി=സ്ഥിതി— മതങ്ങൾ അറികപ്പെടുന്നവ- ബുദ്ധ്യാദിഷൾക്കം=ബുദ്ധ്യാദികളുടെ ഷൾക്കം— ബുദ്ധ്യാദികൾ=ബുദ്ധിതുടങ്ങിയുള്ളവ- ഷൾക്കം=ആറ അവയവങ്ങളൊടുകൂടിയസമുദായം- സ്പൎശാന്തങ്ങൾ=സ്പൎശമാകുന്ന അന്തത്തൊടു കൂടിയവ— സ്പൎശം=സ്പൎശമെന്നഗുണം— അന്തം ഒടുക്കത്തെത- സ്നെഹം=സ്നെഹമെന്നഗുണം- സാംസിദ്ധികം=സ്വാഭാവികം- ദ്രവം ദ്രവത്വമെന്നഗുണം— അദൃഷ്ടഭാവനാശബ്ദങ്ങൾ=അദൃഷ്ടവും ഭാവനയും ശബ്ദവും- അദൃഷ്ടം=ധൎമ്മവും അധൎമ്മവും- ഭാവനാ=ഭാവനാഎന്ന സംസ്കാരം- വൈശെഷികങ്ങളായിരിക്കുന്നഗുണങ്ങൾ=വിശെഷഗുണങ്ങൾ സംഖ്യാദി=സാംഖ്യതുടങ്ങിയുള്ളത- അവരത്വാന്തം=അവരത്വമാകുന്ന അന്തത്തൊടുകൂടിയത— അവരത്വം=അവരത്വമെന്ന ഗുണം- അന്തം=ഒടുക്കത്തെത- അസാംസിദ്ധികം=സാംസിദ്ധികമല്ലാത്തത- (നൈമിത്തികമെന്നസാരം) ദ്രവം=ദ്രവത്വം— ഗുരുത്വവെഗങ്ങൾ ഗുരുത്വവും വെഗവും- പ്രകീൎത്തിതങ്ങൾ പ്രകീൎത്തിക്കപ്പെട്ടവ— പ്രകീൎത്തിക്ക=പറക-സംഖ്യാദി=സംഖ്യതുടങ്ങിയുള്ളത-അവരത്വാ

ന്തം=അവരത്വമാകുന്നഅന്തത്തോടുകൂടിയത-അവരത്വം=അവരത്വമെന്നഗുണം- അന്തം=ഒടുക്കത്തെത ദ്രവത്വം=ദ്രവത്വമെന്നഗുണം-സ്നേഹം=സ്നേഹമെന്നഗുണം—ഇന്ദ്രിയഗ്രാഹ്യങ്ങൾ=ഇന്ദ്രിയംകൊണ്ടുഗ്രാഹ്യങ്ങൾ ഗ്രാഹ്യങ്ങൾ=ഗ്രഹിക്കപ്പെടുവാൻയോഗ്യങ്ങൾ- കാൎത്സ്ന്യം=കൃത്സ്നങ്ങളാൽവ്യാപ്തിയുള്ളത- കൃത്സ്നങ്ങൾ സൎവ്വങ്ങൾ— സ്പൎശാന്തശബ്ദകങ്ങൾ=സ്പൎശാന്തങ്ങളും ശബ്ദകവും- സ്പൎശാന്തങ്ങൾ=സ്പൎശംവരെയുള്ളവ— ശബ്ദകം=ശബ്ദം ബാഹ്യൈകൈകേന്ദ്രിയഗ്രാഹ്യങ്ങൾ=ബാഹ്യൈകൈകേന്ദ്രിയം കൊണ്ടുഗ്രാഹ്യങ്ങൾ- ബാഹ്യൈകൈകേന്ദ്രിയം=ബാഹ്യമായിരിക്കുന്നഏകൈകേന്ദ്രിയം— ബാഹ്യം=ബഹിൎഭാഗത്തിങ്കൽ ഭവിച്ചത-ബഹിൎഭാഗം=പുറം- ഏകൈകേന്ദ്രിയം=ഏകൈകമായിരിക്കുന്നഇന്ദ്രിയം ഏകൈകം=ഓരോന്ന— ഗ്രാഹ്യങ്ങൾ=ഗ്രഹിക്കപ്പെടുവാൻ യോഗ്യങ്ങൾ- ഗ്രഹിക്ക=അറിക— ഗുരുത്വാദൃഷ്ടഭാവനകൾ=ഗുരുത്വവും അദൃഷ്ടവും ഭാവനയും ഗുരുത്വം ഗുരുത്വമെന്നഗുണം- അദൃഷ്ടം=ധൎമ്മവും അധൎമ്മവും- ഭാവനാ=ഭാവനാഎന്നസംസ്കാരം— അതീന്ദ്രിയകൾ=ഇന്ദ്രിയത്തെ അതിക്രമിച്ചവ-വിഭുക്കൾ=ആകാശകാലദിഗാത്മാക്കൾ- വൈശേഷികങ്ങളായിരിക്കുന്ന ഗുണങ്ങൾ=വിശേഷഗുണങ്ങൾ- അകാരണഗുണോല്പന്നങ്ങൾ=കാരണഗുണോല്പന്നങ്ങളല്ലാത്തവ- കാരണഗുണോല്പന്നങ്ങൾ=കാരണഗുണങ്ങളിൽനിന്ന ഉല്പന്നങ്ങൾ- കാരണഗുണങ്ങൾ=കാരണങ്ങളുടെഗുണങ്ങൾ ഉല്പന്നങ്ങൾ=ഉണ്ടായവ- പരികീൎത്തിതങ്ങൾ=പരികീൎത്തിക്കപ്പെട്ടവ- പരികീൎത്തിക്ക=പറക-

സാരം____ സംയോഗം വിഭാഗം ദ്വിത്വം മുതലായസംഖ്യ രണ്ടുവസ്തുക്കളിൽ ഇരിക്കുന്ന പൃഥക്ത്വം മുതലായതുകൾ ഇങ്ങിനെ ഉള്ള ഗുണങ്ങൾ ഒന്നിങ്കൽതന്നെയായിട്ട ഇരിക്കാത്തതുകളാകുന്നു. മററുള്ളഗുണങ്ങൾ ഓരോന്നിൽ ഇരിക്കുന്നതുകളാകുന്നു. മററുള്ളഗുണങ്ങൾ എന്നതുകൊണ്ടു രൂപം, രസം, ഗന്ധം, സ്പൎശം, സംഖ്യാ, പരിമാണം, ഏകപൃഥക്ത്വം, പരത്വം, അവരത്വം, ബുദ്ധി, സുഖം, ദുഃഖം, ഇച്ഛാ, ദ്വേഷം, പ്രയത്നം, ഗുരുത്വം ദ്രവത്വം സ്നേഹം, സംസ്കാരം, അദൃഷ്ടം, ശബ്ദം ഇതുകളെഗ്രഹിച്ചുകൊൾക.

ബുദ്ധി, സുഖം, ദുഃഖം, ഇച്ഛാ, ദ്വേഷം, പ്രയത്നം രൂപം, രസം, ഗന്ധം, സ്പൎശം, സ്നേഹം, സാംസിദ്ധികദ്രവത്വം, അദൃഷ്ടം, ഭാവനം, ശബ്ദം ഇതുകൾവിശേഷഗുണങ്ങളാകുന്നു.

സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയോഗം, വിഭാഗം, പരത്വം. അപരത്വം, നൈമിത്തികദ്രവത്വം ഗുരുത്വം, വേഗം ഇതുകൾസാമാന്യഗുണങ്ങളാകുന്നു.

സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയോഗം, വിഭാഗം, പരത്വം, അപരത്വം, ദ്രവത്വം, സ്നേഹം ഇതുകൾനേത്രേന്ദ്രിയം കൊണ്ടും ത്വഗിന്ദ്രിയംകൊണ്ടും ഗ്രഹിക്കപ്പെടുന്നതുകളാകുന്നു. രൂപരസഗന്ധസ്പൎശശബ്ദങ്ങൾ നേത്രേന്ദ്രിയംമുതലായ ഒരെ ഇന്ദ്രിയംകൊണ്ടുതന്നെ ഗ്രഹിക്കപ്പെടുന്നതുകളാകുന്നു. ഗുരുത്വവും അദൃഷ്ടവും ഭാവനയും ഇന്ദ്രിയഗ്രഹണത്തിന്നു യോഗ്യതയില്ലാത്തതുകളാകുന്നു. വിഭുക്കളായിരിക്കുന്ന ആകാശാദികളിൽഇരിക്കുന്ന വിശേഷഗുണങ്ങൾക്കു കാരണഗുണങ്ങളിൽ നിന്നുള്ള ഉൽപത്തിഇല്ല. വിഭുക്കളുടെ വിശേഷഗുണങ്ങൾ ബുദ്ധി, സുഖം, ദുഃഖം, ഇച്ഛാ, ദ്വേഷം, പ്രയത്നം, ധൎമ്മം, അധൎമ്മം, ഭാവനാ, ശബ്ദം ഇതുകളാകുന്നു.

൯൦— അപാകജാസ്തുസ്പൎശാന്താ ദ്രവത്വംതുതഥാവിധം। സ്നേഹവേഗഗുരുത്വൈകപൃഥക്ത്വപരിമാണകം

൯൧— സ്ഥിതസ്ഥാപകമപ്യേതെസ്യുഃകാരണഗുണോൽഭവാഃ। സംയോഗശ്ചവിഭാഗശ്ചവേഗശ്ചൈതെതുകൎമ്മജാഃ ।

അന്വയം— അപാകജാഃ തു - സ്പൎശാന്താഃ— തഥാവിധം- തു- ദ്രവത്വം— സ്നേഹവേഗഗുരുത്വൈകപൃഥക്ത്വപരിമാണകം. സ്ഥിതസ്ഥാപകം അപി- എതെ- കാരണഗുണോൽഭവാഃ— സ്യുഃ- സംയോഗഃ- ച-വിഭാഗഃ- ച - വേഗഃ-ച-എതെ—തു- കൎമ്മജാഃ ഭവന്തി—

അന്വയാൎത്ഥം — അപാകജങ്ങളായിത്തന്നെ ഇരിക്കുന്നസ്പൎശാന്തങ്ങളും തഥാവിധമായിത്തന്നെ ഇരിക്കുന്ന ദ്രവത്വവും സ്നേഹവേഗ ഗുരുത്വൈകപൃഥക്ത്വപരിമാണകവും സ്ഥിതസ്ഥാപകവുമാകുന്ന ഇതുകൾ കാരണഗുണോൽഭവങ്ങളായിഭവിക്കും. സംയോഗവുംവിഭാഗവും വേഗവുംആകുന്ന ഇതുകൾതന്നെകൎമ്മജങ്ങളായിഭവിക്കുന്നു.

പരിഭാഷാ— അപാകജങ്ങൾ=പാകജങ്ങളല്ലാത്തവ പാകജങ്ങൾ=പാകംഹേതുവായിട്ടു ഉണ്ടായവ. പാകം=തെജസ്സംയോഗം- സ്പൎശാന്തങ്ങൾ=സ്പൎശമാകുന്ന അന്തത്തൊടുകൂടിയവ. സ്പൎശാ=സ്പൎശമെന്നഗുണം. അന്തം=ഒടുക്കത്തെത - തഥാവിധം=അപ്രകാരമിരിക്കുന്നത- ദ്രവത്വം=ദ്രവത്വമെന്ന ഗുണം സ്നേഹവേഗഗുരുത്വൈകപൃഥക്ത്വപരിമാണകം= സ്നേഹവും വേഗവും ഗു

ത്വവും ഏകപൃഥക്ത്വവും പരിമാണകവും. സ്നെഹം=സ്നെഹ
മെന്നഗുണം- വെഗം= വെഗമെന്നസംസ്കാരം- ഗുരുത്വം=ഗുരു
ത്വമെന്നഗുണം- ഏകപൃഥക്ത്വം=ഏകത്തിങ്കൽ ഉള്ളപൃഥക്ത്വം.
ഏകം=ഒന്ന. പൃഥക്ത്വം=പൃഥക്ത്വമെന്നഗുണം. പരിമാണകം=
പരിമാണമെന്നഗുണം- സ്ഥിതസ്ഥാപകം=സ്ഥിതസ്ഥാപകമെ
ന്നസംസ്കാരം- കാരണഗുണോത്ഭവങ്ങൾ=കാരണഗുണങ്ങളിൽ
നിന്ന ഉത്ഭവിക്കുന്നവ- കാരണഗുണങ്ങൾ= കാരണങ്ങളുടെഗു
ണങ്ങൾ- ഉത്ഭവിക്ക=ഉണ്ടാക സംയോഗം=സംയോഗമെന്ന
ഗുണം- വിഭാഗം=വിഭാഗമെന്നഗുണം. വെഗം=വെഗമെന്നഗു
ണം— കൎമ്മജങ്ങൾ=കൎമ്മത്തിങ്കൽനിന്നജനിക്കുന്നവ.

സാരം—— പാകംഹെതുവായിട്ടുണ്ടായതുകളല്ലാതെ ഇരിക്കു
ന്ന രൂപരസഗന്ധസ്പൎശങ്ങളും പാകംഹെതുവായിട്ടുണ്ടായതല്ലാ
തെഇരിക്കുന്ന ദ്രവത്വവും സ്നെഹവും വെഗവും ഗുരുത്വവും ഏക
പൃഥക്ത്വവും പരിമാണവും സ്ഥിതസ്ഥാപകവും കാരണഗുണ
ത്തിങ്കൽ നിന്നഉത്ഭവിക്കുന്നതുകളാകുന്നു. സംയോഗവും വി
ഭാഗവും വെഗവും കൎമ്മത്തിങ്കൽ നിന്ന ഉണ്ടാകുന്നതുകളാക
യാൽ കൎമ്മജങ്ങൾഎന്നു പറയപ്പെടുന്നു- കൎമ്മജത്വംമെൽപറ
ഞ്ഞതുകൾക്കസാധൎമ്മ്യമാകുന്നു എന്നു പറഞ്ഞുകൂട ഘടാദികളി
ൽ അതിവ്യാപ്തിയും സംയോഗാഹെതുവായിട്ടുണ്ടായസംയൊ
ഗത്തിങ്കൽ അവ്യാപ്തിയും ഭവിക്കും- സാധൎമ്മ്യമാകെണമെങ്കി
ൽ കൎമ്മജത്വമെന്നതിന്റെ അൎത്ഥം കൎമ്മജന്യവൃത്തിഗുണത്വ
വ്യാപ്യജാതിമത്വമെന്നാകുന്നു എന്നുപറയെണം- (കൎമ്മജ
ന്യവൃത്തിഗുണത്വവ്യാപ്യജാതിമത്വം=കൎമ്മജന്യവൃത്തിയായിഗു
ണത്വവ്യാപ്യയായിരിക്കുന്നജാതി ഉള്ളതാവുഎന്നുള്ളഅവസ്ഥാ.
കൎമ്മജന്യവൃത്തി കൎമ്മജന്യങ്ങളിൽ വൃത്തിയൊടു കൂടിയവ- ക
ൎമ്മജന്യങ്ങൾ കൎമ്മത്താൽ ജനിപ്പിക്കപ്പെടുന്നവ- ഗുണത്വവ്യാ
പ്യാ ഗുണത്വമില്ലാത്തെടത്തിരിക്കാത്തത)— മെൽപ്രകാരം പറ
ഞ്ഞാൽ കൎമ്മത്താൽ ഉണ്ടാക്കപ്പെടുന്നതുകളിൽ ഇരിക്കുന്നതായി
യും ഗുണത്വം ഇരിക്കാത്തെടത്തിരിക്കാത്തതായ ജാതിഎന്നതു
സംയോഗത്വമൊ വിഭാഗത്വമൊ വെഗത്വമൊ കഴിച്ചുവെറെ
ഒന്നായി ഭവിക്കാത്തതാകയാലും സംയോഗത്വാദി ജാതിക
ൾ സംയോഗാദികളിൽ ഇരിക്കുന്നതുകളാകയാലും ദൊഷമില്ലാ
എന്നറിക- ഇപ്രകാരം ഉള്ള ചിലസ്ഥലങ്ങളിലും യഥാശ്രു
തമല്ലാതെയുള്ള അൎത്ഥകല്പനവെണ്ടിവരും അതിനെസംബന്ധി
കൊണ്ടുതന്നെ ആലൊചിച്ചു വെണ്ടുംവിധത്തിലാക്കിച്ചെയ്തു

കൊൾക.

൯൨— സ്പൎശാന്തപരിമാണൈകപൃഥക്ത്വസ്നേഹശബ്ദകെ। ഭവെദസമവായിത്വമഥ വൈശെഷികെ ഗുണെ॥

൯൩— ആത്മനസ്സ്യാന്നിമിത്തത്വമുഷ്ണസ്പൎശ ഗുരുത്വയോഃ। വെഗെപി ച ദ്രവത്വെ ച സംയോഗാദിദ്വയെ തഥാ॥

൯൪— പരാവരത്വദ്വിത്വാദിദ്വിപൃഥക്ത്വാദികെ പുനഃ। ദ്വിധൈവ കാരണത്വം സ്യാദഥ പ്രാദെശികൊ ഭവെൽ॥

൯൫— വൈശെഷികൊ വിഭുഗുണസ്സംയോഗാദിദ്വയം തഥാ। ചക്ഷുൎഗ്രാഹ്യം ഭവെദ്രൂപം ദ്രവ്യാദെരുപലംഭകം॥

അന്വയം— സ്പൎശാന്തപരിമാണൈകപൃഥക്ത്വസ്നേഹശബ്ദകെ അസമവായിത്വം— ഭവെൽ. അഥ. ആത്മനഃ— വൈശെഷികെ— ഗുണെ. നിമിത്തത്വം— സ്യാൽ. ഉഷ്ണസ്പൎശഗുരുത്വയോഃ. വെഗെ. അപി. ച— ദ്രവത്വെ. ച— തഥാ. സംയോഗാദിദ്വയെ— ച. പുനഃ. പരാവരത്വദ്വിത്വാദി. ദ്വിപൃഥക്ത്വാദികെ— ച കാരണത്വം. ദ്വിധാ. ഏവ. സ്യാൽ. അഥ. വൈശെഷികഃ വിഭുഗുണഃ— തഥാ— സംയോഗാദിദ്വയം. ച. പ്രാദെശികഃ. ഭവെൽ— രൂപം— ചക്ഷുൎഗ്രാഹ്യം. ദ്രവ്യാദെഃ. ഉപലംഭകം. ച. ഭവെൽ.

അന്വയാൎത്ഥം— സ്പൎശാന്തപരിമാണൈകപൃഥക്ത്വസ്നേഹശബ്ദകത്തിങ്കൽ അസമവായിത്വം ഭവിക്കും. ആത്മാവിന്റെ വൈശെഷികമായിരിക്കുന്ന ഗുണത്തിങ്കൽ നിമിത്തത്വം ഭവിക്കും. ഉഷ്ണസ്പൎശ ഗുരുത്വങ്ങളിലും വെഗത്തിങ്കലും ദ്രവത്വത്തിങ്കലും അപ്രകാരം സംയോഗാദിദ്വയത്തിങ്കലും പിന്നെ പരാവരത്വദ്വിത്വാദിദ്വി പൃഥക്ത്വാദികത്തിങ്കലും കാരണത്വം രണ്ടുപ്രകാരെണതന്നെ ഭവിക്കും. വൈശെഷികമായിരിക്കുന്ന വിഭുഗുണവും അപ്രകാരം സംയോഗാദിദ്വയവും പ്രാദെശികമായി ഭവിക്കും. രൂപം ചക്ഷുൎഗ്രാഹ്യമായിട്ടും ദ്രവ്യാദിയുടെ ഉപലംഭകമായിട്ടും ഭവിക്കും.

പരിഭാഷാ— സ്പൎശാന്തപരിമാണൈക പൃഥക്ത്വസ്നേഹശബ്ദകം=സ്പൎശാന്തങ്ങളും പരിമാണവും ഏകപൃഥക്ത്വവും സ്നേഹവും ശബ്ദകവും. സ്പൎശാന്തങ്ങൾ= സ്പൎശംവരെയുള്ളവ— (രൂപവും രസവും ഗന്ധവും സ്പൎശവുമെന്നസാരം)— പരിമാണം= പരിമാണമെന്നഗുണം. ഏകപൃഥക്ത്വം= ഏകത്തിങ്കൽ ഉള്ള പൃഥക്ത്വം. ഏകം=ഒന്ന്— പൃഥക്ത്വം=പൃഥക്ത്വമെന്നഗുണം— സ്നേഹം= സ്നേഹമെന്നഗുണം. ശബ്ദകം ശബ്ദം— അസമവായിത്വം= അ

സമവായി ആവൂഎന്നുള്ളത- അസമവായി= അസമവായികാരണം— നിമിത്തത്വം=നിമിത്തകാരണം- ഉഷ്ണസ്പൎശഗുരുത്വങ്ങൾ=ഉഷ്ണസ്പൎശവുംഗുരുത്വവും- ഉഷ്ണസ്പൎശം=ഉഷ്ണമായിരിക്കുന്നസ്പൎശം- ഗുരുത്വം=ഗുരുത്വമെന്നഗുണം- സംയോഗാദിദ്വയം=സംയോഗാദികളുടെദ്വയം—(സംയോഗവും വിഭാഗവുമെന്നസാരം) പരാവരത്വദ്വിത്വാദിദ്വിപൃഥക്ത്വാദികം= പരാവരത്വദ്വിത്വാദികളും ദ്വിപൃഥക്ത്വാദികളും- പരാവരത്വദ്വിത്വാദികൾ=പരാവരത്വങ്ങളും ദ്വിത്വാദികളും- പരാവരത്വങ്ങൾ=പരത്വവും അവരത്വവും- പരത്വം=പരത്വമെന്നഗുണം— അവരത്വം= അവരത്വമെന്നഗുണം- ദ്വിത്വാദികൾ=ദ്വിത്വംമുതലായവ— ദ്വിത്വം= ദ്വിത്വമെന്നസംഖ്യാ- ദ്വിപൃഥക്ത്വാദികൾ=ദ്വിപൃഥക്ത്വം തുടങ്ങിയുള്ളവ-ദ്വിപൃഥക്ത്വം=രണ്ടുകളിൽ ഉള്ളപൃഥക്ത്വം- കാരണത്വം=കാരണമാവൂ എന്നുള്ളത- വൈശെഷികം=വിശെഷം വിഭുഗുണം=വിഭുവിൻെറഗുണം- വിഭു=ആകാശം മുതലായതു- സംയോഗാദിദ്വയം=സംയോഗാദികളുടെ ദ്വയം- സംയോഗാദികൾ സംയോഗംതുടങ്ങിയുള്ളവ— പ്രാദെശികം=പ്രദെശത്തിങ്കൽ ഭവിച്ചുത- പ്രദെശം=എകദെശം- രൂപം=രൂപമെന്നഗുണം- ചക്ഷുൎഗ്രാഹ്യം=ചക്ഷുസ്സുകൊണ്ടു ഗ്രഹിക്കപ്പെടുവാൻയൊഗ്യം- ചക്ഷുസ്സ കണ്ണു- ഗ്രഹിക്ക=അറിക- ദ്രവ്യാദി= ദ്രവ്യംതുടങ്ങിയുള്ളത— ഉപലംഭകം=ഉപലബ്ധിയെ ഉണ്ടാക്കുന്നത— ഉപലബ്ധി= പ്രത്യക്ഷം—

സാരം—— ഘടാദികളിൽ ഉള്ളരൂപരസഗന്ധസ്പൎശങ്ങൾക്കു കപാലാദികളിൽ ഉള്ളരൂപരസഗന്ധസ്പൎശങ്ങൾ അസമവായികാരണങ്ങളാകയാൽ മെൽപറഞ്ഞഗുണങ്ങൾക്കു അസമവായികാരണത്വം സാധൎമ്മ്യമാകുന്നുഎന്നു ഗ്രഹിക്കെണം ഇപ്രകാരം കപാലപരിമാണാദികൾക്കും ഘടപരിമാണാദികളെ കുറിച്ചു അസമവായികാരണത്വം ഭവിക്കുന്നു. പൂൎവ്വശബ്ദം ദ്വിതീയശബ്ദത്തെ കുറിച്ചു അസമവായി കാരണമാകയാൽ ശബ്ദത്തിംകലും അസമവായി കാരണത്വം ഭവിക്കുന്നു ആത്മാവിൻെറവിശെഷ ഗുണമെന്നത ബുദ്ധിമുതലായതാകുന്നു ബുദ്ധ്യാദികൾ ഇഷ്ടാദികളെ കുറിച്ചു നിമിത്തങ്ങളാകയാൽ അതുകളിൽ നിമിത്തകാരണത്വം ഭവിക്കുന്നു ഉഷ്ണസ്പൎശം അവയവത്തിംകൽ ഉണ്ടായിരുന്നാൽ അത അവയവിയിംകലുള്ള ഉഷ്ണസ്പൎശത്തെ കുറിച്ചുഅസമവായി കാരണമായിട്ടും പാകജമായിട്ടുള്ളതിനെ കുറിച്ചു നിമിത്തമായിട്ടും ഭവിക്കുന്നു- ഗുരുത്വമെന്ന ഗുണം ഗുരുത്വത്തെ

കുറിച്ചും പതനത്തെ കുറിച്ചും അസമവായി കാരണമായി ഭവി
ക്കുന്നു അഭിഘാതത്തിംകൽ നിമിത്തമായിട്ടും ഭവിക്കുന്നു- വെ
ഗം വെഗത്തെകുറിച്ചും സ്പന്ദനത്തെകുറിച്ചും അസമവായി കാ
രണമായി ഭവിക്കുന്നു (സ്പന്ദനം=ഴെകുക അഭിഘാതത്തിംക
ൽ നിമിത്തമായിട്ടും ഭവിക്കുന്നു. (അഭിഘാതം=മെൽവീണാൽ
പാറുന്നാവതു) ദ്രവത്വമെന്നഗുണം ദ്രവത്വത്തെ കുറിച്ചും സ്യ
ന്ദനത്തെകുറിച്ചും അസമവായി കാരണമായി ഭവിക്കുന്നു സം
ഗ്രഹത്തിംകൽ നിമിത്തമായി ഭവിക്കുന്നു- (സംഗ്രഹം=പൊ
ടിയായിട്ടുള്ളതിനെ ഉരുട്ടുവാൻ തക്ക വിധത്തിലാക്കുക) ഭെരിഎ
ന്ന വാദ്യത്തിന്റെ മുഖത്തൊടുള്ള ദണ്ഡസംയൊഗം ശബ്ദ
ത്തെ കുറിച്ച നിമിത്തമാകുന്നു. ഭെൎയ്യാകാശ സംയൊഗം അ
സമവായി കാരണമാകുന്നു മുളയുടെ നെരെനെട്ട പൊളിക്കും
പൊൾ ഉണ്ടാകുന്ന രണ്ടു ദളങ്ങളുടെ വിഭാഗം ശബ്ദത്തെ കുറി
ച്ച നിമിത്തമാകുന്നു— മുളയുടെ ദളത്തിനും ആകാശത്തിനും
തമ്മിലുള്ള വിഭാഗം അസമവായി കാരണമാകുന്നു- ഇപ്രകാരം
ശിഷ്ടങ്ങളിലും നിമിത്തത്വവും അസമവായിത്വവു മുണ്ടാകയാ
ൽ ഉഷ്ണസ്പൎശഗുരുത്വാദികളിൽ കാരണത്വം രണ്ടു പ്രകാരെണ ഭ
വിക്കുമെന്നറിഞ്ഞു കൊൾക- ആകാശാദി കളിലിരിക്കുന്ന
വൈശെഷികഗുണം അവ്യാപ്യവൃത്തിയാകുന്നു യാതൊന്നു ത
ന്റെ അത്യന്താഭാവത്തൊടു കൂടെ ഏകാധികരണത്തിംകലിരി
ക്കുന്നുവൊ അത അവ്യാപ്യവൃത്തിയാകുന്നു എന്ന ഗ്രഹിച്ചുകൊ
ൾക— സംയൊഗ വിഭാഗങ്ങളും മെൽ പ്രകാരമാകുന്നു ഇനി
രൂപാദി സ്വരൂപത്തെ ഗ്രഹിപ്പിപ്പാനായികൊണ്ടു ആരംഭിക്കു
ന്നു രൂപമെന്നുള്ള വ്യവഹാരത്തിന്നു രൂപത്വമെന്നജാതിയുംഅ
തിന്റെ അധികരണമായ വ്യക്തിയുമാകുന്നു അതുകളിൽവെച്ചു
രൂപത്വമെന്ന ജാതി പ്രത്യക്ഷംകൊണ്ടു തന്നെ സിദ്ധയായിട്ടു
ള്ളതാകുന്നു ഇവിടെ പ്രായെണ ജനങ്ങൾക്കു ഇത രൂപമാകുന്നു
ഇത രൂപമാകുന്നു എന്നിപ്രകാരം വ്യവഹാരം ഇല്ലായ്കയാൽ
രൂപത്വ ജാതി എങ്ങിനെ മെൽ പ്രകാരം സിദ്ധിച്ചത എന്ന
ഒരു ശംക ഭവിക്കാം— അതിനെ പരിഹരിപ്പാനായികൊ
ണ്ടു പറയുന്നു- രൂപമെന്നുള്ള വ്യവഹാരമില്ലാ എംകിലും നീ
ലൊവൎണ്ണഃ പീതൊവൎണ്ണഃ ഇത്യാദികളായ വ്യവഹാരമുണ്ടെ
ല്ലൊ അതു ഹെതുവായിട്ട നീലപീതാദികളിൽ സവ്വത്ര ചെ
ന്നിരിക്കുന്നതായ ഒരു ജാതി ഉണ്ടു എന്നത അനുഭവെ സിദ്ധമാ
യിട്ടുള്ളത തന്നെ ഇപ്രകാരം നീലത്വാദിജാതികളും പ്രത്യക്ഷ

സിദ്ധകളാകുന്ന നീലാദിവ്യക്തികൾക്ക ഐക്യമുണ്ടായിരുന്നാ
ൽ ഏകാൎത്ഥനിവൃത്തികളാകയാൽ അതുകൾ ജാതികളല്ലാ എ
ന്ന ശങ്കിക്കാം. അതുകൾക്ക ഐക്യം സംഭവിക്കായ്കയാൽ അ
പ്രകാരം ശങ്കിപ്പാൻ കഴികയില്ല നീലാദിവ്യക്തികൾ ഓ
രൊന്നുതന്നെ അതുകൾക്ക അനെകത്വമില്ല എന്ന പറയുന്നാ
വൊ എന്നാൽ കറപ്പ നശിച്ചുഎന്നും ചുവപ്പ ഉണ്ടായി എന്നും
പ്രതീതി ഉണ്ടാകയാൽ നീലാദികൾക്ക സിദ്ധങ്ങളായ നാശവും
ഉല്പത്തിയും ചെരുകയില്ല- അതിന ചെൎച്ചകെടെ ഇല്ലല്ലൊ
നീലം വ്യക്തി ഒന്നുണ്ടായിരിന്നു അതു നശിച്ചു. രക്തവ്യക്തിമു
മ്പെ ഉണ്ടായിരുന്നില്ല അതു ഇപ്പൊൾ ഉണ്ടായി ഇപ്രകാരമാ
കുന്നു നീലൊനഷ്ടഃ എന്നും രക്തഉല്പന്നഃ എന്നുമുള്ള പ്രതീതി
യുടെ സ്വരൂപമെന്ന പറയുന്നു എങ്കിൽ അതിനെ സ്വീകരി
ക്കെണമെങ്കിൽ ഇതിന്ന മുമ്പിൽ ലൊകം അരക്തമായിട്ടും ഇ
നിമെലിൽ അനീലമായിട്ടും ഭവിക്കെണം അങ്ങിനെ ഒരുത്തൎക്കും
അനുഭവമില്ലായ്കയാൽ അതു ചെരുന്നതല്ലെന്ന ഗ്രഹിച്ചുകൊൾ
ക· നാശൊൽപത്തികൾ നീലരക്തങ്ങളുടെ സമവായങ്ങൾക്കാകു
ന്നു എന്നുള്ളതും യുക്തമല്ല സമവായത്തിനെ മെൽ പറഞ്ഞപ്ര
തീതി വിഷയമാകുന്നില്ല ഠരം നീലവും അതുമൊന്നു തന്നെഎ
ന്നുള്ള അനുഭവം ഹെതുവായിട്ടും ലാഘവം ഹെതുവായിട്ടും നീ
ലാദി വ്യക്തികൾക്ക ഐക്യമുണ്ടഎന്നും പറഞ്ഞുകൂട ഠരം
നീലവും അതു മൊന്നു തന്നെ എന്നുള്ള ഐക്യബുദ്ധി സാജാ
ത്യത്തെ ആശ്രയിച്ചിട്ടും സംഭവിക്കുന്നതാകുന്നു ഒരു ഗായകൻ
ഗുൎജ്ജരിരാഗത്തെ ആലാപിക്കുമ്പൊൾ ഇതു മുമ്പെ കെട്ടിട്ടുള്ളതാ
കുന്നു എന്ന രാഗജ്ഞന്മാൎക്ക ബുദ്ധിയും വ്യവഹാരവുമുണ്ട എ
ന്നത പൊലെ ആകുന്നു മെൽ പറഞ്ഞ ഐക്യബുദ്ധി എന്ന
റിഞ്ഞുകൊൾക ലാഘവമുണ്ടല്ലൊ എന്ന യുക്തിക്ക ബാധ
കം പ്രത്യക്ഷം തന്നെ ലാഘവത്തെ ബാധിപ്പാൻ അതിനും ശ
ക്തി ഇല്ലാ എങ്കിൽ ഘടാദികൾക്കും ഐക്യം പ്രസംഗിക്കും അ
തു ഹെതുവായിട്ട ഉല്പത്തി വിനാശ ബുദ്ധി സമവായൊൽപ
ത്തിയെയും സമവായ വിനാശത്തെയും ആശ്രയിച്ചുണ്ടാകുന്ന
തല്ലാ എന്ന അറിഞ്ഞുകൊൾകയും വെണം— ഇതുകൊണ്ട ര
സാദികൾക്കും നാനാത്വമുണ്ട എന്നത ബൊധിപ്പിക്കപ്പെട്ടു
രൂപത്തിന്റെ ലക്ഷണം രൂപത്വജാതിമത്വം തന്നെ ഇതു കൂടാ
തെയും ലക്ഷണത്തെ പറയാം രൂപമെന്നത ചക്ഷുൎഗ്രാഹ്യമാകു
ന്നു ഇവിടെ ചക്ഷുൎഗ്രാഹ്യമെന്നതിന്ന ചക്ഷുൎഗ്രാഹ്യ വിശെഷ

ഗുണമെന്നൎത്ഥമാകുന്നു- ഗുണഗ്രഹണം കൊണ്ടു രൂപത്വത്തിങ്കലുള്ള അതിവ്യാപ്തിയും വിശെഷ ഗ്രഹണം കൊണ്ടു സംഖ്യാദികളിലുള്ള അതിവ്യാപ്തിയും പരിഹരിക്കപ്പെട്ടു എന്നു അറിഞ്ഞുകൊൾക- ദ്രവ്യം മുതലായതിന്റെ ഉപലബ്ധിയെ കുറിച്ചു രൂപം കാരണമാകുന്നു ഇപ്പറഞ്ഞതിനെ അനന്തര ശ്ലോകം കൊണ്ടു തന്നെ ഉപപാദിക്കുകയും ചെയ്യും-

൧൩. ചക്ഷുഷസ്സഹകാരിസ്യാച്ഛുക്ലാദികമനെകധാ। ജലാദിപരമാണൌതന്നിത്യമന്യൽസഹെതുകം॥

അന്വയം—— രൂപം— ചക്ഷുഷഃ- സഹകാരി— ശുക്ലാദികം- അനെകധാ- ച- സ്യാൽ— ജലാദിപരമാണൌ തൽ- നിത്യം അന്യൽ—സഹെതുകം— ഭവതി-

അന്വയാൎത്ഥം - രൂപം ചക്ഷുസ്സിന്നു സഹകാരിയായിട്ടും ശുക്ലാദികമായിട്ടു അനെക പ്രകാരെണ ഉള്ളതായിട്ടും ഭവിക്കും— ജലാദിപരമാണുവിങ്കൽ ഉള്ളതായ അതു നിത്യമായി ഭവിക്കുന്നു. അന്യമായിരിക്കുന്ന അതു സഹെതുകമായി ഭവിക്കുന്നു-

പരിഭാഷാ —— രൂപം=രൂപമെന്നഗുണം- ചക്ഷുസ്സ=നെത്രെന്ദ്രിയം— സഹകാരി=വിഷയഗ്രഹണത്തിംകൽ സഹായിക്കുന്നത- ശുക്ലാദികം=ശുക്ലം തുടങ്ങിഉള്ളത- ശുക്ലം=വെളുപ്പ- അനെകപ്രകാരം=ബഹുപ്രകാരം- ജലാദിപരമാണു=ജലാദികളുടെ പരമാണു- ജലാദികൾ=ജലംമുതലായവ- അതു=രൂപം- അന്യം=മറ്റുള്ളത— സഹെതുകം=ഹെതുവിനൊടു കൂടിയത-

സാരം —— ദ്രവ്യഗുണകൎമ്മസാമാന്യങ്ങളുടെ ചാക്ഷുഷപ്രത്യക്ഷത്തെകുറിച്ചു രൂപംകാരണമാകുന്നു. ഇവിടെ രൂപമെന്നതു കൊണ്ടു ഉൽഭൂതരൂപത്തെ ഗ്രഹിച്ചുകൊൾകയുംവെണം. വെളുപ്പുകറുപ്പു മഞ്ഞനിറം ചുവപ്പുഇങ്ങിനെതുടങ്ങിരൂപംബഹുപ്രകാരമായിഭവിക്കുന്നു. ചിത്രമെന്നതും ഒരുരൂപവിശെഷമാകുന്നു. നാനാവൎണ്ണങ്ങളായിരിക്കുന്ന അവയവങ്ങളുടെ അതാതരൂപങ്ങൾകൊണ്ടുതന്നെ ചിത്രമെന്നുള്ളബുദ്ധിക്കും വ്യവഹാരത്തിന്നും ഉപപത്തി ഉണ്ടഎന്നകല്പിച്ചുകൂടാ ഇങ്ങിനെകല്പിച്ചാൽ അവയവിക്കു രൂപമില്ലായ്കയാൽ അപ്രത്യക്ഷം പ്രസംഗിക്കും അവയവിക്കു അരൂപതയെ കല്പിക്കെണ്ട സ്വരൂപനായിതന്നെ ഇരിക്കട്ടെ അതിങ്കൽ അവ്യാപ്യവൃത്തികളായിട്ടു അവയവരൂപങ്ങൾ ജനിച്ചാൽ മതിയെല്ലൊ എന്നുംപറഞ്ഞുകൂടാ വ്യാപ്യവൃത്തികളായിരിക്കുന്ന ഗുണങ്ങൾക്കു അവ്യാപ്യവൃത്തിത്വം വിരുദ്ധമാകുന്നു. അതുഹെതുവായിട്ടു നാനാപ്രകാരങ്ങളായിരിക്കുന്ന രൂപ

ങ്ങളാൽ അവയവിയായ വസ്തുവിങ്കൽ ചിത്രമെന്ന പെരൊട്ടുകൂടിയതായിട്ട വെറെതന്നെ ഉണ്ടാക്കപ്പെട്ടുന്നു എന്ന കല്പിക്കെണം എകം ചിത്രം എന്നുള്ള അനുഭവവും അതിനെകുറിച്ച്അനുകൂലമാകുന്നു. അവയവിയായ വസ്തുവിങ്കൽ ചിത്രരൂപത്തിന്റെ ഉല്പത്തിക്ക കാരണങ്ങളായി പറകപ്പെട്ട നാനാരൂപങ്ങൾ അവയവനിഷ്ഠങ്ങളായിട്ടുള്ളതുകളാകുന്നു എന്നാധരിക്കുകയും വെണം അവയവി ആയ വസ്തുവിങ്കൽ ചിത്രരൂപത്തിങ്കൽനിന്ന അവരരൂപത്തെ അവയവനിഷ്ഠങ്ങളായ നാനാരൂപങ്ങൾ ജനിപ്പിക്കില്ല എന്തുഹെതുവായിട്ടെന്നാൽ നീലാദിരൂപങ്ങൾക്ക പീതാദ്യാരംഭത്തെ പ്രതിബന്ധിക്കുന്നതാവൂ എന്നുള്ള അവസ്ഥ ഉണ്ട അതുഹെതുവായിട്ട ചിത്രരൂപത്തിന്റെ ഉല്പത്തിയെതന്നെ അതിങ്കൽ സ്വീകരിച്ചു കൊൾകയും വെണം. ജലപരമാണുവിങ്കലും തെജഃപരമാണുവിങ്കലും ഉള്ളരൂപം നിത്യമാകുന്നു പൃഥിവിപരമാണുവിങ്കൽ ഉള്ളരൂപം അനിത്യമായിട്ടുള്ളതുതന്നെ അവിടെ പാകവശാൽ രൂപനാശവും രൂപാന്തരൊല്പത്തിയുമുണ്ട ഘടത്തിങ്കൽ പാകം ഭവിച്ചാൽ അതിന്റെ അവയവങ്ങൾ അപകങ്ങളായിഭവിക്കില്ല കപാലങ്ങൾക്ക പാകംഭവിച്ചാൽ അതിന്റെ അവയവങ്ങളും അപകങ്ങളായി ഭവിക്കില്ല ഇങ്ങിനെ പരമാണുവിങ്കലും ക്രമെണപാകം സിദ്ധമാകുന്നു. അതുഹെതുവായിട്ട പരമാണുരൂപത്തിന്നും നാശമുണ്ടെന്നറിക. ജലതെജഃപരമാണുരൂപങ്ങളിൽനിന്ന ഭിന്നമായിട്ടുള്ളരൂപം യാതൊന്നൊ അതൊക്കെയും [illegible]ക്കുന്നതാകുന്നു.

൯൦. രസസ്തുരസനഗ്രാഹ്യൊ മധുരാദിരനെകധാ। സഹകാരീ രസജ്ഞായാനിത്യതാദിചപൂൎവ്വവൽ॥

അന്വയം — രസഃ- തു- രസനഗ്രാഹ്യഃ— മധുരാദിഃ- അനെകധാ- രസജ്ഞായാഃ- സഹകാരീ [illegible]പൂൎവ്വവൽ തസ്യ- നിത്യതാദി- ച-

അന്വയാൎത്ഥം— രസമാകട്ടെ [illegible]നഗ്രാഹ്യമായിട്ടും മധുരാദിയായിട്ടും അനെകപ്രകാരെണ ഉള്ളതായിട്ടും രസജ്ഞക്ക സഹകാരിയായിട്ടും ഭവിക്കുന്നു. അതിന്നുപൂൎവ്വത്തിനെന്നപൊലെ നിത്യതാദിയുംഭവിക്കുന്നു

പരിഭാഷാ — രസം=രസമെന്നഗുണം- രസനഗ്രാഹ്യം=രസനംകൊണ്ടുഗ്രാഹ്യം- രസനം=രസനെന്ദ്രിയം- ഗ്രാഹ്യം=ഗ്രഹിക്കപ്പെട്ടുവാൻയൊഗ്യം— ഗ്രഹിക്ക=അറിക- മധുരാദി=മധുരംതുടങ്ങിയുള്ളത- രസജ്ഞാ=രസനെന്ദ്രിയം- സഹകാരി=സഹായം-

അത=രസം— പൂൎവ്വം=മുൻപറകപ്പെട്ടത- (രൂപമെന്നാസാരം) നിത്യതാദി=നിത്യതത്തുടങ്ങിയുള്ളത— നിത്യതാ നിത്യത്വം—

സാരം— രസമെന്നത രസനേന്ദ്രിയത്താൽ ഗ്രഹിക്കപ്പെടുന്നതായ ഗുണമാകുന്നു. രസത്വമെന്നജാതിയും രസനേന്ദ്രിയത്താൽ ഗ്രഹിക്കപ്പെടുന്നതാകയാൽ അതിങ്കൽ അതിവ്യാപ്തിഭ്ര. വിക്കാതെ ഇരിപ്പാനായിക്കൊണ്ട ഗുണപദത്തെ ചെൎത്തിരിക്കുന്നു. രാസനപ്രത്യക്ഷത്തിങ്കൽ രസംകാരണമാകുന്നു. ജലപരമാണുവിങ്കലെ രസംനിത്യമാകുന്നു അന്യമായിരിക്കുന്നരസം ഒക്കെയും അനിത്യമാകുന്നു.

൭൮— ഘ്രാണഗ്രാഹ്യോഭവെൽഗന്ധോഘ്രാണസ്യൈവൊപകാരകഃ। സൌരഭഞ്ചാസൌരഭഞ്ചസദ്വിധാപരികീൎത്തിതഃ॥

അന്വയം——— ഗന്ധഃ- ഘ്രാണഗ്രാഹ്യഃ- ഭവെൽ- ഘ്രാണസ്യ എവ ഉപകാരകഃ- ച. സൌരഭം— അസൌരഭം- ച-ഇതി- സഃ- ദ്വിധാ- പരികീൎത്തിതഃ-

അന്വയാൎത്ഥം — ഗന്ധംഘ്രാണഗ്രാഹ്യമായിഭവിക്കുന്നു. ഘ്രാണത്തിന്നുതന്നെ ഉപകാരകമായിട്ടും ഭവിക്കുന്നു സൌരഭവും അസൌരഭവും ഇങ്ങിനെ അതുരണ്ടുപ്രകാരേണ പരികീൎത്തിതമായിഭവിക്കുന്നു.

പരിഭാഷാ— ഗന്ധം=ഗന്ധമെന്നഗുണം- ഘ്രാണഗ്രാഹ്യം=ഘ്രാണംകൊണ്ടു ഗ്രഹിക്കപ്പെടുന്നത- ഘ്രാണം=ഘ്രാണേന്ദ്രിയം- ഉപകാരകം=ഉപകാരത്തെചെയ്യുന്നത- സൌരഭം=സുഗന്ധം. അസൌരഭം=ദുൎഗ്ഗന്ധം— പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത- പരികീൎത്തിക്ക=പറക-

സാരം——ഗന്ധമെന്നത ഘ്രാണഗ്രാഹ്യമായിരിക്കുന്ന ഗുണമാകുന്നു. ഗന്ധത്വമെന്നജാതി ഘ്രാണംകൊണ്ടു ഗ്രഹിക്കപ്പെടുന്നതായിരുന്നാലും അതുഗുണമല്ലായ്കയാൽ അതിങ്കൽഅവ്യാപ്തി ഇല്ല ഘ്രാണേന്ദ്രിയത്താൽ ഉണ്ടാക്കപ്പെടുന്ന ജ്ഞാനത്തിങ്കൽഗന്ധംകാരണമാകുന്നു. സൌരഭമെന്നും അസൌരഭമെന്നും അതുരണ്ടുവകയായിട്ടുണ്ട സൎവ്വമായിരിക്കുന്ന ഗന്ധവും അനിത്യമായിട്ടുള്ളതുതന്നെ.

൭൯— സ്പൎശത്വഗിന്ദ്രിയഗ്രാഹ്യത്വചഎവൊപകാരകഃ। അനുഷ്ണാശീതശീതൊഷ്ണഭെദാത്സത്രിവിധൊമതഃ॥

൮൦— കാഠിന്യാദിക്ഷിതാവെവനിത്യതാദിചപൂൎവ്വവൽ। എതെഷാംപാകജത്വന്തുക്ഷിതൌനാന്യത്രകുത്രചിൽ॥

൮൧— തത്രാപിപരമാണൌസ്യാൽപാകൊവൈശെഷികെന

യേ നൈയായികാനാന്തുനയേദ്വ്യണുകാദാവപീഷ്യതേ॥

അന്വയം — സ്പൎശഃ- ത്വഗിന്ദ്രിയഗ്രാഹ്യഃ— ത്വചഃ എവ— ഉപകാരകഃ— ച- സഃ— അനുഷ്ണാശീതശീതോഷ്ണഭേദാൽ- ത്രിവിധഃ— മതഃ— കാഠിന്യാദി— ക്ഷിതൌ— എവ— രസ്യപൂൎവ്വവൽ— നിത്യതാദി- ച- ഏതേഷാം- പാകജത്വം- തു- ക്ഷിതൌ- അന്യത്രകുത്രചിൽ—ന- തത്ര- അപി- വൈശേഷികെ- നയെ പാകഃ— പരമാണൌ- സ്യാൽ- നൈയായികാനാം- നയെ—തു- ദ്വ്യണുകാദൌ അപി— ഇഷ്യതെ.

അന്വയാൎത്ഥം— സ്പൎശം ത്വഗിന്ദ്രിയഗ്രാഹ്യമായിട്ടും ത്വക്കിന്നുതന്നെ ഉപകാരകമായിട്ടും ഭവിക്കുന്നു. അത അനുഷ്ണാശീതശീതോഷ്ണഭേദം ഹേതുവായിട്ട ത്രിവിധമായി ഭവിക്കുന്നു. കാഠിന്യാദിക്ഷിതിയിങ്കൽ തന്നെ ഭവിക്കുന്നു. അതിന്ന പൂൎവ്വത്തിന്ന എന്നപോലെ നിത്യതാദിയുമുണ്ട ഇതുകൾക്ക പാകജത്വമാകട്ടെ ക്ഷിതിയിങ്കൽ ഭവിക്കുന്നു. അന്യമായിരിക്കുന്ന ഒന്നിങ്കൽ ഭവിക്കുന്നില്ല അതിങ്കലും വൈശേഷികമായിരിക്കുന്ന നയത്തിങ്കൽ പാകം പരമാണുവിങ്കൽ ഭവിക്കും നൈയായികന്മാരുടെ നയത്തിങ്കലാകട്ടെ ദ്വ്യണുകാദിയിങ്കലും ഇച്ഛിക്കപ്പെടുന്നു.

പരിഭാഷ — സ്പൎശം=സ്പൎശമെന്നഗുണം- ത്വഗിന്ദ്രിയഗ്രാഹ്യം=ത്വഗിന്ദ്രിയംകൊണ്ട ഗ്രഹിക്കപ്പെടുന്നതു- ഗ്രഹിക്ക=അറിക- ത്വക്ക=ത്വഗിന്ദ്രിയം- ഉപകാരകം=ഉപകാരത്തെ ചെയ്യുന്നത അത=സ്പൎശം— അനുഷ്ണാശീതശീതോഷ്ണഭേദം=അനുഷ്ണാശീതശീതഭേദൊഷ്ണങ്ങളുടെ ഭേദം- അനുഷ്ണാശീതശീതോഷ്ണങ്ങൾ=അനുഷ്ണാശീതവും ശീതവും ഉഷ്ണവും— ത്രിവിധം=മൂന്നുവിധകളോടുകൂടിയത— വിധകൾ=പ്രകാരങ്ങൾ- മതം=അറികപ്പെടുന്നത— കാഠിന്യാദി=കാഠിന്യംതുടങ്ങിയുള്ളത. ക്ഷിതി=ഭൂമി- അത=സ്പൎശം—പൂൎവ്വം=രസം- നിത്യതാദി= നിത്യതതുടങ്ങിയുള്ളത- നിത്യതാ=നിത്യത്വം- ഇതുകൾ=രൂപരസഗന്ധസ്പൎശങ്ങൾ. പാകജത്വം=പാകജങ്ങളാറ്റു എന്നുള്ളത- പാകജങ്ങൾ=പാകത്തിങ്കൽനിന്നുജനിക്കുന്നവ- പാകം=തെജസ്സംയൊഗം ക്ഷിതി=ഭൂമി- അന്യം=വെറെഉള്ളത- അത=ഭൂമി. വൈശെഷികമായിരിക്കുന്നനയം= വൈശെഷികമതം- നൈയായികന്മാർ=ന്യായശാസ്ത്രത്തെ അറിഞ്ഞവർ- നയം=മതം- ദ്വ്യണുകാദി=ദ്വ്യണുകംതുടങ്ങിയുള്ളത-

സാരം — ത്വഗിന്ദ്രിയഗ്രാഹ്യമായിരിക്കുന്ന ഗുണംസ്പൎശമാകുന്നു. സ്പൎശത്വം ത്വഗിന്ദ്രിയഗ്രാഹ്യമായിരുന്നാലും ഗുണമല്ലാ

ല്ലുയാൽ അതിങ്കൽ അതിവ്യാപ്തിഭവിക്കുന്നില്ല ത്വാചപ്രത്യക്ഷത്തിങ്കൽ സ്പൎശം കാരണമാകുന്നു പൃഥിവീവായുക്കളുടെ സ്പൎശം അനുഷ്ണാശീതമായിട്ടുള്ളതാകുന്നു. ജലത്തിന്റെസ്പൎശംശീതമാകുന്നുതെജസ്സിന്റെസ്പൎശം ഉഷ്ണമാകുന്നു. കഠിനസുകുമാരങ്ങളായിരിക്കുന്ന സ്പൎശങ്ങൾ ഭൂമിക്കതന്നെ ഭവിക്കുന്നു കഠിനത്വംമുതലായ്യ സംയൊഗത്തിങ്കലിരിക്കുന്ന ജാതിവിശെഷമല്ല അപ്രകാരമായാൽ അതുകൾക്ക ചക്ഷുൎഗ്രാഹ്യതഭവിക്കെണമെന്നവരുംജലതെജൊവായുപരമാണുസ്പൎശങ്ങൾ നിത്യങ്ങളാകുന്നു. മറ്റുള്ളസ്പൎശങ്ങൾ അനിത്യങ്ങളാകുന്നു. പാകംഹെതുവായിട്ടുള്ളരൂപരസഗന്ധസ്പൎശങ്ങളുടെ നാശവും ഉല്പത്തിയും ഭൂമിയിലല്ലാതെ വെറെ ഒന്നിങ്കൽഭവിക്കുന്നില്ല ഭൂമിയിലും പരമാണുവിന്നതന്നെപാകമെന്ന വൈശെഷികന്മാർ പറയുന്നു. അവരുടെആശയംതാഴെപറയും പ്രകാരമാകുന്നു.

അവയവി ഉള്ളപ്പൊൾ അവയവങ്ങൾ ഉറച്ചുനില്ക്കുന്നതുകളാകയാൽ അതുകൾക്കപാകം [illegible]ില്ല വഹ്നിസംയൊഗംഹെതുവായിട്ട അവയവികൾ [illegible]ന്റെ ശെഷം പരമാണുക്കളിൽപാകവും അതുഭവി[illegible]ന്റശെഷം പ[illegible]കങ്ങളായിരിക്കുന്നപരമാണുക്കളുടെസംയൊഗം ഹെതുവായിട്ട ദ്വ്യണുകംമുതൽ മഹാവയവിപൎയ്യന്തമുള്ള അവയവികളുടെ ഉല്പത്തിയും ഭവിക്കുന്നു. തെജസ്സിന്റെ അ[illegible]മാ[illegible] വെഗവശാൽ മുമ്പെ ഉണ്ടായിരുന്നദ്വ്യണുകാദിവ്യൂഹം [illegible]കയും പിന്നെ ഉണ്ടാകയും അല്പമായകാലംകൊണ്ടുസംഭവിക്കുന്നു. ഇപ്രകാരമാകുന്നു വൈശെഷികന്മാരുടെ ആശയമെന്നഗ്രഹിച്ചുകൊൾക പാകവശാൽ ദ്വ്യണുകാദികളുടെ നാശത്തെ അപെക്ഷിച്ചിട്ട എത്രക്ഷണങ്ങൾകൊണ്ടുപിന്നെഉണ്ടാകുമെന്നതു താഴെപറയും പ്രകാരം ഗ്രഹിച്ചുകൊൾക-

വിഭാഗത്തിങ്കൽ നിന്ന ജനിക്കുന്നതായ വിഭാഗത്തെ സ്വീകരിക്കുന്നില്ല എംകിൽ ഒമ്പതു ക്ഷണവും വിഭാഗജവിഭാഗത്തെ സ്വീകരിക്കുന്നു എംകിൽ അതിന്റെ ജനനം ദ്രവ്യാരംഭകമായ സംയൊഗത്തിന്റെ നാശത്തൊടു കൂടിയ കാലത്തെ അപെക്ഷിച്ചിട്ടാകുന്നു എംകിൽ പത്തുക്ഷണവും ദ്രവ്യനാശത്തൊടു കൂടിയതായ കാലത്തെയൊ അവയവത്തെയൊ അപെക്ഷിച്ചിട്ടാകുന്നു എംകിൽ പതിനൊന്നു ക്ഷണവും വെണ്ടിവരും- എങ്ങിനെ എന്നാൽ അഗ്നിസംയൊഗം ഹെതുവായിട്ട പരമാണുക്കളിൽ കൎമ്മം ഭവിക്കുന്നു- അനന്തരം പരമാണുക്കൾ ത

ത്തിൽ അകലുന്നു- അനന്തരം ദ്രവ്യാരംഭകമായിരിക്കുന്ന സം
യോഗം നശിക്കുന്നു- (ദ്രവ്യാരംഭകം=ദ്രവ്യോൽപത്തിക്കകാരണ
മായി ഭവിച്ചത) അനന്തരം ദ്വ്യണുകാദിദ്രവ്യം നശിക്കും- അന
ന്തരം പരമാണുക്കളിലെ കറുപ്പ മുതലായ ര്രൂപം നശിക്കുന്നു-
അനന്തരം ചുവപ്പ മുതലായ ര്രൂപമുണ്ടാകുന്നു- അനന്തരം അതു
കളിൽ ദ്രവ്യാരംഭത്തിന്ന അനുകൂലമായ കൎമ്മമുണ്ടാകുന്നു- അന
ന്തരം വിഭാഗമുണ്ടാകുന്നു- അനന്തരം പൂൎവ്വസംയോഗം ന
ശിക്കുന്നു- പിന്നെ ദ്രവ്യാരംഭക സംയോഗംപരമാണുക്കളിൽഉ
ണ്ടാകുന്നു— അനന്തരം ദ്വ്യണുകാദികൾ ഉണ്ടാകുന്നു- അനന്ത
രം അതുകളിൽ ര്രൂപാദികൾ ഉണ്ടാകുന്നു- ഇങ്ങിനെ ഉള്ള ക്ര
മത്തിന്നു നവക്ഷണ പ്രക്രിയാ എന്നു പെർ ഇവിടെ കറുപ്പ
മുതലായതു നശിക്കുന്ന ക്ഷണത്തിങ്കലൊ രക്തൊൽപത്തിക്ഷ
ണത്തിങ്കലൊ പരമാണുക്കളിൽ ദ്രവ്യാരംഭത്തിന്ന അനുകൂലമാ
യ കൎമ്മം ഭവിക്കാമെല്ലൊ ഭവിച്ചു കൂടാ എംകിൽ അതിന്നു കാ
രണം എന്ത എന്നു ചൊദിക്കുന്നു എംകിൽ പറയാം- അഗ്നി
സംയൊഗം ഭവിച്ചിരിക്കുന്ന പരമാണുക്കളിൽ യാതൊരുകൎമ്മം
ഭവിച്ചുവൊ അതു നശിക്കും മുമ്പെയും പരമാണുക്കളിൽഗുണ
ങ്ങൾ ഭവിക്കുന്നതിന്നുമുമ്പെയും വെറെ ഒരുകൎമ്മംഭവിക്കയില്ല—
ഒരുകൎമ്മംഉള്ളപ്പൊൾ വെറെഒരുകൎമ്മം ഭവിച്ചുകൂടാ നിൎഗ്ഗുണമാ
യിരിക്കുന്ന ദ്രവ്യത്തിങ്കൽ ദ്രവ്യാരംഭത്തിന്ന അനുകൂലമായകൎമ്മ
വും ഭവിച്ചുകൂട എന്നാലും പരമാണുക്കളിൽ കറുപ്പുമുതലായതി
ന്റെനാശത്തൊടുകൂടെ തന്നെ ചുവപ്പുമുതലായതുഭവിക്കാം എ
ന്നുശംകിക്കരുതു· മുമ്പെഉണ്ടായിരുന്ന ര്രൂപത്തിന്റെ ധ്വംസ
വും ര്രൂപാന്തരൊല്പത്തിയെകുറിച്ചുകാരണമാകുന്നു

ഇനിദശക്ഷണപ്രക്രിയയെപറയാം— ദ്രവ്യാരംഭകമായിരി
ക്കുന്ന സംയൊഗത്തിന്റെ നാശത്തൊടുകൂടിയ കാലത്തെഅ
പെക്ഷിച്ചിട്ടു വിഭാഗത്തിങ്കൽനിന്നു ജനിക്കുന്നതായ വിഭാഗം
ഭവിക്കുന്നു എംകിലാകുന്നു ദശക്ഷണാഎന്നുമുമ്പെപറഞ്ഞിട്ടു
ണ്ടു. ദശക്ഷണയായത എങ്ങിനെഎന്നുപറയാം.

അഗ്നിസംയൊഗംഹെതുവായിട്ട ദ്വ്യണുകത്തെ ഉണ്ടാക്കിയ
പരമാണുക്കളിൽ കൎമ്മംഭവിക്കുന്നു. അനന്തരം വിഭാഗംഭവിക്കു
ന്നു· അനന്തരം ആരംഭകസംയൊഗത്തിന്നു നാശംഭവിക്കുന്നു.
അനന്തരം ദ്വ്യണുകനാശംഭവിക്കുന്നു· അതൊടുകൂടതന്നെ വി
ഭാഗജവിഭാഗവുംഭവിക്കുന്നു. അനന്തരം കറുപ്പുമുതലായ പൂൎവ്വ
ര്രൂപം നശിക്കുന്നു· അതൊടുകൂടതന്നെ പൂൎവ്വസംയൊഗനാശ

വും ഭവിക്കുന്നു. അനന്തരം രക്തോല്പത്തിയും ഉത്തരസംയോഗവും ഭവിക്കുന്നു- അനന്തരം പരമാണുക്കളിൽ വഹ്നിസംയോഗം നിമിത്തമായി ഉണ്ടായ കൎമ്മം നശിക്കുന്നു അനന്തരം അദൃഷ്ടത്തോടുകൂടിയ ആത്മാവിന്റെ സംയോഗം ഹെതുവായിട്ടു പരമാണുക്കളിൽ ദ്രവ്യാരംഭത്തിന്നു അനുകൂലമായ കൎമ്മം ഉണ്ടാകുന്നു അനന്തരം വിഭാഗമുണ്ടാകുന്നു- അനന്തരം പൂൎവ്വസംയോഗനാശം ഭവിക്കുന്നു അനന്തരം ആരംഭകസംയോഗം ഭവിക്കുന്നു- അനന്തരം ദ്വ്യണുകമുണ്ടാകുന്നു അനന്തരം അതിങ്കൽ രക്താദിരൂപമുണ്ടാകുന്നു ഇക്രമത്തിന്നു ദശക്ഷണപ്രക്രിയാ എന്നു പെരാകുന്നു ഇനി എകാദശക്ഷണപ്രക്രിയയെ പറയാം—

വഹ്നിസംയോഗം ഹെതുവായിട്ടു പരമാണുക്കളിൽ കൎമ്മം ഭവിക്കുന്നു- അനന്തരം വിഭാഗവും അനന്തരം ദ്രവ്യാരംഭകമായ സംയോഗത്തിന്റെ നാശവും അനന്തരം ദ്വ്യണുകാദിദ്രവ്യനാശവും അനന്തരം വിഭാഗജവിഭാഗവും ശ്യാമനാശവും അനന്തരം പൂൎവ്വസംയോഗനാശവും രക്തോല്പത്തിയും അനന്തരം ഉത്തരസംയോഗവും അനന്തരം പരമാണുകൎമ്മനാശവും അനന്തരം അദൃഷ്ടത്തൊടുകൂടിയ ആത്മാവിന്റെ സംയോഗം ഹെതുവായിട്ടു പരമാണുക്കളിൽ ദ്രവ്യാരംഭത്തിന്നു അനുകൂലമായ കൎമ്മവും അനന്തരം വിഭാഗവും അനന്തരം പൂൎവ്വസംയോഗനാശവും അനന്തരം ദ്രവ്യാരംഭകമായിരിക്കുന്ന സംയോഗവും അനന്തരം ദ്വ്യണുകാദിദ്രവ്യവും അനന്തരം രക്താദിരൂപവുമുണ്ടാകുന്നു- ഈ ക്രമത്തിന്നു എകാദശക്ഷണപ്രക്രിയാ എന്നു പെരാകുന്നു രൂപനാശവും രൂപാന്തരത്തിന്റെ ഉല്പത്തിയും ഇതുകൾ രണ്ടും കൂടെ എകമായിരിക്കുന്ന അഗ്നിസംയോഗം ഹെതുവായിട്ടു ഭവിക്കുന്നില്ല. അതവരെ എകമായിരിക്കുന്ന അഗ്നിസംയോഗം നിശ്ചയമില്ല അത്രതന്നെ അല്ല ഉല്പത്തിയെ കുറിച്ചു കാരണമായിട്ടുള്ളതിന്നു നാശത്തെകുറിച്ചു കാരണതത്തെയും നാശത്തെകുറിച്ചു കാരണമായിട്ടുള്ളതിന്നു ഉല്പത്തിയെകുറിച്ചു കാരണതവും ചെരുന്നതല്ലെ ഇനി വെറെയും ചില പ്രക്രിയകൾ ഉണ്ടു അതുകളെ മുക്താവലിയിൽ നൊക്കി ധരിച്ചുകൊൾക—വിസ്തരഭയം ഹെതുവായിട്ടു ഇവിടെ പറയുന്നില്ല- നൈയായികമതത്തിങ്കൽ അവയവങ്ങൾക്കു തന്നെ അല്ല അവയവിക്കും പാകം ഭവിക്കുന്നു അവയവിയായ വസ്തുവിന്നു സൂക്ഷ്മങ്ങളായ സുഷിരങ്ങൾ ഉണ്ടാകയാൽ അതുകളുടെ ഉള്ളിൽ പ്രവെശിച്ചിരിക്കുന്ന അഗ്നിയുടെ അവയവങ്ങൾ കൊണ്ടു ദ്രവ്യാവയവങ്ങൾ അവഷ്ടബ്ധങ്ങളായിരിക്കുന്ന സമയത്തിങ്കൽ തന്നെ

ന്നെ പാകത്തിന്ന വിരൊധം ഭവിക്കുന്നില്ല അനെകാവയവ ങ്ങൾ നശിച്ചുഎന്നും ഉണ്ടായിഎന്നുംഉള്ളകല്പനകൾ ഗൌരവ മുണ്ട മുമ്പെയാതൊരുഘടം തീയിൽ വെക്കപ്പെട്ടിരിക്കുന്നുവൊ അതുതന്നെ ഇതഎന്നുള്ളബൊധം യഥാൎത്ഥമല്ലാഎന്നുംവരുംമെ ൽപറഞ്ഞ ബൊധായാതൊരെടത്ത ഭവിക്കുന്നില്ലയൊ അവിടെ അവയവി നാശത്തെ സ്വീകരിക്കുകയുമാം ഇപ്രകാരമാകുന്നു നൈയായികന്മാരുടെ അഭിപ്രായം രൂപരസഗന്ധ സ്പൎശങ്ങൾഭൂ മിയെഒഴിച്ച മറ്റൊന്നിങ്കൽ പാകജങ്ങളായിഭവിക്കില്ല-

൨൨— ഗണനാ വ്യവഹാരെതുഹെതുസ്സംഖ്യാഭിധീയതെ നി ത്യെഷു നിത്യമെകത്വമനിത്യെനിത്യമിഷ്യതെ॥

൨൩.— ദ്വിത്വാദയഃ പരാൎദ്ധാന്താഅപെക്ഷ ബുദ്ധിജാമതാഃ। അനെകാശ്രയപൎയ്യാപ്താഎതെതുപരികീൎത്തിതാഃ॥

൨൪— അപെക്ഷാബുദ്ധിനാശാച്ചതെഷാന്നാശൊനിരൂപി തഃ। അനെകൈകത്വബുദ്ധിൎയ്യാസാപെക്ഷാബുദ്ധിരുച്യതെ॥

അന്വയം —— ഗണനാവ്യവഹാരെ- തു- ഹെതുഃ-സംഖ്യാ- അഭിധീയതെ— നിത്യെഷു- എകത്വം— നിത്യം— അനിത്യെ- അനിത്യാ— ഇഷ്യതെ— ദ്വിത്വാദയഃ— പരാൎദ്ധാന്താഃ- അപെ ക്ഷാ ബുദ്ധിജാഃ— മതാഃ— എതെ— തു- അനെകാശ്രയപൎയ്യാ പ്താഃ— പരികീൎത്തിതാഃ- തെഷാം— നാശാ— അപെക്ഷാബു ദ്ധിനാശാൽ- നിരൂപിതഃ- ച- അനെകൈകത്വബുദ്ധിഃ— യാ- സാ- അപെക്ഷബുദ്ധിഃ- ഉച്യതെ-

അന്വയാൎത്ഥം- ഗണനാവ്യവഹാരത്തിങ്കൽതന്നെഹെതുവായി ട്ടുള്ളതസംഖ്യാഎന്ന അഭിധാനം ചെയ്യപ്പെടുന്നു- നിത്യങ്ങളി ലുള്ള എകത്വം നിത്യമാകുന്നു അനിത്യത്തിങ്കൽ അനിത്യമെന്ന ഇച്ശിക്കപ്പെടുന്നു ദ്വിത്വാദികളായിയും പരാൎദ്ധപൎയ്യന്തങ്ങളാ യുമിരിക്കുന്നതുകൾ അപെക്ഷബുദ്ധിജങ്ങളാകുന്നു എന്നമത ങ്ങളായിഭവിക്കുന്നു ഇതുകളാകട്ടെ അനെകാശ്രയ പൎയ്യാപ്ത ങ്ങളാകുന്നു. എന്നപരികീൎത്തിതങ്ങളായിട്ടഭവിക്കുന്നു. അതുക ളുടെ നാശം അപെക്ഷാബുദ്ധിനാശംഹെതുവായിട്ടാകുന്നു എ ന്ന നിരൂപിതമായിഭവിക്കുന്നു. അനെകൈകത്വബുദ്ധിയാതൊ ന്നൊ അത അപെക്ഷബുദ്ധിഎന്നവചിക്കപ്പെടുന്നു.

പരിഭാഷാ —— ഗണനാവ്യവഹാരം=ഗണനകൊണ്ടുള്ളവ്യവ ഹാരം ഗണനാ സംഖ്യാ- വ്യവഹാരം=വാക്ക- (ഇവനൊരു ത്തനാകുന്നു ഇവർ ഇരുവെർആകുന്നു ഇങ്ങിനെതുടങ്ങിയുള്ളവാ ക്കഎന്നസാരം) ഹെതു=കാരണം- സംഖ്യാ=സംഖ്യാഎന്നശ്ല

ണം— അഭിധാനംചെയ്യു=പറക- നിത്യങ്ങൾ=നാശമില്ലാത്തവ- ഏകത്വം=ഏകത്വമെന്നസംഖ്യാ- നിത്യം=നാശത്തൊടുകൂടാത്തത- അനിത്യം=നാശത്തൊടുകൂടിയത- ദ്വിത്വാദികൾ=ദ്വിത്വംതുടങ്ങിയുള്ളവ— ദ്വിത്വം=ദ്വിത്വമെന്നസംഖ്യ- പരാൎദ്ധാന്തങ്ങൾ=പരാൎദ്ധമാകുന്ന അന്തത്തൊടുകൂടിയവ- പരാൎദ്ധം=പരാൎദ്ധമെന്നസംഖ്യാ- അന്തം=ഒടുക്കത്തെത- അപെക്ഷാബുദ്ധിജങ്ങൾ=അപെക്ഷാബുദ്ധി ഹെതുവായിട്ടു ജനിക്കുന്നവ- മതങ്ങൾ=അറികപ്പെടുന്നവ- അനെകാശ്രയപൎയ്യാപ്തങ്ങൾ=ഏകാശ്രയപൎയ്യാപ്തങ്ങളല്ലാത്തവ- ഏകാശ്രയപൎയ്യാപ്തങ്ങൾ=ഏകാശ്രയത്തിങ്കൽപൎയ്യാപ്തങ്ങൾ- ഏകാശ്രയം=ഏകമായിരിക്കുന്ന ആശ്രയം- ഏകം=ഒന്നു- ആശ്രയം=ഇരിപ്പിടം- പൎയ്യാപ്തം=പൎയ്യാപിക്കുന്നത- പൎയ്യാപിക്ക=തികയുക- പരികീൎത്തിതങ്ങൾ=പരികീൎത്തിക്കപ്പെട്ടവ- പരികീൎത്തിക്ക=പറക- അതുകൾ=ദ്വിത്വാദികൾ- അപെക്ഷാബുദ്ധിനാശം=അപെക്ഷാബുദ്ധിയുടെ നാശം— നിരൂപിതം=നിരൂപിക്കപ്പെട്ടത- നിരൂപിക്ക=ആലൊചിച്ചുനിശ്ചയിക്കുക- അനെകൈകത്വബുദ്ധി=അനെകൈകത്വത്തിന്റെ ബുദ്ധി- അനെകൈകത്വം=അനെകങ്ങളിലുള്ള ഏകത്വം- അനെകങ്ങൾ=ഏകത്വമില്ലാത്തവ- (രണ്ടുമൂന്നു ഇത്യാദികളായ സംഖ്യകളൊടുകൂടിയവസ്തുക്കളെന്നസാരം—) ഏകത്വം=ഏകത്വമെന്നസംഖ്യാ- വചിക്ക=പറക-

സാരം——— ഗണനാവ്യവഹാരത്തിന്നു ഹെതുവായിട്ടുള്ളഗുണംസംഖ്യയാകുന്നു- അതഏകത്വംമുതൽ പരാൎദ്ധത്തൊളംഉള്ള ഭെദത്തൊടുകൂടിയതുമാകുന്നു- നിത്യങ്ങളായ വസ്തുക്കളിലിരിക്കുന്ന ഏകത്വം നിത്യമായിട്ടുള്ളതും അനിത്യങ്ങളിലെഏകത്വം അനിത്യമായിട്ടുള്ളതുമാകുന്നു- ദ്വിത്വംമുതൽപരാൎദ്ധംവരെ ഉള്ള സംഖ്യകൾ അപെക്ഷാബുദ്ധിഹെതുവായിട്ടു ഉണ്ടാകുന്നതുകളാകുന്നു- ഒരുഇരിപ്പിടത്തിങ്കൽതന്നെ പൎയ്യാപ്തിയൊടുകൂടെ അതുകൾ ഇരിക്കില്ല- അപെക്ഷാബുദ്ധിനശിച്ചാൽ നശിക്കുകയും ചെയ്യും മുമ്പെഅപെക്ഷ ബുദ്ധിഉണ്ടാകും പിന്നെദ്വിത്വൊൽപത്തിഭവിക്കും അനന്തരം ദ്വിത്വം വിശെഷണമാകുന്നുഎന്നുള്ളജ്ഞാനം ഭവിക്കും, അനന്തരം ദ്വിത്വവിശിഷ്ട പ്രത്യക്ഷവും അപെക്ഷാബുദ്ധിയുടെനാശവുംഭവിക്കും- അപെക്ഷാബുദ്ധിനശിച്ചാൽ ദ്വിത്വവും നശിക്കും ജ്ഞാനാന്തരങ്ങൾ ഒക്കെയുംരണ്ടുക്ഷണങ്ങളിൽതന്നെ ഉള്ളസ്ഥിതിയൊടു കൂടിയതാകുന്നു- വിഭുക്കളായിരിക്കുന്ന ദ്രവ്യങ്ങളിലുള്ള യൊഗ്യവിശെഷ ഗുണങ്ങൾ

അതുകളുണ്ടായതിന്റെ ശെഷം ഉണ്ടാകുന്ന ഗുണങ്ങളാൽ ന
ശിപ്പിക്കപ്പെടുന്നതുകളാകുന്നു- അതുഹെതുവായിട്ടു മറ്റുള്ളജ്ഞാ
നങ്ങൾമെൽപ്രകാരമാകുന്നു എന്നറിക- അപെക്ഷാബുദ്ധിമു
ന്നത മൂന്നുക്ഷണങ്ങൾ മുഴുവൻനില്ക്കുകയും ചെയ്യും മറ്റുള്ളതുക
ളെപൊലെ നശിക്കുമെങ്കിൽ ദ്വിത്വപ്രത്യക്ഷംഭവിക്കയില്ല നി
ൎവ്വികല്പകജ്ഞാനംഭവിക്കുന്നതൊടുകൂടെ അപെക്ഷാബുദ്ധിനശി
ച്ചാൽ അനന്തരക്ഷണത്തിങ്കൽതന്നെദ്വിത്വംനശിച്ചുപൊകും.
നശിച്ചാലത ചക്ഷുരാദികൾക്കു വിഷയമായി ഭവിക്കുകയുമില്ല.
ഉള്ളവിഷയത്തെ അല്ലാതെ മറ്റുള്ളതിനെ ഇന്ദ്രിയങ്ങൾകൊണ്ടു
ഗ്രഹിച്ചു കൂടായെല്ലൊ- അതു ഹെതുവായിട്ടു അപെക്ഷാബുദ്ധി
ക്കു നാശകം ദ്വിത്വപ്രത്യക്ഷം മുതലായതു തന്നെ എന്നു കല്പി
ക്കുന്നു- അപെക്ഷാബുദ്ധി നശിച്ചാൽ ദ്വിത്വം നശിക്കുമെന്നാ
തിന്നു പ്രമാണമെന്താകുന്നു എന്നു ചൊദിക്കുന്നുവെങ്കിൽ അ
പെക്ഷാബുദ്ധി ഇല്ലാത്തപ്പൊൾ ദ്വിത്വപ്രത്യക്ഷം ഭവിക്കായ്കു
തന്നെ എന്നറിഞ്ഞു കൊൾക- ദ്വിത്വാദികളെ ഉൽപാദിപ്പിക്കു
ന്നത- അപെക്ഷാ ബുദ്ധിയാകുന്നുവെല്ലൊ അതു ഹെതുവായി
ട്ടു അപെക്ഷാ ബുദ്ധിനാശം ദ്വിത്വാദികളുടെ നാശത്തിന്നുകാ
രണമായി വരുന്നത യുക്തിയുള്ളതുമാകുന്നു. അപെക്ഷാ ബുദ്ധി
ക്കു ദ്വിത്വപ്രത്യക്ഷത്തെ കുറിച്ചുതന്നെ കാരണത്വം എന്തുഹെ
തുവായിട്ടു കല്പിക്കപ്പെടുന്നില്ല. എന്നു ചൊദിക്കുന്നു എങ്കിൽലാ
ഘവം ഹെതുവായിട്ടു തന്നെ എന്നറിഞ്ഞു കൊൾക- ദ്വിത്വ
ത്തെ കുറിച്ചു കാരണത്വത്തെ കല്പിക്കുമ്പൊൾ ദ്വിത്വത്വത്തി
ന്റെ പ്രവെശമാണു അവിടെ വെണ്ടിവരുന്നത. ദ്വിത്വപ്രത്യ
ക്ഷത്തെ കുറിച്ചു കാരണത്വത്തെ കല്പിക്കുമ്പൊൾ ദ്വിത്വപ്രത്യ
ക്ഷത്വത്തിന്റെ പ്രവെശം വെണ്ടി വരും. ദ്വിത്വത്വമെന്നത
ലഘുധൎമ്മമാകുന്നു. ദ്വിത്വപ്രത്യക്ഷത്വമെന്നത- ഗുരുധൎമ്മമാകു
ന്നു— ഇങ്ങിനെ നൊക്കുമ്പൊൾ ദ്വിത്വത്തെ കുറിച്ചുള്ളകാരണ
ത്വ കല്പനക്കു ലാഘവമുണ്ടു എന്നും മറ്റെതിന്നു ഗൌരവമുണ്ടു എ
ന്നും അറിഞ്ഞു കൊൾക- ഇപ്രകാരമായാൽ അതീന്ദ്രിയങ്ങ
ളായിരിക്കുന്ന ദ്വ്യണുകം മുതലായ വസ്തുക്കളിലും പരമാണുക്ക
ളിലും നമ്മുടെ അപെക്ഷാ ബുദ്ധി ഇല്ലായ്കയാൽ ദ്വിത്വാദിക
ളില്ലാ എന്നു വരും എന്നു ശങ്കിക്കരുത- ദ്വ്യണുകാദികളിൽയൊ
ഗികളായിരിക്കുന്നവരുടെ അപെക്ഷാ ബുദ്ധി ഹെതുവായിട്ടും
സൃഷ്ടിയുടെ ആദികാലത്തിങ്കൽ ഉള്ളതുകളായ പരമാണുക്കളി
ൽ ഈശ്വരന്റെ അപെക്ഷ ബുദ്ധിയൊ അന്യബ്രഹ്മാണ്ഡത്തി

ൻെറ ഉള്ളിലിരിക്കുന്ന യൊഗികളുടെ അപെക്ഷാ ബുദ്ധിയെ രണ്ടിൽവെച്ച ഒന്ന ഹെതുവായിട്ടും ദ്വിത്വമുണ്ടാകുന്നു എന്ന ഗ്രഹിച്ചു കൊൾക- അപെക്ഷാബുദ്ധി എന്നത ഇതൊരുവസ്തു അതും ഒരുവസ്തു- ഇങ്ങിനെ തുടങ്ങി അനെക സ്ഥലങ്ങളിലുള്ള ഏകത്വ സംഖ്യയുടെ ബൊധമാകുന്നു-

൨൫. പരിമാണംഭവെന്മാനവ്യവഹാരസ്യകാരണം । അണു ദീൎഘംമഹദ്ധ്രസ്വമിതിതൽഭെദംഈരിതഃ ॥

അന്വയം—— മാനവ്യവഹാരസ്യ— കാരണം—പരിമാണം- ഭവെൽ- അണു—ദീൎഘം—മഹൽ- ഹ്രസ്വം-ഇതി-തൽഭെദഃ— ഈരിതഃ- ഭവതി

അയന്വയാൎത്ഥം——മാനവ്യവഹാരത്തിൻെറ കാരണമായിട്ടുള്ളതു പരിമാണമായി ഭവിക്കുന്നു അണു ദീൎഘം മഹത്ത ഹ്രസ്വം ഇങ്ങിനെ തൽഭെദം ഈരിതമായി ഭവിക്കുന്നു-

പരിഭാഷാ—— മാനവ്യവഹാരം=മാനം കൊണ്ടുള്ള വ്യവഹാരം- മാനം=പരിച്ഛെദം വ്യവഹാരം=വാക്ക—കാരണം=ഹെതു—(അസാധാരണ കാരണമെന്ന ഗ്രഹിച്ചു കൊൾക) പരിമാണം=പരിമാണമെന്നഗുണം- തൽഭെദം=അതിൻെറഭെദം— അത=പരിമാണം- ഭെദം=വിശെഷം- ഈരിതം=ഈരിക്കപ്പെട്ടതു- ഈരിക്ക=പറക-

സാരം—— ചെറുത എന്നൊ വലുത എന്നൊ നീണ്ടതാകുന്നു എന്നൊ നീളമില്ലാത്തതാകുന്നു എന്നൊ ഉള്ള വാക്കിന്ന അസാധാരണ കാരണമായിട്ടുള്ളതു പരിമാണമെന്ന ഗുണമാകുന്നു— അത അണു മഹത്ത ദീൎഘം, ഹ്രസ്വം ഇങ്ങിനെ നാലു പ്രകാരമായി ഭവിക്കുന്നു-

൨൬. അനിത്യെതദനിത്യംസ്യാന്നിത്യെനിത്യമുദാഹൃതം । സംഖ്യാതഃപരിമാണാച്ചപ്രചയാദപിജായതെ ॥

൨൭. അനിത്യംദ്വ്യണുകാദൌതുസംഖ്യാജന്യമുദാഹൃതംപരിമാണംഘടാദൌതുപരിമാണജമുച്യതെ ॥

൨൮. പ്രചയശ്ശിഥിലാഖ്യൊയസ്സംയൊഗസ്തെനജായതെപരിമാണംതൂലകാദൌനാശസ്ത്വാശ്രയനാശതഃ ॥

അന്വയം—അനിത്യെ- തൽ— അനിത്യം- സ്യാൽ നിത്യെ- നിത്യം— ഉദാഹൃതം- അനിത്യം- പരിമാണം- സംഖ്യാതഃ-പരിമാണാൽ—പ്രചയാൽ- അപി ജായതെ— സംഖ്യാജന്യം— പരിമാണം-തു- ദ്വ്യണുകാദൌ ഉദാഹൃതം- ഘടാദൌ- പരിമാണം തു പരിമാണജം- ഉച്യതെ ശിഥിലാഖ്യഃ-യഃ— സംയൊ

ഗഃ-സഃ-പ്രചയഃ- തേന- തൂലകാദൌ- പരിമാണം- ജായതേ-
നാശഃ—തു- ആശ്രയനാശതഃ- ഭവതി-

അന്വയാൎത്ഥം—— അനിത്യമായിട്ടുള്ളതിങ്കൽ അത അനിത്യമെന്നും നിത്യത്തിങ്കൽനിത്യമെന്നും ഉദാഹൃതമായിഭവിക്കുന്നു- അനിത്യമായിരിക്കുന്ന പരിമാണം സംഖ്യയിംകൽനിന്നും പരിമാണത്തിംകൽനിന്നും പ്രചയത്തിംകൽനിന്നും ജനിക്കുന്നു- സംഖ്യാജന്യമായിരിക്കുന്ന പരിമാണമാകട്ടെ ദ്വ്യണുകാദിയിംകൽ ഉദാഹൃതമായി ഭവിക്കുന്നു- ഘടാദിയിംകൽ ഉള്ള പരിമാണമാകട്ടെ പരിമാണജമെന്ന വചിക്കപ്പെടുന്നു ശിഥിലാഖ്യമായിരിക്കുന്ന യാതൊരു സംയൊഗം ഭവിക്കുന്നുവൊ അത പ്രചയമാകുന്നു- അതു ഹെതുവായിട്ട തൂലകാദിയിങ്കൽ പരിമാണം ജനിക്കുന്നു നാശം ആശ്രയ നാശം ഹെതുവായിട്ട ഭവിക്കുന്നു—

പരിഭാഷാ —– അനിത്യം=നിത്യമല്ലാത്തത- നിത്യം=നാശത്തൊടുകൂടാത്തത— ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത-ഉദാഹരിക്ക=പറക— സംഖ്യാ=സംഖ്യാഎന്ന ഗുണം— പരിമാണം=പരിമാണമെന്നഗുണം— പ്രചയം=സംയൊഗവിശെഷം- ജനിക്ക=ഉണ്ടാക— ദ്വ്യണുകാദി=ദ്വ്യണുകം തുടങ്ങിയുള്ളത സംഖ്യാജന്യം=സംഖ്യയാൽ ജനിപ്പിക്കപ്പെടുന്നത— ഘടാദി ഘടംതുടങ്ങിയുള്ളത ഘടം=കുടം- പരിമാണജം=പരിമാണത്തിംകൽനിന്ന ജനിച്ചത—പരിമാണം=പരിമാണമെന്നഗുണം-ശിഥിലാഖ്യം=ശിഥിലമെന്നആഖ്യയൊടുകൂടിയത— ആഖ്യാ=പെര— അത=പ്രചയം—തൂലകാദി=തൂലകംതുടങ്ങിയുള്ളത- തൂലകം=പഞ്ഞി- ആശ്രയനാശം=ആശ്രയത്തിന്റെ നാശം— ആശ്രയം=ഇരിപ്പടം.

സാരം—— അനിത്യമായിരിക്കുന്ന വസ്തുക്കളിലുള്ള പരിമാണം അനിത്യമായിട്ടും നിത്യങ്ങളിലുള്ള പരിമാണം നിത്യമായിട്ടും ഭവിക്കുന്നു- അനിത്യപരിമാണം സംഖ്യയിങ്കൽ നിന്നും പരിമാണത്തിംകൽനിന്നും പ്രചയത്തിംകൽനിന്നും ഭവിക്കുന്നു സംഖ്യയാലുണ്ടാക്കപ്പെടുന്ന പരിമാണം ദ്വ്യണുകം മുതലായതിൽആകുന്നു- ദ്വ്യണുകത്തിന്റെ പരിമാണത്തെ കുറിച്ച പരമാണു പരിമാണം കാരണമല്ല- ത്ര്യസരെണുവിന്റെ പരിമാണത്തെ കുറിച്ച ദ്വ്യണുകപരിമാണവും കാരണമല്ല പരിമാണത്തിന്ന തന്നൊട സമാനജാതിയായിരിക്കുന്ന ഉൽകൃഷ്ടപരിമാണത്തെ ജനിപ്പിക്കുന്നതാകുന്നു താനെന്നുള്ള നിയമമുണ്ട- അ

ത ഹേതുവായിട്ട പരമാണു പരിമാണവും ദ്വ്യണുകപരിമാണ വും കാരണമായാൽ ദ്വ്യണുകത്തിന്ന പരമാണുക്കളെക്കാൾ അ ധികമായ വലിപ്പം ഭവിക്കില്ല- ത്രസരെണുവിൻെറ പരിമാ ണം സമാനജാതിയായിട്ടുള്ളതുമല്ല അപ്രകാരമാകയാൽ പരമാ ണുക്കളിലെ ദ്വിത്വസംഖ്യതന്നെ ദ്വ്യണുകപരിമാണത്തെ ഉ ണ്ടാക്കുന്നു എന്നും ദ്വ്യണുകങ്ങളിലെ ത്രിത്വസംഖ്യതന്നെ ത്രസ രെണുപരിമാണത്തെ ഉണ്ടാക്കുന്നു എന്നും അറിഞ്ഞു കൊൾക- ഘടംമുതലായവറ്റുകളിലുള്ള പരിമാണം കപാലാദികളുടെപരിമാ ണത്തിംകൽനിന്ന ജനിക്കുന്നതാകയാൽ പരിമാണജമാകുന്നു- പ്രചയമെന്നത അവയവങ്ങളുടെ ശിഥില സംയൊഗമാകുന്നു- അത ഹെതുവായിട്ട പഞ്ഞി മുതലായതിൽ പരിമാണം ഉണ്ടാ കുന്നു- പരിമാണനാശത്തെ കുറിച്ച അതിൻെറ ആശ്രയനാ ശം കാരണമാകുന്നു-

൨൯ സംഖ്യാവത്തുപൃഥക്ത്വംസ്യാൽപൃഥക്പ്രത്യയകാരണം। അന്യൊന്യാഭാവതൊനാസ്യചരിതാൎത്ഥത്വമിഷ്യതെ ।।

൩൦. അസ്മാൽപൃഥഗിദന്നെതിപ്രതീതിൎഹിവിലക്ഷണാ । അ പ്രാപ്തയൊസ്തുയാപ്രാപ്തിസ്സൈവസംയൊഗഈരിതഃ ।।

അന്വയം— പൃഥക്ത്വം- തു— സംഖ്യാവൽ— സ്യാൽ- പൃ ഥക്പ്രത്യയകാരണം- ച— അന്യൊന്യാഭാവതഃ- അസ്യ ചരി താൎത്ഥത്വം-ന—ഇഷ്യതെ അസ്മാൽ— പൃഥക്—ഇദം-ന-ഇതിഃ— പ്രതീതി- ഹി വിലക്ഷണാ— ഭവതി - അപ്രാപ്തയൊഃ-തു-പ്രാ പ്തിഃ യാ- സാ- എവ- സംയൊഗഃ ഈരിതഃ

അന്വയാൎത്ഥം— പൃഥക്ത്വമാകട്ടെ സംഖ്യയൊട തുല്യമായി ഭവിക്കുന്നു പൃഥക്പ്രത്യയകാരണമായിട്ടും ഭവിക്കുന്നു അന്യൊ ന്യാഭാവം ഹെതുവായിട്ട ഇതിന്ന ചരിതാൎത്ഥത്വം ഇച്ശിക്ക പ്പെടുന്നില്ല. ഇതിംകൽ നിന്ന വെറെയാകുന്നു ഇതല്ല- എന്നു ള്ള പ്രതീതി യാതൊന്ന ഹെതുവായിട്ട വിലക്ഷണയായി ഭവി ക്കുന്നു അപ്രാപ്തങ്ങളുടെ പ്രാപ്തി യാതൊന്നൊ അത തന്നെസം യൊഗമെന്ന ഈരിതമായിട്ടുള്ളതാകുന്നു-

പരിഭാഷാ— പൃഥക്ത്വം=പൃഥക്ത്വമെന്നഗുണം സംഖ്യാ= സംഖ്യഎന്നഗുണം- പൃഥക്പ്രത്യയകാരണം=പൃഥക് പ്രത്യയ ത്തിൻെറകാരണം- പ്രഥക്പ്രത്യയം=വെറെഎന്നുള്ളബുദ്ധി— ഇത=പൃഥക്ത്വം- ചരിതാൎത്ഥത്വം=ചരിതാൎത്ഥമാവുഎന്നുള്ളത- ചരിതാൎത്ഥം=ചരിതമായിരിക്കുന്ന അൎത്ഥത്തൊടുകൂടിയത—ചരി തം=ഗതം- പ്രതീതി=ബുദ്ധി- വിലക്ഷണാ=വിരുദ്ധമായിരിക്കു

ന്ന ലക്ഷണത്തൊടകൂടിയത (പരസ്പരസാദൃശ്യത്തൊടകൂടാത്തത) അപ്രാപ്തങ്ങൾ=പ്രാപ്തങ്ങളല്ലാത്തവ- (തമ്മിൽചെരാതെ നിൽക്കുന്നവ) പ്രാപ്തിതമ്മിലുള്ളചെൎത്ത സംയൊഗം=സംയൊഗമെന്നഗുണം- ഓരിതം=പറകപ്പെട്ടത-

സാരം— ഇത ഇതിങ്കൽ നിന്ന വെറെ ആകുന്നു എന്നുള്ള ബുദ്ധിക്ക അസാധാരണ കാരണമായിരിക്കുന്നത പൃഥക്ത്വമാകുന്നു- നിത്യത്വംകൊണ്ടും അനിത്യത്വംകൊണ്ടും പൃഥക്ത്വം സംഖ്യയൊട തുല്യമാകുന്നു- നിത്യങ്ങളിലുള്ള എകപൃഥക്ത്വം നിത്യമാകുന്നു എന്നുംഅനിത്യങ്ങളിലുള്ള എകപൃഥക്ത്വം അനിത്യമാകുന്നു എന്നും ദ്വിപൃഥക്ത്വാദികൾ സൎവ്വത്ര അപെക്ഷാ ബുദ്ധിയാൽ ഉണ്ടാക്കപ്പെടുന്നതാകുന്നു എന്നും അപെക്ഷാബുദ്ധി നശിച്ചാൽ നശിക്കുമെന്നും ഗ്രഹിച്ചുകൊൾക- പൃഥക്ത്വമെന്നത അന്യൊന്യാഭാവമല്ല- ഇത ഇതിങ്കൽനിന്ന വെറെയാകുന്നുഎന്നുള്ളബുദ്ധിയും ഇത ഇതല്ലാ എന്നുള്ള ബുദ്ധിയുംഅന്യൊന്യസാദൃശ്യത്തൊടകൂടാത്തതുകളാകുന്നു- ശബ്ദസാദൃശ്യമില്ലാഎങ്കിലും അൎത്ഥസാദൃശ്യംഭവിക്കുന്നു എന്ന ഭ്രമിക്കരുത-ഘടാൽപൃഥക് എന്നുള്ളസ്ഥലത്തിങ്കൽ എന്നപൊലെഘടൊ-ന എന്നുള്ളസ്ഥലത്തിങ്കലുംപഞ്ചമിയുടെപ്രസംഗംഭവിക്കാം-അതുഭവിക്കായ്കയാൽഅൎത്ഥഭെദംതന്നെ ഉണ്ടഎന്ന ധരിച്ചുകൊൾക- സംയൊഗമെന്നതതമ്മിൽ ചെൎച്ചകൂടാതെ ഉണ്ടായിരുന്ന വസ്തുക്കളുടെതമ്മിലുള്ള ചെൎച്ചയാകുന്നു-

൧൧. കീൎത്തിതസ്ത്രിവിധസ്ത്വെഷആദ്യൊന്യതരകൎമ്മജഃ । തതൊഭയസ്സ്യന്ദജന്യൊഭവെത്സംയൊഗജൊപരഃ ॥

൧൨. ആദിമശ്ശ്യെനശൈലാദിസംയൊഗഃപരികീൎത്തിതഃ । മെഷയൊസ്സന്നിപാതൊയസ്സദ്വിതീയഉദാഹൃതഃ ॥

൧൩. കപാലതരുസംയൊഗാൽസംയൊഗസ്തരുകുംഭയൊഃ । തൃതീയസ്സ്യാൽകൎമ്മജൊപിദ്വിധൈവപരികീൎത്തിതഃ ।

൧൪. അഭിഘാതൊനൊദനഞ്ചശബ്ദഹെതുരിഹാദിമഃ । ശബ്ദാഹെതുൎദ്വിതീയസ്സ്യാദ്വിഭാഗൊപിത്രിധാഭവെൽ ॥

൧൫. എകകൎമ്മൊൽഭവസ്ത്വാദ്യൊദ്വയൊഃകൎമ്മൊൽഭവൊപരഃ । വിഭാഗജസ്തൃതീയസ്സ്യാത്തൃതീയൊപിദ്വിധാഭവെൽ ।

൧൬. ഹെതുമാത്രവിഭാഗൊത്ഥൊഹെത്വഹെതുവിഭാഗജഃ । പരത്വഞ്ചാപരത്വഞ്ചദ്വിവിധംപരികീൎത്തിതം ।

൧൭. ദൈശികംകാലികഞ്ചാപിമൂൎത്തഎവതുദൈശികം । പരത്വംദെശസംയൊഗഭൂയസ്ത്വജ്ഞാനതൊഭവെൽ ॥

൩൮. അവരത്വാതദല്പത്വബുദ്ധിഭ്യസ്യാദിതീരിതം തയോരസ
മവായിതുദിസ്സംയോഗസ്സദാശ്രയെ ।

൩൯. ദിവാകരപരിസ്പന്ദഭൂയസ്സ്വജ്ഞാനതൊഭവെൽ । പര
ത്വമവരത്വഞ്ചതദല്പത്വപ്രതീരിതഃ ॥

൪൦. അത്രത്വസമവായിസ്സ്യാസ്സംയോഗഃകാലപിണ്ഡയൊഃ।
അപെക്ഷാബുദ്ധിനാശെനനാശസ്സ്യഷാംനിരൂപിതഃ ॥

അന്വയം— ഏഷഃ— തു— ത്രിവിധഃ- കീർത്തിതഃ- ഭവതി— ആദ്യഃ- അന്യതരകർമ്മജഃ- തഥാ- ഏകഃ- ഉഭയസ്പന്ദജന്യഃ- ഭവെൽ അപരഃ-സംയൊഗജഃ- ഭവെൽ- ആദിമഃ— ശ്യേനശൈലാദിസംയൊഗഃ പരികീർത്തിതഃ- മെഷയൊഃ- സന്നിപാതഃ-യഃ- സഃ ദ്വിതീയഃ— ഉദാഹൃതഃ— കപാലതരുസംയൊഗാൽ തരുകുംഭയൊഃ- സംയൊഗഃ- തൃതീയഃ— സ്യാൽ- കർമ്മജഃ- അപി-അഭിഘാതാൽ- നൊദനം- ച- ഇതി- ദ്വിധാ- ഏവ- പരികീർത്തിതഃ- ഇഹ- ആദിമഃ ശബ്ദഹെതുഃ- ദ്വിതീയാ- ശബ്ദാഹെതുഃ സ്യാൽ- വിഭാഗഃ- അപി- ത്രിധാ- ഭവെൽ- ആദ്യഃ—തു- ഏകകർമ്മോൽഭവഃ ഭവതി- അപരഃ-തു ദ്വയൊഃ- കർമ്മോത്ഭവാൻ- ഭവതി- തൃതീയഃ- വിഭാഗജഃ- സ്യാൽ-തൃതീയഃ- അപി- ഹെതുമാത്രവിഭാഗൊത്ഥഃ— ഹെത്വഹെതുവിഭാഗജഃ— ഇതി-ദ്വിധാ— ഭവെൽ— പരത്വം— അപരത്വം— ച—ദൈശികം— കാലികം—അപി— ച— ഇതി—ദ്വിവിധം—പരികീർത്തിതം—ദൈശികം— പരത്വം— തു— മൂർത്തെ— ഏവ— ദെശസംയൊഗഭൂയസ്സ്വജ്ഞാനതഃ— ഭവെൽ— അവരത്വം— തദല്പത്വബുദ്ധിതഃ— സ്യാൽ— ഇതി- ഈരിതം— ഭവതി— തയൊഃ— അസമവായീ— തു— ദ്വിസംയൊഗഃ— ഭവതി-തദാശ്രയെ— ദിവാകരപരിസ്പന്ദഭൂയസ്സ്വജ്ഞാനതഃ— പരത്വം— ഭവെൽ— തദല്പത്വപ്രതീരിതഃ—അവരത്വം—ച—അത്ര-തു-കാലപിണ്ഡയൊഃ—സംയൊഗഃ- അസമവായീ— സ്യാൽ— അപെക്ഷാബുദ്ധിനാശെന -തെഷാം- നാശഃ— നിരൂപിതഃ— ഭവതി—

അന്വയാർത്ഥം — ഇത ത്രിവിധമായിട്ട കീർത്തിതമായി ഭവിക്കുന്നു- ആദ്യം അന്യതര കർമ്മജമായിട്ട ഭവിക്കും— അപ്രകാരം ഒന്നു ഉഭയ സ്പന്ദജന്യമായിട്ട ഭവിക്കും അപരം സംയൊഗജമായിട്ട ഭവിക്കും ആദിമം ശ്യേനശൈലാദി സംയൊഗമെന്നു പരികീർത്തിതമായി ഭവിക്കുന്നു- മെഷങ്ങളുടെ സന്നിപാതം യാതൊന്നൊ അതദ്വിതീയമാക്കി ഉദാഹൃതമായി ഭവിക്കുന്നു- കപാലതരുസംയൊഗം ഹെതുവായിട്ടുള്ള തരുകുംഭങ്ങളുടെ സം

യോഗം തൃതീയമായി ഭവിക്കും- കൎമ്മജവും അഭിഘാതവും നോദനവും ഇങ്ങിനെ രണ്ടുപ്രകാരെണ തന്നെ പരികീൎത്തിതമായി ഭവിക്കുന്നു ഇതുകളിൽ വെച്ചു ആദിമംശബ്ദ ഹെതുവായി ഭവിക്കും ദ്വിതീയം ശബ്ദാഹെതുവായി ഭവിക്കും വിഭാഗവും മൂന്നു പ്രകാരെണ ഭവിക്കും ആദ്യാ ഏകകൎമ്മോൽ ഭവമായി ഭവിക്കുന്നു- അപരം ഇരിവരുടെ കൎമ്മോൽ ഭവമായി ഭവിക്കുന്നു- വിഭാഗജം തൃതീയമായിഭവിക്കും- തൃതീയവും ഹെതുമാത്ര വിഭാഗൊത്ഥവും ഹെതാഹെതു വിഭാഗജവും ഇങ്ങിനെ പരത്വവും അപരത്വവും ദൈശികവും കാലികവും ഇപ്രകാരം ദ്വിവിധമാക്കിപരികീൎത്തിതമായി ഭവിക്കുന്നു- ദൈശികമായിരിക്കുന്ന പരത്വമാകട്ടെ മൂൎത്തത്തിങ്കൽ തന്നെ ദെശസംയൊഗഭൂയസ്ത്വജ്ഞാനം ഹെതുവായിട്ടു ഭവിക്കും അപരത്വം തദല്പബുദ്ധി ഹെതുവായിട്ടു ഭവിക്കും ഇപ്രകാരം ഠരരിതമായി ഭവിക്കുന്നു- അതുകൾക്കു അസമവായിയാകട്ടെ ദ്വിസംയൊഗമാകുന്നു തദാശ്രയത്തിങ്കൽ ദിവാകര പരിസ്പന്ദഭൂയസ്ത്വ ജ്ഞാനം ഹെതുവായിട്ടു പരത്വം ഭവിക്കും- തദല്പത്വപ്രതീതി ഹെതുവായിട്ടു അപരത്വവും ഭവിക്കും- ഇവിടെയാകട്ടെ കാലപിണ്ഡങ്ങളുടെ സംയൊഗം അസമവായിട്ടു ഭവിക്കും- അപെക്ഷാ ബുദ്ധിനാശം ഹെതുവായിട്ടു അതുകൾക്കു നാശം നിരൂപിതമായി ഭവിക്കുന്നു—

പരിഭാഷാ—— ഇത=സംയൊഗം— ത്രിവിധം=മൂന്നുവിധകളൊടുകൂടിയത— വിധകൾ=പ്രകാരങ്ങൾ-കീൎത്തിതം=കീൎത്തിക്കപ്പെട്ടത— കീൎത്തിക്ക=പറക— ആദ്യം=ഒന്നാമത്തെത— അന്യതരകൎമ്മജം=അന്യതരകൎമ്മത്തിങ്കൽനിന്നജനിച്ചത— അന്യതരകൎമ്മം=അന്യതരത്തിൻെറകൎമ്മം— അന്യതരം=രണ്ടിൽവെച്ചൊന്ന- ഉഭയസ്പന്ദജന്യം=ഉഭയസ്പന്ദത്താൽ ജനിപ്പിക്കപ്പെട്ടത— ഉഭയസ്പന്ദം=രണ്ടു വസ്തുക്കളുടെസ്പന്ദം— സ്പന്ദം=ചലനം— സംയൊഗജം=സംയൊഗത്തിങ്കൽനിന്ന ജനിച്ചത— ആദിമം=ഒന്നാമത്തെത- ശ്യെനശൈലാദിസംയൊഗം=ശ്യെനശൈലാദികളുടെ സംയൊഗം— ശ്യെനശൈലാദികൾ=ശ്യെനശൈലങ്ങൾതുടങ്ങിയുള്ളവ— ശ്യെനശൈലങ്ങൾ=ശ്യെനവും ശൈലവും- ശ്യെനം=പരുന്ത- ശൈലം=പൎവ്വതം- പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത- പരികീൎത്തിക്ക=പറക— മെഷങ്ങൾ=ആട്ടുകൾ സന്നിപാതം=സംയൊഗം— ദ്വിതീയം=രണ്ടാമത്തെത— ഉദാഹൃതം=ഉദാഹരിക്കപ്പെട്ടത— ഉദാഹരിക്ക പറക- കപാ

ലതരുസംയോഗം=കപാലതരുക്കളുടെ സംയോഗം- കപാലതരുക്കൾ=കപാലവും തരുവും- കപാലം=ഘടാവയവവിശേഷം- തരു=വൃക്ഷം- തരുകുംഭങ്ങൾ=തരുവും കുംഭവും— തരു=വൃക്ഷം- കുംഭം=കുടം- തൃതീയം=മൂന്നാമത്തെ— കൎമ്മജം=കൎമ്മത്തിങ്കൽനിന്ന ജനിക്കുന്നത- പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത ആദിമം=ഒന്നാമത്തെ— (അഭിഘാതമെന്നസാരം) ശബ്ദഹേതു ശബ്ദത്തിന്നഹേതു- ഹേതു=കാരണം— ദ്വിതീയം=രണ്ടാമത്തെ- (നോദനമെന്നസാരം) ശബ്ദാഹേതു=ശബ്ദത്തിന്ന അഹേതു- അഹേതു ഹേതുവല്ലാത്തത- വിഭാഗം= വിഭാഗമെന്നഗുണം— ഏകകൎമ്മോത്ഭവം=ഏകകൎമ്മത്തിങ്കൽനിന്ന ഉത്ഭവിക്കുന്നത- ഏകകൎമ്മം=ഒന്നിന്റെകൎമ്മം— അപരം അന്യം— കൎമ്മോത്ഭവം=കൎമ്മത്തിങ്കൽനിന്ന ഉത്ഭവിക്കുന്നത- തൃതിയം=മൂന്നാമത്തെ- വിഭാഗജം=വിഭാഗത്തിങ്കൽനിന്നജനിച്ചത— തൃതീയം=മൂന്നാമത്തെ- ഹേതുമാത്രവിഭാഗോത്ഥം=ഹേതുമാത്രവിഭാഗത്തിങ്കൽനിന്ന ഉണ്ടായത— ഹേതുമാത്രവിഭാഗം=ഹേതുമാത്രത്തിന്റെ വിഭാഗം- ഹേതുമാത്രം=കാരണമാത്രം— ഹേത്വഹേതുവിഭാഗജം=ഹേത്വഹേതുവിഭാഗത്തിങ്കൽനിന്ന ജനിച്ചത- ഹേത്വഹേതുവിഭാഗം=ഹേത്വഹേതുക്കളുടെവിഭാഗം— ഹേത്വഹേതുക്കൾ=ഹേതുവും അഹേതുവും- ഹേതു=കാരണം- അഹേതു=ഹേതുവല്ലാത്തത- പരത്വം=പരത്വമെന്ന ഗുണം— അപരത്വം=അപരത്വമെന്നഗുണം- ദൈശികം=ദേശത്താലുണ്ടാക്കപ്പെട്ടത-കാലികം കാലത്താലുണ്ടാക്കപ്പെട്ടത ദ്വിവിധം=രണ്ടുവിധകളോടകൂടിയത-വിധകൾ=പ്രകാരങ്ങൾ- ദൈശികം=ദേശത്താലുണ്ടാക്കപ്പെട്ടത—പരത്വം=പരത്വമെന്നഗുണം- മൂൎത്തം=അപകൃഷ്ടപരിമാണമായവസ്തു— ദ്രഷ്ടസംയോഗഭൂയസ്ത്വജ്ഞാനം=ദ്രഷ്ടയോഗഭൂയസ്ത്വത്തിന്റെജ്ഞാനം- ദ്രഷ്ടസംയോഗഭൂയസ്ത്വം=ദ്രഷ്ടസംയോഗത്തിന്റെഭൂയസ്ത്വം- ദ്രഷ്ടസംയോഗം=ദ്രഷ്ടത്തിന്റെസംയോഗം- ഭൂയസ്ത്വം=ആധിക്യം ജ്ഞാനം=അറിവ. അപരത്വം=അപരത്വമെന്നഗുണം. തദല്പത്വബുദ്ധി=തദല്പത്വത്തിന്റെബുദ്ധി. തദല്പത്വം=അതിന്റെഅല്പത്വം. അത= ദേശസംയോഗം— അല്പത്വം=അല്പത= ബുദ്ധി ബോധം- ഈരിതം=പറകപ്പെട്ടത— അതുകൾ=ദൈശികപരത്വാപരത്വങ്ങൾ- അസമവായി=അസമവായികാരണം- തദാശ്രയം=അതിന്റെആശ്രയം- അത=പരത്വം- ദിവാകരപരിസ്പന്ദഭൂയസ്ത്വജ്ഞാനം=ദിവാകരപരിസ്പന്ദഭൂയസ്ത്വത്തിന്റെ ജ്ഞാനം- ദിവാകരപരിസ്പന്ദഭൂയ

സ്ത്വം=ദിവാകരപരിസ്പന്ദങ്ങളുടെഭൂയസ്ത്വം- ദിവാകരപരിസ്പന്ദങ്ങൾ= ദിവാകരന്റെപരിസ്പന്ദങ്ങൾ- ദിവാകരൻ=ആദിത്യൻ. പരിസ്പന്ദങ്ങൾ=ചലനങ്ങൾ- ഭൂയസ്ത്വം=ആധിക്യം— തദല്പത്വപ്രതീതി=തദല്പത്വത്തിന്റെപ്രതീതി— തദല്പത്വം= അതുകളുടെ അല്പത്വം— അതുകൾ=ദിവാകരപരിസ്പന്ദങ്ങൾ അല്പത്വം=അല്പതാ- പ്രതീതി=ബൊധം- കാലപിണ്ഡങ്ങൾ=കാലവും പിണ്ഡവും— പിണ്ഡം=വ്യക്തി- അസമവായി=അസമവായികാരണം. അപെക്ഷാബുദ്ധിനാശം=അപെക്ഷാബുദ്ധിയുടെനാശം- അതുകൾ=ദൈശികങ്ങളായിട്ടും കാലികങ്ങളായിട്ടുമുള്ളപരത്വാപരത്വങ്ങൾ-

സാരം______ മെൽപറഞ്ഞസംയൊഗംരണ്ടുവസ്തുക്കളിൽ വെച്ച ഒന്നിന്റെ കൎമ്മംഹെതുവായിട്ടും രണ്ടിന്റെകൎമ്മം ഹെതുവായിട്ടും സംയൊഗംഹെതുവായിട്ടും ഉണ്ടാവുന്നതാകയാൽ മൂന്നുവിധമാകുന്നു. പരുന്തിന്റെയും പൎവ്വതത്തിന്റെയും തമ്മിലുള്ളസംയൊഗം പരുന്തിന്റെകൎമ്മംഹെതുവായിട്ട ഉണ്ടാവുന്നതാകയാൽ ആദിയിൽപറകപ്പെട്ടതാകുന്നു. ആടുകൾ അകലെനിന്നൊടി അടുത്ത അങ്ങൊട്ടുമിങ്ങൊട്ടും മുട്ടുമ്പൊൾ ഉണ്ടാവുന്നസംയൊഗംരണ്ടുവസ്തുക്കളുടെ കൎമ്മംഹെതുവായിട്ടുണ്ടാകുന്നതാകുന്നു. കപാലവും വൃക്ഷവുംതമ്മിൽ സംയൊഗമുള്ളതുകളായാൽ അതുഹെതുവായിട്ട കുടത്തിന്നും വൃക്ഷത്തിന്നും തങ്ങളിലുണ്ടാവുന്നസംയൊഗം മൂന്നാമതപറകപ്പെട്ടതാകുന്നു. കൎമ്മംഹെതുവായിട്ടുണ്ടാകുന്നസംയൊഗം ശബ്ദത്തെ ജനിപ്പിക്കുന്നതായാൽ അതിന്നപെർ അഭിഘാതമെന്നും ശബ്ദത്തെ ജനിപ്പിക്കാത്തതിന്ന നൊദനമെന്നും പെരാകുന്നു. വിഭാഗമെന്നഗുണവുംസംയൊഗമെന്നപൊലെമൂന്നുവിധമാകുന്നു. ശ്യെനശൈലവിഭാഗത്തിങ്കൽ ശ്യെനകൎമ്മമായ ഉല്പതനം കാരണമാകയാലും പൎവ്വതത്തിന്ന കൎമ്മമില്ലായ്കയാലും ഏകകൎമ്മത്തിങ്കൽനിന്ന ഉത്ഭവിച്ചതാകുന്നു. ആടുകൾതമ്മിൽമുട്ടി രണ്ടുംഒഴിച്ചപിന്നാക്കം പൊകുമ്പൊൾ തങ്ങളിലുണ്ടാകുന്നവിഭാഗം രണ്ടിന്റെയും കൎമ്മംഹെതുവായിട്ട ഉത്ഭവിച്ചതാകുന്നു. വിഭാഗത്തിങ്കൽനിന്നുണ്ടാകുന്ന വിഭാഗംകാരണമാത്രത്തിന്റെ വിഭാഗം ഹെതുവായിട്ടുംകാരണാകാരണങ്ങളുടെ വിഭാഗംഹെതുവായിട്ടുംഉണ്ടാകുന്നതാകയാൽ രണ്ടുവിധമാകുന്നു. കപാലത്തിങ്കൽ കൎമ്മവും അനന്തരം കപാലവിഭാഗവും അനന്തരം ഘടാരംഭകസംയൊഗനാശവും അനന്തരം ഘടനാശവും അനന്തരംമെൽപ്രകാരമുള്ള കപാലവി

ഭാഗത്താൽ കൎമ്മത്തൊടുകൂടിയ കപാലത്തിന്ന ആകാശാദിവി
ഭാഗവും ഉണ്ടാക്കപ്പെടുന്നു അതുകളിൽവെച്ച ആകാശാദിവി
ഭാഗം വിഭാഗത്താൽ ജനിപ്പിക്കപ്പെട്ടതാകയാൽ മെൽപറക
പ്പെട്ടതുകളിൽവെച്ച മൂന്നാമത്തതാകുന്നു. വിഭാഗജവിഭാഗമു
ണ്ടായാൽ അനന്തരം പൂൎവ്വസംയൊഗനാശവും അനന്തരം ഉ
ത്തരദെശ സംയൊഗവും പിന്നെകൎമ്മനാശവും ഭവിക്കും. അ
ങ്ങിനെയുള്ള കൎമ്മത്താൽ തന്നെദെശാന്തര സംയൊഗത്തിന്ന
വിരൊധിയായ വിഭാഗം എന്തകൊണ്ടു ജനിപ്പിക്കപ്പെടുന്നില്ലാ
എന്നു ചൊദിക്കുന്നു എങ്കിൽ പറയാം.

ഒരുകൎമ്മത്തിന്നതന്നെആരംഭകസംയൊഗത്തിന്ന വിരൊധി
യായ വിഭാഗത്തെ ജനിപ്പിക്കുന്നതാവു എന്നുള്ള അവസ്ഥയും
ആരംഭകമല്ലാതെ ഉള്ളസംയൊഗത്തിന്ന വിരൊധിയായ വിഭാ
ഗത്തെ ജനിപ്പിക്കുന്നതാവൂ എന്നുള്ള അവസ്ഥയുംകൂടി വരിക
യില്ല വരുമെങ്കിൽ വിടൎന്നിരിക്കുന്നതാമരപ്പൂവിന്ന ഭംഗംഭവി
ക്കുകയുമാം. അതഹെതുവായിട്ട യാതൊന്ന ആരംഭകസംയൊ
ഗമല്ലാതെ ഇരിക്കുന്ന സംയൊഗത്തിന്ന വിരൊധിയായ വിഭാ
ഗത്തെ ജനിപ്പിക്കുന്നുവൊ അതആരംഭകസംയൊഗത്തിന്ന വി
രൊധിയായ വിഭാഗത്തെ ജനിപ്പിക്കില്ലഎന്നും അതിനെജനി
പ്പിക്കുന്നത മറ്റെതിനെജനിപ്പിക്കില്ലാഎന്നും അറിഞ്ഞുകൊൾ
ക. കാരണവിഭാഗംഹെതുവായിട്ട തന്നെഘടനാശംഭവിക്കുന്ന
തിന്നുമുമ്പെ എന്തഹെതുവായിട്ട ദെശാന്തരവിഭാഗം ജനിക്കു
ന്നില്ല എന്നുചൊദിക്കുന്നു എങ്കിൽ ആരംഭകസംയൊഗത്തി
ന്നുവിരൊധിയായ വിഭാഗത്തൊടുകൂടിയതായ അവയവം അ
വയവിയായ ദ്രവ്യമുള്ളപ്പൊൾ ദെശാന്തരവിഭാഗത്തിന്ന ആ
ശ്രയമായി ഭവിക്കയില്ല ഇതഹെതുവായിട്ടതന്നെ എന്നറിഞ്ഞു
കൊൾക. ഹസ്തക്രിയഹെതുവായിട്ട ഹസ്തവൃക്ഷവിഭാഗംഭവി
ച്ചാൽ അതുഹെതുവായിട്ട ശരീരവൃക്ഷവിഭാഗംഭവിക്കുന്നതുയാ
തൊന്നൊ അതുഹെതുഹെതുവിഭാഗജമായിരിക്കുന്ന വിഭാഗ
മാകുന്നു വിഭാഗമെന്നത സംയൊഗനാശസ്വരൂപമല്ല. സം
യൊഗനാശസ്വരൂപമാകുന്നു എങ്കിൽ ഇതവിഭക്തമായിഎന്നു
ള്ളബുദ്ധിഭവിക്കയില്ല. അതുഹെതുവായിട്ട വെറെഒരുഗുണംത
ന്നെ എന്നുധരിച്ചുകൊൾക. പരമെന്നും അപരമെന്നും എ
ന്നുള്ളവ്യവഹാരത്തിന്ന നിമിത്തം പരത്വവും അപരത്വവുമാകു
ന്നു ദൈശികമായിരിക്കുന്ന പരത്വം ഒന്നിനെഅപെക്ഷിച്ചി
ട്ട മറ്റെതിന്ന ബഹുതരദെശങ്ങളുടെ സംയൊഗം മദ്ധ്യത്തിങ്ക

മുണ്ട എങ്കിൽഅതിങ്കൽ തോന്നുന്ന ദേശസംയോഗത്തിന്ന അല്പതയാകുന്നു ഉള്ളതെങ്കിൽ അതിങ്കൽദൈശികമായിരിക്കുന്ന അവരത്വവും തോന്നുന്നു- പാടലീപുത്രകനഗരത്തിങ്കൽനിന്ന കാശിക്കും പ്രയാഗത്തിന്നുംകൂടിനൊക്കുമ്പൊൾപ്രയാഗം ബഹുതരദെശങ്ങൾ മദ്ധ്യത്തിങ്കൽ സംയൊഗിച്ചിരിക്കയാൽപരമാകുന്നു പാടലീപുത്രകത്തിൽനിന്നുതന്നെ കുരുക്ഷെത്രത്തെ അപെക്ഷിക്കുമ്പൊൾ പ്രയാഗം അവരമാകുന്നു. ഇങ്ങിനെദൈശികപരത്വാവരത്വങ്ങളെ ഗ്രഹിച്ചുകൊൾക. ദൈശികപരത്വാവരത്വങ്ങൾക്കു അസമവായികാരണാദി സ്സംയൊഗമാകുന്നു- കാലികപരത്വാവരത്വങ്ങൾ സൂൎയ്യപരിസ്പന്ദങ്ങളുടെ ആധിക്യത്തെയും ന്യൂനതയെയും അപെക്ഷിച്ചിട്ട ജ്യെഷ്ഠകനിഷ്ഠാദികളിൽ ഉണ്ടാകുന്നതാകുന്നു. കാലികപരത്വാവരത്വങ്ങൾ ജന്യദ്രവ്യത്തിങ്കൽ തന്നെ ഇരിക്കുന്നതുകളാകുന്നു. അതുകൾക്കഅസമവായികാരണം കാലവ്യക്തികളുടെ സംയൊഗമാകുന്നു. ദൈശികങ്ങൾരണ്ട കാലികങ്ങൾരണ്ട ഇങ്ങിനെനാലുപ്രകാരമായ പരത്വാവരത്വങ്ങൾക്കു നിത്യതയില്ല അപെക്ഷാബുദ്ധിയാൽ ഉണ്ടാക്കപ്പെടുന്നതുകളാകയാൽ അതനശിക്കുന്നതവരെ അതുകൾനില്ക്കും. പിന്നെനശിക്കും ഇനി ക്രമപ്രാപ്തയായിരിക്കുന്ന ബുദ്ധിയുടെ ചിലഅംശങ്ങളെകുറിച്ച മുൻപെവെണ്ടതപറകപ്പെട്ടിരിക്കയാൽ പരിശിഷ്ടഭാഗത്തെകുറിച്ച പറകപ്പെടുവാൻ യൊഗ്യതയായിട്ടുള്ളതയാതൊന്നൊഅതിനെ വെണ്ടുംപ്രകാരം പറവാൻ ആരംഭിക്കുന്നു.

൬൯— ബുദ്ധെഃപ്രപഞ്ചഃപ്രാഗെവപ്രായശൊവിനിരൂപിതഃ ।
അഥാവശിഷ്ടൊപ്യപരഃപ്രകാരഃദൎശ്യതെ॥

അന്വയം — ബുദ്ധെഃ-പ്രപഞ്ചഃ പ്രാക് എവ—പ്രായശഃ- വിനിരൂപിതഃ-അഥ-അവശിഷ്ടഃ-അപരഃ-പ്രകാരഃ- അപി- പരിദൎശ്യതെ-

അന്വയാൎത്ഥം — ബുദ്ധിയുടെ പ്രപഞ്ചം മുമ്പെ തന്നെ പ്രായെണ വിനിരൂപിതമായി ഭവിക്കുന്നു- അനന്തരം അവശിഷ്ടമായി അപരമായിരിക്കുന്ന പ്രകാരവും പരിദൎശിപ്പിക്കപ്പെടുന്നു

പരിഭാഷ— ബുദ്ധി=ജ്ഞാനം- പ്രപഞ്ചം=വിസ്താരം— വിനിരൂപിതം=വിനിരൂപിക്കപ്പെട്ടത— വിനിരൂപിക്ക= അറിയിക്കുക- അവശിഷ്ടം=അവശെഷിച്ചത—അപരം=അന്യം- പരിദൎശിപ്പിക്ക=കാണിപ്പിക്ക-

സാരം— ബുദ്ധിയുടെ ഭെദങ്ങളെ മിക്കതും ആത്മനിരൂപണ

ത്തിങ്കൽ പ്രസംഗവശാൽ അറിയിച്ചു ഇനി അവശിഷ്ടമായിട്ടു ള്ള പ്രകാരം യാതൊന്നൊ അതിനെ ദൎശിപ്പിക്കുന്നു.

രൻ. അപ്രമാചപ്രമാചെതിജ്ഞാനംദ്വിവിധമിഷ്യതെ।തച്ശൂന്യെതന്മതിൎയ്യാസ്യാദപ്രമാസാനിരൂപിതഃ ॥

രന്ന. തൽപ്രപഞ്ചോവിപൎയ്യാസഃ സംശയോപിപ്രകീൎത്തിതഃ। ആദ്യൊദെഹെഷ്വാത്മബുദ്ധിശംഖാദൌപീതതാമതിഃ॥

രര. ഭവെന്നിശ്ചയരൂപായസംശയൊഥപ്രദൎശ്യതെ। കിസ്വിന്നരൊവാസ്ഥാണുൎവ്വെത്യാദിബുദ്ധിസ്തുസംശയഃ ॥

അന്വയം അപ്രമാ—ച—പ്രമാ-ച ഇതി- ജ്ഞാനം- ദ്വിവിധം-ഇഷ്യതെ- തച്ശൂന്യെ യാ-തന്മതിഃ—സ്യാൽ—സാ അപ്രമാ-നിരൂപിതഃ-വിപൎയ്യാസഃ—സംശയഃ-അപി- തൽപ്രപഞ്ചഃ- പ്രകീൎത്തിതഃ-ദെഹെഷു-നിശ്ചയരൂപാ യാ- ആത്മബുദ്ധിഃ- സാ—ച-ശംഖാദൌ നിശ്ചയരൂപാ യാ-പീതതാമതിഃ-സാ- ച-ആദ്യഃ- അഥ- സംശയഃ- പ്രദൎശ്യതെ— നരഃ—വാ- കിംസ്വിൽ—സ്ഥാണുഃ- വാ- ഇത്യാദി-ബുദ്ധിഃ- തു- സംശയഃ-ഭവതി-

അന്വയാൎത്ഥം ——അപ്രമയും പ്രമയും ഇപ്രകാരം ജ്ഞാനം ദ്വിവിധമായിട്ടു ഇച്ശിക്കപ്പെടുന്നു. തച്ശൂന്യത്തിങ്കൽ യാതൊരു തന്മതി ഭവിക്കുന്നുവൊ അതു അപ്രമാ എന്നു നിരൂപിതയായി ഭവിക്കുന്നു. വിപൎയ്യാസവും സംശയവും തൽപ്രപഞ്ചമെന്നു പ്രകീൎത്തിതമായിഭവിക്കുന്നു- ദെഹങ്ങളിൽനിശ്ചയ രൂപയായിട്ടു യാതൊരുആത്മബുദ്ധി ഭവിക്കുന്നുവൊഅതും ശംഖാദിയിങ്കൽ നിശ്ചയരൂപയായിട്ടുയാതൊരു പീതതാമതിഭവിക്കുമൊ അതും ആദ്യമായി ഭവിക്കുന്നു- അനന്തരം സംശയം പ്രദൎശിപ്പിക്കപ്പെടുന്നു നരനൊ സ്ഥാണുവൊ ഇത്യാദിബുദ്ധിയാകട്ടെ സംശയമായി ഭവിക്കുന്നു—

പരിഭാഷാ— അപ്രമാ=പ്രമയല്ലാത്തതു— പ്രമാ=യഥാൎത്ഥ ജ്ഞാനം ദ്വിവിധം=രണ്ടുവിധകളൊടുകൂടിയതു- വിധകൾ=പ്രകാരങ്ങൾ—തച്ശൂന്യം=അതിനൊടുകൂടാത്തതു- തന്മതി=അതിന്റെ മതി- മതി=ബൊധം അപ്രമാ=അപ്രമാ എന്ന പെരൊടുകൂടിയതു- നിരൂപിത=നിരൂപിക്കപ്പെട്ടു- നിരൂപിപ്പിക്ക=ഗ്രഹിപ്പിക്ക— വിപൎയ്യാസം=വിപരീതജ്ഞാനം-തൽപ്രപഞ്ചം=അതിന്റെ പ്രപഞ്ചം- അതു=അപ്രമാ— പ്രപഞ്ചം=വിസ്താരം— പ്രകീൎത്തിതം=പ്രകീൎത്തിക്കപ്പെട്ടതു- പ്രകീൎത്തിക്ക=പറക- ദെഹങ്ങൾ=ശരീരങ്ങൾ- നിശ്ചയരൂപാ നിശ്ചയസ്വരൂപം- ആത്മബുദ്ധി=ആത്മാവു എന്നുള്ള ബുദ്ധി- ആത്മാവു=താൻ- ശംഖാദി=ശം

ഖം തുടങ്ങിയുള്ളത- ശംഖം ശംഖെ— പീതതാമതി=പീതതയുടെ മതി— പീതതാ=പീതമാവുംഎന്നുള്ളത— പീതം=പീതവൎണ്ണം=മതി=ബുദ്ധി- പ്രദൎശിപ്പിക്കം=കാണിക്കുക- നരൻ=പുരുഷൻ— സ്ഥാണു=തൂണ- ഇത്യാദിബുദ്ധി=ഇത്യാദിജ്ഞാനം- സംശയം=സംശയമെന്നപെരൊടുകൂടിയത-

സാരം—— അപ്രമയും പ്രമയും ഇപ്രകാരം ജ്ഞാനംരണ്ടുവിധമാകുന്നു· അപ്രമാഎന്നത അതിനൊടുകൂടാത്തതിനെ അതിനൊട കൂടിയത എന്നഗ്രഹിക്കുന്നതയാതൊന്നൊ അതാകുന്നു അപ്രകാരമുള്ള അപ്രമാവിപൎയ്യയവും സംശയവും ഇപ്രകാരം രണ്ടുവകയായിട്ടുണ്ടു വിപൎയ്യയമെന്നത ദെഹാദികളിലുള്ള ആത്മബുദ്ധിയും ശംഖമുതലായവസ്തുക്കളെ പീതവൎണ്ണംമുതലായതൊടു കൂടിയതുകളാകുന്നു എന്നിപ്രകാരം ഗ്രഹിക്കുകയും വിപൎയ്യയമാകുന്നു ഇതപുരുഷനൊ തൂണൊഎന്നുള്ള ബുദ്ധിസംശയമാകുന്നു ഇപ്രകാരം മററുള്ള സംശയങ്ങളെയും ഗ്രഹിച്ചുകൊൾക·

൧൩— തദഭാവാപ്രകാരാധിസ്തൽപ്രകാരാചനിശ്ചയഃ। സംശയൊ മതിൎയ്യാസ്യാദെകത്രാഭാവഭാവയൊഃ ॥

അന്വയം—— ധിഃ- തദഭാവാപ്രകാരാ- തൽപ്രകാരാ-ച -നിശ്ചയഃ— ഭവതി—തൽപ്രകാരഃ- ഭവതി- എകത്ര— അഭാവഭാവയൊഃ- യാ-മതിഃ- സ്യാൽ— സാ— സംശയഃ—

അന്വയാൎത്ഥം— ധീതദഭാവാപ്രകാരയായിട്ടും തൽപ്രകാരയായിട്ടുമുള്ള ധീനിശ്ചയമായിഭവിക്കുന്നു· ഒന്നിങ്കൽ അഭാവഭാവങ്ങളുടെ യാതൊരുമതിഭവിക്കുമൊ അതസംശയമായിഭവിക്കുന്നു·

പരിഭാഷാ —— ധീ=ബുദ്ധി— തദഭാവാപ്രകാരാ=തദഭാവമാകുന്ന പ്രകാരത്തൊടകൂടാത്തത· തദഭാവം=അതിന്റെ അഭാവം- അഭാവം=ഇല്ലായ്ക- പ്രകാരം=വിശെഷണം- തൽപ്രകാരം=അതാകുന്ന പ്രകാരത്തൊടകൂടിയത പ്രകാരം=വിശെഷണം—എകം=ഒരുവസ്തു- അഭാവഭാവങ്ങൾ അഭാവവും ഭാവവും- അഭാവം= ഇല്ലായ്ക- ഭാവം= സത്താ— മതി=ബുദ്ധി സംശയം=സംശയമെന്ന പെരൊടുകൂടിയത-

സാരം—— തദഭാവം പ്രകാരമല്ലാതെയും അതപ്രകാരമായിട്ടുംയാതൊരുജ്ഞാനം ഭവിക്കുന്നുവൊ അതനിശ്ചയമാകുന്നു- സംശയമെന്നത ഒന്നിങ്കൽ ഒന്നിന്റെഭാവത്തിന്റെയും അഭാവത്തിന്റെയും കൂടിയുള്ള ഗ്രഹണമാകുന്നു·

൧൪— സാധാരണാദിധൎമ്മസ്യജ്ഞാനംസംശയകാരണം। ദൊ

ഷോപ്രമായാജനകഃ പ്രമായാസ്തു ഗുണോഭവെൽ॥
൬൧- പിത്തദൂരത്വാദിരൂപൊദൊഷോനാനാവിധഃമതഃ। പ്രത്യ
ക്ഷെഷുവിശെഷ്യെണവിശെഷണവതാസമം॥
൬൨- സന്നികൎഷൊഗുണസ്തുസ്യാദഥത്വനുമിതൌപുനഃ। സ്പ
ക്ഷെസാദ്ധ്യ വിശിഷ്ടെതുപരാമൎശോഗുണോഭവെൽ॥

അന്വയം—— സാധാരണാദിധൎമ്മസ്യജ്ഞാനം- സംശയകാരണം- ഭവതി- ദൊഷഃ— അപ്രമായാഃ- ജനകഃ- പ്രമായാഃ— തു- ഗുണഃ- ജനകഃ- ഭവെൽ- പിത്തദൂരത്വാദിരൂപഃ— ദൊഷഃ- നാനാവിധഃ മതഃ- പ്രത്യക്ഷെഷു- വിശെഷണവതാ- വിശെഷ്യാസമം- സന്നികൎഷ തു ഗുണഃ സ്യാൽ അഥ തു- അനുമിതൌ- പുനഃ- സാദ്ധ്യവിശിഷ്ടെ- പക്ഷെ- തു പരാമൎശഃ ഗുണഃ- ഭവെൽ-

അന്വയാൎത്ഥം—— സാധാരണാദിധൎമ്മത്തിൻെറ ജ്ഞാനം സംശയകാരണമായി ഭവിക്കുന്നു ദൊഷം അപ്രമയുടെജനകമായിഭവിക്കും. പ്രമക്കാകട്ടെ ഗുണംജനകമായിഭവിക്കും. പിത്തദൂരത്വാദി രൂപമാകയാൽ ദൊഷം നാനാവിധമെന്നമതമാകുന്നു. പ്രത്യക്ഷങ്ങളിൽ വിശെഷണവത്തായിരിക്കുന്ന വിശെഷ്യത്തൊടകൂടെ സന്നികൎഷമാകട്ടെ ഗുണമായിഭവിക്കും ഇനിഅനുമിതിയിങ്കലാകട്ടെ സാദ്ധ്യവിശിഷ്ടമായിതന്നെ ഇരിക്കുന്നപക്ഷത്തിങ്കലുള്ള പരാമൎശം ഗുണമായിഭവിക്കും.

പരിഭാഷ— സാധാരണാദിധൎമ്മം=സാധാരണാദിയായിരിക്കുന്നധൎമ്മം സാധാരണാദി=സാധാരണംതുടങ്ങിയുള്ളത- സാധാരണം=സമാനം- (രണ്ടിങ്കലുമിരിക്കുന്നത) സംശയകാരണം=സംശയത്തിന്നകാരണം അപ്രമാ=അയഥാൎത്ഥജ്ഞാനം- ജനകം= ഉൽപാദകം- (ഹെതുവെന്നസാരം) പിത്തദൂരത്വാദിരൂപം- പിത്തദൂരത്വാദികളാകുന്നരൂപങ്ങളൊടകൂടിയത. പിത്തദൂരത്വാദികൾ=പിത്തദൂരത്വങ്ങൾതുടങ്ങിയുള്ളവ— പിത്തദൂരത്വങ്ങൾ= പിത്തവും- ദൂരത്വവും. ദൂരത്വം=ദൂരമാവു എന്നുള്ളത- ദൂരം അകലെയുള്ളത. നാനാവിധം=ബഹുവിധം- വിശെഷണവത്ത=വിശെഷണമുള്ളത- സന്നികൎഷം=ഇന്ദ്രിയസംബന്ധം. അനുമിതി= അനുമിതിഎന്നജ്ഞാനം- സാദ്ധ്യവിശിഷ്ടം=സാദ്ധ്യത്തൊടകൂടിയത- സാദ്ധ്യം=തിയ്യമുതലായത- പക്ഷം=പൎവ്വതാദി പരാമൎശം=പരാമൎശമെന്നജ്ഞാനം

സാരം—— സംശയത്തിന്നരണ്ടുവസ്തുക്കളിലും ഇരിക്കുന്നതായ ഒരുധൎമ്മത്തിൻെറ ജ്ഞാനംകാരണമാകുന്നു. ഉച്ചൈസ്ത്വമെന്ന

ഒരുധൎമ്മം പുരുഷങ്കലും സ്ഥാണുവിങ്കലും ഇരിക്കുന്നതാകയാൽ
സ്ഥാണുപുരുഷ സാധാരണമാകുന്നു അതിനെ ഗ്രഹിച്ചാൽ
സ്ഥാണുവൊ പുരുഷനൊ എന്നുള്ള സംശയം ജനിക്കും· (ഉച്ചൈ
സ്തം=ഉയൎച്ച) മെൽപ്രകാരം അസാധാരണമായധൎമ്മത്തിന്റെ
ജ്ഞാനവും സംശയത്തെകുറിച്ച കാരണമാകുന്നു· അസാധാര
ണം രണ്ടുകളിലുമില്ലാത്തത ശബ്ദത്വമെന്നത നിത്യങ്ങളിലും
അനിത്യങ്ങളിലും ഇരിക്കാത്തതാകുന്നു· അതിനെ ശബ്ദത്തി
ങ്കൽ ഗ്രഹിച്ചിട്ട ശബ്ദംനിത്യമൊ അല്ലയൊഎന്നിപ്രകാരംസം
ശയിക്കുന്നു ഇപ്രകാരം ജ്ഞാനത്തിങ്കൽ പ്രാമാണ്യംഭവിക്കുന്നു
വൊ ഇല്ലയൊ എന്നുള്ള സംശയം ഹെതുവായിട്ട ഇതിന്നഘടാ
ദികൾ വിഷയമൊ അല്ലയൊ എന്നുള്ള സംശയം ജനിക്കുന്നു
വ്യാപ്യസംശയം ഹെതുവായിട്ട വ്യാപകസംശയവും ഭവിക്കു
ന്നു— ഇങ്ങിനെമറ്റുള്ള സംശയങ്ങളെയും ഗ്രഹിച്ചുകൊൾക·
അപ്രമയുടെ കാരണം ദൊഷമാകുന്നു· പ്രമയുടെ കാരണംഗുണ
മാകുന്നു· പിത്തം ദൂരത ഇങ്ങിനെതുടങ്ങി അനെകരൂപങ്ങളൊ
ടകൂടിയിരിക്കകയാൽ ദൊഷംബഹുവിധമാകുന്നു· അതിന്നകാ
രണത്വം അതഭവിച്ചാൽ അപ്രമഭവിക്കുമെന്നും അതഭവിച്ചി
ല്ലാഎങ്കിൽ അപ്രമഭവിക്കില്ലാഎന്നുമുള്ള അന്വയവ്യതിരെകങ്ങ
ൾഹെതുവായിട്ട നിശ്ചയിക്കപ്പെട്ടതാകുന്നു പ്രമക്കുകാരണം ഗു
ണമാകുന്നു· എന്തഹെതുവായിട്ട ഈ കാൎയ്യകാരണഭാവം ഗ്രഹി
ക്കപ്പെട്ടു എന്നചൊദിക്കുന്നുവെങ്കിൽ അനുമാനരൂപപ്രമാണം
ഹെതുവായിട്ടാകുന്നു എന്നഗ്രഹിച്ചുകൊൾക· പ്രമാഎന്നുള്ളത
സാമാന്യകാരണങ്ങളിൽ ചെരാത്തതായ ഒരുകാരണവശാൽ ഉ
ണ്ടാകുന്നതാകുന്നു അപ്രമയെന്നപൊലെ എന്നഅനുമിക്കാംജ
ന്യജ്ഞാനത്വം ഹെതുവാകുന്നു· ദൊഷാഭാവം തന്നെകാരണമാ
യിഭവിക്കട്ടെ എന്നുപറയുന്നുവെങ്കിൽ അതയുക്തമല്ല· ദൊഷ
ങ്ങൾ ബഹുവിധങ്ങളാകയാൽ അതുകളുടെ അഭാവങ്ങൾക്കുപ്ര
ത്യെകം കാരണതയെ കല്പിക്കുന്നത ഗൌരവത്തൊടകൂടിയതാ
കുന്നു· അതഹെതുവായിട്ട ഗുണംകാരണമാകുന്നു എന്നപറയു
ന്നതുതന്നെ യുക്തമായിട്ടുള്ളതെന്ന അറിഞ്ഞുകൊൾക· ഗുണ
മുണ്ടായാലും പിത്തം പ്രതിബന്ധകമായിട്ടുള്ളപ്പൊൾ ശംഖിങ്ക
ലുള്ളവെളുപ്പിനെ ഗ്രഹിക്കുന്നില്ല· അതഹെതുവായിട്ട പിത്താ
ദിദൊഷങ്ങളുടെ അഭാവങ്ങൾക്കു കാരണത്വത്തെ കല്പിക്കാതെക
ഴികയില്ല എങ്കിലും അന്വയവ്യതിരെകങ്ങൾ ഹെതുവായിട്ടഗു
ണത്തിന്നും കാരണതാസിദ്ധയായിട്ടുള്ളതുതന്നെ ആകുന്നു— ഭ

മത്തെകുറിച്ച ഗുണാഭാവംകാരണമെന്നും പറയുന്നതിന്നസംശ കഴിച്ചുമുണ്ടഎല്ലൊ- ശംഖംപീതമാകുന്നു എന്നതൊന്നുവാൻ പി ത്തംകാരണമാകുന്നു- ചന്ദ്രാദിപരിമാണത്തെ ഉള്ളവണ്ണമല്ലാതെ ഗ്രഹിക്കുവാൻ ഹെതുദൂരത്വമെന്ന ദൊഷമാകുന്നു- മുളയുടെഖ ണ്ഡത്തെ കണ്ടിട്ടുസൎപ്പമാകുന്നു എന്നഭ്രമിപ്പാൻ മണ്ഡൂകവസാ ഞ്ജനംകാരണമാകുന്നു- ഇങ്ങിനെഅതാതസ്ഥലങ്ങളിൽ അതാ തവിധമായിട്ട ദൊഷംഭവിക്കുകയാൽ ദൊഷങ്ങൾ ബഹുവിധ ങ്ങളാകുന്നു- ഇനിഗുണങ്ങളുടെ സ്വരൂപത്തെ പ്രത്യക്ഷാദിക്ര മെണ പറയുന്നു പ്രത്യക്ഷത്തിങ്കൽ വിശെഷ്യത്തൊടകൂടിയവി ശെഷണത്തിങ്കൽ ഇന്ദ്രിയസന്നികൎഷം ഗുണമാകുന്നു- അനുമി തിയിങ്കൽ സാദ്ധ്യത്തൊടകൂടിയപക്ഷത്തിങ്കൽ ഉണ്ടാകുന്നപരാ മൎശം ഗുണമാകുന്നു-

൧൩൯— ശക്യെസാദൃശ്യബുദ്ധിസ്തുഭവെദുപമിതൌഗുണഃ। ശാ ബ്ദബൊധെയൊഗ്യതായസ്താല്പൎയ്യസ്യാഥവാപ്രമാ॥

൧൪൦— ഗുണസ്യാൽഭ്രമഭിന്നന്തുജ്ഞാനമത്രൊച്യതെപ്രമാ അ ഥവാതൽപ്രകാരംയജ്ഞാനം തദ്വദ്വിശെഷ്യകം॥

൧൪൧— തൽപ്രമാനപ്രമാനാപിഭ്രമസ്യാന്നിൎവ്വികല്പകം। പ്രകാ രതാദിശൂന്യംഹിസംബന്ധാനവഗാഹിതൽ॥

അന്വയം—— ശക്യെ— സാദൃശ്യബുദ്ധിഃ- തു ഉപമിതൌ- ഗുണഃ— ഭവെൽ- ശാബ്ദബൊധെ— യൊഗ്യതായാഃ- അഥവാ- താല്പൎയ്യസ്യ— പ്രമാ— ഗുണാ സ്യാൽ അത്ര- ഭ്രമഭിന്നം- ജ്ഞാ നം- തു- പ്രമാ-ഉച്യതെ- അഥവാ- തൽപ്രകാരകം- തദ്വദ്വി ശെഷ്യകം— ജ്ഞാനം- യൽ- തൽ— പ്രമാ- നിൎവ്വികല്പകം— ജ്ഞാനം— ന- പ്രമാ- സ്യാൽ- ഭ്രമഃ- അപി- ന— സ്യാൽ- സം ബന്ധാനവഗാഹി- തൽ— പ്രകാരതാദിശൂന്യം- ഭവതി—

അന്വയാൎത്ഥം—— ശക്യത്തിങ്കലുള്ള സാദൃശ്യബുദ്ധിതന്നെ ഉപമിതിയിങ്കൽ ഗുണമായിഭവിക്കുന്നു- ശാബ്ദബൊധത്തിങ്കൽ യൊഗ്യതയുടെയൊ താല്പൎയ്യജ്ഞാനത്തിന്റെയൊ പ്രമഗുണമാ യിഭവിക്കും ഇവിടെഭ്രമഭിന്നമായിരിക്കുന്ന ജ്ഞാനംതന്നെപ്ര മയായിഭവിക്കുന്നുഅല്ലാഎങ്കിൽ തൽപ്രകാരകമായിതദ്വദ്വിശെ ഷ്യകമായിരിക്കുന്നജ്ഞാനംയാതൊന്നൊ അതപ്രമയായിഭവിക്കു ന്നു- നിൎവ്വികല്പകമായിരിക്കുന്നജ്ഞാനം പ്രമയായിട്ടും ഭവി ക്കുന്നില്ലഭ്രമമായിട്ടും ഭവിക്കുന്നില്ല സംബന്ധാനവഗാഹിയാ യിരിക്കുന്ന അതയാതൊന്ന ഹെതുവായിട്ട പ്രകാരതാദിശൂന്യ മായിഭവിക്കുന്നു.

പരിഭാഷാ—— ശക്യം=ശക്തികൊണ്ട ഗ്രഹിപ്പാൻ യൊഗ്യമായഅൎത്ഥം- സാദൃശ്യബുദ്ധി=സാദൃശ്യത്തിന്റെബുദ്ധി- ബുദ്ധി=അറിവ— ഉപമിതി ഉപമിതി എന്ന ജ്ഞാനം— പ്രമാ=യഥാൎത്ഥജ്ഞാനം— ഭെദഭിന്നം=ഭെദത്തിംകൽ നിന്ന ഭിന്നം— ഭിന്നം=അന്യം— പറയുക=പറക- തൽപ്രകാരം=അതാകുന്ന പ്രകാരത്തൊടുകൂടിയത- പ്രകാരം=വിശെഷണം- തദ്വദ്വിശെഷ്യകം=തദ്വത്തായിരിക്കുന്ന വിശെഷ്യകത്തൊടകൂടിയത— തദ്വത്തം=അതുള്ളത- സംബന്ധാനവഗാഹി=സംബന്ധത്തെഅവഗാഹിക്കാത്തത- അവഗാഹിക്ക=വിഷയമാക്കുക— അത=നിൎവ്വികല്പകജ്ഞാനം— പ്രകാരതാദിശൂന്യം പ്രകാരതാദിയൊടകൂടാത്തത- പ്രകാരതാദി=പ്രകാരത തുടങ്ങിയുള്ളത- പ്രകാരതാ=വിശെഷ്യതാ-

സാരം—— ഉപമിതി എന്ന ജ്ഞാനത്തിംകൽ യാതൊരു പദാൎത്ഥത്തിംകൽ സാദൃശ്യബൊധം ഭവിക്കുന്നുവൊ അത ഗവയാദി പദത്താൽ വാച്യമായിട്ട തന്നെ ഇരിക്കുന്ന വസ്തുവിങ്കൽ ആകുന്നത ഗുണമാകുന്നു- ശാബ്ദബൊധത്തിങ്കൽ യൊഗ്യതയുടെയൊ താല്പൎയ്യത്തിന്റെയൊ യഥാൎത്ഥമായ അറിവ ഗുണമാകുന്നു ഭെദമല്ലാതെയുള്ള ജ്ഞാനത്തെ പ്രമാ എന്ന ഗ്രഹിച്ചു കൊൾക— അല്ലാ എങ്കിൽ അതാകുന്ന പ്രകാരത്തൊടും അതുള്ളതാകുന്ന വിശെഷ്യത്തൊടും കൂടിയ ജ്ഞാനത്തെ പ്രമാ എന്ന ഗ്രഹിച്ചു കൊൾക- എന്നാൽ വന്നുകൂടുന്ന ഫലം ഘടത്തിംകൽ ഘടത്വമാകുന്ന വിശെഷണത്തൊടു കൂടെ ഉണ്ടാകുന്ന ജ്ഞാനം പ്രമയാകുന്നു എന്നിപ്രകാരമാകുന്നു ഇങ്ങിനെ അന്യസ്ഥലങ്ങളിലും ഗ്രഹിച്ചു കൊൾക— പ്രമയുടെ ലക്ഷണം മെൽ പറഞ്ഞ പ്രകാരമായാൽ നിൎവ്വികല്പകമെന്നജ്ഞാനം പ്രമയായിട്ടും അപ്രമയായിട്ടും ഭവിക്കയില്ല— അതു സംബന്ധത്തെ വിഷയീകരിക്കാത്തതാകയാൽ വിശെഷണതയൊടും വിശെഷ്യത്തൊടും കൂടാത്തതാകുന്നു ഇത തന്നെ മെൽ പ്രകാരം ഭവിക്കായ്കക്ക കാരണമാകുന്നു-അതു ഹെതുവായിട്ട നിൎവ്വികല്പകഭിന്നമായിരിക്കുന്നജ്ഞാനം പ്രമയും അപ്രമയും-എന്നിങ്ങിനെ രണ്ടു പ്രകാരമാകുന്നു എന്ന മുൻപറഞ്ഞ വിഭാഗത്തിന്റെ താല്പൎയ്യത്തെ ഗ്രഹിക്കുന്നത രണ്ടാമത പറകപ്പെട്ട ലക്ഷണത്തെ സ്വീകരിക്കുമ്പൊൾ ആവശ്യകമായിട്ടുള്ളതാകുന്നു എന്ന ധരിച്ചു കൊൾകയും വെണം.

൧൨. പ്രമാത്വംനസ്വതൊഗ്രാഹ്യംസംശയാനുപപത്തിതഃവ്യഭിചാരസ്യാഗ്രഹെപിസഹചാരഗ്രഹസ്തഥാ ॥

൬൩. ഹെതുൎവ്വ്യാപ്തിഗ്രഹെതൎക്കഃക്വചിച്ശങ്കാനിവൎത്തകഃ
സാദ്ധ്യസ്യവ്യാപകൊയസ്തുഹെതൊരവ്യാപകസ്തഥാ ॥

൬൪. സഉപാധിൎഭവെത്തസ്യനിഷ്കൎഷൊയംപ്രദൎശ്യതെസൎവ്വെ
സാദ്ധ്യസമാനാധികരണാസ്സുഉപാധയഃ ॥

൬൫. ഹെതൊരെകാശ്രയെയെഷാംസ്വസാദ്ധ്യവ്യഭിചാരിതഃ
വ്യഭിചാരസ്യാനുമാനമുപാധെസ്തുപ്രയൊജനം ॥

അന്വയം —— പ്രമാത്വം- സംശയാനുപപത്തിതഃ- സ്വതഃ. ഗ്രാഹ്യം— ന— ഭവതി- വ്യഭിചാരസ്യ- അഗ്രഹഃ— സഹ— സഹചാരഗ്രഹഃ— അപി- വ്യാപ്തിഗ്രഹെ- ഹെതുഃ ക്വചിൽ- തൎക്കഃ- ശങ്കാനിവൎത്തകഃ- ഭവതി—യഃ— സാദ്ധ്യസ്യ— വ്യാപകഃ- തഥാ ഹെതൊഃ— അവ്യാപകഃ- ച- സഃ-തു- ഉപാധിഃ ഭവെൽ— തസ്യ- അയം നിഷ്കൎഷഃ- പ്രദൎശ്യതെ· ഏഷാം— ഹെതൊഃ- ഏകാശ്രയെ—സ്വസാദ്ധ്യവ്യഭിചാരിതഃ— സാദ്ധ്യസമാനാധികരണാഃ— സൎവ്വെ- തെ- ഉപാധയഃ- ഭവന്തി- ഉപാധെഃ- പ്രയൊജനം- തു- വ്യഭിചാരസ്യ· അനുമാനം- ഭവതി-

അന്വയാൎത്ഥം— പ്രമാത്വം സംശയാനുപപത്തി ഹെതുവായിട്ട തങ്കൽനിന്ന ഗ്രാഹ്യമായി ഭവിക്കുന്നില്ല വ്യഭിചാരത്തിന്റെ അഗ്രഹവും അപ്രകാരം സഹചാരഗ്രഹവും വ്യാപ്തി ഗ്രഹത്തിങ്കൽ ഹെതുവാകുന്നു· ചില സ്ഥലങ്ങളിൽ തൎക്കം ശങ്കാനിവൎത്തകമായി ഭവിക്കുന്നു- യാതൊന്ന സാദ്ധ്യത്തിന്റെ വ്യാപകമായിട്ടും അപ്രകാരം ഹെതുവിന്റെ അവ്യാപകമായിട്ടും ഭവിക്കുന്നുവൊ അതാകട്ടെ ഉപാധിയായി ഭവിക്കും- അതിന്റെ ഈ നിഷ്കൎഷം പ്രദൎശിപ്പിക്കപ്പെടുന്നു- യാവചിലതുകൾക്കഹെതുവിന്റെ ഏകാശ്രയത്തിങ്കൽ സ്വസാദ്ധ്യവ്യഭിചാരിതാ ഭവിക്കുന്നു- സാദ്ധ്യസമാനാധി കരണങ്ങളായി സൎവ്വങ്ങളായിരിക്കുന്ന അതുകൾ ഉപാധികളായി ഭവിക്കുന്നു- ഉപാധിയുടെ പ്രയൊജനമാകട്ടെ വ്യഭിചാരത്തിന്റെ അനുമാനമായി ഭവിക്കുന്നു—

പരിഭാഷാ —— പ്രമാത്വം=പ്രമയാവുഎന്നുള്ളത- പ്രമാ=യഥാൎത്ഥമായിട്ടുള്ള ജ്ഞാനം— താൻ=പ്രമാ- സംശയാനുപപത്തി= സംശയത്തിന്റെ അനുപപത്തി അനുപപത്തി=ഉപപത്തിയുടെ അഭാവം- ഉപപത്തി=ചെൎച്ച- അഭാവം=ഇല്ലായ്ക— വ്യഭിചാരം=വെറെയുള്ളസ്ഥിതി- അഗ്രഹം=അജ്ഞാനം- സഹചാരഗ്രഹം=സഹചാരത്തിന്റെ ഗ്രഹം— സഹചാരം=സാമാനാധികരണ്യം- (ഒരെടത്തുള്ളഇരിപ്പ) ഗ്രഹം=ഗ്രഹണം- വ്യാപ്തിഗ്ര

ഹം=വ്യാപ്തിഗ്രഹണം. ഹെതു=കാരണം— തൎക്കം യുക്തിവിശെഷം ശങ്കാനിവൎത്തകം=ശങ്കയെ നിവൎത്തിപ്പിക്കുന്നത- നിവൎത്തിപ്പിക്ക നശിപ്പിക്ക— വ്യാപകം=അതുള്ളെടത്തുള്ള അത്യന്താഭാവത്തിന്റെ അപ്രതിയോഗി- അവ്യാപകം=വ്യാപകമല്ലാത്തത- ഉപാധി=ഉപാധി എന്ന പെരൊട്കൂടിയത. അതു=ഉപാധി നിഷ്കൃഷ്ടം=തത്വം ഏകാശ്രയം=ഏകമായിരിക്കുന്ന ആശ്രയം— ഏകം=ഒന്ന- ആശ്രയം=അധികരണം. സ്വസാദ്ധ്യവ്യഭിചാരിതാ=സ്വസാദ്ധ്യങ്ങളുടെ വ്യഭിചാരിതാ- സ്വസാദ്ധ്യങ്ങൾ സ്വവും സാദ്ധ്യവും. സ്വം=താൻ- വ്യഭിചാരിതാ=വ്യഭിചാരിയാവൃ എന്നുള്ളത— (അഭാവമെന്നസാരം)സാദ്ധ്യസമാനാധികരണങ്ങൾ=സാദ്ധ്യാധികരണത്തിങ്കലിരിക്കുന്നവ- സാദ്ധ്യാധികരണം സാദ്ധ്യത്തിന്റെ അധികരണം— സൎവ്വങ്ങൾ=ഒട്ടൊഴിയാതെയുള്ളവ— ഉപാധികൾ=ഉപാധി എന്ന പെരൊട്കൂടിയവ-

സാരം— പ്രമയും അപ്രമയും ഇപ്രകാരം ജ്ഞാനം രണ്ടുവകയാകുന്നു എന്ന മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ അതുകളിൽ വെച്ച പ്രമയായിട്ടുള്ള ജ്ഞാനത്തിംകൽ ഉള്ള പ്രമാത്വം അതിങ്കൽനിന്ന തന്നെ അറിയപ്പെടുമെന്ന ചിലർ പറയുന്നു- ജ്ഞാനവിശെഷകമായിരിക്കുന്ന ജ്ഞാനംകൊണ്ട ജ്ഞാനത്തിംകൽ ഉള്ള പ്രമാത്വം ഗ്രഹിക്കാമെന്ന അവരുടെ ആശയമാകുന്നു അതയുക്തമല്ല· ജ്ഞാനത്തിങ്കലെ പ്രമാത്വംസ്വതൊ ഗ്രാഹ്യമാകുന്നു എങ്കിൽ ഇനിക്കുണ്ടായ ഒരംജ്ഞാനംപ്രമയൊഅപ്രമയൊ എന്നുള്ള സംശയം ചെരാത്തതായി ഭവിക്കും·അത ഹെതുവായിട്ട ജ്ഞാനത്തിങ്കലെ പ്രമാത്വത്തെ അനുമാനം കൊണ്ട ഗ്രഹിക്കെണം- പ്രമയാകുന്നു എങ്കിൽ സഫല പ്രവൃത്തിയെ അതു ജനിപ്പിക്കും- ദൂരത്തിങ്കൽ ഒരുത്തൻ ജലദൎശനത്തിങ്കൽ ഇച്ഛയൊട കൂടിയവനായിട്ട നൊക്കിയ സമയത്തിങ്കൽ ഇദം ജലം- എന്നിപ്രകാരം ഉള്ള ജലപ്രത്യക്ഷം അവന്നു ഭവിച്ചു എംകിൽ അടുത്തു ചെന്നാൽ ജലം കൊണ്ടുള്ള ഉപയൊഗം അവന്ന ഭവിക്കെണം എന്നാൽ അവന്റെ സമീപപ്രാപ്തി ഫലത്തൊട കൂടിയതായി ഭവിക്കും- ഇങ്ങിനെയുള്ള ഫലജനകത്വത്തെ ഹെതുവാക്കി അതുകൊണ്ട മുമ്പെ ഉണ്ടായ ഇദം ജലമെന്നുള്ള പ്രത്യക്ഷത്തിംകൽ ഉള്ള പ്രമാത്വത്തെ അവൻ ഗ്രഹിക്കും ഇപ്രകാരമാകയാൽ പ്രമാത്വം സ്വതൊഗ്രാഹ്യമല്ല- എന്നറിഞ്ഞുകൊൾക- അധികമായിട്ടുള്ളത മുക്താവലിയിങ്കൽ സ്പഷ്ടമാകുന്നു- ഹെതുവിരിക്കു

ന്നെടത്ത സാദ്ധ്യം ഭവിക്കുന്നില്ല- എന്നിപ്രകാരമുള്ള വ്യഭിചാ<br>രത്തിന്റെ ഗ്രഹണമില്ലായ്കയും ഹെത്വധികരണത്തിങ്കൽ സാ<br>ദ്ധ്യം ഭവിക്കുന്നു എന്നി പ്രകാരമുള്ള സഹചാരത്തിന്റെ ഗ്രഹ<br>ണവും വ്യാപ്തിയെ ഗ്രഹിപ്പാൻ കാരണമാകുന്നു- വ്യഭിചാരത്തി<br>ന്റെ അറിവ വ്യാപ്തി ഗ്രഹണത്തെ പ്രതിബന്ധിക്കുന്നതാക<br>യാൽ അതിന്റെ അസത്വവും സഹചാര ജ്ഞാനം ഹെതുവാ<br>കയാൽ അതിന്റെ സത്വവും ഉണ്ടായാൽ വ്യാപ്തിയെ ഗ്രഹി<br>ക്കാം. വ്യാപ്തിഗ്രഹണത്തെ കുറിച്ച ഭൂയോദൎശനത്തിന്ന കാരണ<br>തയെ കല്പിക്കുന്നില്ല- വ്യഭിചാരമുണ്ട എന്നുള്ള ബുദ്ധി ഒരു<br>ത്തന്ന ഭവിച്ചില്ലാ എങ്കിൽ ഒരു പ്രാവശ്യം സാഹചൎയ്യത്തെ ദ<br>ൎശിച്ചാൽ ഹെതുസാദ്ധ്യങ്ങളുടെ വ്യാപ്തിയെ ഗ്രഹിക്കാം വ്യഭി<br>ചാര സംശയമുണ്ടായാൽ അത ഭൂയൊദൎശനം ഹെതുവായിട്ടന<br>ശിക്കുന്നതാകയാൽ ചിലതിനെ കുറിച്ച ഭൂയൊദൎശനം കാരണ<br>മല്ലാ എന്നാതുമില്ല- ഭൂയൊദൎശനം ഹെതുവായിട്ടും ഒരുത്തന്ന<br>സംശയം നശിച്ചില്ലാ എങ്കിൽ അവിടെ സംശയ നിവൎത്തക<br>മായിട്ടുള്ളത തൎക്കമാകുന്നു- അതിന്റെ സ്വരൂപം വഹ്നി ഇല്ലാ<br>തെ ഉള്ള ധൂമം ഭവിക്കുമെന്ന ശങ്കിക്കുന്നു എങ്കിൽ അതിനെ<br>വഹ്നി ധൂമങ്ങൾക്കുള്ള കാൎയ്യ കാരണ ഭാവമാകുന്ന യുക്തികൊ<br>ണ്ട നിരസിക്കാം ഇങ്ങിനെയുള്ള യുക്തിയെ തൎക്കമെന്ന പറയു<br>ന്നു. ഇതകൊണ്ട സംശയനിവൃത്തി ഭവിക്കുന്നത എങ്ങിനെ എ<br>ന്നു ചൊദിക്കുന്നുവെങ്കിൽ പറയാം- ഒരെടത്ത വഹ്നി ഇല്ലാ<br>എങ്കിൽ അവിടെ ധൂമം ഭവിക്കില്ലാ കാരണത്തൊട കൂടാതെ ഭ<br>വിച്ചുകൂടാ എല്ലൊ എന്നിപ്രകാരമാകുന്നു സംശയ നിവൃത്തിഭ<br>വിക്കുന്നത എന്ന അറിഞ്ഞുകൊൾക- ഒരുത്തന്ന കാരണംകൂ<br>ടാതെയും ഒരെടത്ത കാൎയ്യം ഭവിക്കും എന്നുള്ള ദുൎബ്ബുദ്ധി ഭവി<br>ച്ചാൽ അതിനെ ഇപ്രകാരമായാൽ ധൂമത്തിനായ്ക്കൊണ്ട വഹ്നി<br>യുടെയും തൃപ്തിക്കായിക്കൊണ്ട ഭൊജനത്തിന്റെയും നിയമെന<br>ഉള്ള സ്വീകാരം നിണക്ക തന്നെ ഭവിച്ചുകൂടാ എന്നിപ്രകാര<br>മുള്ള വ്യാഘാതം കൊണ്ട നിരസിക്കെണം- ഒരുത്തന്ന ശങ്കത<br>ന്നെ ഭവിച്ചില്ലാ എങ്കിൽ അവന്ന തൎക്കം കൊണ്ട സാദ്ധ്യമില്ല<br>അത ഹെതുവായിട്ട തൎക്കം ശങ്കയെ നിവൃത്തിപ്പിക്കുന്നു എന്ന-<br>ത സൎവ്വത്ര ഉള്ളതല്ലാ എന്ന അറിഞ്ഞുകൊൾകയും വെണം-<br>സാദ്ധ്യമായി പറകപ്പെട്ട വസ്തു ഇരിക്കുന്നെടത്തുള്ള അഭാവ<br>ത്തിന്ന പ്രതിയൊഗിയല്ലാതെയും ഹെതുവായി പറകപ്പെട്ട വ<br>സ്തു ഇരിക്കുന്നെടത്തുള്ള അഭാവത്തിന്ന പ്രതിയൊഗിയായിട്ടും

ഇരിക്കുന്നവസ്തു ഉപാധിയാകുന്നു. യാവചിലവസ്തുക്കൾക്ക ഹെ
തുവിന്റെ അധികരണമായ ഒരെടത്തതന്റെയും സാദ്ധ്യത്തി
ന്റെയും അഭാവം ഭവിക്കുന്നുവൊ അതുകൾസാദ്ധ്യാധികരണ
ത്തിങ്കൽ ഇരിക്കുന്നതുകളായാൽ ഒക്കെയും ഉപാധികൾതന്നെ
എന്നുഗ്രഹിച്ചുകൊൾക. ഉപാധിയുടെ പ്രയൊജനം വ്യഭിചാര
ത്തിന്റെ അനുമിതിയാകുന്നു.

൩൬— ശബ്ദൊപമാനയൊൎന്നൈവപൃഥക്പ്രാമാണ്യമിഷ്യ
തെ। അനുമാനഗതാൎത്ഥത്വാദിതിവൈശെഷികംമതം॥

൩൭— തന്നസമ്യഗ്വിനാവ്യാപ്തിബൊധംശാബ്ദാദിബൊധതഃ।
ത്രൈവിദ്ധ്യന്തുഭവെദ്വ്യാപ്തെരന്വയവ്യതിരെകതഃ॥

൩൮- അന്വയവ്യാപ്തിരുക്തൈവവ്യതിരെകെണദൎശ്യതെ। സാ
ദ്ധ്യാഭാവവ്യാപകത്വംഹെത്വഭാവസ്യയൽഭവെൽ॥

അന്വയം —— ശബ്ദൊപമാനയൊഃ- പൃഥക്- പ്രാമാണ്യം-
അനുമാനഗതാൎത്ഥത്വാൽ— ന- ഇഷ്യതെ- എവ— ഇതി- വൈ
ശെഷികം- മതം— തൽ- വ്യാപ്തിബൊധം— വിനാ- ശാബ്ദാ
ദിബൊധതഃ— സമ്യക്— ന- ഭവതി- വ്യാപ്തെഃ-തു അന്വയ
വ്യതിരെകതഃ ത്രൈവിധ്യം-ഭവെൽ. അന്വയവ്യാപ്തിഃ-ഉക്താ-എ
വ-വ്യതിരെകെണ- വ്യാപ്തിഃദൎശ്യതെ- സാദ്ധ്യാഭാവവ്യാപകത്വം-
ഹെത്വഭാവസ്യ ഭവെൽ-യൽ-സാ-വ്യതിരെകെണ— വ്യാപ്തിഃ—

അന്വയാൎത്ഥം—— ശബ്ദൊപമാനങ്ങൾക്കു വെറെപ്രാമാണ്യം
അനുമാനഗതാൎത്ഥത്വം ഹെതുവായിട്ടു ഇച്ശിക്കപ്പെടുന്നില്ല ത
ന്നെ ഇപ്രകാരമാകുന്നു. വൈശെഷികമായിരിക്കുന്നമതം അത
വ്യാപ്തിബൊധത്തൊട കൂടാതെഉള്ള ശാബ്ദാദിബൊധംഹെതുവാ
യിട്ടു സമ്യക്കായി ഭവിക്കുന്നില്ല വ്യാപ്തിക്കാകട്ടെ അന്വയവ്യതി
രെകങ്ങൾ ഹെതുവായിട്ടുത്രൈവിദ്ധ്യം ഭവിക്കും. അന്വയവ്യാ
പ്തി ഉക്തയായിട്ടുതന്നെ ഭവിക്കുന്നു. വ്യതിരെകംഹെതുവായിട്ടു
ള്ളവ്യാപ്തി ദൎശിപ്പിക്കപ്പെടുന്നു സാദ്ധ്യാഭാവവ്യാപകത്വം ഹെ
ത്വഭാവത്തിന്നു ഭവിക്കുമെന്നതയാതൊന്നൊ അതവ്യതിരെകം
ഹെതുവായിട്ടുള്ള വ്യാപ്തിയാകുന്നു.

പരിഭാഷാ— ശബ്ദൊപമാനങ്ങൾ=ശബ്ദവും ഉപമാനവും—
പ്രാമാണ്യം=പ്രമാണത്വം- അനുമാനഗതാൎത്ഥത്വം=അനുമാനഗ
താൎത്ഥങ്ങളാവൂഎന്നുള്ളത— അനുമാനഗതാൎത്ഥങ്ങൾ= അനുമാനം
ഹെതുവായിട്ടുഗതാൎത്ഥങ്ങൾ- ഗതാൎത്ഥങ്ങൾ= ഗതമായിരിക്കുന്ന
അൎത്ഥത്തൊട കൂടിയവ- ഗതം=ഗമിച്ചത— ഗമിക്ക=പൊക—
അൎത്ഥം=പ്രയൊജനം- വൈശെഷികം= വൈശെഷികന്മാരെ

൩൪ †

സംബന്ധിച്ചത- വ്യാപ്തിബൊധം=വ്യാപ്തിജ്ഞാനം- ശാബ്ദാ
ദിബൊധം=ശാബ്ദാദിയായിരിക്കുന്ന ബൊധം- ശാബ്ദാദി ശാ
ബ്ദം തുടങ്ങിയുള്ളത— ശാബ്ദം ശബ്ദത്തിങ്കൽനിന്ന ഉണ്ടാകുന്ന
ത— ബൊധം=അറിവ- സമ്യക്=സാധു- അന്വയവ്യതിരെക
ങ്ങൾ=അന്വയവും വ്യതിരെകവും- അന്വയം=അതുള്ളെടത്ത ഇ
തുണ്ട എന്നുള്ള നിയമം- വ്യതിരെകം=അതില്ലാത്തെടത്ത ഇതി
ല്ലാ എന്നുള്ള നിയമം- ത്രൈവിധ്യം ത്രിവിധയാവ്വ എന്നുള്ളത-
ത്രിവിധാ=മൂന്നുവിധകളൊടുകൂടിയത- വിധകൾ=പ്രകാരങ്ങൾ-
അന്വയവ്യാപ്തി=അന്വയം ഹെതുവായിട്ടുള്ള വ്യാപ്തി- ദൎശിപ്പി
ക്ക=കാണിപ്പിക്ക- സാധ്യാഭാവവ്യാപകത്വം= സാധ്യാഭാവവ്യാ
പകമാവു എന്നുള്ളത- സാധ്യാഭാവവ്യാപകം= സാധ്യാഭാവമു
ള്ളെടത്തിരിക്കുന്ന അഭാവത്തിന്റെ അപ്രതിയൊഗി- സാധ്യാ
ഭാവം=സാധ്യത്തിന്റെ അഭാവം- അപ്രതിയൊഗി=പ്രതിയൊ
ഗിയല്ലാത്തത— ഹെത്വഭാവം=ഹെതുവിന്റെ അഭാവം-

സാരം ____ പ്രത്യക്ഷവും അനുമാനവും ഇങ്ങിനെ രണ്ടുപ്രമാ
ണങ്ങളെ സ്വീകരിച്ചാൽമതി- അനുമാനമെന്നും ശബ്ദമെന്നും ഉ
ള്ളപ്രമാണങ്ങളെ സ്വീകരിക്കെണമെന്നില്ല- അനുമാനംകൊ
ണ്ട അതുകളുടെ പ്രയൊജനത്തെ നിൎവ്വഹിക്കാം എന്നിപ്രകാ
രം വൈശെഷികന്മാർപറയുന്നു- അതസാധുവല്ല വ്യാപ്തിജ്ഞാ
നത്തൊടകൂടാതെ ഇതരകാരണങ്ങൾകൊണ്ട തന്നെ ശാബ്ദ
ബൊധാദികൾ ഭവിക്കുന്നു എന്നത അനുഭവബലാൽ നിൎവ്വിവാദ
മായിട്ടുള്ളതാകുന്നു- അതഹെതുവായിട്ട ശബ്ദൊപമാനങ്ങളുംപ്ര
മാണങ്ങൾതന്നെ എന്നറിഞ്ഞുകൊൾക- അന്വയംഹെതുവായി
ട്ടും വ്യതിരെകം ഹെതുവായിട്ടും അന്വയവ്യതിരെകങ്ങൾഹെതു
വായിട്ടും സംഭവിക്കുന്നതാകയാൽ വ്യാപ്തിമൂന്നുപ്രകാരമാകുന്നു-
ഇതുകൊണ്ട കെവലാന്വയികെവലവ്യതിരെകി അന്വയവ്യതി
രെകിഇങ്ങിനെ അനുമാനം മൂന്നുപ്രകാരമാകുന്നു എന്നുള്ളതി
നെ ഗ്രഹിച്ചുകൊൾക അതുകളിൽവെച്ച കെവലാന്വയിയാ
യിട്ടുള്ളത അസദ്വിപക്ഷകമാകുന്നു- (അസദ്വിപക്ഷകം=അസ
ത്തായിരിക്കുന്ന വിപക്ഷത്തൊടുകൂടിയത- അസത്ത=സത്തല്ലാ
ത്തത- സത്ത=ഭവിച്ചിയങ്ങുന്നത- വിപക്ഷം=സാധ്യാഭാവത്തി
ന്റെ ഇരിപ്പിടം— കെവലാന്വയിയായിരിക്കുന്ന അനുമാനം
അഭിധെയത്വം സാധ്യമാകുമ്പൊൾ പ്രമെയത്വമാകുന്നു- അഭി
ധെയത്വമെന്ന സാധ്യം സൎവ്വസാധാരണമായിട്ടുള്ളതാകയാൽ
അതവിപക്ഷത്തൊട കൂടാത്തതാകുന്നു- കെവലവ്യതിരെകിഎ

ന്നത അസൽസപക്ഷകമായിട്ടുള്ളതാകുന്നു. (അസത്സപക്ഷകം=അസത്തായിരിക്കുന്ന സപക്ഷത്തൊടുകൂടിയത- അസത്ത=സത്തല്ലാത്തത— സത്ത=ഭവിച്ചിരിക്കുന്നത— സപക്ഷം=സാദ്ധ്യാധികരണം)— കെവലവ്യതിരെകിയായിരിക്കുന്ന അനുമാനം പൃഥിവീതരങ്ങളിൽ നിന്നുള്ള ഭെദം സാദ്ധ്യമായിട്ടുള്ളപ്പൊൾ പൃഥിവീത്വമാകുന്നു (പൃഥിവീതരങ്ങൾ=പൃഥിവിയിങ്കൽനിന്നുള്ള ഇതരങ്ങൾ— പൃഥിവി=ഭൂമി— ഇതരങ്ങൾ=അന്യങ്ങൾ —പൃഥിവീതരഭെദമെന്നസാദ്ധ്യംമുമ്പെ ഒരെടത്തും സിദ്ധമായിട്ടുള്ളതല്ലായ്കയാൽ അതിന്നുസപക്ഷമില്ലാ എന്നറിക- അന്വയവ്യതിരെകി എന്നത സത്സപക്ഷവിപക്ഷകമായിട്ടുള്ളതാകുന്നു. (സത്സപക്ഷവിപക്ഷകം=സത്തുകളായിരിക്കുന്ന സപക്ഷവിപക്ഷങ്ങളൊടുകൂടിയത- സത്തുകൾ=ഭവിച്ചിരിക്കുന്നവ— സപക്ഷവിപക്ഷങ്ങൾ=സപക്ഷവും വിപക്ഷവും— സപക്ഷം=സാദ്ധ്യാധികരണം— വിപക്ഷം=സാദ്ധ്യാഭാവാധികരണം)— അന്വയവ്യതിരെകിയായിട്ടുള്ള അനുമാനം വഹ്നിസാദ്ധ്യമായിട്ടുള്ളപ്പൊൾ ധൂമമാകുന്നു. അതിന്നുസപക്ഷം പാകസ്ഥലം മുതലായതും വിപക്ഷം ജലഹ്രദാദിയുമാകുന്നു. ഇപ്രകാരം മറ്റുള്ള കെവലാന്വയി ഹെതുക്കളെയും മറ്റുള്ളതുകളെയും ഗ്രഹിച്ചുകൊൾക. വ്യതിരെകിയായ ഹെതുകൊണ്ടുള്ള അനുമിതിയെകുറിച്ച വ്യതിരെകവ്യാപ്തിജ്ഞാനം കാരണമാകയാൽ വ്യതിരെകവ്യാപ്തി എന്നതഇന്ന പ്രകാരമാകുന്നു എന്നുള്ള അറിവുവെണം അന്വയവ്യാപ്തിമാത്രം മുമ്പെ പറകപ്പെട്ടു വ്യതിരെകവ്യാപ്തിയുടെ സ്വരൂപംഅത ഹെതുവായിട്ട ഇപ്പൊൾപറകപ്പെടുന്നു. വ്യതിരെകവ്യാപ്തി എന്നത സാദ്ധ്യാഭാവവ്യാപകാഭാവപ്രതിയൊഗിത്വമാകുന്നു (സാദ്ധ്യാഭാവവ്യാപകാഭാവപ്രതിയൊഗിത്വം=സാദ്ധ്യാഭാവവ്യാപകാഭാവപ്രതിയൊഗിയാവു എന്നുള്ളത. സാദ്ധ്യാഭാവവ്യാപകാഭാവപ്രതിയൊഗി=സാദ്ധ്യാഭാവവ്യാപകാഭാവത്തിന്റെ പ്രതിയൊഗി—സാദ്ധ്യാഭാവവ്യാപകഭാവം= സാദ്ധ്യാഭാവവ്യാപകമായിരിക്കുന്നഅഭാവം- സാദ്ധ്യാഭാവവ്യാപകം=സാദ്ധ്യാഭാവത്തിന്റെ വ്യാപകം— സാദ്ധ്യാഭാവം= സാദ്ധ്യത്തിന്റെഅഭാവം- വ്യാപകം=തന്റെ അധികരണത്തിങ്കലിരിക്കുന്ന അഭാവത്തിന്റെഅപ്രതിയൊഗി— പ്രതിയൊഗിത്വം= പ്രതിയൊഗിയാവു എന്നുള്ളത)— അവശിഷ്ടപരിഷ്കാരത്തെമുക്താവലിയിൽ നൊക്കി അറിഞ്ഞുകൊൾക.

൫൯— അൎത്ഥാപത്തെസ്സനൈവെഹാപ്യഥകപ്രാമാണ്യമിഷ്യ

തെ। വ്യതിരെകവ്യാപ്തിബുദ്ധ്യാചരിതാൎത്ഥാഹിസായതഃ॥

അന്വയം—— ഇഹ- അൎത്ഥാപത്തെഃ-പൃഥക്- പ്രാമാണ്യം- ന— ഇഷ്യതെ- എവ- യതഃ- സഃ- വ്യതിരെകവ്യാപ്തിബുദ്ധ്യാ- ചരിതാൎത്ഥാ— ഹി-

അന്വയാൎത്ഥം— ഇവിടെ അൎത്ഥാപത്തിക്ക വെറെപ്രാമാണ്യം ഇച്ഛിക്കപ്പെടുന്നില്ല യാതൊന്നഹെതുവായിട്ട അതവ്യതിരെകവ്യാപ്തിബുദ്ധിഹെതുവായിട്ട ചരിതാൎത്ഥയായിട്ട തന്നെഭവിക്കുന്നു.

പരിഭാഷാ—— പ്രാമാണ്യം=പ്രമാണമാവു എന്നുള്ളത- വ്യതിരെകവ്യാപ്തിബുദ്ധി=വ്യതിരെകവ്യാപ്തിജ്ഞാനം- ചരിതാൎത്ഥം= ചരിതമായിരിക്കുന്ന അൎത്ഥത്തൊട കൂടിയത- ചരിതം=ഗതം- അൎത്ഥം പ്രയൊജനം.

സാരം— അൎത്ഥാപത്തി എന്ന ഒരുപ്രമാണം വെറെഉണ്ടഎന്നചിലർ വിചാരിക്കുന്നു. ശതവൎഷംമുഴുവൻ ദെവദത്തൻ എന്നഒരുത്തൻ ജീവിച്ചിരിക്കുന്നുമെന്ന ജ്യൊതിശ്ശാസ്ത്രം കൊണ്ട നിശ്ചയിക്കപ്പെട്ടിരിക്കുന്ന ദെവദത്തൻ ഗൃഹത്തിങ്കലില്ലാ എന്ന പ്രത്യക്ഷസിദ്ധമായിട്ടുള്ളതാകുന്നു- അങ്ങിനെയുള്ളസമയത്തിങ്കൽശതവൎഷജീവിത്വം വെറെഒരുപ്രകാരം ചെരാത്തതാകയാൽ ദെവദത്തൻപുറത്തൊരെടത്തുണ്ട എന്ന അൎത്ഥാപത്തിഉണ്ടഎന്ന നിശ്ചയിക്കുന്ന എന്നാകുന്നു അവർ പറയുന്നത- മെൽപറഞ്ഞ ഫലം അനുമാനംകൊണ്ട സാധിക്കപ്പെടുന്നതാകുന്നു- ശതവൎഷജീവിയാവുഎന്നുള്ള അവസ്ഥയുള്ളപ്പൊൾ ഒരുത്തന്ന ഗൃഹത്തിങ്കൽ അസത്വം ഭവിച്ചാൽ അത ബഹിൎഭാഗത്തിങ്കൽ അവനുണ്ട എന്നുള്ളതിനെ ഗ്രഹിപ്പിക്കുന്നതാകുന്നു- ഇപ്രകാരം ദെവദത്തൻ പകൽ ഭക്ഷിക്കുന്നില്ല എങ്കിലും അവന്റെ തടിച്ചിരിക്കുന്ന എന്നുള്ളസ്ഥലത്തിങ്കൽ രാത്രിഭൊജനവും അനുമാനസിദ്ധമാകുന്നു. അത ഹെതുവായിട്ട അൎത്ഥാപത്തിഎന്ന ഒരു പ്രമാണത്തെ ഒരം ശാസ്ത്രത്തിങ്കൽ സ്വീകരിച്ചിട്ടില്ലാഎന്ന അറിഞ്ഞുകൊൾക. കയ്യാംഗ്യയവും പ്രമാണമല്ല ഇന്നപ്രകാരം ഇന്നതൎത്ഥമാകുന്നു എന്നുള്ള സങ്കെതത്തെ അറിഞ്ഞവന്ന സങ്കെതവിഷയമായിരിക്കുന്ന അൎത്ഥത്തെ പറയുന്നതായ ശബ്ദത്തിന്റെ സ്മരണത്തിന്ന അതഹെതുവാകയാൽ ശബ്ദപ്രമാണത്തിങ്കൽ തന്നെ അന്തൎഭവിച്ചതാകുന്നു എന്നഅറിഞ്ഞുകൊൾക.

൯൦. സുഖന്തുജഗതാമെവകാമ്യംധൎമ്മെണജന്യതെ। അധൎമ്മജന്യംദുഃഖംസ്യാൽപ്രതികൂലംസചെതസാം॥

൯൭. നിൎദ്ദുഃഖത്വെസുഖെ ചെച്ശാതജ്ഞാനാദെവജായതെ ।
ഇച്ശാതുതദുപാധെസ്സ്യാദിഷ്ടോപായത്വധീൎയ്യദി ॥

൯൮. ചികീൎഷാകൃതിസാദ്ധ്യത്വപ്രകാരെച്ശാതുയാഭവെൽ ।
തദ്ധെതുഃകൃതിസാദ്ധ്യെഷ്ടസാധനത്വമതിൎഭവെൽ ।

അന്വയം —— സുഖം—തു— ജഗതാം- കാമ്യം— എവ-തൽ-ധൎമ്മെണ—ജന്യതെ- ദുഃഖം- തു- അധൎമ്മജന്യം- സചെതസാം-പ്രതികൂലം— ച— നിൎദ്ദുഃഖത്വെ സുഖെ ച ഇച്ശാതജ്ഞാനാൽ- എവ— ജായതെ- തദുപാധെഃ- ഇച്ശാ- തു- ഇഷ്ടോപായത്വധീഃ— സ്യാൽ— യദി- ഇച്ശാ- സാ- യാ—തു- കൃതിസാദ്ധ്യത്വപ്രകാര— ചികീൎഷാ- ഭവതി- കൃതിസാദ്ധ്യെഷ്ടസാധനത്വമതിഃ— തദ്ധെതുഃ— ഭവെൽ—

അന്വയാൎത്ഥം— സുഖമാകട്ടെ ജഗത്തുകൾക്ക കാമ്യമായിട്ടതന്നെ ഭവിക്കുന്നു- അത ധൎമ്മത്താൽ ജനിപ്പിക്കപ്പെടുന്നു- ദുഃഖമാകട്ടെ അധൎമ്മജന്യമായിട്ടും സചെതസ്സുകൾക്ക പ്രതികൂലമായിട്ടും ഭവിക്കുന്നു നിൎദ്ദുഃഖത്വത്തിങ്കലും സുഖത്തിങ്കലും ഇച്ശാതജ്ഞാനം ഹെതുവായിട്ട തന്നെ ഭവിക്കുന്നു- തദുപാധിയുടെ ഇച്ശയാകട്ടെ ഇഷ്ടോപായത്വധീ ഭവിക്കുമെങ്കിൽ ഭവിക്കും കൃതിസാദ്ധ്യത്വപ്രകാരക [illegible] ഇച്ശാ യാതൊന്നൊ അതാകട്ടെ ചികീൎഷയായി ഭവിക്കുന്നു കൃതിസാദ്ധ്യെഷ്ടസാധനത്വമതി തദ്ധെതുവായി ഭവിക്കും-

പരിഭാഷാ—— സുഖം=സുഖമെന്നഗുണം— ജഗത്തുകൾ= ലൊകങ്ങൾ— (ഒട്ടൊഴിയാതെയുള്ള [illegible]ളെന്നസാരം) കാമ്യം= കാമിക്കപ്പെടുവാൻയൊഗ്യം—ക[illegible]=ആഗ്രഹിക— ധൎമ്മം=ധൎമ്മമെന്നഗുണം- ദുഃഖം=ദുഃഖ[illegible]ഗുണം— അധൎമ്മജന്യം=അധൎമ്മത്താൽ ഉണ്ടാക്കപ്പെടുന്നത- സചെതസ്സുകൾ=ചെതസ്സൊടുകൂടിയവർ— ചെതസ്സ=മനസ്സ— പ്രതികൂലം=ആഗ്രഹവിരൊധി- (ദ്വെഷവിഷയമെന്നസാരം) നിൎദ്ദുഃഖത്വം=ദുഃഖാഭാവം— ഇച്ശാ=ആഗ്രഹം— തജ്ഞാനം അതുകളുടെജ്ഞാനം-അതുകൾ= ദുഃഖാഭാവവും സുഖവും— ജ്ഞാനം=അറിവ— തദുപാധി=അതുകളുടെഉ[illegible]ാധി— അതുകൾ=ദുഃഖാഭാവവും സുഖവും— ഉപാധി=സാധനം— ഇഷ്ടോപായത്വധീ ഇഷ്ടോപായത്വത്തിന്റെ ധീ- ഇഷ്ടോപായത്വം=ഇഷ്ടോപായമാവുക എന്നുള്ളത- ഇഷ്ടോപായം=ഇഷ്ടത്തിന്റെ ഉപായം— (ഇഷ്ടസാധനമെന്നസാരം) ധീ=ബുദ്ധി— കൃതിസാദ്ധ്യത്വപ്രകാരാ=കൃതിസാദ്ധ്യത്വമാകുന്ന പ്രകാരത്തൊടുകൂടിയത— കൃതിസാദ്ധ്യത്വം=കൃതിസാ

ദ്ധ്യമാവൂ എന്നുള്ളത— കൃതിസാദ്ധ്യം=പ്രയത്നസാദ്ധ്യം- ചികീൎഷാ=ചികീൎഷാ എന്ന പെരൊട്ടുകൂടിയത— കൃതിസാദ്ധ്യെഷ്ടസാധനത്വമതി=കൃതിസാദ്ധ്യെഷ്ടസാധനത്വത്തിന്റെമതി- കൃതിസാദ്ധ്യെഷ്ടസാധനത്വം=കൃതിസാദ്ധ്യമായിയും ഇഷ്ടസാധനമായിയും ഇരിക്കുന്നതാവൂഎന്നുള്ളത— കൃതിസാദ്ധ്യം=പ്രയത്നസാദ്ധ്യം- ഇഷ്ടസാധനം=ഇഷ്ടത്തെ സാധിപ്പിക്കുന്നത— മതി=ബുദ്ധി- തദ്ധെതു=അതിന്റെഹെതു- അത=ചികീൎഷാ—

സാരം— എല്ലാവൎക്കും അനുകൂലമായിട്ട യാതൊന്ന തൊന്നുന്നുവൊ അതു സുഖമാകുന്നു- പ്രതികൂലമായി തൊന്നുന്ന ഗുണം ദുഃഖമാകുന്നു- സുഖ ദുഃഖങ്ങളാകുന്ന ഗുണങ്ങൾ ക്രമെണ ധൎമ്മത്താലും അധൎമ്മത്താലും ഉണ്ടാകപ്പെടുന്നതാകുന്നു- ഇപ്രകാരമാകയാൽ എല്ലാവൎക്കും അനുകൂലമാവൂ എന്നുള്ള അവസ്ഥ ഉള്ളപ്പൊൾ യാതൊരു ഗുണത്വം ഭവിക്കുന്നുവൊ അത സുഖത്തിന്റെ ലക്ഷണമാകുന്നു എന്നും എല്ലാവൎക്കും പ്രതികൂലമാവൂ എന്നുള്ള അവസ്ഥ ഉള്ളപ്പൊൾഉള്ളഗുണത്വം യാതൊന്നൊ അത ദുഃഖത്തിന്റെ ലക്ഷണമാകുന്നു എന്നും ഗ്രഹിച്ചു കൊൾക- സുഖത്തിന്നും ധൎമ്മത്തിന്നും തങ്ങളിൽ കാൎയ്യകാരണ ഭാവമെന്ന സംബന്ധമുണ്ട എന്നും ദുഃഖത്തിന്നും അധൎമ്മത്തിന്നും തങ്ങളിൽ കാൎയ്യ കാരണ ഭാവസംബന്ധമുണ്ട എന്നും ഗ്രഹിച്ചു കൊൾക— ഇച്ശാ എന്നത ആഗ്രഹമാകുന്നു- അത ഫലത്തെ കുറിച്ചും ഉപായത്തെ കുറിച്ചും ഭവിക്കും ഫലമെന്നത സുഖവും ദുഃഖാഭാവവുമാകുന്നു ഇതുകളിൽ വെച്ചു ഫലെച്ശയെ കുറിച്ചു കാരണം ഫലജ്ഞാനം തന്നെ ഉപായെച്ശയെ കുറിച്ചു കാരണം ഇഷ്ടസാധനതാ ജ്ഞാനമാകുന്നു ചികീൎഷാ എന്നത കൃതിസാദ്ധ്യമായിട്ടുള്ളതാകുന്ന വിഷയത്തൊടു കൂടിയ ഇച്ശയാകുന്നു-പാകത്തെ കൃതികൊണ്ടു ഞാൻ സിദ്ധമാക്കുന്നു എന്നുള്ള അനുഭവമുണ്ടാകയാൽ ചികീൎഷയെ കുറിച്ചുകാരണം കൃതിസാദ്ധ്യതാജ്ഞാനവും ഇഷ്ടസാദ്ധ്യതാജ്ഞാനവുമാകുന്നു- ഇഷ്ടസാധനമായിരുന്നാലും അതിങ്കൽ ചികീൎഷ ഉണ്ടാകെണമെങ്കിൽ കൃതിസാദ്ധ്യതാജ്ഞാനം കൂടെ വെണം- കൃതിസാദ്ധ്യമായിരിക്കുന്നതിങ്കൽ ചികീൎഷ ഉണ്ടാകെണമെങ്കിൽ ഇഷ്ടസാധനതാ ജ്ഞാനം കൂടെ വെണം- അതു പൊതുവായിട്ട ചികീൎഷക്കു കാരണം കൃതിസാദ്ധ്യതാ ജ്ഞാനവും ഇഷ്ടസാധനതാ ജ്ഞാനവും കൂടിയാകുന്നു- എന്ന ധരിച്ചു കൊൾക-

മൂലം- ബലവദ്വിഷ്ടഹെതുത്വമതിസ്സ്യാൽപ്രതിബന്ധികാ।

തദഹേതുത്വബുദ്ധേസ്തു ഹേതുത്വംകസ്യചിന്മതേ ॥
൩൧. ദിഷ്ടസാധനതാബുദ്ധിൎദ്വേഷത്വകാരണം പ്രവൃത്തിശ്ചനിവൃത്തിശ്ചതഥാജീവനകാരണം ॥
൩൨. ഏവംപ്രയത്നസ്ത്രിവിധസ്താന്ത്രികൈഃപരികീൎത്തിതഃ ചികീൎഷാകൃതിസാദ്ധ്യേഷ്ടസാധനത്വമതിസ്തഥാ ॥
൩൩. ഉപാദാനസ്യചാദ്ധ്യക്ഷംപ്രവൃത്തൌജനകംഭവെൽ, നിവൃത്തിസ്തുഭവെദ്വേഷാദ്വിഷ്ടസാധനതാധിയഃ ॥

അന്വയം — ബലവദ്വിഷ്ടഹേതുത്വമതിഃ പ്രതിബന്ധികാ- സ്യാൽ- തദഹേതുത്വബുദ്ധേഃ— തു- കസ്യചിൽ മതെ- ഹേതുത്വം- ഭവതി- ദ്വിഷ്ടസാധനതാ- ബുദ്ധിഃ— ദ്വെഷസ്യ- കാരണം— ഭവതി— പ്രവൃത്തിഃ— ച—നിവൃത്തിഃ- ച— തഥാ- ജീവനധാരണം— ച— ഏവം- പ്രയത്നഃ ത്രിവിധഃ— താന്ത്രികൈഃ പരികീൎത്തിതഃ- ഭവതി- ചികീൎഷാ- കൃതിസാദ്ധ്യേഷ്ട സാധനത്വമതിഃ തഥാ ഉപാദാനസ്യ— അദ്ധ്യക്ഷം— ച— പ്രവൃത്തൌ— ജനകംഭവെൽ- ദ്വെഷാ- നിവൃത്തിഃ- തു- ദ്വിഷ്ട സാധനതാ- ധീയഃ- ഭവതി

അന്വയാൎത്ഥം ബലവദ്വിഷ്ട ഹേതുത്വ മതിപ്രതി ബന്ധികയായി ഭവിക്കുന്നു തദഹേതുത്വബുദ്ധിക്കുതന്നെ ഹേതുത്വം ഒരുത്തന്റെ മതത്തിങ്കൽ ഭവിക്കുന്നു- ദ്വിഷ്ടസാധനതാ ബുദ്ധി ദ്വെഷത്തിന്നു കാരണമായി ഭവിക്കും- പ്രവൃത്തിയും നിവൃത്തിയും അപ്രകാരം ജീവന കാരണവും ഇങ്ങിനെ പ്രയത്നംത്രിവിധമാകുന്നു താന്ത്രികന്മാരാൽ പരികീൎത്തിതമായി ഭവിക്കുന്നു- ചികീൎഷയും കൃതിസാദ്ധ്യേഷ്ടസാധനത്വമതിയും അപ്രകാരംഉപാദാനത്തിന്റെ അദ്ധ്യക്ഷവും പ്രവൃത്തിയിങ്കൽ ജനകമായി ഭവിക്കുന്നു- ദ്വെഷം നിവൃത്തിയാകട്ടെ ദ്വിഷ്ടസാധനതാ ധീ ഹേതുവായിട്ട ഭവിക്കുന്നു-

പരിഭാഷാ — ബലവദ്വിഷ്ടഹേതുത്വമതി=ബലവദ്വിഷ്ട ഹേതുത്വത്തിന്റെമതി— ബലവദ്വിഷ്ടഹേതുത്വം=ബലവദ്വിഷ്ടഹേതുവാവൂ എന്നുള്ളത- ബലവദ്വിഷ്ടഹേതു=ബലവദ്വിഷ്ടത്തിന്നു ഹേതു- ബലവദ്വിഷ്ടം=ബലവത്തായിരിക്കുന്ന ദ്വിഷ്ടം— ബലവത്ത=പ്രബലം ദ്വിഷ്ടം=അപ്രിയം- മതി=ബുദ്ധി പ്രതിബന്ധികാ=പ്രതിബന്ധത്തെ ഉണ്ടാക്കുന്നത- തദഹേതുത്വബുദ്ധി=തദഹേതുത്വത്തിന്റെബുദ്ധി- തദഹേതുത്വം= തദഹേതുവാവൂഎന്നുള്ളത- തദഹേതു=അതിന്നഅഹേതു- അത=ബലവദ്വിഷ്ടം- അഹേതു=ഹേതുവല്ലാത്തത- ബുദ്ധി=ബോ

ധം- ഹേതുത്വം=ഹേതുവാവുകഎന്നുള്ളത- ദ്വിഷ്ടസാധനതാബു ദ്ധി=ദ്വിഷ്ടസാധനതയുടെബുദ്ധി- ദ്വിഷ്ടസാധനതാ=ദ്വിഷ്ടസാ ധനമാവുകഎന്നുള്ളത- ദ്വിഷ്ടസാധനം=ദ്വിഷ്ടത്തിന്റെ സാധ നം- ദ്വിഷ്ടം=അപ്രിയം- ബുദ്ധി=ബോധം- ദ്വേഷം=ദ്വേഷമെ ന്നഗുണം— ജീവനകാരണം=ജീവനത്തിന്ന കാരണം— പ്രയ ത്നം=പ്രയത്നമെന്നഗുണം- ത്രിവിധം=മൂന്നവിധകളൊടകൂടിയ ത— വിധകൾ=പ്രകാരങ്ങൾ— താന്ത്രികന്മാർ=ശാസ്ത്രജ്ഞന്മാർ- പരികീൎത്തിതം=പരികീൎത്തിക്കപ്പെട്ടത— പരികീൎത്തിക=പറ ക— കൃതിസാദ്ധ്യേഷ്ടസാധനത്വമതി=കൃതിസാദ്ധ്യേഷ്ട സാധ നത്വത്തിന്റെമതി (കൃതിസാദ്ധ്യമായിട്ടും ഇഷ്ടസാധനമായി ട്ടും ഉള്ളതാകുന്നു എന്നുള്ള ബുദ്ധി എന്നസാരം) ഉപാദാനം=സ മവായികാരണം- അദ്ധ്യക്ഷം=പ്രത്യക്ഷം— പ്രവൃത്തി=പ്രവൃത്തി എന്ന പ്രയത്നം— ജനകം=കാരണം— നിവൃത്തി=നിവൃത്തി എ ന്ന പ്രയത്നം- ദ്വിഷ്ടസാധനതാധീ ദ്വിഷ്ടസാധനതയുടെ ധീ— ദ്വിഷ്ടസാധനതാ=ദ്വിഷ്ട സാധനമാവുക എന്നുള്ളത— ധീ= ബുദ്ധി—

സാരം——— പ്രബലമായ അനിഷ്ടത്തെ കുറിച്ച ഇത ഹേ തുവാകുന്നു എന്നുള്ള ജ്ഞാനം ചികീൎഷയെ പ്രതിബന്ധിക്കുന്ന താകുന്നു- പ്രബലമായിരിക്കുന്ന അനിഷ്ടത്തെ ജനിപ്പിക്കാത്ത താകുന്നു- ജ്ഞാനം കാരണമാകുന്നു എന്നും ഒരുത്തന്റെ മതമു ണ്ട- പ്രബലമായ അനിഷ്ടത്തെ എന്ന പറക കൊണ്ട പാകാദി കളിലുള്ള ദുഃഖം പ്രബലമല്ലായ്കയാൽ അതിംകൽ ചികീൎഷ ഭ വിക്കുന്നു എന്നി പ്രകാരമുള്ള അൎത്ഥത്തെ സംഗ്രഹിച്ചിരിക്കു ന്നു എന്നറിഞ്ഞു കൊൾക- പ്രബലമായിരിക്കുന്ന അനിഷ്ടത്തെ കുറിച്ച ഇത കാരണമാകുന്നു എന്നുള്ള ജ്ഞാനത്താൽ ജനിപ്പിക്ക പ്പെടുന്ന ഗുണത്തെ ദ്വേഷമെന്ന അറിഞ്ഞു കൊൾക- പ്രവൃ ത്തി നിവൃത്തി ജീവനെയൊനി ഇങ്ങിനെ പ്രയത്നം മൂന്ന പ്രകാ രമാകുന്നു ചികീൎഷയും കൃതിസാദ്ധ്യതാ ജ്ഞാനവും ഇഷ്ട സാധ നതാ ജ്ഞാനവും ഉപാദാനത്തിന്റെ പ്രത്യക്ഷവും പ്രവൃത്തിക്കു കാരണമാകുന്നു നിവൃത്തിക്കു കാരണം അനിഷ്ടസാധനമാകുന്നു എന്നുള്ള ബുദ്ധിയാകുന്നു-

൩൦. യത്നൊജീവനയൊനിസ്തുസൎവ്വദാതീന്ദ്രിയൊഭവെൽ। ശ രീരെപ്രാണസഞ്ചാരെകാരണംസഃപ്രകീൎത്തിതഃ ॥

അന്വയം—— ജീവനയൊനിഃ— യത്നഃ- തു— സൎവ്വദാ- അ തീന്ദ്രിയഃ- ഭവെൽ- സഃ- ശരീരെ- പ്രാണസഞ്ചാരെ- കാര

ണം പ്രകീൎത്തിതഃ— ഭവതി.

അന്വയാൎത്ഥം —— ജീവനയോനിയായിരിക്കുന്ന യത്നം എല്ലാ സമയങ്ങളിലും അതീന്ദ്രിയമായി ഭവിക്കും. അത ശരീരത്തിങ്കൽ പ്രാണസഞ്ചാരത്തിംകൽ കാരണമാകുന്നു. എന്ന പ്രകീൎത്തിതമായി ഭവിക്കുന്നു.

പരിഭാഷാ—— ജീവനയോനി=ജീവനയോനിഎന്നപെരൊടു കൂടിയത. യത്നം=പ്രയത്നം. അതീന്ദ്രിയം ഇന്ദ്രിയത്തെ അതിക്രമിച്ചത. (ഇന്ദ്രിയങ്ങൾ കൊണ്ട ഗ്രഹിക്കപ്പെടാത്തത എന്നസാരം). പ്രകീൎത്തിതം=പ്രകീൎത്തിക്കപ്പെട്ടത. പ്രകീൎത്തിക്ക=പറക.

സാരം——— ജീവനയോനി എന്ന യത്നം സൎവ്വജീവാത്മാക്കളിലുമിരിക്കുന്നു അത ഇന്ദ്രിയങ്ങളിൽ ഒന്നുകൊണ്ടും ഗ്രഹിക്കപ്പെടുന്നതല്ല. ശരീരത്തിങ്കൽ പ്രാണസഞ്ചാരത്തെ കുറിച്ച കാരണത്വേന കല്പിക്കപ്പെട്ടതാകുന്നു.

൩൪ - അതീന്ദ്രിയംഗുരുത്വംസ്യാൽപൃഥിവ്യാദിദ്വയെതുതൽ। അനിത്യെതദനിത്യംസ്യാന്നിത്യെനിത്യമുദാഹൃതം॥

൩൫- തദെവാസമവായിസ്യാൽപതനാഖ്യെതുകൎമ്മണി।സാംസിദ്ധികംദ്രവത്വംസ്യാന്നൈമിത്തികമഥാപരം॥

൩൬— സാംസിദ്ധികന്തുസലിലെദ്വിതീയംക്ഷിതിതെജസൊഃ। പരമാണൌജലെനിത്യമന്യത്രാനിത്യമിഷ്യതെ॥

൩൭. നൈമിത്തികംവഹ്നിയോഗഃതപനീയഘൃതാദിഷു। ദ്രവത്വംസ്യന്ദനെഹെതുന്നിമിത്തംസംഗ്രഹെതുതൽ॥

൩൮— സ്നെഹൊജലെസനിത്യൊണാവനിത്യൊവയവിന്യസൌ। തൈലാന്തരെതൽപ്രകൎഷഃദഹനസ്യാനുകൂലതാ।

അന്വയം —— ഗുരുത്വം- അതീന്ദ്രിയം— സ്യാൽ— പൃഥിവ്യാദി- ദ്വയെ- തു · തൽ— ഭവതി- അനിത്യെ തൽ—അനിത്യം- സ്യാൽ- നിത്യെ— നിത്യം · ഉദാഹൃതം— പതനാഖ്യെ— കൎമ്മണി- തു— തൽ · എവ - അസമവായി · സ്യാൽ— ദ്രവത്വം- സാംസിദ്ധികം- സ്യാൽ— അഥ നൈമിത്തികം— അപരം- ച- സാംസിദ്ധികം- തു· സലിലെ · ഭവതി- ദ്വിതീയം- ക്ഷിതിതെജസൊഃ— ഭവതി— പരമാണൌ- ജലെ- ദ്രവത്വം-നിത്യം. അന്യത്ര. അനിത്യം- ഇഷ്യതെ നൈമിത്തികം- ദ്രവത്വം- തപനീയഘൃതാദിഷു. വഹ്നിയൊഗാൽ- ഭവതി— തൽ— സ്യന്ദനെ- ഹെതുഃ— സംഗ്രഹെ- തു- നിമിത്തം- ച- ഭവതി- സ്നെഹഃ- ജലെ— ഭവതി- സഃ- അണൌ · നിത്യഃ- അവയവിനി—

അസ്യ· അനിത്യഃ· തൈലാന്തരെ· തൽപ്രകൎഷാൽ· ദഹന
സ്യ· അനുകൂലതാ— ഭവതി—

അന്വയാൎത്ഥം____ ഗുരുത്വം അതീന്ദ്രിയമായിഭവിക്കും· പൃഥി
വ്യാദിദ്വയത്തിങ്കൽതന്നെ അതഭവിക്കുന്നു അനിത്യമായിരിക്കു
ന്നതിങ്കൽ ഉള്ളഅത അനിത്യമായിഭവിക്കും നിത്യമായിരിക്കു
ന്നതിങ്കൽ ഉള്ളഅത നിത്യമെന്നഉദാഹൃതമായിഭവിക്കുന്നു പ
തനാഖ്യമായിരിക്കുന്ന കൎമ്മത്തിങ്കലാകട്ടെ അതതന്നെഅസമ
വായിയായിഭവിക്കും· ദ്രവത്വം സാംസിദ്ധികമായി ഭവിക്കും·
നൈമിത്തികമായിട്ട അപരമായിട്ടും ഭവിക്കും· സാംസിദ്ധിക
മായിരിക്കുന്ന ദ്രവത്വമാകട്ടെ സലിലത്തിങ്കൽ ഭവിക്കുന്നു ദ്വി
തീയം ക്ഷിതിതെജസ്സുകളിൽ ഭവിക്കുന്നു· പരമാണുവായിരി
ക്കുന്ന ജലത്തിങ്കൽ ദ്രവത്വം നിത്യമായിട്ടും അന്യങ്ങളിൽഅനി
ത്യമായിട്ടും ഇച്ശിക്കപ്പെടുന്നു· നൈമിത്തികമായിരിക്കുന്ന ദ്ര
വത്വം വഹ്നിയൊഗംഹെതുവായിട്ട തപനീയഘൃതാദികളിൽഭവി
ക്കുന്നു· അത സ്യന്ദനത്തിങ്കൽഹെതുവായിട്ടും സംഗ്രഹത്തിങ്കലാ
കട്ടെ നിമിത്തമായിട്ടും ഭവിക്കുന്നു· സ്നെഹംജലത്തിങ്കൽതന്നെ
ഭവിക്കുന്നു· അതഅണുവിങ്കൽ നിത്യമായിഭവിക്കുന്നു· അവയ
വിയിങ്കലെ ഇത അനിത്യമായിഭവിക്കുന്നു· തൈലാന്തരത്തിങ്ക
ൽ തൽപ്രകൎഷംഹെതുവായിട്ട ദഹനത്തിന്ന അനുകൂലതഭവി
ക്കുന്നു·

പരിഭാഷാ____ ഗുരുത്വം=ഗുരുത്വമെന്നഗുണം· അതീന്ദ്രി
യം ഇന്ദ്രിയങ്ങളെ അതിക്രമിച്ചത- പൃഥിവ്യാദിദ്വയം= പൃഥി
വ്യാദികളുടെ ദ്വയം· (പൃഥിവിയും ജലവുമെന്നസാരം) അനി
ത്യം=നിത്യമല്ലാത്തത· നിത്യം=നാശത്തൊടുകൂടാത്തത- ഉദാഹൃ
തം=ഉദാഹരിക്കപ്പെട്ടത- പതനാഖ്യം=പതനമെന്നആഖ്യയൊ
ടുകൂടാത്തത— ആഖ്യാ=പെര- കൎമ്മം=ക്രിയാ- അസമവായി=
അസമവായികാരണം- ദ്രവത്വം=ദ്രവത്വമെന്നഗുണം സാംസി
ദ്ധികം= സ്വാഭാവികം- നൈമിത്തികം=നിമിത്തകൃതം· (ഹെ
തുവശാൽ ഉണ്ടായതെന്നസാരം) അപരം=അന്യം- സലിലം=
ജലം· ദ്വിതീയം നൈമിത്തികദ്രവത്വം· ക്ഷിതിതെജസ്സുകൾ=
ക്ഷിതിയും തെജസ്സും- ക്ഷിതി=ഭൂമി- നിത്യം=നാശത്തൊടുകൂടാ
ത്തത- അന്യങ്ങൾ-മററുള്ളതുകൾ· അനിത്യം= നിത്യമല്ലാത്തത
വഹ്നിയൊഗം=അഗ്നിസംയൊഗം- തപനീയഘൃതാദികൾ=ത
പനീയഘൃതങ്ങൾ തുടങ്ങിയുള്ളവ- തപനീയഘൃതങ്ങൾ=തപനീ
യവും ഘൃതവും- തപനീയം=സ്വൎണ്ണം· ഘൃതം=നെയ്യ— അത=ദ്ര

വത്വം- സ്യന്ദനം=പ്രവാഹം- ഹേതു=അസമവായികാരണം-
സംഗ്രഹഃ- ചൂൎണ്ണസംയോഗവിശേഷം— നിമിത്തം— നിമിത്ത
കാരണം- സ്നേഹം=സ്നേഹമെന്നഗുണം- അണു= പരമാണു-
നിത്യം=നാശത്തോടകൂടാത്തത അവയവി=അവയവത്തോടകൂ
ടിയത-അനിത്യം=നിത്യമല്ലാത്തത- തൈലാന്തരം=തൈലത്തി
ന്റെ അന്തരം- തൈലം=എണ്ണ-അന്തരം=മദ്ധ്യം-തൽപ്രകൎഷം=
അതിന്റെപ്രകൎഷം- അതസ്നേഹം- പ്രകൎഷം ആധിക്യം-ദഹ
നം=ദാഹം അനുകൂലതാ= അനുകൂലത്വം.

സാരം— ഗുരുത്വമെന്നഗുണം ഇന്ദ്രിയംകൊണ്ട ഗ്രഹിക്ക
പ്പെടുവാൻ കഴിയുന്നതല്ല അതആദ്യപതനത്തിന്ന അസമവായി
കാരണമായിട്ടുള്ളതാകുന്നു.(ആദ്യപതനം=ഒന്നാമത്തതായവീഴ്ച)
പൃഥിവിജലം ഠരം രണ്ടുദ്രവ്യങ്ങളിൽ ഇരിക്കുന്നതാകുന്നു. ദ്വ്യ
ണുകാദികളായ അനിത്യദ്രവ്യങ്ങളിലുള്ള ഗുരുത്വം അനിത്യമാകു
ന്നു. പരമാണുവിങ്കൽ ഉള്ള ഗുരുത്വം നിത്യമാകുന്നു- പതനാ
ദ്യകൎമ്മണി എന്നുള്ള സ്ഥലത്തിങ്കലെ പതനശബ്ദം ആദ്യ
പതനമെന്ന അൎത്ഥത്തോട കൂടിയതാകുന്നു. ദ്വിതീയപതനാ
ദികൾക്ക അസമവായികാരണം വേഗമത്രെ ആകുന്നതു ദ്രവ
ത്വമെന്നഗുണം സാംസിദ്ധികമായിട്ടും നൈമിത്തികമായിട്ടും
ഉണ്ട. അതുകളിൽവെച്ച സാംസിദ്ധികദ്രവത്വം ജലമാത്രത്തിങ്ക
ൽ ഇരിക്കുന്നു. നൈമിത്തികദ്രവത്വം പൃഥിവീതേജസ്സുകളിൽ
ഇരിക്കുന്നു. ജലപരമാണുവിങ്കൽഉള്ള ദ്രവത്വം നിത്യമാകുന്നു.
മറ്റുള്ളേടത്തൊക്കെയും അനിത്യമാകുന്നു. വഹ്നിസംയോഗം
ഹേതുവായിട്ട നെയ്യ മെഴു അരക്ക ഇത്യാദികളിലും സ്വൎണ്ണംമു
തലായതുകളിലും ഉണ്ടാകുന്നദ്രവത്വം നൈമിത്തികദ്രവത്വമാകു
ന്നുഎന്നറിഞ്ഞുകൊൾക. ദ്രവത്വമെന്നത ആദ്യസ്യന്ദനത്തെകു
റിച്ച അസമവായി കാരണമായിട്ടും ചൂൎണ്ണാദിപിണ്ഡീഭാവ
ത്തെ കുറിച്ച നിമിത്തകാരണമായിട്ടും ഉള്ളതാകുന്നു. ദ്രവത്വ
ത്തോടു കൂടിയജലത്തിന്റെ സംയോഗംഹേതുവായിട്ട പൊടി
ഉരുട്ടിയാൽ ഉരുളയായിതീരും ഇങ്ങിനെ ഉരുളയായിതീരുന്നതി
നെ പിണ്ഡീഭാവമെന്നപദംകൊണ്ടപറയുന്നു. അതിനെകുറി
ച്ച കാരണംജലത്തിങ്കലെ ദ്രവത്വമാകുന്നു- സ്വൎണ്ണാദികളി
ലുള്ള ദ്രവത്വം പൊടിയെ ഉരുട്ടുന്നില്ല അതഹേതുവായിട്ടദ്രവ
ത്വം പിണ്ഡീഭാവത്തെകുറിച്ച കാരണമാകുന്നു എന്നുള്ളതനി
യമിച്ചു കൂടാ എന്ന ശങ്കിക്കുന്നുഎങ്കിൽ അതയുക്തമായിട്ടുള്ള
താകുന്നു എങ്കിലും സ്നേഹമാകുന്ന സഹകാരിയോടുകൂടിയദ്ര

വത്വംപിണ്ഡീഭാവത്തെ കുറിച്ചുനിമിത്തമാകുന്നു എന്നുംസ്വ
ൎണ്ണാദികളിലെ ദ്രവത്വത്തിന്ന സഹായമായിട്ട സ്നേഹമില്ലായ്ക
യാൽ അതപിണ്ഡീഭാവത്തെകുറിച്ചു നിമിത്തമായി ഭവിക്കു
ന്നില്ലാ എന്നുമാകുന്നു. ഗ്രന്ഥകൎത്താവിന്റെ അഭിപ്രായമെ
ന്ന അറിഞ്ഞുകൊൾക. ഇപ്രകാരം ദ്രവത്വത്തിന്നകാരണതയെ
സ്വീകരിക്കുന്നതിനെക്കാൾ പിണ്ഡീഭാവത്തെ കുറിച്ചുനിമി
ത്തം സ്നേഹമാകുന്നു എന്നുള്ള അഭ്യുപഗമം ശ്ലാഘ്യമായിരി
ക്കുകയുംചെയ്യും സ്നേഹമെന്നഗുണം ജലമാത്രത്തിങ്കൽ ഇരിക്കു
ന്നതാകുന്നു അതപരമാണുവിങ്കൽ നിത്യമായിട്ടും അന്യത്രഅ
നിത്യമായിട്ടും ഭവിക്കുന്നു പാൎത്ഥിവമായതൈലത്തിങ്കൽ സ്നേ
ഹമെന്നഗുണം സൎവ്വാനുഭവമാകുന്ന സാക്ഷിബലാൽസിദ്ധമാ
യിരിക്കുന്നു എംകിലും അതതൈലത്തോട ചെൎന്നിരിക്കുന്ന ജ
ലത്തിങ്കൽ ഉള്ളതുതന്നെ എന്നുപറവാൻ കഴിയുമെംകിൽദൊ
ഷമില്ല. അപ്രകാരം പറവാൻകഴിവില്ല. എന്തഹെതുവായിട്ടെ
ന്നാൽ ജലത്തിങ്കൽഉള്ള ദ്രവത്വം ദാഹപ്രതികൂലമാകുന്നു- ജല
ത്തിങ്കൽ തീയ്യുപിടിക്കുന്നില്ലാ എല്ലൊ തൈലത്തിങ്കലെ ദ്രവത്വം
ദാഹത്തിന്ന അനുകൂലമാകുന്നു അല്ലാഎംകിൽഅതിലും തീപി
ടിക്കാതെ ഇരിക്കെണം. കാണുന്നതഅപ്രകാരമല്ലെല്ലൊ അത
ഹെതുവായിട്ട പൃഥിവിയുംസ്നേഹാധികരണമാകുന്നു എന്നശ
ങ്കിക്കുന്നു എങ്കിൽഅങ്ങിനെ ശംകിക്കരുത. തൈലത്തിങ്കൽഉള്ള
ദ്രവത്വവും ജലസംബന്ധിയായിട്ടുള്ളതുതന്നെ അതിന്നആധി
ക്യമുണ്ടാകയാൽ അതഅഗ്നിയെ നശിപ്പിക്കുന്നില്ല. അഗ്നി
ഹെതുവായിട്ടുള്ള ആശ്രയനാശത്തിന്നു അനുകൂലമായിഭവിക്കു
ന്നു- ജലത്തിങ്കൽ ഉള്ളസ്നേഹം വിപരീത മായത അതിന്റെഅ
ല്പതഹെതുവായിട്ടാകുന്നു എന്നഗ്രഹിച്ചുകൊൾക-

൧൫൮- സംസ്കാരഭെദൊവെഗൊഥ സ്ഥിതിസ്ഥാപകഭാവനെ| മൂ
ൎത്തമാത്രെതുവെഗസ്സ്യാൽകൎമ്മജൊവെഗജഃക്വചിൽ||

൧൫൯— സ്ഥിതിസ്ഥാപകസംസ്കാരഃക്ഷിതൌകെചിൽചതുഷ്വ്പി
തി| അതീന്ദ്രിയസ്സവിജ്ഞെയഃക്വചിൽസ്പന്ദെപികാരണം||

൧൬൦— ഭാവനാഖ്യസ്തുസംസ്കാരൊജീവവൃത്തിരതീന്ദ്രിയഃ| ഉപെ
ക്ഷാനാത്മകസ്തസ്യനിശ്ചയഃകാരണംഭവെൽ||

൧൬൧— സ്മരണെപ്രത്യഭിജ്ഞായാമപ്യസൌഹെതുരുച്യതെ| ധ
ൎമ്മാധൎമ്മാവദൃഷ്ടംസ്യാദ്ധൎമ്മസ്സ്വൎഗ്ഗാദിസാധനം||

൧൬൨— ഗംഗാസ്നാനാദിയാഗാദിവ്യാപാരസ്സതുകീൎത്തിതഃ| കൎമ്മ
നാശാജലസ്പൎശാദിനാനാശ്യത്വമസൌമതഃ|

൧൬൭— അധൎമ്മോനരകാദീനാംഹേതുൎന്നിന്ദിതകൎമ്മജഃ। പ്രായശ്ചിത്താദിനാശ്യോസ്യൌജീവവൃത്തിരിമൌ ഗുണൌ॥

൧൬൮— ഇമൌതുവാസനാജന്യൌജ്ഞാനാദപിവിനശ്യതഃ। ശബ്ദോധ്വനിശ്ചവൎണ്ണശ്ചമൃദംഗാദിഭവോധ്വനിഃ॥

അന്വയം—— അഥ- വേഗഃ- സ്ഥിതസ്ഥാപകഭാവനെ-ച- സംസ്കാരഭേദഃ- വേഗഃ-തു- മൂൎത്തമാത്രെ-സ്യാൽ-ക്വചിൽ കൎമ്മജഃ- ക്വചിൽ വേഗജഃ ച- സ്ഥിതസ്ഥാപകസംസ്കാരഃ- സ്ഥിതൌ- കെചിൽ-ചതുൎഷു ഇതി- ആഹുഃ- സഃ- അതീന്ദ്രിയഃ- വിജ്ഞെയഃ— ക്വചിൽ- സ്പന്ദെ- കാരണം- അപി- ഭാവനാഖ്യാ- സംസ്കാരഃ തു- ജീവവൃത്തിഃ അതീന്ദ്രിയഃ ഭവതി—തസ്യ- ഉപെക്ഷാ നാത്മകഃ- നിശ്ചയഃ കാരണം- ഭവെൽ- സ്മരണെ- പ്രത്യഭിജ്ഞായാം- അപി- അസ്യ- ഹെതുഃ- ഉച്യതെ- ധൎമ്മാധൎമ്മൌ- അദൃഷ്ടം ധൎമ്മഃ സ്വൎഗ്ഗാദിസാധനം- സ്യാൽ— സഃ തു ഗംഗാസ്നാനാദിയാഗാദിവ്യാപാരഃ കീൎത്തിതഃ- അസ്യ-തു-കൎമ്മനാശാജലസ്പൎശാദിനാ- നാശ്യഃ-മതഃ-അധൎമ്മഃ നരകാദീനാം- ഹെതുഃ- നിന്ദിതകൎമ്മജഃ- ച- അസ്യ- പ്രായശ്ചിത്താദി— നാശ്യഃ- ഇമൌ-ഗുണൌ ജീവവൃത്തി. ഇമൌ- തു- വാസനാജന്യൌ- ജ്ഞാനാൽ അപി- വിനശ്യതഃ. ശബ്ദഃ- ധ്വനിഃ- ച- വൎണ്ണഃ- ച-മൃദംഗാദിഭവഃ. ധ്വനിഃ-

അന്വയാൎത്ഥം—— വേഗവും സ്ഥിതസ്ഥാപന ഭാവനകളും സംസ്കാരഭേദമാകുന്നു വേഗം മൂൎത്തമാത്രത്തിങ്കൽ ഭവിക്കും ചിലെടത്ത കൎമ്മജമായിട്ടും ചിലെടത്ത വേഗജമായിട്ടും ഭവിക്കും- സ്ഥിതസ്ഥാപക സംസ്കാരം ക്ഷിതിയിങ്കൽ ഭവിക്കുന്നു ചിലർ നാലുദ്രവ്യങ്ങളിൽ എന്ന പറയുന്നു അത അതീന്ദ്രിയമെന്ന വിജ്ഞെയമായി ഭവിക്കുന്നു- ഒരെടത്ത സ്പന്ദത്തിങ്കൽ കാരണമെന്നും വിജ്ഞെയമായി ഭവിക്കുന്നു- ഭാവനാഖ്യമായിരിക്കുന്നസംസ്കാരം ജീവവൃത്തിയായിട്ടും അതീന്ദ്രിയമായിട്ടും ഭവിക്കുന്നു അതിന്ന ഉപെക്ഷാനാത്മകമായിരിക്കുന്ന നിശ്ചയം കാരണമായി ഭവിക്കും സ്മരണത്തിങ്കലും പ്രത്യഭിജ്ഞയിങ്കലും ഇത ഹെതുവെന്ന വചിക്കപ്പെടുന്നു- ധൎമ്മാധൎമ്മങ്ങൾ അദൃഷ്ടമാകുന്നു- ധൎമ്മം സ്വൎഗ്ഗാദി സാധനമായി ഭവിക്കും അതാകട്ടെ ഗംഗാസ്നാനാദി യാഗാദി വ്യാപാരമാകുന്നു എന്ന കീൎത്തിതമായി ഭവിക്കുന്നു- ഇതാകട്ടെ കൎമ്മനാശാജലസ്പൎശാദിയാൽ നാശ്യമായി ഭവിക്കുന്നു എന്ന മതമാകുന്നു— അധൎമ്മം നരകാദികൾക്ക ഹെതുവായിട്ടും നിന്ദിതകൎമ്മജമായിട്ടും ഭവിക്കുന്നു ഇതാകട്ടെ പ്രായശ്ചി

ത്താദി നാശ്യമായി ഭവിക്കുന്നു ൨൦ ഗുണങ്ങൾ ജീവവൃത്തിക ളായി ഭവിക്കുന്നു. ഇതുകൾ വാസനജന്യമായി ഭവിക്കുന്നു— ജ്ഞാനം ഹേതുവായിട്ടും നശിക്കുന്നു- ശബ്ദം ധ്വനിയായിട്ടും വൎണ്ണമായിട്ടും ഭവിക്കുന്നു മൃദംഗാദി ഭവമായിരിക്കുന്ന തദ്ധ്വനി യാകുന്നു—

പരിഭാഷാ—— സ്ഥിതസ്ഥാപനഭാവനകൾ=സ്ഥിതസ്ഥാപ നവുംഭാവനയും— വേഗം വേഗമെന്നസംസ്കാരം— മൂൎത്തമാത്രം= കേവലമായമൂൎത്തം— (അപകൃഷ്ടപരിമാണമായ ദ്രവ്യംതന്നെഎ ന്ന സാരം) കൎമ്മജം=കൎമ്മത്തിംകൽ നിന്ന ജനിക്കുന്നത്— വേ ഗജം=വേഗത്തിംകൽ നിന്ന ജനിക്കുന്നത— സ്ഥിതസ്ഥാപക സംസ്കാരം=സ്ഥിതസ്ഥാപകമെന്ന സംസ്കാരം— ക്ഷിതി=ഭൂമി- അത=സംസ്കാരം— അതീന്ദ്രിയം= ഇന്ദ്രിയാഗ്രാഹ്യം- സ്യന്ദം= ഉൽപ്ലവനം- വിജ്ഞേയം=അറികപ്പെട്ടുവാൻയോഗ്യം ഭാവ നാഖ്യം=ഭാവനാ എന്ന ആഖ്യയോടുകൂടിയത- ആഖ്യാ=പേ ര- ജീവവൃത്തി=ജീവങ്കൽ ഇരിക്കുന്നത— ജീവൻ=ജീവാത്മാവ— ഉപെക്ഷ്യാനാത്മകം=ഉപെക്ഷ്യാസ്വരൂപമല്ലാത്തത- സ്മരണം= സ്മൃതി- പ്രത്യഭിജ്ഞാ=പ്രത്യഭിജ്ഞാ എന്ന ജ്ഞാനം- ഹേതു=കാ രണം— ധൎമ്മാധൎമ്മങ്ങൾ=ധൎമ്മവും അധൎമ്മവും- അദൃഷ്ടം=അദൃ ഷ്ടമെന്നഗുണം- സ്വൎഗ്ഗാദിസാധനം=സ്വൎഗ്ഗാദികളെ സാധിപ്പി ക്കുന്നത- സ്വൎഗ്ഗാദികൾ=സ്വൎഗ്ഗംതുടങ്ങിയുള്ളവ- സാധിപ്പിക്ക= പ്രാപിപ്പിക്ക- അത=ധൎമ്മം— ഗംഗാസ്നാനാദിയാഗാദിവ്യാപാ രം=ഗംഗാസ്നാനാദിയുടെയും യാഗാദിയുടെയും വ്യാപാരം— ഗം ഗാസ്നാനാദി=ഗംഗാസ്നാനംതുടങ്ങിയുള്ളത- യാഗാദി=യാഗം തു ടങ്ങിയുള്ളത- കീൎത്തിതം=കീൎത്തിക്കപ്പെട്ടത- കീൎത്തിക്ക=പറ ക- ഇത=അധൎമ്മം— കൎമ്മനാശാജലസ്പൎശാദി=കൎമ്മനാശാ ജല സ്പൎശം തുടങ്ങിയുള്ളത- കൎമ്മനാശാജലസ്പൎശം=കൎമ്മനാശാ ജല ത്തിന്റെസ്പൎശം— കൎമ്മനാശാജലം=കൎമ്മനാശയുടെ ജലം— ക ൎമ്മനാശാ കൎമ്മനാശാ എന്നനദി- നാശ്യം=നശിപ്പിക്കപ്പെട്ടുവാ ൻ കഴിയുന്നത— മതം=അറികപ്പെട്ടുന്നത- നരകാദികൾ=നര കം തുടങ്ങിയുള്ളവ— നിന്ദിതകൎമ്മജം=നിന്ദിതകൎമ്മത്തിങ്കൽ നി ന്ന ജനിക്കുന്നത- നിന്ദിതകൎമ്മം=നിന്ദിതമായിരിക്കുന്നകൎമ്മം. നിന്ദിതം=നിന്ദിക്കപ്പെട്ടത— പ്രായശ്ചിത്താദി പ്രായശ്ചിത്തം തുടങ്ങിയുള്ളത— നാശ്യം=നശിപ്പിക്കപ്പെട്ടുവാൻയോഗ്യം- ജീവ വൃത്തികൾ=ജീവങ്കൽ ഇരിക്കുന്നവ- ഇതുകൾ=ധൎമ്മാധൎമ്മങ്ങൾ- വാസനാജന്യങ്ങൾ=വാസനയാൽഉണ്ടാക്കപ്പെട്ടുന്നവ- വാസനാ=

ഭാവനാഎന്ന സംസ്കാരം— വൎണ്ണം=അക്ഷരം- മൃദംഗാദിഭെദം=
മൃദംഗാദികളിൽനിന്ന ഭെദിക്കുന്നത- മൃദംഗാദികൾ=മൃദംഗം
തുടങ്ങിയുള്ളവ— മൃദംഗം=മൃദംഗമെന്നവാദ്യം—

സാരം—— വെഗം, സ്ഥിതസ്ഥാപനകം, ഭാവനം- ഇങ്ങി
നെ സംസ്കാരമെന്ന ഗുണം മൂന്ന പ്രകാരമാകുന്നു- അതുകളു
ൽ വെച്ച വെഗമെന്നത- കൎമ്മം ഹെതുവായിട്ടും വെഗം ഹെതു
വായിട്ടും ഉണ്ടാകുന്നു- ശരത്തിങ്കൽ നൊദനമാകുന്ന ശരപ്രയൊ
ക്താവിന്റെ കൎമ്മത്താൽ ഉണ്ടാക്കപ്പെട്ടതായ കൎമ്മം ഹെതുവാ
യിട്ട വെഗം ജനിക്കുന്നു— അത ഹെതുവായിട്ട പൂൎവ്വകൎമ്മം ന
ശിക്കുന്ന അനന്തരം ഉത്തരകൎമ്മം ജനിക്കുന്നു- ഇങ്ങിനെ മററു
ള്ളതുകളിലും ഗ്രഹിച്ചു കൊൾക- വെഗത്തൊടു കൂടിയ അവയ
വത്താൽ ഉണ്ടാക്കപ്പെട്ട അവയവിയിങ്കൽ യാതൊരു വെഗം ജ
നിക്കുന്നുവൊ അത വെഗജമായിരിക്കുന്ന വെഗമാകുന്നു വെ
ഗം വെഗമെന്ന സംസ്കാരം അപകൃഷ്ടപരിമാണമായ ദ്രവ്യത്തി
ങ്കൽ തന്നെ ഇരിക്കുന്നതാകുന്നു- സ്ഥിതസ്ഥാപക സംസ്കാരം ഭൂ
മിയിൽ തന്നെ ഇരിക്കുന്നതാകുന്നു- അതിനെ മൂൎത്തഗുണമെ
ന്ന പറഞ്ഞുകൂടാ മൂൎത്തങ്ങളായ ദ്രവ്യങ്ങളിൽ സൎവ്വത്ര ഭെദിക്കു
ന്നില്ലല്ലൊ മൂൎത്തത്തിങ്കൽ ഇരിക്കാത്തതല്ലൊയ്കയാൽ അമൂൎത്തഗു
ണമെന്നും പറഞ്ഞുകൂടാ അത ഹെതുവായിട്ട മൂൎത്താമൂൎത്താദിഗു
ണപ്രദൎശനത്തിങ്കൽ സ്ഥിതസ്ഥാപകത്തെ കുറിച്ച ഒന്നും പറ
ഞ്ഞിട്ടില്ല എന്നറിഞ്ഞു കൊൾക- ചിലർ പൃഥിവ്യാദി ചതുഷ്ട
യത്തിങ്കൽ സ്ഥിതസ്ഥാപക സംസ്കാരത്തെ അംഗീകരിക്കുന്നുഅ
ത അപ്രമാണമായിട്ടുള്ളതാകുന്നു എന്നറിക- ഭൂമിയിലും സൎവ്വ
ത്ര സ്ഥിതസ്ഥാപകമെന്ന സംസ്കാരം ഭെദിക്കുന്നില്ല- ആകൃഷ്ട
ശാഖാദികളിൽതന്നെ അത ഭെദിക്കുന്നു- ഒരുമരത്തിന്റെകൊ
മ്പ പിടിച്ചുതാഴ്ത്തിയാൽ പിന്നെയും വിടുമ്പൊൾ മെൽപ്പട്ടുപൊ
കും ചുരുട്ടി വെച്ച പായ നീൎത്തിയാൽ പിന്നെയും ചുരുളും ഇ
ങ്ങിനെ തുടങ്ങിയുള്ളതിന കാരണം സ്ഥിതസ്ഥാപകമാകുന്നു—
സ്ഥിതസ്ഥാപകമെന്നത ഇന്ദ്രിയ ഗ്രാഹ്യമായിട്ടുള്ളതല്ല ഭാവനാ
എന്ന സംസ്കാരവും ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടാത്തതാകു
ന്നു അത ജീവാത്മാവിനെ ആശ്രയിച്ചിരിക്കുന്നു- ഉപെക്ഷാസ്വ
രൂപമല്ലാതെയുള്ള നിശ്ചയം ഭാവനക്ക കാരണമാകുന്നു സ്മരണ
ത്തിന്നും പ്രത്യഭിജ്ഞക്കും കാരണം ഭാവനയാകുന്നു- പ്രത്യഭി
ജ്ഞാ എന്നത സുരഭി ചന്ദനം എന്നിപ്രകാരമുള്ള ബൊധമാകു
ന്നു- മെൽ പറഞ്ഞ ബൊധം ചന്ദനത്തിങ്കൽ ചക്ഷുസ്സംയൊ

സംഭവിച്ചപ്പൊൾ ഒരുത്തന്നു ഉണ്ടായതാകുന്നു— ചക്ഷുസ്സംയൊ
ഗം ഹെതുവായിട്ട ചന്ദന സൌരഭ്യം സ്മരിക്കപ്പെട്ടവാൻ കഴി
യാത്തതാകയാൽ സുരഭി ചന്ദനം എന്നുള്ള ബൊധമുണ്ടാകെ
ണമെങ്കിൽ മുമ്പെ അനുഭൂതമായ സൌരഭ്യത്തിന്റെ ഉപസ്ഥി
തിയെ അവിടെ കല്പിക്കെണം- സൌരഭ്യം മുമ്പെ അനുഭവിക്ക
പ്പെട്ടതായിരുന്നാലും അതിങ്കൽ നിന്ന ഭാവന ജനിച്ചിട്ടില്ലാ
എങ്കിൽ സുരഭി എന്ന ചന്ദനത്തെ കണ്ടാൽ ഗ്രഹിക്കുകയുമി
ല്ല- അത ഹെതുവായിട്ട ഭാവനാ എന്നുള്ള സംസ്കാരം പ്രത്യ
ഭിജ്ഞക്കു കാരണമാകുന്നു എന്നറിഞ്ഞുകൊൾക- ധൎമ്മം അധ
ൎമ്മം ഇങ്ങിനെ അദൃഷ്ടമെന്ന ഗുണം രണ്ടുപ്രകാരമാകുന്നു— അ
തുകളിൽ വെച്ച ധൎമ്മം സ്വൎഗ്ഗാദികളെ സാധിപ്പിക്കുന്നതാകു
ന്നു- ഗംഗാസ്നാനം മുതലായതിന്റെയും യാഗാദിയുടെയും വ്യാ
പാരമാകുന്നു- കൎമ്മനാശാ എന്ന നദിയിലെ വെള്ളം തൊടുക
മുതലായതകൊണ്ട നശിക്കുകയും ചെയ്യും അധൎമ്മമെന്നത ന
രകം മുതലായതുകൾക്കു കാരണമാകുന്നു അതിന്റെ ജനനം
നിഷിദ്ധങ്ങളായിരിക്കുന്ന കൎമ്മങ്ങളിൽ നിന്നാകുന്നു പ്രായ
ശ്ചിത്തം മുതലായതുകൊണ്ട നശിക്കുകയും ചെയ്യും— ധൎമ്മാധ
ൎമ്മങ്ങളാകുന്ന ഗുണങ്ങൾക്കു ആശ്രയം ജീവാത്മാവാകുന്നു- അ
തുകൾ വാസനയാൽ ഉണ്ടാക്കപ്പെടുന്നതുകളായിട്ടും ഭവിക്കുന്നു.
ജ്ഞാനം ഹെതുവായിട്ടും തത്തൽ ഫലാനുഭവം ഹെതുവായിട്ടും
അതുകൾ നശിക്കും ഇവിടെ ധൎമ്മാധൎമ്മങ്ങളെ നശിപ്പിപ്പാൻ
ഉള്ള സാമൎത്ഥ്യം ജ്ഞാനത്തിന്ന എങ്ങിനെ ഭവിക്കും- ഒരുപ്രകാ
രത്തിലും ഭവിച്ചുകൂടാ എന്ത ഹെതുവായിട്ട എന്നാൽ പ്രമാണ
വിരൊധം ഹെതുവായിട്ടാകുന്നു എന്നറിഞ്ഞുകൊൾക- പ്രമാ
ണം- നാഭുക്തം ക്ഷീയതെ കൎമ്മകല്പകൊടിശതൈരപി എന്നാ
കുന്നു— ഇതിന്റെ അൎത്ഥം കല്പകൊടിശതങ്ങൾകൊണ്ടും അഭു
ക്തമായിട്ട കൎമ്മം ക്ഷയിക്കുന്നില്ല— എന്നാകുന്നു (കല്പകൊ
ടിശതങ്ങൾ=കല്പങ്ങളുടെ കൊടിശതങ്ങൾ— എഴുപത്തരണ്ട ദി
വ്യചതുൎയ്യുഗമത്രെ ഒരു കല്പമാകുന്നത അങ്ങിനെ ഉള്ള കല്പങ്ങൾ
നൂറ കൊടി കൂടിയത എന്ന സാരം) അഭുക്തം=ഭുജിക്കപ്പെടാ
ത്തത— ഭുജിക്ക=അനുഭവിക്ക- ഇങ്ങിനെ അൎത്ഥമാകയാൽ മെൽ
പറഞ്ഞ വചനവും ജ്ഞാനം ഹെതുവായിട്ട നശിക്കുമെന്നുള്ള
തും പരസ്പരവിരുദ്ധമാകുന്നു- തത്വജ്ഞാനം ഹെതുവായിട്ട മൊ
ക്ഷം ഭവിക്കുമെന്നത ഉഭയ സമ്മതമാകുന്നുവെല്ലൊ- ആങ്ങി
നെ ഉള്ള മൊക്ഷം അതിന്ന കാരണമായ തത്വജ്ഞാനമുണ്ടാ

യാല്യം കൎമ്മശേഷങ്ങളുള്ളപ്പോൾ എങ്ങിനെ സിദ്ധിക്കുമെന്നു ചോദിക്കുന്നു എങ്കിൽ പറയാം കായവ്യൂഹം കൊണ്ടു സകലകൎമ്മങ്ങളെയും ഉടനെ അനുഭവിച്ചിട്ടു തന്നെ ക്ഷയിപ്പിക്കുന്നു- അനന്തരമാകുന്നു മോക്ഷം ഭവിക്കുന്നേതു എന്നറിഞ്ഞു കൊൾക ഇങ്ങിനെ ചിലർ പറയും അവരെ കുറിച്ചു ഞാൻ. പറയെണ്ടതിനെ പറഞ്ഞു വെക്കുന്നു— മേൽ പറഞ്ഞ വചനത്തിങ്കൾ കൎമ്മനാശത്തെ കുറിച്ചു കാരണമായി വിവക്ഷിക്കപ്പെട്ടിരിക്കുന്നൊ ഭോഗം വെദത്താൽ ബോധിപ്പിക്കപ്പെട്ടതായ നാശത്തെ കൂടെ ഉപലക്ഷിപ്പിക്കുന്നതാകുന്നു- അല്ലാ എങ്കിൽ പ്രായശ്ചിത്തം മുതലായതു കൊണ്ടു കൎമ്മനാശം ഭവിക്കില്ല; എന്നവരും— ആയത ഇഷ്ടപ്രാപ്തിയാകുന്നു എന്ന പറഞ്ഞു കൂടാ- അങ്ങിനെ പറയുന്നവൎക്കു പ്രായശ്ചിത്താദികളെ ബോധിപ്പിക്കുന്നതായ വെദം മുതലായതുകൾ വിരുദ്ധങ്ങളായിതീരും അതഹേതുവായിട്ടു ജ്ഞാനംകൊണ്ടും ധൎമ്മാധൎമ്മങ്ങൾ നശിക്കുമെന്ന ധരിച്ചുകൊൾക- ഇനിയുംതത്വജ്ഞാനികൾക്കു കൎമ്മങ്ങളൊക്കെയുംജ്ഞാനംഹേതുവായിട്ടു നശിക്കുമെങ്കിൽ അവരുടെശരീരംനില്ക്കുകയും സുഖദുഃഖാദികൾ ഉണ്ടാകയുമില്ലല്ലൊ എന്നശങ്കിക്കുന്നുഎങ്കിൽ അപ്രകാരം ശങ്കിക്കരുത- ജ്ഞാനംകൊണ്ടു സൎവ്വകൎമ്മങ്ങളും നശിക്കുമെന്ന പറഞ്ഞിട്ടില്ല ജ്ഞാനംകൊണ്ടു ധൎമ്മാധൎമ്മങ്ങൾ നശിക്കുമെന്നതിന്ന പ്രാരബ്ധകൎമ്മത്തെ കഴിച്ചു മറവുള്ളകൎമ്മങ്ങൾ നശിക്കുമെന്ന താല്പൎയ്യമാകുന്നു ശരീരത്തിങ്കൽ ഇപ്പോൾസുഖദുഃഖങ്ങളെ അനുഭവിപ്പിക്കുന്നതായ കൎമ്മത്തെ പ്രാരബ്ധമെന്നുപറയുന്നു· നാഭുക്തംക്ഷീയതെകൎമ്മ എന്നുള്ളവചനവുംപ്രാരബ്ധത്തെകുറിച്ചു ഉണ്ടായതാകുന്നു·

ശബ്ദം ധ്വനിയായിട്ടും വൎണ്ണരൂപമായിട്ടും ഉണ്ടാകയാൽരണ്ടുവിധമാകുന്നു· മൃദംഗംമുതലായ വാദ്യങ്ങളിൽനിന്ന പുറപ്പെടുന്നത ധ്വനിയാകുന്നു·

വൃം— കണ്ഠസംയോഗാദിജന്യാവൎണ്ണാസ്തെകാദയോമതാഃ। സൎവ്വശബ്ദോനഭോവൃത്തിഃശ്രോത്രോൽപന്നസ്തുഗൃഹ്യതെ॥

വൃഫ- വീചീതരംഗന്യായെനതദുൽപത്തിഃപ്രകീൎത്തിതഃ। കദംബഗോളകന്യായാദുല്പത്തിഃ കസ്യചിന്മതെ।

വൃവ- ഉൽപന്നഃകോവിനഷ്ടഃകഇതിബുദ്ധെരനിത്യതാ।സോയംകഇതിബുദ്ധിസ്തുസാജാത്യമവലംബതെ॥

വൃന— തദെവൌഷധമിത്യാദൌസജാതീയോപദേശനാൽ॥

അന്വയം — കണ്ഠസംയോഗാദിജന്യാഃ- വൎണ്ണാഃ- ഭവന്തി—

നന

തെ- അകാദയഃ- മതാഃ— സൎവ്വശബ്ദഃ— നഭോവൃത്തിഃ— ശ്രോ
ത്രോൽപന്നഃ- തു- ഗൃഹ്യതെ— തദുല്പത്തിഃ— വീചീതരംഗന്യാ
യെന— പ്രകീൎത്തിതഃ— കദംബഗൊളകന്യായാൽ- കസ്യചിന്മ
തെ ഉൽപത്തിഃ ഉൽപന്നഃ- ഖഃ— വിനഷ്ടഃ—ഖഃ- ഇതി- ബു
ദ്ധെഃ— അനിത്യതാ— സഃ- അയം—ഖഃ—ഇതി—ബുദ്ധിഃ തു- ത
ൽ— ഔഷധം- എവ- ഇത്യാദൌ-സജാതീയൊപദൎശനാൽ- സാ
ജാത്യം- അവലംബതെ-

അന്വയാൎത്ഥം— കണ്ഠസംയോഗാദിജന്യങ്ങളായിരിക്കുന്ന ശ
ബ്ദങ്ങൾ വൎണ്ണങ്ങളായിഭവിക്കുന്നു. അതുകൾ അകാദികളാകുന്നു
എന്നു മതങ്ങളായിട്ടുംഭവിക്കുന്നു എല്ലാശബ്ദവും നഭോവൃത്തിയാ
കുന്നു. ശ്രോത്രോൽപന്നമായിട്ടുള്ളതഗ്രഹിക്കപ്പെടുന്നു-
തദുല്പത്തിവീചീതരംഗന്യായെന ആകുന്നു എന്ന പ്രകീൎത്തിതമാ
യിഭവിക്കുന്നു. കദംബഗൊളന്യായത്തെ ആശ്രയിച്ചിട്ട ഒരുത്ത
ന്റെമതത്തിങ്കൽ ഉല്പത്തിഭവിക്കുന്നു. ഉല്പന്നമായിഖകാരം
വിനഷ്ടമായി ഖകാരം എന്നുള്ളബുദ്ധിഹേതുവായിട്ട ശബ്ദത്തി
ന്നു അനിത്യതാഭവിക്കുന്നു. അതാകുന്നു ഒരു ഖകാരമെന്നു
ള്ള ബുദ്ധിയാകട്ടെ ആ ഔഷധംതന്നെ ഇത്യാദികളിൽ സജാതീ
യൊപദൎശനം ഹേതുവായിട്ട സാജാത്യത്തെ അവലംബിക്കുന്നു.

പരിഭാഷാ— കണ്ഠസംയോഗാദിജന്യങ്ങൾ= കണ്ഠസംയോ
ഗാദികളാൽ ജനിപ്പിക്കപ്പെടുന്നവ. കണ്ഠസംയോഗാദികൾ=ക
ണ്ഠസംയോഗം തുടങ്ങിയുള്ളവ- കണ്ഠസംയോഗം=കണ്ഠത്തിങ്കലു
ള്ളസംയോഗം. സംയോഗം=ചെൎച്ച- ജന്യങ്ങൾ=ജനിപ്പിക്കപ്പെ
ടുന്നവ- ജനിപ്പിക്ക=ഉണ്ടാക്കുക— വൎണ്ണങ്ങൾ=അക്ഷരങ്ങൾ- അ
തുകൾ വൎണ്ണാത്മകങ്ങളായിരിക്കുന്ന ശബ്ദങ്ങൾ- അകാദികൾ=
അകാരാദികളും കകാരാദികളുമായിട്ടുള്ളവ- അകാരാദികൾ=അ
കാരം തുടങ്ങിയുള്ളവ- സൎവ്വം ഒട്ടൊഴിയാതെയുള്ളത- നഭോ
വൃത്തി=നഭസ്സിങ്കൽവൃത്തിയോടകൂടിയത- നഭസ്സ ആകാശം-
വൃത്തി=സ്ഥിതി— ശ്രോത്രോൽപന്നം=ശ്രോത്രത്തിങ്കൽ ഉൽപ
ന്നം— ശ്രോത്രം=ചെവി- ഉൽപന്നം=ഉണ്ടായത- ഗ്രഹിക്ക=കെ
ൾക്കുക- തദുല്പത്തി=അതിന്റെഉൽപത്തി- അത=ശബ്ദം-വീചീ
തരംഗന്യായം വീചീതരംഗങ്ങളുടെന്യായം. വീചീതരംഗങ്ങൾ=
വീചിയും തരംഗവും—വീചി=വലിയതിര- തരംഗം ചെറിയതി
ര ന്യായം=രീതി— പ്രകീൎത്തിതം=പ്രകീൎത്തിക്കപ്പെട്ടത— പ്രകീ
ൎത്തിക്ക=പറക— കദംബഗൊളകന്യായം=കദംബഗൊളകങ്ങളു
ടെ ന്യായം- കദംബഗൊളകങ്ങൾ—കദംബത്തിന്റെ ഗൊളക

ങ്ങൾ— കദംബം=കദംബവൃക്ഷം- (കടമ്പ) ഗോളകങ്ങൾ=മുകുളങ്ങൾ— (മൊട്ടുകൾ) ഉൽപന്നം=ഉണ്ടായത— വിനഷ്ടം നശിച്ചത— ബുദ്ധി=ബോധം- അനിത്യതാ=അനിത്യത്വം- സജാതീയോപദൎശനം=സജാതീയത്തിന്റെ ഉപദൎശനം— സജാതീയം=സമാനയായിരിക്കുന്ന ജാതിയോടുകൂടിയത- ഉപദൎശനം=കാഴ്ച- സാജാത്യം=സജാതീയത്വം എന്നുള്ളത- സജാതി=സമാനയായിരിക്കുന്ന ജാതിയോടുകൂടിയത— അവലംബിക്കം=ആശ്രയിക്കം—

സാരം — അക്ഷരസ്ഥാനങ്ങൾ കണ്ഠംമുതലായത്തുകളാകുന്നു. അവിടെഉള്ളവായു സംയോഗംഹേതുവായിട്ട ഉണ്ടാകുന്നശബ്ദങ്ങൾ അക്ഷരങ്ങളാകുന്നു. അവറ്റുകൾ അകാരാദികളും കകാരാദികളും ഇങ്ങിനെ രണ്ടുവകയായിട്ടുണ്ട എല്ലാശബ്ദങ്ങളും ആകാശത്തിൽ സമവായസംബന്ധേന വൎത്തിക്കുന്നു. അവറ്റുകൾകൎണ്ണസുഷിരത്തിങ്കൽ ഉള്ളആകാശത്തിങ്കൽ ഉണ്ടായാൽ ശ്രവണവിഷയങ്ങളായിഭവിക്കുന്നു. കൎണ്ണപ്രദെശത്തിങ്കൽ അതിന്റെഉൽപത്തി എങ്ങിനെ ഭവിക്കുമെന്നു ചോദിക്കുന്നു എംകിൽആദ്യമായ ശബ്ദത്തിന്റെ ബഹിൎഭാഗത്തിങ്കൽ ഒരുശബ്ദം ആദ്യശബ്ദത്താൽതന്നെ ഉണ്ടാക്കപ്പെടുന്നു— ഇങ്ങിനെദ്വിതീയാദിശബ്ദങ്ങളാലും ഉണ്ടാക്കപ്പെടുന്നു. സമുദ്രത്തിൽതിര അതിന്റെബഹിൎഭാഗത്തിങ്കൽ വെറെതായൊരുതിരയെഉണ്ടാക്കും അതതിന്റെ ബഹിൎഭാഗത്തിങ്കലും അപ്രകാരം ഒരുതിരയെ ഉണ്ടാക്കും- ഇപ്രകാരമുള്ള വീചീതരംഗന്യായെന ശ്രോത്രപ്രദെശപൎയ്യന്തം ക്രമെണ ശബ്ദത്തിന്റെ ഉൽപത്തിഭവിക്കുമെന്നറിക. ഇനിവെറെ ഒരുപ്രകാര അതിന്റെഉൽപത്തിയെപറയാം. ആദ്യമായൊരുശബ്ദത്തിങ്കൽ നിന്നുഅതിന്റെ ചുറ്റും പത്തുദിക്കുകളിൽകൂടി പത്തുശബ്ദങ്ങൾഉണ്ടാകുന്നു. അവറ്റുകളിൽനിന്നും മെൽപ്രകാരം പത്തുശബ്ദങ്ങൾഉണ്ടാകുന്നു. ഇങ്ങിനെയുംഒരുപക്ഷമുണ്ട ഇങ്ങിനെയുള്ള കല്പനക്ക ഗൌരവമുണ്ടാകയാൽ മുൻപറഞ്ഞതുതന്നെ സിദ്ധാന്തമെന്ന അറിഞ്ഞുകൊൾക. രണ്ടുപ്രകാരമാകയാലും ശബ്ദോൽപത്തിഎന്നത വെരാത്തതാകുന്നു. ശബ്ദത്തിന്ന ഉൽപത്തിതന്നെ ഇല്ല ശബ്ദംനിത്യമാകുന്നു. എന്നുശങ്കിക്കുന്നു എംകിൽ അപ്രകാരം ശങ്കിക്കരുത- ഖകാരമുണ്ടായിഎന്നുംഖകാരംനശിച്ചുഎന്നും ഉള്ളബുദ്ധിഹെതുവായിട്ടും ശബ്ദങ്ങൾക്ക ഉൽപത്തിവിനാശങ്ങൾ സിദ്ധങ്ങളാകുന്നു. അതുതന്നെയാകുന്നു ഒരംഖകാരമെന്നുള്ള പ്രത്യഭിജ്ഞാനം ശബ്ദത്തിന്റെ നിത്യതയെ സ്പൎശിക്കുന്നില്ല- മുൻപെ കൊൾക്കപ്പെട്ടിരിക്കുന്ന ഖ

കാരം യാതൊന്നൊ അതിനൊട സദൃശമാകുന്നു- എന്നിപ്രകാ
രം ഉള്ള സാജാത്യത്തിന്റെ അവലംബനാഹെതുവായിട്ട അതുത
ന്നെയാകുന്നു ൟ ഘകാരമെന്നുള്ള പ്രത്യഭിജ്ഞാനം ഭവിക്കു
ന്നതാകുന്നു എന്ന ഗ്രഹിച്ചുകൊൾക- യാതൊരു ഔഷധം എ
ന്നാൽ ഉണ്ടാക്കപ്പെട്ടുവൊ അതുതന്നെ അന്യനാലും ഉണ്ടാക്കപ്പെ
ട്ടു എന്നുള്ള വാക്യം ഔഷധവ്യക്തികളുടെ അഭെദം വിഷയമല്ലാ
ത്തത യാതൊരു പ്രകാരമൊ അപ്രകാരം അതുതന്നെയാകുന്ന
ൟ ഘകാരമെന്നുള്ള പ്രത്യഭിജ്ഞയും ഘകാരവ്യക്തികളുടെ
അഭെദം വിഷയമല്ല അതഹെതുവായിട്ട ശബ്ദങ്ങൾ അനിത്യ
ങ്ങൾതന്നെ എന്ന ധരിച്ചുകൊൾക- ഇങ്ങിനെ ഗുണങ്ങൾ നിരൂ
പിക്കപ്പെട്ടു- കൎമ്മാദികളായ വിശിഷ്ടങ്ങളെ കുറിച്ചു പറകപ്പെട്ട
വാൻ യൊഗ്യമായിട്ടുള്ളത മുമ്പെതന്നെ പറകപ്പെട്ടിരിക്കുന്നു
എല്ലൊ· അത്ര ഹെതുവായിട്ട പദാൎത്ഥങ്ങൾ ഒക്കെയും ദ്രവ്യം മുത
ലായ എഴിൽ അടങ്ങിയിരിക്കുന്നു എന്ന അറിഞ്ഞുകൊൾകയും
വെണം· ഇങ്ങിനെ ഉള്ള പദാൎത്ഥങ്ങളുടെ അറിവുകൊണ്ടുള്ള ഫ
ലം എന്ത എന്ന ചൊദിക്കുന്നു എങ്കിൽ മൊക്ഷംതന്നെ എന്ന
അറിഞ്ഞുകൊൾക- അതിനു പ്രമാണം—

(സൂ) പ്രമാണപ്രമെയസംശയപ്രയൊജനദൃഷ്ടാന്തസിദ്ധാന്താ
വയവതൎക്കനിൎണ്ണയവാദജല്പവിതണ്ഡാഹെത്വാഭാസച്ഛല ജാതി
നിഗ്രഹസ്ഥാനാനാംതത്വജ്ഞാനാന്നിശ്ശ്രെയസാധിഗമഃ എന്നു
ള്ള സൂത്രമാകുന്നു- ഇതിന്റെ പദം പ്രമാണപ്രമെയ സംശയപ്ര
യൊജനദൃഷ്ടാന്തസിദ്ധാന്താവയവ തൎക്കനിൎണ്ണയവാദ ജല്പവിത
ണ്ഡാഹെത്വാഭാസച്ഛലജാതിനിഗ്രഹസ്ഥാനാനാം— തത്വജ്ഞാ
നാൽ— നിശ്ശ്രെയസാധിഗമഃ- ഇപ്രകാരമാകുന്നു— അന്വയവും
മെൽപ്രകാരംതന്നെ-

അന്വയാൎത്ഥം —— പ്രമാണ പ്രമെയ സംശയ പ്രയൊജന
ദൃഷ്ടാന്തസിദ്ധാന്താവയവതൎക്ക നിൎണ്ണയവാദജല്പവിതണ്ഡാഹെ
ത്വാഭാസച്ഛല ജാതിനിഗ്രഹസ്ഥാനങ്ങളുടെ തത്വജ്ഞാനംഹെ
തുവായിട്ടു നിശ്ശ്രെയ സാധിഗമം ഭവിക്കുന്നു—

പരിഭാഷാ— പ്രമാണപ്രമെയസംശയപ്രയൊജനദൃഷ്ടാന്ത
സിദ്ധാന്താവയവതൎക്കനിൎണ്ണയ വാദജല്പവിതണ്ഡാഹെത്വാഭാസ
ച്ഛലജാതിനിഗ്രഹസ്ഥാനങ്ങൾ=പ്രമാണവും പ്രമെയവും സംശ
യവും പ്രയൊജനവും ദൃഷ്ടാന്തവും സിദ്ധാന്തവും അവയവവും
തൎക്കവും നിൎണ്ണയവും വാദവും ജല്പവും വിതണ്ഡയും ഹെത്വാഭാ
സവും ഛലവും ജാതിയും നിഗ്രഹസ്ഥാനവും— പ്രമാണം=പ്രമ

ക്കു കരണമായിട്ടുള്ളത— പ്രമാ=യഥാൎത്ഥാനുഭവം— (അനു
ഭവമെന്നത സ്മരണ സ്വരൂപമല്ലാതെ ഉള്ള ജ്ഞാനമാകുന്നു)—
കരണം=കാരണവിശെഷം— (പ്രമാണമെന്നതു കൊണ്ടു പ്രത്യ
ക്ഷത്തെയും അനുമാനത്തെയും ഉപമാനത്തെയും ശബ്ദത്തെയും
പറഞ്ഞിരിക്കുന്നു- പ്രത്യക്ഷാനുമാനൊപമാനശബ്ദാഃ പ്രമാണാ
നി- എന്നു സൂത്രവുമുണ്ടു) പ്രമെയം=ആത്മാവ ശരീരം. ഇന്ദ്രി
യം- അൎത്ഥം- ബുദ്ധി മനസ്സ-പ്രവൃത്തി ദൊഷം-പ്രെത്യഭാവം-
ഫലം-ദുഃഖം- അപവൎഗ്ഗം— ഇതുകൾ- (അൎത്ഥമെന്നത ദ്രവ്യവും
ഗുണവും കൎമ്മവും സാമാന്യവും വിശെഷവും സമവായവും അ
ഭാവവുമാകുന്നു. പ്രവൃത്തി=ധൎമ്മവും അധൎമ്മവും- ദൊഷം=രാ
ഗവും ദ്വെഷവും മൊഹവും— പ്രെത്യഭാവം=മരിച്ചിട്ടു പിന്നെഉ
ള്ള ജനനം- ഫലം-സുഖദുഃഖാനുഭവം-അപവൎഗ്ഗം— മൊക്ഷം-
പ്രമെയമെന്നതു കൊണ്ടു ആത്മാദികളായ മെൽ പറകപ്പെട്ട
പദാൎത്ഥങ്ങളെ തന്നെ ഗ്രഹിക്കെണമെന്നുള്ളതിന്നു പ്രമാണം—
(സൂ) ആത്മ ശരീരെന്ദ്രിയാൎത്ഥബുദ്ധിമനഃ പ്രവൃത്തിദൊഷപ്രെത്യ
ഭാവഫലദുഃഖാപവൎഗ്ഗാസ്തു പ്രമെയം— എന്നുള്ള സൂത്രമാകുന്നു.
പ്രയൊജനം=സുഖപ്രാപ്തിയും ദുഃഖപരിഹാരവും— ദൃഷ്ടാന്തം=
വാദിപ്രതിവാദികൾക്കു സമ്മതമായ ഉദാഹരണ പദാൎത്ഥം-സി
ദ്ധാന്തം=പ്രാമാണികമാകുന്നു എന്നിപ്രകാരം സ്വീകരിക്കപ്പെട്ട
പദാൎത്ഥം- അവയവം=അനുമാനവാക്യൈകദെശം (പ്രതിജ്ഞാ.
ഹെതു ഉദാഹരണം— ഉപനയം— നിഗമനം- ഇങ്ങിനെ അവ
യവം അഞ്ചുപ്രകാരമാകുന്നു— പൎവ്വതൊഗ്നിമാൻ ഇതു പ്രതി
ജ്ഞയാകുന്നു— ഇതിന്നു പൎവ്വതം തീയൊടുകൂടിയതാകുന്നു എ
ന്നൎത്ഥം ധൂമവത്വാൽ എന്നതു ഹെതുവാകുന്നു- ധൂമവത്വംഹെ
തുവായിട്ടു എന്നഅതിന്റെഅൎത്ഥം—യൊ യൊധൂമവാൻ സസൊ
ഗ്നിമാൻ യഥാമഹാനസഃ— എന്നുള്ളത ഉദാഹരണമാകുന്നു-യാ
തൊന്നു യാതൊന്നു ധൂമത്തൊടു കൂടിയതായി ഭവിക്കുന്നുവൊ
അതൊക്കെയും തീയ്യൊടു കൂടിയതാകുന്നു-പാകസ്ഥലമെന്നപൊ
ലെ എന്നു അതിന്റെ അൎത്ഥം- ധൂമവാംശ്ചായം എന്നതു ഉപ
നയമാകുന്നു. ധൂമത്തൊടു കൂടിയതാകുന്നു ഇതുമെന്നു അതി
ന്റെ അൎത്ഥം. തസ്മാദഗ്നിമാൻ എന്നതു നിഗമനമാകുന്നു- അ
തുഹെതുവായിട്ടു തീയ്യൊടു കൂടിയതാകുന്നു എന്നു അതിന്റെഅ
ൎത്ഥം. ഇങ്ങിനെ മറ്റുള്ള അനുമാനവാക്യങ്ങളുടെയും അവയവങ്ങ
ളെ ഗ്രഹിച്ചു കൊൾക.

മെൽ പറഞ്ഞ എല്ലാഅവയവങ്ങളൊടും കൂടെ പ്രയൊഗിച്ചാ

ൽ അനുമാനവാക്യം പൂൎണ്ണമായി ഭവിക്കും. എങ്ങിനെ എന്നാൽ പൎവ്വതൊഗ്നിമാൻ- ധൂമവത്വാൽ— യൊയൊധൂമവാൻ സ സൊഗ്നിമാൻ യഥാമഹാനസഃ- ധൂമവാംശ്ചായം- തസ്മാദഗ്നിമാൻ- ഇപ്രകാരം പ്രയൊഗിക്കെണം- ഇതിനെ അനുസരിച്ച മറ്റുള്ള സ്ഥലങ്ങളിലും എന്ന അറിഞ്ഞു കൊൾക- തൎക്കം=അനുമാനത്തെ അനുഗ്രഹിക്കുന്നതായ യുക്തി വിശെഷം— (പൎവ്വതത്തിങ്കൽ തിയ്യുണ്ടൊ ഇല്ലയൊ എന്നുള്ള സംശയത്തിങ്കൽ ഒരുത്തൻ തീയ്യില്ല എന്നു പറയുന്നു എംകിൽ പുക കണ്ടിട്ടു തീയ്യുണ്ട എന്നു പറയുന്നവനു മറ്റവനൊടു പറയാം— അതെതു പ്രകാരമെന്നാൽ പൎവ്വതത്തിങ്കൽ തീയ്യുണ്ടാകയില്ല എംകിൽ അവിടെ പുകയുമുണ്ടാകയില്ല ഇങ്ങിനെ പറയാം- ഇങ്ങിനെ ഉള്ള യുക്തിക്കു പെർ തൎക്കമെന്നാകുന്നു- ഇപ്രകാരം സ്ഥലാന്തരങ്ങളിലും തൎക്കത്തെ ഗ്രഹിച്ചു കൊൾക- നിൎണ്ണയം=നിശ്ചയം— (ഇതുപ്രമാണങ്ങളുടെ ഫലമാകുന്നു) വാദം തത്വത്തെ അറിവാനായികൊണ്ട ഇരുവരൊടു കൂടിയവന്റെ വാക്കു— ജല്പം=ജയിപ്പാനായികൊണ്ട ഇരുവരൊടു കൂടിയവന്റെ സ്വപക്ഷസ്ഥാപനത്തൊടും പരപക്ഷ ദൂഷണത്തൊടും കൂടിയവാക്കു- വിതണ്ഡാ=സ്വപക്ഷസ്ഥാപനത്തൊടുകൂടാതെയും പരപക്ഷദൂഷണത്തൊടുകൂടിയും ഉള്ള വാക്കാകുന്നു ഹെത്വാഭാസം=ഹെതുവെന്നപൊലെ ആഭാസിക്കുന്നത (മുൻ പറകപ്പെട്ട അനെകാന്തം മുതലായവകൾതന്നെ) ഛലം=വെറെ ഒരു അഭിപ്രായത്തൊടുകൂടി പ്രയൊഗിക്കപ്പെട്ട ശബ്ദത്തിന്നു വെറെ ഒരു അൎത്ഥത്തെ കല്പിച്ചിട്ടുള്ള ദൂഷണം (ഇതിന്ന ഒരു ഉദാഹരണത്തെ പറയാം പുതിയകമ്പിളത്തൊടു കൂടിയവനാകുന്നു ദെവദത്തനെന്നവൻ എന്നുള്ള അൎത്ഥത്തെ ഗ്രഹിപ്പിപ്പാനായികൊണ്ട ഒരുത്തനാൽ പ്രയൊഗിക്കപ്പെട്ടതായ നവകമ്പിളൊദെവദത്തഃ എന്നുള്ള വാക്യത്തിന്ന ഒമ്പത കമ്പിളങ്ങളൊടു കൂടിയവനാകുന്നു. ദെവദത്തൻ എന്നുള്ള അൎത്ഥത്തെ കല്പിച്ചിട്ട ഇവന്ന ഒമ്പത കമ്പിളങ്ങൾ ഭവിക്കുന്നില്ല ദാരിദ്ര്യം ഹെതുവായിട്ട എന്നിപ്രകാരം ദൊഷത്തെ ആരൊപിക്കുന്നത ഛലമാകുന്നു ഇങ്ങിനെ മറ്റുള്ള ഛലങ്ങളെയും ഗ്രഹിച്ച കൊൾക) ജാതി=അസദുത്തരം— (വെണ്ടും വിധത്തിലല്ലാതെ കണ്ടുള്ള ഉത്തരമെന്ന സാരം) നിഗ്രഹസ്ഥാനം=പരാജയ ഹെതുവായിരിക്കുന്ന വചനം- പരാജയഹെതു പരാജയത്തിന്നഹെതു— പരാജയം=മടക്കു— ഹെതു=കാരണം തത്വജ്ഞാനം=സ്വരൂപജ്ഞാനം— നിശ്രെയസാധിഗമം=നിശ്രെ

യസത്തിന്റെ അധിഗമം— നിശ്രേയസം=മോക്ഷം— അധിഗ
മം=പ്രാപ്തി—

സാരം—— പ്രമാണം, പ്രമേയം, സംശയം, പ്രയോജനം, ദൃ
ഷ്ടാന്തം, സിദ്ധാന്തം, അവയവം, തൎക്കം, നിൎണ്ണയം, വാദം, ജ
ല്പം, വിതണ്ഡാ, ഹേത്വാഭാസം, ഛലം, ജാതി, നിഗ്രഹസ്ഥാനം
ഇങ്ങിനെ പതിനാറ പദാൎത്ഥങ്ങളുടെ സ്വരൂപജ്ഞാനം മോക്ഷ
ത്തെ കുറിച്ച കാരണമാകുന്നു- (മെൽ പറഞ്ഞ ന്യായസൂത്രത്തി
ന്റെ സാരം) മെൽ വിവരിച്ച പ്രകാരമാകയാൽ പദാൎത്ഥ ജ്ഞാ
നത്തിന്റെ പ്രയോജനം മോക്ഷമാകുന്നു എന്നുള്ളതിന്ന പ്ര
മാണം മെൽ പറകപ്പെട്ട സൂത്രം തന്നെ എന്നറിഞ്ഞ കൊൾക.
പ്രമാണാദി ഷോഡശപദാൎത്ഥങ്ങൾ സൂത്രകാരനാൽ പറകപ്പെ
ട്ടതുകളായിരുന്നാലും അതുകൾ ദ്രവ്യാദിയായി ഇവിടെ പറക
പ്പെട്ടഏഴപദാൎത്ഥങ്ങളിൽതന്നെയോഗ്യതക്കതക്കവണ്ണം അതുക
ൾ അന്തൎഭവിക്കുന്നതുകളാകയാൽ മെൽ പറഞ്ഞ സൂത്രത്തെ പി
ടിച്ച പദാൎത്ഥാധിക്യത്തെ ശങ്കിക്കരുതു ഏഴ പദാൎത്ഥങ്ങളിൽ
മറ്റുള്ളതൊക്കെയും ചെരുമെന്നുള്ളത വെണ്ടുംവണ്ണം ആലൊ
ചിച്ചാൽ അനുഭവ ഗൊചരമായി വരികയും ചെയ്യും· മോക്ഷ
മെന്നത സ്വസമാനാധി കരണ ദുഃഖ പ്രാഗഭാവാ സമാനകാ
ലികദുഃഖധ്വംസമാകുന്നു- സ്വസമാനാധികരണ ദുഃഖപ്രാഗഭാ
വാസമാനകാലികദുഃഖധ്വംസം=തന്റെ അധികരണത്തിങ്കൽഇ
രിക്കുന്നതായദുഃഖ പ്രാഗഭാവത്തോട സമാനകാലത്തിങ്കൽ അ
ല്ലാതെ ഉണ്ടായതായ ദുഃഖധ്വംസം- (യാതൊരു ദുഃഖധ്വംസത്തി
ന്റെ അനന്തരം ഒരുത്തനു ദുഃഖാനുഭവം ഭവിക്കാതെ കഴിയു

മൊ അങ്ങിനെ ഉള്ള ദുഃഖധ്വംസമെന്ന സാരം)

മെൽ പറകപ്പെട്ട പദാൎത്ഥങ്ങളിൽ അന്തൎഭവിക്കാതെ ശക്തി
സാദൃശ്യാദികൾ ഉണ്ടല്ലൊ എന്നുള്ള ശങ്കയും സമാധാനവും
ചില ഗ്രന്ഥങ്ങളിൽ കണ്ടിട്ടുണ്ട· അതു ഏത പ്രകാരമെന്ന ഇ
തിന്ന താഴെ പറയുന്നു-

ദാഹരക്ഷാസാമൎത്ഥ്യമുള്ള മണിയെ ധരിച്ചവന്ന ദാഹത്തെ അ
ഗ്നി ജനിപ്പിക്കുന്നില്ല· മറ്റുള്ളവൎക്ക ജനിപ്പിക്കുന്നു· അതു ഹെതു
വായിട്ട അഗ്നിയിലുണ്ടായിരുന്ന ദാഹാനുകൂലയായിരിക്കുന്ന ശ
ക്തി മണിയാൽ നശിപ്പിക്കപ്പെട്ടുമെന്നാകുന്നു വിചാരിക്കെണ്ടു
ത- കാലാന്തരത്തിങ്കൽമണി അവന്റെ ശരീരത്തിൽനിന്ന വെ
ർപെട്ടാൽ അപ്പൊൾ ദാഹത്തെ ജനിപ്പിച്ച വരുമാറെണ്ട മണി
ഉള്ളപ്പൊൾതന്നെ അഗ്നിയിൽ ദാഹാനുകൂല ശക്തി ജനിപ്പാ

ൻ തക്കവണ്ണം ഒരു മന്ത്രത്തെ ഒരുത്തൻ ജപിച്ചാൽ ആ അഗ്നി തന്നെ ദാഹത്തെ ജനിപ്പിച്ചു വരുമാറുണ്ടു. അതു ഹേതുവായിട്ടു മണിയുടെ വേർപാടിനാലും ഉത്തേജകമായ മന്ത്രജപത്താലും ദാഹാനുകൂല ശക്തി ജനിപ്പിക്കപ്പെടുമെന്നാണ വിചാരിക്കേണ്ടതു. ഈ രണ്ടു സംഗതികൾകൊണ്ടു ശക്തി എന്ന ഒരു പദാൎത്ഥവും യാതൊരു പ്രകാരം ഗോത്വം നിത്യമോ അപ്രകാരം അശ്വത്വവും നിത്യമാകുന്നു എന്നിങ്ങിനെ സാമാന്യത്തിങ്കലുമിരിക്കുകയാൽ ആറു ഭാവങ്ങളിലും സത്താകുന്നു എന്നുള്ള ബുദ്ധിക്കു വിഷയമാകയാൽ അഭാവത്തിങ്കലും ചേരാത്തതായ സാദൃശ്യമെന്നു പദാൎത്ഥാന്തരവും സിദ്ധമായിരിക്കുന്നു അതു ഹേതുവായിട്ടു ദ്രവ്യം ഗുണ ഇത്യാദി പരിഗണനത്തിന്നു വിഷയങ്ങളായിട്ടുള്ള ദ്രവ്യാദികൾ തന്നെ പദാൎത്ഥങ്ങൾ എന്നുള്ളതു എങ്ങിനെ ചേരും എന്നത്രെ ശങ്കയാകുന്നതു— സമാധാനം മണിയുടെ അഭാവത്തോടു കൂടിയ അഗ്നിക്കു ദാഹത്തെ കുറിച്ചു മണ്യഭാവം സ്വതന്ത്രമായിരിക്കുന്ന ഹേതുവാകുന്നു എന്നുള്ള കല്പന കൊണ്ടുതന്നെ ഉപപത്തി സിദ്ധിച്ചിരിക്കും സമയത്തിങ്കൽ അനന്തശക്തികളെയും അതുകളുടെ പ്രാഗഭാവധ്വംസങ്ങളെയും കല്പിക്കുന്നതു ഉചിതമല്ലാ എന്നറിഞ്ഞുകൊൾക- മണി ഉള്ളപ്പോൾ തന്നെ ഉത്തേജകമന്ത്രജപം ഹേതുവായിട്ടു എങ്ങിനെ ദാഹം ഭവിക്കും എന്നു ചോദിക്കുന്നു എങ്കിൽ അതിന്നും ഉപപത്തിയെ പറയാം. ഉത്തേജകാഭാവത്തോടു കൂടിയ മണിയുടെ അഭാവം ദാഹത്തെ കുറിച്ചു കാരണമാകുന്നു എന്നു കല്പിച്ചാൽ ഒരു ദോഷവും ഇല്ല. പ്രതിബന്ധകമായ മണിയും ഉത്തേജകമായ മന്ത്രജപവും കൂടി ഉള്ളപ്പോൾ മണി ഉണ്ടെങ്കിലും ആ മണി ഉത്തേജകാഭാവ വിശിഷ്ടമല്ലായ്കയാൽ ഉത്തേജകാഭാവ വിശിഷ്ടമണ്യഭാവം അപ്പോൾ ഉണ്ടു എന്നതിന്നു യാതൊരു ബാധയും ഇല്ലല്ലോ- ഇപ്രകാരം സാദൃശ്യവും അതിരിക്തപദാൎത്ഥമല്ല- പിന്നെ എന്താകുന്നു എന്നു ചോദിക്കുന്നു എങ്കിൽ പറയാം. സാദൃശ്യമെന്നു തൽഭേദത്തോടു സഹിതമായ തൽഗതഭൂയോധൎമ്മവത്വമാകുന്നു- തൽഭേദം=അതിന്റെ ഭേദം— അതു=ആ വസ്തു- (ഉപമാന പദാൎത്ഥമെന്നു സാരം) ഭേദം=അന്യോന്യാഭാവം തൽഗതഭൂയോധൎമ്മവത്വം= തൽഗതഭൂയോധൎമ്മവത്താവു എന്നുള്ളതു തൽഗതഭൂയോധൎമ്മവത്ത=തൽഗതങ്ങളായി ഭൂയസ്സുകളായിരിക്കുന്ന ധൎമ്മങ്ങളുള്ളതു— തൽഗതങ്ങൾ=ഉപമാനഗതങ്ങൾ (ഉപമാനത്തിങ്കലിരിക്കുന്നവ എന്നു സാരം) ഭൂയസ്സുകൾ=ബഹുതരങ്ങൾ—സാ

ദൃശ്യം=അതിരിക്തപദാൎത്ഥമല്ലാ എന്നുള്ളതിന്നും മെൽപറകപ്പെട്ടതാകുന്നു എന്നുള്ളതിന്നും ദാൎഢ്യസിദ്ധിക്കായിക്കൊണ്ടു ഒരു ദൃഷ്ടാന്തത്തെ പറയാം. ചന്ദ്രസദൃശമാകുന്നു മുഖമെന്ന കവികൾ വൎണ്ണിച്ചുവരുമാറുണ്ടു. അതുഹേതുവായിട്ടാകുന്നുവെല്ലൊ മുഖത്തിങ്കൽ ചന്ദ്രസാദൃശ്യപ്രതീതി ഉണ്ടാകുന്നതു. അവിടെ ചന്ദ്രസാദൃശ്യമെന്നത മെൽപ്രകാരമാകുന്നു. മുഖത്തിങ്കൽ ചന്ദ്രഭെദവും ചന്ദ്രങ്കൽ ഇരിക്കുന്നതായ ആഹ്ലാദകത്വാദി ധൎമ്മങ്ങളും ഉണ്ടു. ഇതിങ്കൽനിന്ന വെറെ സാദൃശ്യമെന്നൊരുവസ്തു അവിടെ സിദ്ധിക്കുന്നില്ല. ഇങ്ങിനെ മററുള്ളസ്ഥലങ്ങളിലുമെന്ന ധരിച്ചുകൊൾക.

ഇതി— വൈശെഷികരക്ഷാരത്നം സമാപ്തം*



